# ചികിത്സാക്രമം

(ഭാഷാവ്യാഖ്യാനസഹിതം.)

വ്യാഖ്യാതാവ്:

കെ. വാസുദേവൻമൂസ്സത്.



തൃശ്ശിവപേരൂർ

ഭാരതവിലാസം അച്ചുകൂടത്തിൽ

അച്ചടിച്ചത്.

1115.

വില ഉറുപ്പിക 1.

# ചികിത്സാക്രമം

(ഭാഷാവ്യാഖ്യാനസഹിതം.)

വ്യാഖ്യാതാവ്:
കെ. വാസുദേവൻമൂസ്സത്.



തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുക്കൂടത്തിൽ
അച്ചടിച്ചത്.

1115.

വില ഉറുപ്പിക 1.

# മുഖവുര

ആയുൎവ്വേദചികിത്സയിൽ ഇപ്പോഴും നമ്മുടെ ഗവൎമ്മെണ്ടിന്നുകൂടി ശ്രദ്ധപതിപ്പിക്കേണമെന്നു വിചാരമുള്ളതായി പല ലക്ഷ്യങ്ങളെക്കൊണ്ടും വെളിപ്പെട്ടിരിക്കുന്നു. ആ ചികിത്സയെ സാംഗോപാംഗമായി കാരണം, ലക്ഷണം, ചികിത്സ ഇതുകളോടുകൂടി പ്രതിപാദിക്കുന്ന വലിയ ഗ്രന്ഥങ്ങൾ ചരകൻ, സുശ്രുതൻ, വാഗ്ഭടൻ മുതലായി പ്രസിദ്ധന്മാരായ ആചാൎയ്യന്മാരുടെ ആ ചികിത്സയിലുള്ള പാണ്ഡിത്യത്തെയും ശ്രദ്ധയേയും പ്രകാശിപ്പിച്ചുവരുന്നുണ്ട്. അവ സംസ്കൃതഭാഷയിലുള്ളവയാണെങ്കിലും, നാട്ടുഭാഷയായ മലയാളത്തിൽ വ്യാഖ്യാനങ്ങളോടുകൂടി പലരാലും അച്ചടിപ്പിക്കപ്പെട്ടിട്ടുമുണ്ട്. എന്നാലും, അവയെ മൂലങ്കഷമായി പഠിച്ചു പരിശോധിച്ച് അൎത്ഥം ഗ്രഹിച്ച് നല്ല ഒരു വൈദ്യനെന്നു പേർ സമ്പാദിച്ച് ലോകോപകാരം ചെയ്യുന്നതു കൃച്ഛ്രസാദ്ധ്യമായിട്ടാണ് ഇരിക്കുന്നത്.

ശാസ്ത്രത്തിന്നനുസരിച്ച രീതിയിൽ രോഗങ്ങളുടെ സ്വഭാവങ്ങളെ എളുപ്പത്തിൽ ഗ്രഹിച്ച് അതാതിന്നുചിതമായ ചികിത്സയെ ഫലപ്രദമാകത്തക്കവിധം നടത്തേണ്ടതിന്നു സരളമായ രീതിയിൽ വേണ്ടത്തക്ക അറിവിനെ ഉണ്ടാക്കിത്തരുന്നതാകുന്നു പ്രകൃതമായ "ചികിത്സാക്രമം" എന്ന ഗ്രന്ഥം. ഈ ഗ്രന്ഥവും ഇതിന്നുമുമ്പ് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. എങ്കിലും, സംസ്കൃതപാണ്ഡിത്യം കുറയുന്ന മലയാളികൾക്ക് ഇതിലെ താൽപൎയ്യം നല്ലവണ്ണം വെളിവാക്കിക്കൊടുപ്പാൻ തക്കവിധം ഒരു വ്യാഖ്യാനം അവയിൽ കൂട്ടിച്ചേൎത്തതായി കാണുന്നില്ല.

ചികിത്സാവിഷയത്തിൽ മലയാളികളായ വൈദ്യന്മാർ നടത്തിവരുന്ന സമ്പ്രദായം പ്രായേണ മറുദിക്കുകളിൽ കാണുന്നവയല്ല. ഈ സമ്പ്രദായംകൊണ്ട് രോഗത്തിന്നു തൽക്കാ

ലശാന്തിമാത്രമല്ലാ വരുന്നത്; രോഗത്തിനെ, മൂലച്ഛേദംവരുത്തി മേലിലുണ്ടാകാത്തവിധം ആക്കിത്തീൎക്കുന്നതാണ് ഈ സമ്പ്രദായം. ഈ സമ്പ്രദായപ്രകാരമുള്ള ചികിത്സകൊണ്ടു തൽക്കാലം രോഗശാന്തിക്ക് അല്പം താമസം വന്നേക്കാം. എങ്കിലും വേറെ യാതൊരുപദ്രവത്തിനും ഈ ചികിത്സ കാരണമായിത്തീരുന്നതല്ല. അതിനാൽതന്നെ പരദേശികളായ പലരും രോഗനിവൃത്തിക്കു മലയാളികളായ വൈദ്യന്മാരെ പ്രതീക്ഷിക്കുന്നത് അനുഭവസിദ്ധമാകുന്നു.

ഇങ്ങിനെയുള്ള ചികിത്സാസമ്പ്രദായത്തേയും അതിനു വേണ്ടുന്ന യോഗങ്ങളേയും മറ്റും അന്വയാദേന ഗ്രഹിപ്പിക്കുന്നതാകുന്നു ഈ ഗ്രന്ഥം. ഇതിനു തക്കതായ മലയാളവ്യാഖ്യാനവും ഈ പുസ്തകത്തിൽ അതാതിനു നേരെ ചേൎത്തിട്ടുണ്ട്. അതിനാൽ ഈ പുസ്തകം മലയാളസമ്പ്രദായപ്രകാരം ചികിത്സചെയ്യുന്ന എല്ലാ വൈദ്യന്മാൎക്കും ഉപകാരമായിത്തീരുമെന്നുമാത്രമല്ല, ഈ ചികിത്സയിലിരിക്കുന്ന രോഗികൾക്കും പരിചാരകന്മാൎക്കുംകൂടി അത്യന്തം ഉപകാരകമാകുമെന്നു വിശ്വസിക്കുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രണേതാവ് ഇന്നാളാണെന്നു വ്യക്തമായിപ്പറവാൻ വല്ല ലക്ഷ്യവും ഇതുവരെ കിട്ടിയിട്ടില്ല. എന്നാൽ, ഈ ഗ്രന്ഥം അതിപ്രാചീനമായിട്ടുള്ളതാണെന്നു പാരമ്പൎയ്യോപദേശംകൊണ്ട് അറിയുന്നുണ്ട്. മലയാളത്തിൽ പുരാതനമായി വൈദ്യശാസ്ത്രത്തെ അഭ്യസിച്ചും പ്രചരിപ്പിച്ചും വന്നിരുന്ന അഷ്ടവൈദ്യന്മാരിൽപെട്ട ഒരാളുടെ കൃതിയായിരിക്കും ഇതെന്ന് ഊഹിക്കുന്നു. അദ്ദേഹം സംസ്കൃതഭാഷയിൽ പ്രാചീനങ്ങളായ വളരെ ഗ്രന്ഥങ്ങളെ എടുത്തു കൂട്ടിച്ചേൎത്തും അതുകളെ അനുസരിച്ച് സ്വാന്തംകൃതിയായ ചില ശ്ലോകങ്ങളെ യോജിപ്പിച്ചും ഈ ഗ്രന്ഥത്തെ സംക്ഷിപ്തമായും ഉപകാരപ്രദമായും ആക്കിത്തീൎത്തിട്ടുണ്ട്:

രസം, ഗന്ധകം മുതലായ തീക്ഷ്ണദ്രവ്യങ്ങളെക്കൊണ്ടുള്ള ചികിത്സകൾ ചുരുക്കമായി ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കാ

തിരുന്നിട്ടില്ല. ശീഘ്രഫലപ്രദങ്ങളായ ഈവക പ്രയോഗങ്ങളും ചിലപ്പോൾ അത്യുപകാരകങ്ങളായി വന്നേക്കാമെന്നാകുന്നു ഗ്രന്ഥകാരന്റെ അഭിപ്രായമെന്ന് ഇതുകൊണ്ടു വിശദമാകുന്നു.

ഇതിൽ ചേർത്തിട്ടുള്ള വ്യാഖ്യാനത്തിൽ കേവലം മൂലത്തെ വ്യാഖ്യാനിച്ച് അർത്ഥം പറയുകമാത്രമല്ലാ ചെയ്തിട്ടുള്ളൂ. ഓരോരോ യോഗങ്ങളെപ്പറയുന്ന ഘട്ടത്തിൽ അതുപ്രകാരം ഔഷധം സംസ്കരിച്ച് തെയ്യാറാക്കേണ്ടുന്ന വിധിയെക്കൂടി കാണിച്ചിട്ടുണ്ട്. അന്യഗ്രന്ഥങ്ങളിൽനിന്നു ചില വിഷയങ്ങളെ എടുത്തു വിസ്തരിച്ചു കാണിക്കേണ്ടത് ആവശ്യമായ പല ഘട്ടങ്ങളിലും അങ്ങിനേയും ചെയ്തിട്ടുണ്ട്. മൂലത്തിൽ സൂക്ഷ്മമായി കാണിച്ചുവെച്ചിട്ടുള്ള വിഷയങ്ങളെ വ്യാഖ്യാനത്തിൽ വിസ്തരിച്ചു വെളിവാക്കാതേയും ഇരുന്നിട്ടില്ല. രോഗങ്ങളെ വിവരിക്കുന്ന ഘട്ടത്തിൽ അതിനുള്ള ഭേദവിശേഷങ്ങളെ വൈദ്യവിദ്യാർത്ഥികൾക്ക് എളുപ്പത്തിൽ ഗ്രഹിക്കത്തക്ക വിധം ഒന്നാക്കി ചേർത്തു കാണിച്ചിട്ടുമുണ്ട്.

ഈ വിധം വ്യാഖ്യാനത്തെ കൂട്ടിച്ചേർത്ത് മൂലത്തെ പരിഷ്കരിച്ചു തെയ്യാറാക്കിയ ആയുഷ്മാൻ കെ. വാസുദേവൻമൂസ്സതിന്റെയും, ഇതിനെ പ്രസിദ്ധപ്പെടുത്തി ലോകോപകാരമാക്കിത്തീർക്കുന്ന ഭാരതവിലാസം അച്ചുക്കൂടം ഉടമസ്ഥന്റെയും പ്രയത്നം ശ്ലാഘനീയമായിരിക്കുന്നു. അതുനിമിത്തം അവർക്ക് അഭ്യുദയത്തെ ആശംസിക്കുകയും, ഇതുപോലെതന്നെ പ്രസിദ്ധപ്പെടുത്താതെ ഉള്ള മററു പല ഗ്രന്ഥങ്ങളേയും പരിഷ്കരിച്ചു പ്രസിദ്ധപ്പെടുത്തി കാണേണ്ടതിന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു.

൧൧൦൩ മിഥുനം ൯<br>
23-6-1928<br>
പട്ടാമ്പി.

എന്ന്<br>
പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ.

# പ്രസ്താവന.

ഉദ്ദേശം ഒരൊന്നര വ്യാഴവട്ടത്തിനുമുമ്പ് ഞാൻ അഷ്ടാംഗഹൃദയം പഠിച്ചിരുന്ന കാലത്ത് എന്റെ ഗുരുനാഥനും അച്ഛനും "ചികിത്സാക്രമം" ഉരുവിടുവാൻ നിർബ്ബന്ധിച്ചിരുന്നു. അതനുസരിച്ച് അതിലെ പല ഭാഗങ്ങളും ഞാൻ പഠിക്കുകയും തോന്നിക്കുകയും ചെയ്തിരുന്നു. എന്നാൽ അക്കാലത്തൊന്നും, എന്നല്ല അടുത്ത കാലംവരെ, ആ ഗ്രന്ഥരത്നത്തിന്ന് ഒരു വ്യാഖ്യാനമെഴുതേണമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. ഇയ്യിടയിൽ ഒരു ദിവസം എന്റെ സ്നേഹിതനായ ഭാരതവിലാസം അച്ചുക്കൂടം പ്രവർത്തകനുമായി വൈദ്യപുസ്തകങ്ങളുടെ പ്രസിദ്ധീകരണത്തെപ്പറ്റി സംസാരിച്ചപ്പോൾ "ചികിത്സാക്രമ" ത്തിന്റെ പ്രകൃതം വരികയും, അതിന്നൊരു വ്യാഖ്യാനമെഴുതുവാൻ അദ്ദേഹം എന്നെ ഏല്പിക്കയും ചെയ്തു. അതുപ്രകാരം എഴുതിയുണ്ടാക്കിയ വ്യാഖ്യാനത്തോടുകൂടി അച്ചടിച്ചതാണ് [illegible] "ചികിത്സാക്രമം".

ഈ വിശിഷ്ടഗ്രന്ഥത്തെ എന്റെ ഗുരുനാഥൻ അവിടുത്തെ വക "വിജ്ഞാനചിന്താമണി" അച്ചുക്കൂടത്തിൽ മൂലം മാത്രമായി അച്ചടിപ്പിച്ച് പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്. ആയതും, അതിനുപുറമെ വൃദ്ധവൈദ്യനായിരുന്ന പരലോകപ്രാപ്തനായ എന്റെ അച്ഛന്റെ കയ്യെഴുത്തുഗ്രന്ഥവും അനുസരിച്ചാണ് ഈ പുസ്തകം തയ്യാറാക്കീട്ടുള്ളത്. അച്ചടിച്ച പുസ്തകത്തിൽ ചേർത്തിട്ടില്ലാത്ത അനേകം യോഗങ്ങൾ ഗ്രന്ഥത്തിലുള്ളത് ഒന്നും വിടാതെ ഇതിൽ ചേർത്തിട്ടുണ്ട്. വിശേഷിച്ച്, അസൃപിത്തചികിത്സ, ഗർഭചികിത്സ മുതലായി ചില ചികിത്സകൾ ഗ്രന്ഥത്തിൽ ഉള്ളതും ഇതിൽ ചേർത്തിട്ടുണ്ട്. ആകെ നാല്പത്തിരണ്ടു ചികിത്സകൾ ഈ പുസ്തകത്തിൽ അടങ്ങിയിരിക്കുന്നു.

ഈ ഗ്രന്ഥത്തെപ്പറ്റി പറയേണ്ട സംഗതികളെല്ലാം എന്റെ ഗുരുനാഥൻ വാത്സല്യപൂർവ്വം എഴുതിത്തന്നതായ മുഖവു

രയിൽ പറഞ്ഞിരിക്കയാൽ എനിക്കൊന്നും ആ വിഷയത്തിൽ പറയുവാനില്ല. വ്യാഖ്യാനത്തെപ്പററിയ ഗുണദോഷങ്ങൾ പറയേണ്ടത് ഇതു വായിച്ചുനോക്കുന്നവരാകയാൽ അതിലും അധികമൊന്നും പറയുവാനില്ല. വൈദ്യന്മാക്കും വിദ്യാൎത്ഥികൾക്കും ഇത് ഉപകാരവും സൌകൎയ്യവും നല്കുന്നതായിരിക്കേണമെന്ന് വ്യാഖ്യാനത്തിൽ ഞാൻ ഉദ്ദേശിച്ചിട്ടുണ്ടെന്നു മാത്രം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. വ്യാഖ്യാനത്തിൽ വന്നിരിക്കാവുന്ന അബദ്ധങ്ങളെ വായനക്കാർ സദയം ക്ഷമിക്കണമെന്നാപേക്ഷിക്കയും ചെയ്തുകൊള്ളുന്നു.

ഈ പുസ്തകം ഇങ്ങിനെ പ്രസിദ്ധം ചെയ്വാനുള്ള കാരണം ഉത്സാഹശാലിയായ ഭാരതവിലാസം പ്രവൎത്തകന്റെ പ്രോത്സാഹനമാകയാൽ അദ്ദേഹത്തിനു നിൎവ്യാജമായ വന്ദനം പറഞ്ഞുകൊള്ളുന്നു. അദ്ദേഹത്തിന്റെ ഉദ്യമങ്ങൾ ഫലപ്രദമായിക്കാണ്മാൻ പ്രാൎത്ഥിക്കയും ചെയ്യുന്നു.

പ്രസ്തുത പുസ്തകത്തിൽ കായചികിത്സ മാത്രമേ ഉള്ളു. എന്നാൽ ഇതുപോലെ ഇതിന്റെ ശേഷം ഭാഗവും,—അതായത് ഊൎദ്ധ്വാംഗചികിത്സയും,—ഉണ്ടെന്നു ഗുരുപാദർ പറകയുണ്ടായി. അതിന്റെ ചില അംശങ്ങളായിരിക്കാമെന്നു തോന്നുന്ന ചില ചികിത്സകൾ എന്റെ കൈവശമുള്ള ഒരു ഗ്രന്ഥത്തിൽ കാണുന്നുമുണ്ട്. മുഴുവൻ ഭാഗങ്ങൾ കിട്ടിയാൽ ആയതും ഇതുപോലെ പ്രസിദ്ധപ്പെടുത്തേണമെന്നു താല്പൎയ്യമുണ്ട്.

എന്ന്

വ്യാഖ്യാതാവ്.

# സമർപ്പണം

1. ജയന്ത്യഭീഷ്ടസർവ്വാർത്ഥഘടനേ സുരദാരവഃ
വൈദ്യവിദ്യാലതോപഘ്നാസ്സർവ്വജ്ഞാ ഗുരവോ മമ.

2. ജനനേ വിനയാധാനേ പാലനേ ചാപി ഹേതവഃ
ത്രയോ മേ തുല്യനാമാനോ ഗുരവസ്തുല്യഗൌരവാഃ.

3. തേഷ്വാദ്യോ ദിവ്യഭൈഷജ്യയോഗപ്രശമിതാമയഃ
സമർപ്പ്യ പ്രമാം ദ്വിതീയസ്മിൻ ബ്രഹ്മഭൂയമഗാഹത.

4. ദ്വിതീയസ്തദ്ദ്വിതീയേന വൈദുഷ്യേണ പ്രഥാം ഗതഃ
ഈഹാപുരേശപാദാത്തചിത്തോ വിജയതേതരാം.

5. അന്തിമോ ഭിഷജാം മദ്ധ്യേ പ്രഥമഃ പരികീർത്തിതഃ
ഹന്താ രാഗാദിരോഗാണാം ജയതീശോ ജഗൽപിതാ.

6. തേഷാം കരുണയാഭാജി ജയോ, നാഭാജി കുത്രചിൽ
ആവധി പ്രസൃതാ ബുദ്ധിരാവധി പ്രസരം ന ച:

7. തസ്മാത്തേഷാം പദാംഭോജേ മയാ വ്യാഖ്യേയമർപ്പ്യതേ
യത്സാഗഃ സർവ്വവിദ്യാനാം സൌരഭ്യേ മൂലകാരണം.

8. വന്ദേ വിജ്ഞാനസർവ്വസ്വമണിഹാടകപേടകം
ശ്രീനീലകണ്ഠചരണസരസീരുഹമന്വഹം.

ഇതി വിനയാവനതഃ
വ്യാഖ്യാതാ.

# വിഷയാനുക്രമം.

ശ്രീഃ.

# ചികിത്സാക്രമം.

## സവ്യാഖ്യാനം.

ബ്രഹ്മദക്ഷാശ്വിമഘവദാത്രേയാദീൻ നതോസ്മ്യഹം
ആയുർവ്വേദവിദോ വൈദ്യാൻ ലോകത്രയഹിതൈഷിണഃ.

ഗ്രന്ഥാദിയിങ്കൽ മംഗളം വേണമെന്നുള്ള ആചാൎയ്യസമയമനുസരിച്ച് ഗ്രന്ഥകാരൻ ഈ ശ്ലോകംകൊണ്ടു മംഗളാചരണം ചെയ്യുന്നു—ആയുർവ്വേദത്തെ അറിയുന്നവരും മൂന്നു ലോകത്തിന്നും ഗുണമിച്ഛിക്കുന്നവരുമായ ബ്രഹ്മാവ്, ദക്ഷപ്രജാപതി, അശ്വിനീദേവകൾ, ഇന്ദ്രൻ, ആത്രേയൻ മുതലായ വൈദ്യന്മാരെ ഞാൻ നമസ്കരിക്കുന്നു. "ബ്രഹ്മാ സ്മൃത്വായുഷോ വേദം പ്രജാപതിമജിഗ്രഹൽ സോശ്വിനൌ തൌ സഹസ്രാക്ഷം സോത്രിപുത്രാദികാൻ മുനീൻ" എന്നു സുപ്രസിദ്ധമായ ആയുർവ്വേദമഹാശാസ്ത്രത്തിന്റെ ആദിമഗുരുശിഷ്യപരമ്പരയെ ഈ ശ്ലോകംകൊണ്ടു കാണിച്ചിരിക്കുന്നു.

## ജ്വരചികിത്സാ.

മിത്ഥ്യാഹാരവിഹാരേഭ്യോ ദോഷാ ഹ്യാമാശയാശ്രയാഃ ബഹിർന്നിരസ്യ കോഷ്ഠാഗ്നിം ജ്വരദാഃ സ്യൂ രസാനുഗാഃ * വാതം, പിത്തം, കഫം എന്ന ത്രിദോഷങ്ങൾ അഹിതമായിട്ടുള്ള ആഹാരവിഹാരങ്ങളെക്കൊണ്ടു ഇളകിത്തീൎന്ന്, ആഹാരരസത്തിന്റെ സഹായത്തോടുകൂടി ആമാശയത്തിൽ ചെന്നുകൂടി, കോഷ്ഠത്തിലുള്ള അഗ്നിയെ പുറത്തേക്കു നീക്കി ജ്വരത്തെ ഉണ്ടാക്കുന്നു. ജ്വരം=ചൂടു് (അഥവാ പനി). രോഗങ്ങളുടെ കൂട്ടത്തിൽ എല്ലാംകൊണ്ടും പ്രധാനമായിട്ടുള്ളതു ജ്വരമാകയാൽ അതിനെ ആദ്യം പറഞ്ഞതാണ്. ഇതുപോലെ എല്ലാ രോഗങ്ങളുടേയും നിദാനലക്ഷണങ്ങളേയും ചികിത്സയേയും പറയുക എന്ന ക്രമമാണ് ഈ ഗ്രന്ഥത്തിൽ സ്വീകരിച്ചിട്ടുള്ളത്.

സ ചാഷ്ടധാ പൃഥഗ്ദ്വന്ദ്വസംഘാതാഗന്തുജഃ സ്മൃതഃ ആഗന്തുരഭിഘാതാഭിഷംഗശാപാഭിചാരതഃ * ജ്വരത്തിന്റെ വിഭാഗങ്ങളെ പറയുന്നു—ജ്വരം എട്ടുവിധത്തിലാണ്. വാതം, പിത്തം, കഫം എന്നീ ദോഷങ്ങൾ വെവ്വേറെയും, വാതപിത്തങ്ങൾ വാതകഫങ്ങൾ പിത്തകഫങ്ങൾ എന്നിങ്ങിനെ ഈരണ്ടു ദോഷങ്ങൾ കൂടിയും, മൂന്നു ദോഷങ്ങളും ചേർന്നിട്ടും, ആഗന്തുജമായിട്ടും ഇങ്ങിനെ എട്ടുവിധത്തിലാണ് പ്രധാനവിഭാഗം. അവയിൽ ആഗന്തുജമായിട്ടുള്ളതിന്നു പ്രത്യേകവും ചില വിഭാഗങ്ങളുണ്ട്. അതായത് അഭിഘാതം (=മുറി, ചതവ് മുതലായത്), അഭിഷംഗം (=ഗ്രഹാവേശം, വിഷം, ക്രോധാദിമനോവികാരം തുടങ്ങിയവ), ഗുരു ബ്രാഹ്മണാദിശാപം, ആഭിചാരം എന്നിവയാലുണ്ടാകുന്ന ജ്വരങ്ങളാണ് ആഗന്തുജജ്വരങ്ങൾ.

സന്തതഃ സതതോന്യേദ്യുസ്തൃതീയകചതുർത്ഥകൌ ശീതദാഹജ്വരൌ ചൈവ വിഷമാഖ്യാ ജ്വരാ ഇമേ * വിഷമജ്വരം എന്നു വേറെ ഒരു വിഭാഗത്തെപ്പറയുന്നു—സന്തതജ്വരം=എടവിടാതെ എപ്പോഴും പനിക്കുന്നത്. സതതജ്വരം=അഹോരാത്രത്തിൽ രണ്ടു പ്രാവശ്യം പനിക്കുന്നത്. അന്യേദ്യുർജ്വരം=ദിവസം ഒരു പ്രാവശ്യം പനിക്കുന്നത്. തൃതീയകജ്വരം=ഒന്നിടവിട്ട് ദിവസന്തോറും പനിക്കുന്നത്. ചതുർത്ഥകജ്വരം=രണ്ടുദിവസം പനിച്ച് ഒരു ദിവസം എടവിടുന്നത്. ശീതജ്വരം=തുള്ളപ്പനി. ദാഹജ്വരം=പൊള്ളിപ്പനി. ഇങ്ങിനെ ഏഴുവിധം പനികൾ വിഷമജ്വരങ്ങൾ എന്നു പറയപ്പെടുന്നു.

ആ സപ്തരാത്രാത്തരുണം ജ്വരമാഹുശ്ചികിത്സകാഃ മദ്ധ്യമം ദശരാത്രാത്തു പുരാണമത ഉത്തരം * ജ്വരത്തിന്നു വേറെയും ചില വിഭാഗങ്ങൾ പറയുന്നു—വൈദ്യന്മാർ ജ്വരത്തെ ഏഴു രാത്രി കഴിയുന്നതുവരെ തരുണജ്വരമെന്നും, പത്തു രാത്രി കഴിയുന്നതുവരെ മദ്ധ്യമമെന്നും, അതിന്നു ശേഷമുള്ളതിനെ പുരാണജ്വരമെന്നും പറയുന്നു. തരുണം=പുതിയത്. മദ്ധ്യമം=ഇടത്തരം. പുരാണം=പഴകിയത്.

ആമാശയസ്ഥോ ഹത്വാഗ്നിം സാമോ മാർഗ്ഗാൻ പിധായയൽ വിദധാതി ജ്വരം ദോഷസ്തസ്മാൽ കുർവ്വീത ലംഘനം * ഇനി ജ്വരത്തിന്നുള്ള ചികിത്സ വിധിക്കുന്നു—ജ്വരകാരിയായ വാ

താദിദോഷം ആമത്തോടുകൂടി ആമാശയത്തിൽ സ്ഥിതിചെയ്തു ജഠരാഗ്നിയെ ഹനിച്ചു സ്രോതസ്സുകളെ അടച്ചിട്ടാണ് ജ്വരമുണ്ടാകുന്നത്. അതുകൊണ്ട് ആ രോഗിക്കു ലംഘനമാണ് ചെയ്യേണ്ടത്. ലംഘനം=പട്ടിണി.

പ്രാഗ്രൂപേഷു ജ്വരാദൌ വാ ബലം യത്നേന പാലയൻ ഏകാഹം വാ ദ്വിരാത്രം വാ ത്രിരാത്രം വാ ജ്വരാതുരം. ലംഘയേൽ ബലമാലോച്യ സാത്മ്യയഃ സ്യാദതഃ പരം * ലംഘനം ചെയ്യേണ്ടതെപ്പോളെന്നു പറയുന്നു — ജ്വരത്തിന്റെ പൂർവ്വരൂപങ്ങൾ കാണുമ്പോഴോ ജ്വരത്തിന്റെ ആദിയിങ്കലോ ആണ് ലംഘനം ചെയ്യേണ്ടത്. അങ്ങിനെ ചെയ്യുന്നതു രോഗിയുടെ ബലത്തെ നല്ലവണ്ണം നോക്കീട്ടു വേണ്ടതുമാണ്. ഒരു ദിവസമോ രണ്ടു രാത്രിയോ മൂന്നു രാത്രിയോ ആണു ലംഘനത്തിന്റെ പരമാവധി. അതിലധികമായാൽ ലംഘനം ആപൽക്കരമായി വരും. ഇതിൽ രോഗിയുടെ ബലപരീക്ഷയെ ആവർത്തിച്ചു പറഞ്ഞിരിക്കയാൽ ബലഹീനരായ ജ്വരക്കാർക്കു ലംഘനം ചെയ്തുകൂടെന്ന് അറികയും വേണം.

തൃഷ്യന്നല്പാല്പമുഷ്ണാംബു പിബേദ്വാതകഫജ്വരേ ഉദ്രിക്തപിത്ത ദാഹമോഹാതിസാരിണി വിഷമദ്യോത്ഥിതേ ചൈവ തഥാ ഗ്രീഷ്മോത്ഥിതേ ജ്വരേ നോഷ്ണാംബു പേയം തൃഷ്ണായാം ക്ഷതക്ഷീണേസ്രപിത്തിനി * വാതജ്വരത്തിങ്കലും കഫജ്വരത്തിങ്കലും വെള്ളം ദാഹിച്ചാൽ ചൂടുവെള്ളം അല്പാല്പമായി കുടിക്കാം. എന്നാൽ പിത്താധികമായ ജ്വരത്തിങ്കലും, അന്തർദ്ദാഹം കൂടീട്ടു മോഹാലസ്യം അതിസാരം എന്നിവയോടുകൂടിയ ജ്വരത്തിങ്കലും, വിഷം തീണ്ടിയിട്ടും മദ്യപാനം ചെയ്തിട്ടുമുണ്ടായ പനിയിങ്കലും, ഗ്രീഷ്മജ്വരത്തിങ്കലും ചൂടുവെള്ളം കുടിച്ചുകൂടാ. ഇതുപോലെതന്നെ മുറിയേറ്റു ക്ഷീണിച്ചവനും രക്തപിത്തമുള്ളാൾക്കും ഉഷ്ണജലം നിഷിദ്ധമാകുന്നു.

ഘനചന്ദനശുണ്ഠ്യംബു പർപ്പടോശീരസാധിതം ശീതം തേഭ്യോ ഹിതം തോയം പാചനം തൃട്ജ്വരാപഹം *. തേഭ്യഃ=ചൂടുവെള്ളം നിഷേധിച്ചിട്ടുള്ള അവർക്ക്. ഘനം=മുത്തങ്ങ. ചന്ദനം. ശുണ്ഠി=ചുക്ക്. അംബു=ഇരുവേലി. പർപ്പടം. ഉശീരം=രാമച്ചം. ഇവകൊണ്ടുണ്ടാക്കിയ വെള്ളം തണുപ്പിച്ചു കൊടുക്കുന്നതു ഹിത

മാകുന്നു. ഈ വെള്ളം ദഹനമുണ്ടാക്കുന്നതും ത്രിദോഷജ്വരങ്ങളെ കളയുന്നതുമാകുന്നു.

**സോൽക്ലേശപീനസശ്വാസേ ജംഘാപർവ്വാസ്ഥിശൂലിനി വാതശ്ലേഷ്മാത്മകേ സ്വേദഃ പ്രശസ്തഃ സ പ്രവർത്തയേൽ സ്വേദമൂത്രശകൃദ്വാതാൻ കുര്യാദഗ്നേശ്ച പാടവം** * ഉൽക്ലേശം (=കഫദോഷം), പീനസം, ശ്വാസം, ഇവയും മുഴങ്കാലുകളിലും സന്ധികളിലും അസ്ഥികളിലും കുത്തിനോവും ഉള്ളതും വാതകഫങ്ങളെക്കൊണ്ടുണ്ടായതുമായ ജ്വരത്തിങ്കൽ സ്വേദം (=വിയർപ്പിക്കൽ) നല്ലതാണ്. അതു സ്രോതോരോധത്താൽ തടഞ്ഞിരിക്കുന്ന വിയർപ്പിനേയും മലമൂത്രങ്ങളേയും പുറപ്പെടുവിക്കുകയും, അഗ്നിക്കു ബലം വരുത്തുകയും ചെയ്യും.

**നവജ്വരേ ദിവാസ്വപ്നസ്നാനാഭ്യംഗാന്നമൈഥുനം ക്രോധപ്രവാതവ്യായാമകഷായാംശ്ച വിവർജ്ജയേൽ** * നവജ്വരം=പുതിയ പനി. ദിവാസ്വപ്നം=പകലുറക്കം. സ്നാനം. അഭ്യംഗം=തേച്ചുകുളി. അന്നം=ചോറ്. മൈഥുനം=സ്ത്രീസേവ. ക്രോധം=ദേഷ്യപ്പെടുക. പ്രവാതം=കൊടുങ്കാറ്റ്. വ്യായാമം=അദ്ധ്വാനം. കഷായം=കഷായരസം. ഇവയെല്ലാം നവജ്വരത്തിങ്കൽ പ്രത്യേകം വർജ്ജിക്കണം.

**ബുഭുക്ഷാ ലഘുഗാത്രതാ വൈമല്യം സ്രോതസാമപി പിപാസേന്ദ്രിയശുദ്ധിശ്ച സമ്യഗ്ലംഘിതലക്ഷണം** * ജ്വരാരംഭത്തിങ്കൽ ചെയ്വാൻ മുമ്പു പറഞ്ഞതായ ലംഘനം വേണ്ടതുപോലെയായാലുള്ള ലക്ഷണം പറയുന്നു — ബുഭുക്ഷാ=വിശപ്പ്. ലഘുഗാത്രതാ=ദേഹത്തിന്നു കനക്കുറവ്. സ്രോതസ്സുകൾക്കു വൈമല്യം=ശുദ്ധി. പിപാസാ=വെള്ളദാഹം. ഇന്ദ്രിയശുദ്ധി=നേത്രാദികളായ ഇന്ദ്രിയങ്ങൾക്കു തെളിവ്. ഇവയുണ്ടായാൽ ലംഘനം വന്നുവെന്നറിയണം.

**യുക്തം ലംഘിതലിംഗൈസ്തു തം പേയാഭിരുപാചരേൽ യഥാസ്വൌഷധസിദ്ധാഭിർമ്മണ്ഡപൂർവ്വാഭിരാദിതഃ** * ലംഘനംചെയ്താലത്തെ ലക്ഷണങ്ങൾ കണ്ടാൽ പനിക്കാരനു പ്രയോഗിക്കേണ്ടതു മണ്ഡം (=വറ്റില്ലാത്ത കഞ്ഞി) മുതലായ പേയകൾ (=ക

ങ്ങളികം) ആണ്. അവ അതാതിനു പററുന്ന മരുന്നുകളെ കൊണ്ടുണ്ടാക്കിയവയായിരിക്കയും വേണം.

പ്രാഗ്ലാജപേയാം സുജരാം സശുണ്ഠീധാന്യപിപ്പലീം സസൈന്ധവാം തഥാമ്ലാർത്ഥീ താം പിബേൽ സഹദാഡിമാം * ആദ്യം വേണ്ടത് ചുക്ക്, കൊത്തമ്പാലയരി, തിപ്പലി എന്നിവ ചേർത്തുണ്ടാക്കിയ ലാജപേയ (=മലർകഞ്ഞി) ഇന്തുപ്പുംകൂട്ടി സേവിക്കുകയാണ്. ഇത് സുജരാ=എളുപ്പത്തിൽ ദഹിക്കുന്നത് ആകുന്നു. അമ്ലാർത്ഥീ=പുളിരസം വേണമെന്നുള്ളവൻ. അങ്ങിനെയാണെങ്കിൽ ആ കഞ്ഞിയിൽ മാതളനാരങ്ങയും ചേർക്കണം.

ബലാദുരാലഭാശുണ്ഠീസഹദേവീശൃതേ ജലേ സിദ്ധാ പേയാ സധാന്യാകാ പാചനീ ജ്വരനാശിനീ * ബലാ=കുറുന്തോട്ടി വേര്. ദുരാലഭാ=കൊടുത്തൂവ്വവേര്. ശുണ്ഠി=ചുക്ക്. സഹദേവി=പൂവ്വാംകുറുന്തില. ധാന്യാകം=കൊത്തമ്പാലയരി. ഈ കഞ്ഞി ദീപനം വരുത്തുന്നതും ജ്വരത്തെ നശിപ്പിക്കുന്നതുമാണ്.

ദുരാലഭാബലാശുണ്ഠീപൃശ്നിപണ്ണീസ്ഥിരായുതൈഃ ബൃഹതീയുഗളൈഃ പേയാ സിദ്ധാ ദീപനപാചനീ * ദുരാലഭാ=കൊടുത്തൂവ്വവേർ. ബലാ=കുറുന്തോട്ടി. ശുണ്ഠി=ചുക്ക്. പൃശ്നി പണ്ണീ=മുവ്വില. സ്ഥിരാ=ഓരില. ബൃഹതീയുഗളം=ചെറുവഴുതിനവേരും വെൾവഴുതിനവേരും. ഇവ കഞ്ഞി ദീപനവും പാചനവും വരുത്തും.

ദശമൂലേന സംസിദ്ധാ പേയാ സർവ്വജ്വരാപഹാ * ദശമൂലം =കുമിഴ് കൂവളം പൂപ്പാതിരി പലകപ്പയ്യാനി മുഞ്ഞ, ഓരില മുവ്വില ചെറൂള(അഥവാ വെൾവഴുതിന) ചെറുവഴുതിന ഞെരിഞ്ഞിൽ. ഇവ കഞ്ഞി സകല ജ്വരങ്ങളേയും ശമിപ്പിക്കും.

ലഘുനാ പഞ്ചമൂലേന ഹിക്കാശ്വാസകാസവാൻ * ലഘുപഞ്ചമൂലം= ഓരില മുവ്വില ചെറൂള ചെറുവഴുതിന ഞെരിഞ്ഞിൽ. ഈ കഞ്ഞി ഇക്കിൾ, ചുമ, വായുമുട്ടൽ, കഫം എന്നിവയുള്ളവർക്ക് സേവിക്കാം.

ബലാധാന്യാകബില്വൈലാഃ സബില്വൈഃ സംപ്രസാധി

താ ഛർദ്ദിയുക്തേ ജ്വരേ പേയാ ലാജമുൽഗാന്വിതാ ഹിതാ * ബലാ=കുറുന്തോട്ടിവേര്. ധാന്യാകം=കൊത്തമ്പാലയരി. വില്വം=കൂവളവേര്. വിശ്വം=ചുക്ക്. ലാജം=മലർ. മുൽഗം=ചെറുപയറ്. ഈ കഞ്ഞി ഛർദ്ദിയുള്ള ജ്വരത്തിങ്കൽ സേവിക്കണം.

അജീർണ്ണ ജ്വരശൂലാഢ്യം സാമേ തീവ്രതമേ ജ്വരേ ന പിബേദൌഷധം തജ്ജ്ഞീ ഭൂയ ഏവാമമാവഹേൽ * ആമദോഷത്തോടുകൂടിയതും കഠിനവേദനയുള്ളതുമായ ജ്വരത്തിങ്കൽ ഔഷധം സേവിക്കുവാൻ പാടില്ല. അത് അജീർണ്ണമുള്ളപ്പോഴും വയറുവേദനെക്കു മരുന്നു കഴിക്കുന്നതുപോലെയാണ്. ഔഷധപാനം വീണ്ടും ആമത്തെ ഉണ്ടാക്കുകയേ ഉള്ളൂ.

ഉശീരചന്ദനം മുസ്താ പടോലം ധന്വയാസകം ഗുഡൂചി സഹദേവീ ച ശുണ്ഠീനിംബനിദിഗ്ദ്ധികാഃ തൽകഷായം പിബേദ്രാത്രൗ തരുണജ്വരനാശനം * ഉശീരം=രാമച്ചം. ചന്ദനം. മുസ്താ=മുത്തങ്ങ. പടോലം. ധന്വയാസകം=കൊടുത്തൂവ്വവേർ. ഗുഡൂചീ=ചിററമൃത്. സഹദേവീ=പൂവ്വാംകുറുന്തില. ശുണ്ഠീ=ചുക്ക്. നിംബം=വേപ്പിൻതൊലി. നിദിഗ്ദ്ധികാ=ചെറുവഴുതിനവേര് ഇവ കഷായം. രാത്രിയിൽ സേവിക്കുക. തരുണജ്വരം ശമിക്കും.

അമൃതോശീരപാഠാബ്ദവിശ്വഭൂനിംബവാളകൈഃ സപർപ്പടകധാന്യാകധന്വയാസൈർവിപാചിതം പാക്യം ജ്വരേഷു പാതവ്യം പാചനാമൃതസംജ്ഞിതം * അമൃതാ=ചിററമൃത്. ഉശീരം=രാമച്ചം. പാഠാ=പാടക്കിഴങ്ങ്. അബ്ദം=മുത്തങ്ങ. വിശ്വം=ചുക്ക്. ഭൂനിംബം=പുത്തരിച്ചുണ്ട. വാളകം=ഇരുവേലി. പർപ്പടകം. ധാന്യാകം=കൊത്തമ്പാല. ധന്വയാസം=കൊടുത്തൂവ്വ. ഇവ കഷായം എല്ലാ ജ്വരങ്ങളിലും സേവിക്കാം. ഇത് പാചനംവരുത്തുവാനുള്ള ഉത്തമൌഷധമാകയാൽ പാചനാമൃതം എന്നു പ്രസിദ്ധമാകുന്നു.

പാഠാഗ്നിമന്ഥബൃഹതീദ്വയനാഗരാണാം ഛിന്നോത്ഭവാഗദധൂലകലിംഗകാനാം വാശാമൃതാംബുപടോലമഹൌഷധാനാം ക്വാഥം പിബേദിഹ മരുൽപ്രഭവേ ജ്വരേതു * (ക) പാഠാ=പാടക്കിഴങ്ങ്. അഗ്നിമന്ഥം=മുഞ്ഞവേർ. ബൃഹതീദ്വയം=ചെറുവഴുതിനവേരും വെൺവഴുതിനവേരും. നാഗരം=ചുക്ക്. (ഖ)

ഛിന്നോത്ഭവാ=ചിററമൃത്. മഗധാമൂലം=കാട്ടുതിപ്പലിവേർ. കലിംഗകം=കടകപ്പാലയരി. (ന.) വാശാ=ആടലോടകവേർ. അമൃതാ. ചിററമൃത്. അംബുദം=മുത്തങ്ങ. പടോലം=പടോലവള്ളി മഹൌഷധം=ചുക്ക്. ഈ കഷായം മൂന്നും വാതജ്വരത്തിങ്കൽ സേവിക്കുക.

ദുരാലഭാമൃതാമുസ്താബലാവില്വമഹൌഷധൈഃ സപർപ്പടകധാന്യാകൈഃ ക്വാഥോ വാ വാതജ്വരം ജയേൽ * ദുരാലഭാ=കൊട്ടുത്തൂവവേർ. അമൃതാ=ചിററമൃത്. മുസ്താ=മുത്തങ്ങക്കിഴങ്ങ്. ബലാ=കുറുന്തോട്ടിവേര് വില്വം=കൂവളത്തിൻവേര്. മഹൌഷധം=ചുക്ക്. പർപ്പടകം. ധാന്യാകം=കൊത്തമ്പാലയരി. ഇവ കഷായം. വാതജ്വരം ശമിക്കും.

ഗോപാംഗനാകമലചന്ദനസേവ്യവിശ്വായഷ്ടിജലോൽപലമധൂകശതാവരീഭിഃ സിദ്ധം സുശീതമനമാക്ഷികശർക്കരാഢ്യം പിത്തജ്വരം ജയതി ദാഹതൃഡാഢ്യമംബു * ഗോപാംഗനാ=നന്നാറിക്കിഴങ്ങ്. കമലം=താമരവളയം. ചന്ദനം. സേവ്യം=രാമച്ചം. വിശ്വം=ചുക്ക്. യഷ്ടി=എരട്ടിമധുരം. ജലം=ഇരുവേലി. ഉൽപലം=ചെങ്ങഴിനീർക്കിഴങ്ങ്. മധൂകം=ഇരിപ്പക്കാതൽ. ശതാവരി=ശതാവരിക്കിഴങ്ങ്. ഇവ കഷായം. ആറിയാൽ തേനും പഞ്ചസാരയും മേപ്പൊടിചേർത്തു സേവിക്കുക. ചുട്ടനീറലും തണ്ണീർദാഹവുമുള്ളപിത്തജ്വരം ശമിക്കും.

പഥ്യാകട്ഫലനാഗരാംബുദവചാ ഭൂനിംബധാന്യദ്രുമൈർഭാർങ്ഗീ പർപ്പടകാന്വിതൈഃ ശൃതമിദം തോയം സുശീതം പുനഃ മധ്വാഢ്യം പരമാണ്ഡരാമഠയുതം ശ്ലേഷ്മജ്വരം നാശയേൽകോഷ്ഠാർത്തിശ്വസനാഗ്നിസാദകസനാരുച്യാസ്യശോഷാന്വിതം * പഥ്യാ=കടുക്ക. കട്ഫലം=കമിഴിൻവേര്. നാഗരം=ചുക്ക്. അംബുദം=മുത്തങ്ങ. വചാ=വയമ്പ്. ഭൂനിംബം=പുത്തരിച്ചുണ്ടവേര്. ധാന്യം=കൊത്തമ്പാലരി. ദ്രുമം=ദേവതാരം. ഭാർങ്ഗീ=ചെറുതേക്കിൻവേര്. പർപ്പടകം. ഇവ കഷായം. ആറിയാൽ തേനും കുറഞ്ഞൊന്നു കായവും മേപ്പൊടിചേർത്തു സേവിക്കുക. വയറുവേദന, വായുക്ഷോഭം, അഗ്നിമാന്ദ്യം, ചുമ, അരുചി, വായ്വരൾച്ച എന്നിവയോടുകൂടിയതായ കഫജ്വരം ശമിക്കും.

വാശാമൃതാനാഗരധന്വയഷൊഭൂനിംബനിംബാംബുദജഃ കഷായഃ സശ്വാസകാസാരുചിഗൌരവാഢ്യേ ജ്വരേ വലാസപ്രഭവേ പ്രശസ്തഃ ॥ വാശാ=ആടലോടകവേര്. അമൃതാ=ചിററമൃത്. നാഗരം=ചുക്ക്. ഭൂനിംബം=പുത്തരിച്ചുണ്ടവേരിന്മേൽതൊലി. നിംബം=വേപ്പിൻതൊലി. അംബുദം=മുത്തങ്ങ. ഇവ കഷായം. വായ്മുട്ടൽ, ചുമ, അരുചി, ദേഹത്തിന്നുകനം ഇവയോടുകൂടിയ കഫജ്വരത്തിങ്കൽ ഉത്തമം.

## ദ്രാക്ഷാദികഷായം.

ദ്രാക്ഷാമധൂകമധുകലോധ്രകാശ്മൎയ്യശാരിബാഃ മുസ്താമലകഹ്രീബേരപത്മകേസരപത്മകം മൃണാളചന്ദനോശീരനീലോല്പലപരൂഷകം ഫാണ്ടോ ഹിമോ വാ ദ്രാക്ഷാദിർജ്ജാതീകുസുമവാസിതഃ യുക്തോ മധുസിതാലാജൈർജ്ജയത്യനിലപിത്തജം ജ്വരം മദാത്യയം ഛർദ്ദിം മൂച്ഛാം ദാഹം ശ്രമം ഭ്രമം ഊദ്ധ്വഗം രക്തപിത്തഞ്ച പിപാസാം കാമിലാമപി ॥ ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. മധൂകം=ഇരിപ്പക്കാതൽ. മധുകം=എരട്ടിമധുരം. ലോധ്രം=പാച്ചോററിത്തൊലി. കാശ്മൎയ്യം=കുമിഴിൻവേർ. ശാരിബാ=നന്നാറിക്കിഴങ്ങ്. മുസ്താ=മുത്തങ്ങാക്കിഴങ്ങ്. ആമലകം=നെല്ലിക്ക. ഹ്രീബേരം=ഇരുവേലി. പത്മകേസരം=താമരയല്ലി. പത്മകം=പതിമുകം. മൃണാളം=താമരവളയം. ചന്ദനം. ഉശീരം=രാമച്ചം. നീലോല്പലം=കരിങ്കുവളക്കിഴങ്ങ്. പരൂഷകം=ചിററീന്തൽ. ഈ കഷായത്തിന്നു ദ്രാക്ഷാദി എന്നുപേർ. ഇത് ഫാണ്ടമായോ ഹിമമായോ ഉണ്ടാക്കണം. "സദ്യോഭിഷുതപൂതസ്തു ഫാണ്ടഃ" എന്ന വിധിപ്രകാരം മരുന്നു ചതച്ചിട്ട് അപ്പോഠതന്നെ പിഴിഞ്ഞരിച്ചതിന്നു ഫാണ്ടമെന്നും, "ശീതോരാത്രിംദ്രവേസ്ഥിതഃ" എന്ന വിധിയനുസരിച്ചു മരുന്നുകഠം ചതച്ച് ഒരു രാത്രി മുഴുവൻ വെള്ളത്തിൽ ഇട്ടുവെച്ചതിന്നു ശീതമെന്നും പേർ. രണ്ടുപ്രകാരമുണ്ടാക്കിയാലും ഇതിൽ പിച്ചകപ്പൂവുകൊണ്ടു വാസനപിടിപ്പിക്കണം. എന്നാൽ ഫാണ്ടവും ഹിമവുമായിട്ടല്ലാതെ സാധാരണ കഷായമായിട്ടും ഇതു പ്രയോഗിക്കാറുണ്ട്. തേൻ, പഞ്ചസാര, മലർപ്പൊടി എന്നിവ അനുപാനം. വാതപിത്തജ്വരം ശമിക്കും. മദാത്യയാദികളെയും ശമിപ്പിക്കും.

പർപ്പടകാബ്ദസുരദ്രുമഭാർങ്ഗീമാഗധികൌഷധധാന്യയവാസൈഃ പാക്യമിദം വിനിഹന്തി നരാണാം വാതകഫജ്വരജം പരിതാപം * പർപ്പടകം. അബ്ദം=മുത്തങ്ങ. സുരദ്രുമം=ദേവതാരം. ഭാർങ്ഗീ=ചെറുതേക്കിൻവേര്. മാഗധിക=തിപ്പലി. ഔഷധം=ചുക്ക്. ധാന്യയവാസം=കൊട്ടത്തൂവവേർ. ഇവ കഷായം. വാതകഫജ്വരംകൊണ്ടുള്ള ഉപദ്രവം ശമിപ്പിക്കും.

കടുകാവിജയാദ്രാക്ഷാമുസ്താപർപ്പടകൌഷധൈഃ കഷായോ നാശയേൽ പീതഃ കഫപിത്തഭവം ജ്വരം * കടുകാ=കടുകരോഹിണി. വിജയാ=കടുക്ക. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. മുസ്താ=മുത്തങ്ങക്കിഴങ്ങ്. പർപ്പടകം. ഔഷധം=ചുക്ക്. ഇവ കഷായം. കഫപിത്തജ്വരം ശമിക്കും.

നാഗരാമൃതഹരീതകീഃ ക്രമാന്നാഗഹസ്തനയനാംശഭാഗശഃ സാധു സിദ്ധമുദകം സശർക്കരം നാശയേദഖിലദോഷജം ജ്വരം * നാഗരം=ചുക്ക് കഴഞ്ച് 2; അമൃതം=ചിററമൃത് കഴഞ്ച് 6; ഹരീതകി=കടുക്ക കഴഞ്ച് 4 ഇവ കഷായം. പഞ്ചസാര മേപ്പൊടി ചേർത്തു സേവിക്കുക. സകല ദോഷങ്ങളെക്കൊണ്ടുമുള്ള ജ്വരം ശമിക്കും.

രാമലക്ഷ്മണസീതാശ്ച രാവണശ്ച വിഭീഷണഃ ഏതൈഃ കഷായോ ജ്വരം ഹന്തി ദീപനപാചനഃ * രാമൻ=കടുക്ക. ലക്ഷ്മണൻ=ചിററമൃത്. സീത=തിപ്പലി. രാവണൻ=ചുക്ക്. വിഭീഷണൻ=ത്രികോല്പക്കൊന്ന. ഇവ കഷായം. ജ്വരഹരവും മലഭേദം വരുത്തുന്നതും ദീപനവും പാചനവുമാകുന്നു.

മുസ്താപർപ്പടനിംബധാന്യയാഷമഹൌഷധൈഃ കണ്ടകാര്യമൃതോപേതൈഃ കഷായഃ സർവ്വജ്വരാപഹഃ * മുസ്താ=മുത്തങ്ങ. പർപ്പടകം. നിംബം=പുത്തരിച്ചുണ്ടവേരിന്മേൽതൊലി. ധന്വയാഷം=കൊട്ടത്തൂവ്വവേർ. മഹൌഷധം=ചുക്ക്. കണ്ടകാരി=കണ്ടകാരിവഴുതിനവേർ. അമൃതാ=ചിററമൃത്. ഇവ കഷായം. എല്ലാ ജ്വരങ്ങളേയും ശമിപ്പിക്കും.

ഭാർങ്ഗീ പുഷ്കരമൂലഞ്ച പത്ഥ്യാപർപ്പടതോയദം നാഗരം ശൃമൂലഞ്ച പിപ്പലീഞ്ചാപ്സു സാധയേൽ സന്നിപാതജ്വരം ഹ

ന്തി വിഷമം ശീതികം തഥാ കാസശ്വാസാഗ്നിസദനാഹൃൽപാ ശ്വാൎത്തിശിരോഗ്രഹം ജീൎണ്ണജ്വരം മൂത്രകൃച്ഛ്രം രക്തപിത്തഞ്ച നാശയേൽ * ഭാൎങ്ഗീ=ചെറുതേക്കിൻവേർ. പുഷ്കരമൂലം. പത്ഥ്യാ=കടുക്ക. പൎപ്പടകം. തോയദം=മുത്തങ്ങ. നാഗരം=ചുക്ക്. ദശമൂലം. പിപ്പലി=തിപ്പലി. ഇവ കഷായം വിഷമമായ സന്നിപാതജ്വരത്തേയും, ശീതജ്വരത്തേയും, കാസം ശ്വാസം അഗ്നിമാന്ദ്യം, ഹൃദയത്തിങ്കലും പാൎശ്വങ്ങളിലും വേദന ഇവയേയും, തലക്കുള്ള പിടുത്തത്തേയും, ജീൎണ്ണജ്വരാദികളേയും ശമിപ്പിക്കും.

അരളൂതിവിഷാമുസ്താശുണ്ഠിരാസ്നാസുരദ്രുമൈഃ സൎവ്വജ്വരഹരോ യോഗഃ സൎവ്വാതിസാരനാശനഃ * അരളു=പെരുമരത്തോൽ. അതിവിഷാ=അതിവിടയം. മുസ്താ=മുത്തങ്ങ. ശുണ്ഠി=ചുക്ക്. രാസ്നാ=ചുകന്നരത്ത. സുരദ്രുമം=ദേവതാരം. ഇവ കഷായം സൎവ്വജ്വരങ്ങളേയും സൎവ്വാതിസാരങ്ങളേയും ശമിപ്പിക്കും.

വ്യാഘ്രീശുണ്ഠ്യമൃതാകാഥഃ പിപ്പലീചൂൎണ്ണസംയുതഃ വാതശ്ലേഷ്മജ്വരശ്വാസകാസപീനസശൂലജിൽ * വ്യാഘ്രീ=ചെറുവഴുതിനവേർ. ശുണ്ഠി=ചുക്ക്. അമൃതാ=ചിററമൃത്. ഇവ കഷായം തിപ്പലി പൊടിച്ചു മേമ്പൊടിചേൎത്തു സേവിക്കുക. വാതകഫജ്വരങ്ങളും ശ്വാസം, പീനസം, കാസം ശൂലവേദന ഇവയും ശമിക്കും.

ഛിന്നോത്ഭവാംബുധരധാന്യയവാഷവിശ്വൈൎദ്ദുസ്പൎശപൎപ്പടകമേഘകിരാതതിക്തൈഃ മുസ്താടരൂഷകമഹൌഷധധാന്യയാഷൈഃ ക്വാഥം പിബേദനിലപിത്തകഫജ്വരേഷു * (൧) ഛിന്നോത്ഭവാ=ചിററമൃത്. അംബുധരം=മുത്തങ്ങ. ധാന്യയവാഷം=കൊട്ടത്തൂവ്വവേർ. വിശ്വം=ചുക്ക്. (൨) ദുസ്പൎശം=കൊട്ടത്തൂവ്വവേർ. പൎപ്പടകം. മേഘം=മുത്തങ്ങ. കിരാതതിക്തം=പുത്തരിച്ചുണ്ടവേർ (കിരിയാത്ത എന്നു പക്ഷാന്തരം.) (൩) മുസ്താ=മുത്തങ്ങ. ആടരൂഷകം=ആടലോടകം. മഹൌഷധം=ചുക്ക്. ധന്വയാഷം=കൊട്ടത്തൂവ്വവേർ — ഈ മൂന്നു കഷായങ്ങളും വാതപിത്തകഫജ്വരങ്ങളിൽ യഥാക്രമം സേവിക്കുക.

ശതാഹ്വാംബുദഭൂനിംബബലാനാഗരപർപ്പടൈഃ പാക്യം പ്രശമയേൽ പീതം വാതപിത്തകൃതം ജ്വരം * ശതാഹ്വാ=തതിങ്ങതിൽ. അംബുദം=മുത്തങ്ങ. ഭൂനിംബം=പുത്തരിച്ചുണ്ട. ബല=കുറുന്തോട്ടിവേർ. നാഗരം=ചുക്ക്. പർപ്പടകം. ഇവ കഷായം വാതപിത്തജ്വരത്തെ ശമിപ്പിക്കും.

ഛിന്നോത്ഭവാവൃഷകിരാതകപർപ്പടാനാം ശുണ്ഠ്യപ്ര വലാഹകയവാഷകയോഃ ക്രമേണ ഏകദ്വയത്രിതയഭാഗകൃതഃ കഷായഃ സംമൂർച്ഛിതം ജ്വരമപോഹതി സാന്നിപാതം * ഛിന്നോത്ഭവാ=ചിററമൃത്. വൃഷം=ആടലോടകവേര്. കിരാതകം=പുത്തരിച്ചുണ്ടവേരിന്മേൽതൊലി. പർപ്പടകം ഇവ ഓരോ കഴഞ്ച്; ശുണ്ഠി=ചുക്ക് ഇതു രണ്ടുകഴഞ്ച്; വലാഹകം=മുത്തങ്ങ. യവാഷകം=കൊട്ടത്തൂവ്വവേർ ഇവ മൂന്നുകഴഞ്ച്. ഇവ കഷായം സന്നിപാതജ്വരം ശമിക്കും.

വാശാപുഷ്പ്യലതാകഷായോ വിശ്വാംഭഃ സന്നിപാതജിൽ * വാശാ=ആടലോടകവേർ. പുഷ്പ്യലതാ=കമ്പിളുവള്ളി ഇവകൊണ്ട് ഒരു കഷായം. വിശ്വം=ചുക്ക് ഇതുകൊണ്ട് ഒരു കഷായം. ഈ കഷായം രണ്ടും സന്നിപാതജ്വരത്തെ ശമിപ്പിക്കും. ചിലർ ഈ മരുന്നുകൾ മൂന്നും ചേർത്ത് ഒരു കഷായമായി ഉപയോഗിക്കുന്നുണ്ട്. എന്നാൽ രണ്ടു കഷായമായിട്ടാണ് വൃദ്ധവൈദ്യന്മാർ പ്രയോഗിക്കുന്നത്.

ഭാർങ്ഗ്യബ്ദപർപ്പടകധാന്യയവാസവിശ്വഭൂനിംബകട്ഫലകണാസിംഹ്യമൃതാകഷായഃ ജീർണ്ണജ്വരം സതതസന്തതകം നിഹന്ത്യാന്യേദ്യുഷ്കം സഹ തൃതീയചതുർത്ഥകാഖ്യം * ഭാർങ്ഗീ=ചെറുതേക്കിൻവേർ. അബ്ദം=മുത്തങ്ങക്കിഴങ്ങ്. ധാന്യയവാസം=കൊട്ടത്തൂവ്വവേര്. വിശ്വം=ചുക്ക്. ഭൂനിംബം=പുത്തരിച്ചുണ്ടവേർ. സിംഹി=ചെറുവഴുതിനവേർ. അമൃതാ=ചിററമൃത്. ഇവ കഷായം ജീർണ്ണജ്വരത്തേയും സതതാദിവിഷമജ്വരങ്ങളേയും ശമിപ്പിക്കും.

ത്രിദിനം ഭക്ഷയേൽപ്രാതർമ്മൽക്കുണം ഗുളസംയുതം ചാതുർത്ഥികവിനാശായ തഥാഹിദ്ധ്മാപ്രശാന്തയേ * മൽക്കുണം=മൂട്ട. ഇ

തിനെ ശൎക്കരയിൽ പൊതിഞ്ഞു് രാവിലെ സേവിക്കുക. ചാതുൎത്ഥകജ്വരവും ഏറ്റക്കിളച്ചും ശമിക്കും.

ബലാകൊടിത്തൂവ്വസപൎപ്പടാബ്ദധാന്യാകമുൽഗം ചെറുപഞ്ചമൂലം സശൃംഗിവേരം പുലരിൽക്കുടിച്ചാലീററംഗനാനാം പനിതീരുമന്നോ * ബലാ കുറുന്തോട്ടിവേർ. കൊടിത്തൂവ്വവേർ. പൎപ്പടകം. അബ്ദം=മുത്തങ്ങക്കിഴങ്ങ്. ധാന്യാകം=കൊത്തമ്പാലരി. മുൽഗം=ചെറുപയർ. ചെറുപഞ്ചമൂലം=ഓരില, മൂവില, ചെറുവഴുതിന, ചെറുവഴുതിന, ഞെരിഞ്ഞിൽ. ശൃംഗിവേരം=ചുക്ക്. ഇവ കഷായം പ്രസവിച്ച സ്ത്രീകൾക്കുണ്ടായ പനി ശമിക്കും.

ചികചദളം വിലപലശ്ശൈന്നാരങ്ങശടാലുപല്ലവാഖ്യാഞ്ച കഷായൌ ജ്വരതഃ പിബേൽ കഷായശ്യാം ശീതികാം ത്രിദിനാൽ * (ക) ചികചദളം=അയനിയില. വിലപം=കൂവളത്തിൻവേർ. ലശുനം=വെള്ളുള്ളി. (ഖ) നാരങ്ങശടാലു=പച്ചച്ചെറുനാരങ്ങ. പല്ലവം=അതിൻെറതന്നെ തളിര്. ഈ കഷായം രണ്ടും വിറച്ചുപനിയെ മൂന്നുദിവസംകൊണ്ടു ശമിപ്പിക്കും.

പത്രം വേണജചം ദളഞ്ച തുളസീജാതം ഹരിക്രാന്തിജം പത്രം വാസ്വനിഷണ്ണജം ബദരജം പത്രഞ്ച വാടം ദളം പത്രഞ്ചോത്തമകന്യകാഖ്യ സുഷവീനാരങ്ങപത്രം പൃഥക്സൎവ്വം നാഗരപാദികം പ്രഹരതി പ്രാഗ്രൂപശീതജ്വരം * വേണജചപത്രം=മുളയില. തുളസീജാതദളം=തുളസിയില. ഹരിക്രാന്തിജപത്രം=വിഷ്ണുക്രാന്തിയില. സ്വനിഷണ്ണജപത്രം=നീരാരില. ബദരജപത്രം=ലന്തയില. വാടദളം=പേരാൽമൊട്ട്. ഉത്തമകന്യകാപത്രം=പൂവ്വാംകുറുന്തില. സുഷവീപത്രം=പുല്ലാനിയില. നാരങ്ങപത്രം=ചെറുനാരകത്തില. നാഗരപാദികം=നാലിലൊന്നു ചുക്ക്. ഈ കഷായം കുളിരുപനി ശമിപ്പിക്കും.

ആൽമൊട്ടുംചെറൂളവേരുമുടനേ ദേവ്യാസ്സഹാ മൂലവും പാലും വിട്ടരച്ചുകൊണ്ടതിരവേ കോരിക്കുടിക്കുംന്നാം കാടിപ്പോമഥ പക്വജ്വരത്തിലും പിത്തപ്രധാനംഗതം ധീമാനാത്തിരൂ ദോഷജാസ്വചിഹിതം കഷ്ടാതസമാലോചൃതാം * ദേവി=പൂവ്വാംകുറുന്തിലവേർ. ഈ കഷായം പാകംവന്ന ജ്വരങ്ങളിൽ പ്രയോഗിക്കുക. പക്വജ്വരത്തി=പാകംവന്ന പനി.

ആവിൽത്തോൽമലർ ചുക്കവിഷ്ണുമയിതാമൃതാകൊട്ടത്തുള്ളതൻവേരും ചാരണയും കരിമ്പുമിവയിട്ടൊപ്പിച്ചുകൊണ്ടങ്ങിനെ നാലൊന്നായ കഷായമിതിലളവേ മോർക്കണ്ടെതിമുന്നാഴികുടിച്ചീടുമ്പോൾക്ഷ്വപനിപ്പതില്ല ഘനമായുണ്ടാകുമഗ്രേഷ്യലം * വിഷ്ണുമയിതാ=വിഷ്ണുക്രാന്തി. ഈ മോർക്കണ്ടെതി പഴകിയ പനി വിട്ടുപോകുവാൻ വിശേഷം.

സഹദേവീരസേ സിദ്ധഃ ഖള്ളഃ സർവ്വജ്വരാപഹഃ * സഹദേവീരസം=പൂവ്വാംകുറുന്തിലനീര്. ഖള്ളം=മുക്കുടി. ഈ മുക്കുടി എല്ലാ ജ്വരങ്ങളേയും ശമിപ്പിക്കും.

പലാശപത്രസ്വരസൈർന്നസ്യം കുർയ്യാൽ കടൂൽക്കടം സന്നിപാതജ്വരേ തീക്ഷ്ണം ഗണ്ഡൂഷം കബളന്തഥാ * പലാശം=പ്ലാശ്. സന്നിപാതജ്വരത്തിങ്കൽ പ്ലാശിന്റെ ഇല ഇടിച്ചുപിഴിഞ്ഞ നീരുകൊണ്ടു തീക്ഷ്ണമായ നസ്യവും ഗണ്ഡൂഷവും കബളവും പ്രയോഗിക്കുക.

മൃദ്വീകാ മരിചം ശുണ്ഠീ കണാ സൈന്ധവസംയുതം നാരീക്ഷീരേണ പിഷ്ട്വാ തു നസ്യം സംജ്ഞാപ്രബോധനം * മൃദ്വീകാ=മുന്തിരിങ്ങ. മരിചം=കുരുമുളക്. ശുണ്ഠീ=ചുക്ക്. കണാ=തിപ്പലി. സൈന്ധവം=ഇന്തുപ്പ്. ഇവ മുലപ്പാലിലരച്ചു നസ്യം ചെയ്യുക. സന്നിയിൽ ഉണ്ടായ ബോധക്ഷയം തീരും.

പാദേ ലലാടേ ച വിബോധനായ ദേഹേഽലിന്യാസിനാമഞ്ജയേദ്വാ ബസ്താംബുനാ സിന്ധുകണോഷണോഗ്രാശിലാശിരീഷാസ്ഥിരസോനകൈർവ്വാ * സിന്ധു=ഇന്തുപ്പ്. കണാ=തിപ്പലി. ഊഷണം=കുരുമുളക്. ഉഗ്രാ=വയമ്പ്. ശിലാ=കന്മദം. ശിരീഷാസ്ഥി=വാകക്കുരു. രസോനം=ഉള്ളി. ഇവ ആട്ടിൻമൂത്രത്തിലരച്ചു കണ്ണിൽ എഴുതുകയോ, കാലിന്മേലും നെററിയിന്മേലും പൂട്ടു വെക്കുകയോ ചെയ്താൽ അലിന്യാസി (സന്നിപാതി)ക്ക് തന്റേടം വരും.

ഉദ്ധൃതാം സ്ഫുടിതാം ജിഹ്വാം ദ്രാക്ഷയാ മധുസർപ്പിഷാ ലേപയേൽ കേവലേനാപി മധുനാ സന്നിപാതജേ * സന്നിപാതത്തിങ്കൽ നാവു പുറത്തേക്കുന്തുകയും സ്ഫോടനം ചെയ്യുകയും

ചെയ്താൽ ചെയ്യേണ്ടതു പറയുന്നു. ദ്രാക്ഷാ=മുന്തിരിങ്ങ. മധു=തേൻ. സർപ്പിസ്=നെയ്യ്. മുന്തിരിങ്ങപ്പഴം അരച്ചു തേനും നെയ്യും ചേർത്തു ചാലിച്ചു നാവിന്മേൽ പുരട്ടുക. കേവലമായ തേൻ പുരട്ടുകയുമാം.

സന്നിപാതജ്വരസ്യാന്തേ കർണ്ണമൂലേ സുദാരുണഃ ശോഫഃ സഞ്ജായതേ തേന കശ്ചിദേവ വിമുച്യതേ * സന്നിപാതജ്വരത്തിന്റെ അവസാനത്തിങ്കൽ ചിലപ്പോൾ ചെവിയുടെ കടക്കൽ ദാരുണമായ ഒരു ശോഫം (നീര്) ഉണ്ടാകും. അതുണ്ടായാൽ വിട്ടുപോകുന്നതു വളരെ ദുർല്ലഭമാണ്.

രക്താവസേചനൈഃ ശീഘ്രം സർപ്പിഷ്പാനൈശ്ച തം ജയേൽ പ്രദേഹൈഃ കഫപിത്തഘ്നൈർന്നാവനൈഃ കബലഗ്രഹൈഃ * ആ ശോഫത്തെ വേഗത്തിൽ ചികിത്സിക്കണം. രക്തം കളയുക, നെയ്യ് സേവിക്കുക, കഫപിത്തഹരങ്ങളായ മരുന്നുകൾ അരച്ചു പുരട്ടുക, നസ്യം ചെയ്യുക, കവിൾക്കൊള്ളുക എന്നിവയാണ് വേണ്ടതു്.

പക്വേ വിപാട്യ മതിമാൻ വ്രണവൽ സമുപാചരേൽ * നീര് പഴുത്താൽ വൈദ്യൻ അതിനെ കീറുകയും, പിന്നെ വ്രണത്തിന്നുള്ള ചികിത്സകൾ ചെയ്യുകയും വേണം.

കഷായപാനപത്ഥ്യാന്നൈർദ്ദശാഹ ഇതി ലംഘിതേ സർപ്പിർദ്ദദ്യാൽ കഫേ മന്ദേ വാതപിത്തോത്തരേ ജ്വരേ * കഷായപാനം, പത്ഥ്യമായ ആഹാരം എന്നിവയോടുകൂടി പത്തുദിവസം പാർക്കുള്ള ചികിത്സ കഴിഞ്ഞാൽ, കഫം മന്ദമായും വാതപിത്തങ്ങൾ അധികമായുമുള്ള ജ്വരത്തിൽ സർപ്പിസ്സ് (=നെയ്യ്) കൊടുക്കാവുന്നതാണ്.

പൂർവ്വേ കഷായാഃ സഘൃതാഃ സർവ്വേ യോജ്യാ യഥാമലം * മുമ്പു പറയപ്പെട്ടിട്ടുള്ള കഷായയോഗങ്ങളെക്കൊണ്ടുതന്നെ നെയ്യ് കാച്ചി ദോഷകോപത്തിന്നനുസരിച്ചു പ്രയോഗിക്കാം.

തൈല്വകം പവനജന്മനി ജ്വരേ യോജയേൽ ത്രിവൃതയാ വിയോജിതം തിക്തകം വൃഷഘൃതഞ്ച പൈത്തികേ യച്ച പാചനികയാ ശ്രുതം ഹവിഃ ഷട്പലം ജ്വരഹൃൽ പ്രോക്തം തഥാ

കല്യാണകം ഘൃതം * വാതജ്വരത്തിങ്കൽ തൈല്വകഘൃതയോഗം ത്രിവൃത (=ത്രികോല്പക്കൊന്ന) വിട്ട് കാച്ചി സേവിക്കുക. പിത്തജ്വരത്തിങ്കൽ തിക്തകഘൃതവും വൃഷഘൃതവും സേവിക്കുക. പാലനികാഘൃതവുമാം. പാലനിക=ബ്രഹ്മി. ഷട്പലഘൃതവും കല്യാണകഘൃതവും ജ്വരഹരങ്ങളാകുന്നു.

പൂതീകോഷണപഞ്ചകോലരുചകൈഃ സാജാജികൈഃ സാംബുദൈഃ സക്ഷീരാതിവിഷൈഃ സഹിംഗുഹപുഷാസിന്ധൂത്ഥൈഃ കല്കിതൈഃ ശുക്താർദ്രകസംഭവേന ച രസേനൈതന്മഹാഷട്പലം സർപ്പിഃ പക്വമരോചകാഗ്നിസദനപ്ലീഹജ്വരശ്വാസജിത് * പൂതീകം=ആവൽതൊലി. ഊഷണം=കുരുമുളക്. പഞ്ചകോലം=തിപ്പലി, ചുക്ക്, കാട്ടുമുളകിൻവേർ, കാട്ടുതിപ്പലിവേർ, കൊടുവേലിക്കിഴങ്ങ്. രുചകം=തുവർച്ചിലക്കാരം. അജാജി=ജീരകം. അംബുദം=മുത്തങ്ങക്കിഴങ്ങ്. ക്ഷീരം=പാൽ. അതിവിഷാ=അതിവിടയം. ഹിംഗു=കായം. ഹപുഷാ=അടക്കാമണിയൻവേര്. സിന്ധൂത്ഥം=ഇന്തുപ്പ്. ശുക്തം=കാടി. ആർദ്രകസംഭവരസം=ഇഞ്ചിനീർ. ഈ ഘൃതത്തിന്നു മഹാഷട്പലമെന്നു പേർ. അരോചകം, അഗ്നിമാന്ദ്യം, പ്ലീഹ, ജ്വരം, ശ്വാസം ഇവ ശമിക്കും. ഇതിൽ "സർപ്പിഃ......ഗ്നിസദനശ്വാസപ്രസേകാപഹം" എന്നു പാഠഭേദവും കാണുന്നുണ്ട്.

പടോലം ശാരിബാ മുസ്താ മധുകം കടുരോഹിണീ ഉശീരം ചന്ദനഞ്ചൈവ പിപ്പലീ തൈഃ ശൃതം ഘൃതം സർവ്വജ്വരഹരം ചൈവ രക്ഷോഘ്നം പുഷ്ടിവർദ്ധനം അഷ്ടമംഗലകന്നാമ ഘൃതം സർവ്വത്ര പൂജിതം * പടോലം=പടോലവള്ളി. ശാരിബാ=നന്നാറിക്കിഴങ്ങ്. മുസ്താ=മുത്തങ്ങ. മധുകം=എരട്ടിമധുരം. കടുകരോഹിണി. ഉശീരം=രാമച്ചം. ചന്ദനം. തിപ്പലി. ഈ ഘൃതത്തിന്ന് അഷ്ടമംഗലം എന്നു പേർ. സർവ്വജ്വരങ്ങളേയും രക്ഷസ്സിന്റെ ബാധയേയും ശമിപ്പിക്കും. പുഷ്ടിയെ വർദ്ധിപ്പിക്കും.

ജീർണ്ണേ ഘൃതേ ച ഭുഞ്ജീത മൃദുമാംസരസൌദനം * നെയ്യ് ദഹിച്ചാൽ മൃദുവായ മാംസരസം കൂട്ടി ചോറ് ഭക്ഷിക്കാം.

ന ശാമ്യത്യേവമപി ചേൽ ജ്വരഃ കുർവ്വീത ശോധനം * ഇപ്രകാരം ചെയ്തിട്ടും ജ്വരം ശമിക്കുന്നില്ല എങ്കിൽ വയറിളക്കുവാനുള്ള മരുന്നു കൊടുക്കണം.

മോദകം ത്രിഫലാശ്യാമാത്രിവൃൽപിപ്പലികേസരൈഃ സ സിതാമധുഭിൎദ്ദദ്യാദ്വ്യോഷാദ്യം വാ വിരേചനം * ത്രിഫലാ=കടുക്ക, നെല്ലിക്ക, താന്നിക്ക; ശ്യാമാ=നാൽക്കോല്പക്കൊന്ന. ത്രിവൃൽ=ത്രികോല്പക്കൊന്ന. പിപ്പലി=തിപ്പലി. കേസരം=നാഗപ്പൂവ്. സിതാ=പഞ്ചസാര. മധു=തേൻ. ഇവകൊണ്ടു മോദകം (പലഹാരം) ഉണ്ടാക്കികൊടുത്താൽ വിരേചനം വരും. വ്യോഷാദിയായി വിരേചനകല്പത്തിൽ പറയുന്ന ഔഷധവും കൊടുക്കാം.

വിരിക്താനാഞ്ച സംസൎഗ്ഗീം മണ്ഡപൂൎവ്വാം യഥാക്രമം * വിരേചനംവന്നാൽ പിന്നെ ക്രമപ്രകാരം മണ്ഡം മുതലായ കഞ്ഞികളെ കൊടുക്കണം.

ജ്വരക്ഷീണസ്യ ന ഹിതം വമനം ന വിരേചനം കാമന്തു പയസാ തസ്യ നിരൂഹൈൎവ്വാ ഹരേന്മലാൻ * ജ്വരംകൊണ്ടു ക്ഷീണിച്ചിട്ടുള്ള രോഗിക്കു വമനവും വിരേചനവും ഹിതമല്ല. ശക്തിമത്തായ വിരേചനൌഷധങ്ങൾ പാടില്ലെന്നു താൽപര്യം. പാൽ സേവിച്ചിട്ടും, നിരൂഹങ്ങളെക്കൊണ്ടും അങ്ങിനെയുള്ള രോഗിയുടെ മലങ്ങളെ കളയുകയാണ് ഉത്തമം.

പൃശ്നിപൎണ്ണീബലാബില്വനാഗരോല്പലധാന്യകൈഃ ... [see note] 

വൃശ്ചീവബിലപദേവദ്രുസാധിതം ജ്വരശോഫനൽ ക്ഷീരം തദ്വൈവ സിദ്ധഞ്ച പഞ്ചകോലേന തൽഗുണം * വൃശ്ചീവം=തവിഴാമവേര്. ബിലം=കൂവളവേര്. ദേവദ്രു=ദേവതാരം. ഇവകൊണ്ടു കുറുക്കിയ പാൽ സേവിക്കുക. പനിയും നീരും ശമിക്കും. പഞ്ചകോലം=തിപ്പലി, ചുക്ക്, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്. ഇവയിട്ടു കുറുക്കിയ പാലിനും ഗുണം അതുപോലെതന്നെ.

നനൊഴിയെണ്ണ നാലു് നാഴിനീരിൽപചിച്ചുടൻ നാലഞ്ചുദിവസം തേച്ചാൽ നാസ്തിയെന്നുവരും പനി * അൎത്ഥം സ്പഷ്ടം. ഈ എണ്ണ സിദ്ധഫലമാകുന്നു.

നിൎഗ്ഗുണ്ഡീപത്രനിൎയ്യാസസാധിതം തിലജം തഥാ * നിൎഗ്ഗുണ്ഡി=കരുനൊച്ചി. കരുനൊച്ചിയില ഇടിച്ചുപിഴിഞ്ഞ നീരിൽ എണ്ണകാച്ചി തേക്കുക. ഗുണം പൂൎവ്വവൽ.

ജീൎണ്ണജ്വരേ രുചികരാ നസ്യം ഭ്യാദിരേചനം സ്നൈഹി

കം ശൂന്യശിരസോ ദാഹാർത്ത പിത്തനാശനം * ജീർണ്ണജ്വരത്തിങ്കൽ ശിരോവിരേചനങ്ങളായ ഔഷധങ്ങളെക്കൊണ്ടു നസ്യം ചെയ്യണം. അതു രുചിയെ ഉണ്ടാക്കും. ശിരസ്സ് ശൂന്യമായി തോന്നുന്നപക്ഷം സ്നേഹനസ്യം ചെയ്യണം. ശിരസ്സിന്നു ചുട്ടുനീറൽ ഉള്ള പക്ഷം പിത്തഹരങ്ങളായ ഔഷധങ്ങളെക്കൊണ്ടുള്ള നസ്യമാണ് വേണ്ടത്.

അരുചൌ മാതുലുംഗസ്യ കേസരം സാജ്യസൈന്ധവം ധാത്രീദ്രാക്ഷാ സിതാനാം വാ കല്ക്കമാസ്യേന ധാരയേൽ * അരുചിയില്ലായ്മ ഉണ്ടായാൽ മാതളനാരങ്ങയുടെ അല്ലി നെയ്യിൽ അരച്ച് ഇന്തുപ്പുംകൂട്ടി വായിലിട്ട് ഇരിക്കുക. ധാത്രി=നെല്ലിക്ക. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. ഇവ അരച്ച കല്ക്കം പഞ്ചസാരചേർത്തു വായിൽ ഇടുന്നതും നന്ന്.

യഥോപശയസംസ്പർശാൻ ശീതോഷ്ണദ്രവ്യകല്പിതാൻ അഭ്യംഗാലേപസേകാദീൻ ജ്വരേ ജീർണ്ണേ ത്വഗാശ്രിതേ * ജ്വരം ജീർണ്ണമായി ത്വക്കിനെ ആശ്രയിച്ചിരിക്കുമ്പോൾ ശിരസ്സിൽ തേക്കുവാനും, മേൽ പുരട്ടുവാനും എണ്ണകാച്ചി ഉപയോഗിക്കണം. ആയത് തേച്ചാൽ സുഖം തോന്നുന്നതനുസരിച്ച ശീതവീര്യങ്ങളായോ ഉഷ്ണവീര്യങ്ങളായോ ഉള്ള മരുന്നുകളെക്കൊണ്ടു കാച്ചിയതായിരിക്കണം.

ഫേനോശീരനിശാബ്ദകുഷ്ഠമധുകൈർമ്മഞ്ജിഷ്ഠവിശ്വാംബുഭിർമ്മൂർവ്വാലോഹിതയഷ്ടിസർജ്ജകടുകാ സിന്ധൂത്ഥലാക്ഷാഞ്ജനൈഃ സശ്രീകണ്ഠനതൈഃ സമൈസ്തിലഭവം തക്രേ പചേൽഷഡ്ഗുണേ തത്സദ്യോ ഹരതിജ്വരാൻ ജ്വരകൃതാൻ ദാഹാദിശീതാദികാൻ * ഫേനം=കടൽനുര. ഉശീരം=രാമച്ചം. നിശാ=വരട്ടമഞ്ഞൾ. അബ്ദം=മുത്തങ്ങ. കുഷ്ഠം=കൊട്ടം. മധുകം=എരട്ടിമധുരം. മഞ്ജിഷ്ഠ=മഞ്ചട്ടിപ്പൊടി. വിശ്വം=ചുക്ക്. അംബു=ഇരുവേലി. മൂർവ്വാ=പെരിങ്കുരമ്പ. ലോഹിതയഷ്ടി=അകില്. സർജ്ജം=ചെഞ്ചല്യം. കടുകാ=കടുകരോഹിണി. സിന്ധൂത്ഥം=ഇന്തുപ്പ്. ലാക്ഷാ=കോലരക്ക്. അഞ്ജനം=അഞ്ജനക്കല്ല്. ശ്രീകണ്ഠം=കണ്ടിവെണ്ണ. നതം=തകരം. ഇവ സമം കല്ക്കംചേ

ത്തിന് എണ്ണകാച്ചുക. എണ്ണയിൽ ആറിരട്ടി മോരും കൂട്ടണം. പനിയും അതുകൊണ്ടുള്ള കുളിര്, ചൂട് മുതലായതും ശമിക്കും.

കലിംഗകാഃ പടോലസ്യ പത്രം കടുകരോഹിണീ (൧) പടോലം ശാരിബാമുസ്താ മധുകം കടുകരോഹിണീ (൨) പടോലനിംബത്രിഫലാ മൃദ്വീകാമുസ്തവത്സകം (൩) കിരാതതിക്തമമൃതാചന്ദനം വിശ്വഭേഷജം(൪)ധാത്രീമുസ്താമൃതാക്ഷൗദ്രം (൫)—അർദ്ധശ്ലോകസമാപനാഃ പഞ്ചൈതേ സന്തതാദീനാം പഞ്ചാനാം ശമനാ മതാഃ * കലിംഗകം=കുടകപ്പാലയരി. പടോലപത്രം=പടോലത്തിന്റെ ഇല. കടുകരോഹിണീ(൧) പടോലം=പടോലവള്ളി. ശാരിബാ=നന്നാറികിഴങ്ങ്. മുസ്താ=മുത്തങ്ങ. മധുകം=എരട്ടിമധുരം. കടുകരോഹിണി (൨) പടോലവള്ളി. നിംബം=വേപ്പിൻതൊലി. ത്രിഫല. മൃദ്വീകാ=മുന്തിരിങ്ങാപ്പഴം (൩) കിരാതതിക്തം=പുത്തരിച്ചുണ്ടവേര്. അമൃതാ=ചിററമൃത്. ചന്ദനം. വിശ്വഭേഷജം=ചുക്ക് (൪) ധാത്രീ=നെല്ലിക്ക. മുസ്താ=മുത്തങ്ങ. അമൃതാ=ചിററമൃത്. ക്ഷൌദ്രം=തേൻ (൫) അർദ്ധശ്ലോകങ്ങളെക്കൊണ്ടു പറഞ്ഞ ഈ അഞ്ചു യോഗങ്ങൾ ക്രമേണ സന്തതം, സതതം, അന്യേദ്യുർജ്വരം, തൃതീയകം, ചതുർത്ഥകം എന്ന അഞ്ചു ജ്വരങ്ങളെ ശമിപ്പിക്കും.

ആഹൃത്യ സ്വകരേണ വെള്ളിലയുടേ പത്രാണി ശുക്ലാനി തേഷ്വാദിക്ഷാവധികാക്ഷരാണി ചരതിച്ചാലിഖ്യ ജപ്ത്വാ പുനഃ പാലുംവീഴ്ത്തിയവിച്ചൂരച്ചെതിരവേ പേയാ ഹി ചാതുർത്ഥികേ പേയാ തേന കൃതാ ജ്വരേ തു വിഹിതാ സിദ്ധൈരസ്യ സിദ്ധൌഷധം * ശുക്ലാനി പത്രാണി=വെളുത്ത ഇലകൾ. സ്വകരേണ ആഹൃത്യ=തന്റെ കൈകൊണ്ടു നുള്ളികൊണ്ടുവന്ന്. തേഷു=അവയിൽ. ആദിക്ഷാവധികാക്ഷരാണി='അ'മുതൽ 'ക്ഷ'വരെ ഉള്ള അക്ഷരങ്ങളെ. ആലിഖ്യ=എഴുതിയിട്ട്. ജപ്ത്വാ=ജപിച്ചിട്ട്. ഈ കത്തി ചാതുർത്ഥികജ്വരത്തിങ്കൽ സിദ്ധൌഷധമത്രേ.

കല്യാണകം പഞ്ചഗവ്യം തിക്താഖ്യം വൃഷസാധിതം

ഷട്പലഞ്ച പിബേത്സർപ്പിർജ്ജ്വരേഷു വിഷമേഷു തു * വിഷമജ്വരങ്ങളിൽ കല്യാണകാദിഘൃതങ്ങളും സേവിക്കുക.

പ്രയോജയേത്സദാഭ്യംഗേ ലാക്ഷാതൈലദ്വയം ഭിഷക് * അഭ്യംഗം ചെയ്യുന്നതിന്നു രണ്ടു തരത്തിലുള്ള ലാക്ഷാതൈലങ്ങളെയും പ്രയോഗിക്കണം.

വാശാചന്ദനപാഠാബ്ദശാരിബോശീരപർപ്പടൈഃ കണ്ടകാര്യമൃതാവിശ്വൈഃ കഷായോ ദാഹജ്വരാപഹഃ * വാശാ=ആടലോടകവേര്. ചന്ദനം. പാഠാ=പാടക്കിഴങ്ങ്. അബ്ദം=മുത്തങ്ങ. ശാരിബാ=നന്നാറിക്കിഴങ്ങ്. ഉശീരം=രാമച്ചം. പർപ്പടകം. കണ്ടകാരി=കണ്ടകാരിവഴുതിനവേർ. അമൃതാ=ചിററമൃത്. വിശ്വം=ചുക്ക്. ഈ കഷായം പൊള്ളിപ്പനിയെ ശമിപ്പിക്കും.

യഷ്ടീമധുകകല്ക്കഞ്ച ശീതതോയേന സംയുതം നാളികേരസ്യ തോയേന തഥാ ച കദളീഫലം പിബേന്മധുകമേലാ ച നസ്യം ദാഹജ്വരാപഹം * യഷ്ടീമധുകകല്ക്കം=ഇരട്ടിമധുരം അരച്ച കല്ക്കം. ഇതു പച്ചവെള്ളത്തിൽ കലക്കി കുടിക്കുക. കദളീഫലം=കദളിവാഴക്ക. ഇതു ഇളനീർവെള്ളത്തിൽ ചേർത്തു കുടിക്കുക. മധുകം=ഇരട്ടിമധുരം ഏലാ=ഏലത്തരി. ഇവകൊണ്ടു നസ്യംചെയ്ക. എല്ലാം ദാഹജ്വരത്തിങ്കൽ ഹിതം.

ശതധൌതഘൃതേനാ വാതിദാഹേ പ്രതിദേഹ്യ ചന്ദനമൌശിരഞ്ച കല്ക്കം * ചന്ദനവും രാമച്ചവും അരച്ച കല്ക്കം ശതധൌതമായ ഘൃതത്തിൽ ചേർത്തു മേൽതേക്കുക. ദാഹജ്വരത്തിങ്കലുണ്ടാകുന്ന അതിയായ ചുട്ടുനീററൽ ശമിക്കും.

ദാഹജ്വരേ പ്രകുർവ്വീത തൃഷ്ണോക്തഞ്ച ചികിത്സിതം * ദാഹജ്വരത്തിങ്കൽ, മുകളിൽ തൃഷ്ണക്കു വിധിക്കപ്പെടുന്നതായ ചികിത്സയേയും ചെയ്യാം.

മൃദ്വീകാചന്ദനോശീരശാരിബാംബുദവാരിഭിഃ പാക്യം ശീതകഷായം വാ ശീതികാമാശു സംഹരേത് * മൃദ്വീകാ=മുന്തിരിങ്ങ. ചന്ദനം. ഉശീരം=രാമച്ചം. ശാരിബാ=നന്നാറിക്കിഴങ്ങ്. അംബുദം=മുത്തങ്ങ. വാരി=ഇരുവേലി. ഇവ വെച്ചു തിളപ്പിച്ച കഷായമോ ശീതകഷായമോ ശീതജ്വരത്തെ ശമിപ്പിക്കും.

ആരഗ്വധാദിവർഗ്ഗഞ്ച പാനാഭ്യഞ്ജനലേപനേ * പാന

ചെയ്യാനും അഭ്യംഗത്തിനും മേൽതേക്കുവാനും ആരഗ്വധാദി വൎഗ്ഗത്തിലുള്ള ഔഷധങ്ങൾ പ്രയോഗിക്കാം.

ആരണ്യതുളസീമൂലവിഷ്ണുക്രാന്തിമഹൌഷധൈഃ കഷായം നിഹരേൽ ശീഘ്രം ശീതികാവിഷമജ്വരം * ആരണ്യതുളസീമൂലം=കാട്ടുതൃത്താവിൻവേർ. വിഷ്ണുക്രാന്തി. മഹൌഷധം=ചുക്ക്. ഇവ കഷായം ശീതജ്വരത്തെയും വിഷമജ്വരത്തെയും ശമിപ്പിക്കും.

അന്തസ്സാരം ശിരീഷസ്യ മൂലമാരഗ്വധസ്യ ച । പക്വം പിബേൽ ഗുളയുതം ശീതികേ വിഷമജ്വരേ * ശിരീഷാന്തസ്സാരം=വാകക്കുരുപ്പരിപ്പ്. ആരഗ്വധമൂലം=കൊന്നവേർ. ഇവ കഷായം ശൎക്കര മേമ്പൊടിചേൎത്തു സേവിക്കുക. വിഷമമായ ശീതജ്വരം ശമിക്കും.

സൎഷപദ്വയകൈഡൎയ്യരസോനവ്യോഷസൈന്ധവൈഃ സപൂതീകൈഃ ഖളഃ ശീതജ്വരകക്ഷ്യാമയാപഹഃ * സൎഷപദ്വയം=കടുകും വെൺകടുകും. കൈഡൎയ്യം=കരുവേപ്പില. രസോനം=ഉള്ളി. വ്യോഷം=ചുക്കു മുളകു തിപ്പലി. സൈന്ധവം=ഇന്തുപ്പ്. പൂതീകം=ആവൽത്തൊലി. ഇവകൊണ്ടു മുളകുടിയുണ്ടാക്കുക. ശീതജ്വരവും കക്ഷിരോഗവും ശമിക്കും.

ജീരകവ്യോഷലശുനം സുപിഷ്ടം കോഷ്ണവാരിണാ ശീതജ്വരസ്യാഗമനേ പിബേൽ തത്സിദ്ധമംബു വാ * ജീരകം. വ്യോഷം=ചുക്കു മുളകു തിപ്പലി. ലശുനം=വെള്ളുള്ളി. ഇവ അരച്ചു ഗുളികയാക്കി ശീതജ്വരത്തിന്റെ ആരംഭത്തിങ്കൽ സേവിക്കുക. തത്സിദ്ധമംബുവാ=ഇവകൊണ്ടുണ്ടാക്കിയ കഷായമായാലും വേണ്ടില്ല.

സഹദേവാവചാഭദ്രാനാകുലീഭിഃ പ്രയോജയേൽ ധൂപതോദ്വൎത്തനാലേപാൻ സൎവ്വജ്വരനിബൎഹണാൻ * സഹദേവാ=പൂവ്വാംകുറുന്തില. വചാ=വയമ്പ്. ഭദ്രാ=ചെറൂള. നാകുലീ=ചിററരത്ത. ഇവകൊണ്ടു പുകക്കുകയും ഉദ്വൎത്തനം ചെയ്കയും ചെയ്താൽ എല്ലാ ജ്വരങ്ങളും ശമിക്കും.

ജ്വരകാലസ്മൃതിഞ്ചാസ്യ ഹാരിഭിൎവ്വിഷയൈൎഹരേൽ * പ

നി തുടങ്ങുന്ന സമയത്തിന്റെ ഓൎമ്മ പനിക്കാരുടെ പരമശത്രുവാകുന്നു. അതിനാൽ മനോഹരകഥാലാപാദികളെക്കൊണ്ടു രോഗിക്ക് ആ ഓൎമ്മ വരാതെ കഴിക്കണം.

അശ്വത്ഥസ്യ പ്രവാളസ്യ മുഷ്ടിമാത്രന്തു പാചയേൽ ജലേ തസ്മിൻ സക്ഷീരേ പേയാ രാത്രിജ്വരാപഹാ * അശ്വത്ഥപ്രവാളം=അരയാലിന്റെ തളിര്. ഇത് ഒരുപിടി കഷായം വെച്ച് കഷായവെള്ളത്തോളം പാൽ പകൎന്നു കഞ്ഞിയുണ്ടാക്കുക. രാത്രിജ്വരം ശമിക്കും.

അശ്വത്ഥപല്ലവം പിഷ്ട്വാ ക്ഷീരേണാപി പിബേത്തഥാ * അശ്വത്ഥപല്ലവം= അരയാൽതളിര്. ഇത് അരച്ചു പാലിൽ സേവിക്കുക. ഫലം മുമ്പത്തെപ്പോലെതന്നെ.

ലവലീമൂലഭൂനിംബതുളസീമൂലപൎപ്പടൈഃ സഹാവിഷ്ണുപ്രിയാദേവീ വാരിദാശ്വത്ഥപല്ലവൈഃ സവിശ്വൈഃ കഥിതം തോയം സക്ഷീരം പായയേൽ പ്രഗേ * ലവലീമൂലം=ചിററീന്തലിൻവേർ. ഭൂനിംബം=പുത്തരിച്ചുണ്ടവേർ. തുളസീമൂലം=തുളസിവേർ. പൎപ്പടം. സഹാ=പൂവ്വാംകുറുന്തില. വിഷ്ണുപ്രിയാ=വിഷ്ണുക്രാന്തി. ദേവീ=ചിററരത്ത്. വാരിദം=മുത്തങ്ങ. അശ്വത്ഥപല്ലവം=അരയാൽതളിര്. വിശ്വം=ചുക്ക്. ഇവ കഷായം പാൽ ചേൎത്തു പുലരെ സേവിക്കുക.

തേന പേയാ ച ക്ഷൈരേയീ സായാഹ്നേ ജീൎണ്ണജ്വരജിൽ * തേന=ആ മരുന്നുകൊണ്ട്. ക്ഷൈരേയീ പേയാ=പാൽക്കഞ്ഞി. സായാഹ്നേ=വൈകുന്നേരം. ജീൎണ്ണജ്വരജിൽ=ജീൎണ്ണജ്വരത്തെ ജയിക്കുന്നത്.

ശാപാഥൎവ്വണമന്ത്രോത്ഥേ വിധിൎദ്ദൈവവ്യപാശ്രയഃ * ശാപം, അഥൎവ്വണമന്ത്രം (അഥൎവ്വണവേദത്തിലെ മന്ത്രം, ആഭിചാരമന്ത്രം) എന്നിവയാലുണ്ടായ പനിയിൽ ചെയ്യേണ്ടത് ഈശ്വരസേവയാകുന്നു. ദൈവവ്യപാശ്രയം=ഈശ്വരസേവ. ക്ഷേത്രത്തിൽ ചെന്നു ഭജിക്കുക എന്നൎത്ഥം.

യഥാവസ്ഥം ക്രിയാ കാൎയ്യാ ക്ഷതഭംഗാദിജേ ജ്വരേ * ചതവ്, മുറി മുതലായവകൊണ്ടുണ്ടായ ജ്വരത്തിങ്കൽ അതാതിന്റെ സ്ഥിതിക്കനുസരിച്ചു ചികിത്സ ചെയ്യണം. യഥാവസ്ഥം=അവസ്ഥ (ദോഷകോപസ്വഭാവം) പോലെ.

മഹേശ്വരക്രോധഭവോ ജ്വരഃ പ്രോക്തോ മനീഷിഭിഃ തസ്മാൽ ജ്വരവിമുക്ത്യൎത്ഥം പൂജയേദ്വൃഷഭധ്വജം * മഹേശ്വരക്രോധഭവഃ=പരമശിവന്റെ കോപത്തിൽനിന്നുണ്ടായത്. ജ്വരത്തിന്റെ ഒന്നാമത്തെ ഉത്പത്തി പരമശിവന്റെ ക്രോധത്തിൽനിന്നാണെന്നു വിദ്വാന്മാർ പറയുന്നു. അതുകൊണ്ടു ഏതു ജ്വരത്തിന്റെയും മോചനത്തിനു ശിവപൂജ വിശേഷമാകുന്നു.

വിഷ്ണോൎന്നാമസഹസ്രസ്യ ജപഃ സൎവ്വജ്വരാപഹഃ * വിഷ്ണുസഹസ്രനാമം ജപിക്കുന്നതും സൎവ്വജ്വരഹരമാണ്.

നാരസിംഹേന മന്ത്രേണ ജപാദീംശ്ചൈവ കല്പയേൽ * നാരസിംഹമന്ത്രംകൊണ്ടു ജപപൂജാദികളേയും ചെയ്ക.

(മന്ത്രം)

കംബാരനേത്ര മുഖം രുദ്രം നന്ദിമാതാന്ദിമാവഹ ജ്വരം മൃത്യുഭയം ഘോരം ജ്വര നാശയതേ ജ്വരഃ ജ്വരാന്മുക്തോ ഭവേന്മൎത്ത്യഃ സദാ മന്ത്രമിമം ജപൻ * ഈ മന്ത്രം സദാ ജപിച്ചാൽ ജ്വരത്തിങ്കൽനിന്നു മുക്തനായിത്തീരും.

ലോഹിതാണ്ഡം ഹരിദ്രേ ദ്വേ ധിംധിണി കൃഷ്ണജീരകം ശാരിബാ ചന്ദനം കുഷ്ഠം സൈന്ധവം ത്ര്യൂഷണം വചാ ഏഭിസ്തൈല്വാശാരസേ സിദ്ധം സസ്തന്യം തൈലമുത്തമം പാനാഭ്യഞ്ജനനസ്യേഷു സന്നിപാതഹരം പരം * ലോഹിതാണ്ഡം=നീറുമുട്ട. ഹരിദ്രേദ്വേ=മഞ്ഞളും മരമഞ്ഞളും. ധിംധിണീ=കിലുകിലുപ്പ. കൃഷ്ണജീരകം=കരിഞ്ചീരകം. ശാരിബാ=നന്നാറിക്കിഴങ്ങ്. ചന്ദനം. കുഷ്ഠം=കൊട്ടം. സൈന്ധവം=ഇന്തുപ്പ്. ത്ര്യൂഷണം=ചുക്കു മുളക തിപ്പലി. വചാ=വയമ്പ്. ഇവ കല്ക്കവും ആടലോടകം കഷായവുമായി മുലപ്പാൽചേൎത്ത് എണ്ണകാച്ചുക. ആയതു പാനാഭ്യംഗനസ്യങ്ങളെകൊണ്ടു സന്നിപാതം ശമിപ്പിക്കും.

ശുണ്ഠീധാന്യബലാപാഠാ സേവ്യതോയദപൎപ്പടൈഃ സാധിതൈഃ കഥിതം തോയം പ്രത്യാവൃത്തിജ്വരാപഹം * ശുണ്ഠീ=ചുക്ക്. ധാന്യം=കൊത്തമ്പാലയരി. ബലാ=കുറുന്തോട്ടിവേർ. പാഠാ=പാടക്കിഴങ്ങ്. സേവ്യം=രാമച്ചം തോയദം=മുത്തങ്ങ. പ

പ്പടം=പർപ്പടകം. അമൃതാ=ചിററമൃത്. ഇവ കഷായം പ്രത്യാവൃത്തിജ്വരംശമിക്കും. പ്രത്യാവൃത്തിജ്വരം=പനി മാറിയതിനുശേഷം പിന്നേയും ഉണ്ടാകുന്ന ജ്വരം.

ഇതി ജ്വരചികിത്സാ.

---

## രക്തപിത്തചികിത്സാ.

ഉഷ്ണാമ്ലലവണക്ഷാരകടുഭിഃ പിത്തളൈസ്സദാ യകൃത്പ്ലീഹാശ്രിതം പിത്തം രക്തഞ്ചാന്യോന്യമൂർച്ഛിതം ഊർദ്ധ്വം നാസാക്ഷികർണ്ണാസ്യൈർമ്മേഢ്രയോനിഗുദൈരധഃ പ്രവർത്തതേ സ ആതങ്കോ രക്തപിത്താഹ്വയഃ സ്മൃതഃ ഊർദ്ധ്വംസാദ്ധ്യമധോയാപ്യമസാദ്ധ്യമുഭയായനം * പിത്തത്തെ ദുഷിപ്പിക്കുന്നവയായും ഉഷ്ണാമ്ലലവണക്ഷാരകടുരസങ്ങളായും ഇരിക്കുന്ന ആഹാരാദികളെക്കൊണ്ടു യകൃത്തിലും പ്ലീഹയിലും ഉള്ള പിത്തവും രക്തവും കൂടി പരസ്പരം മൂർച്ഛിച്ചു മൂക്ക്, കണ്ണ്, ചെവി ഇവയിൽകൂടെ മേൽപ്പോട്ടും ലിംഗം, യോനി, ഗുദം ഇവയിൽകൂടെ കീഴ്പ്പോട്ടും പോയിത്തുടങ്ങുന്നു. ആ രോഗത്തിന്നു രക്തപിത്തം എന്നുപേർ. ഇതിൽ ഊർദ്ധ്വഭാഗത്തേക്കുള്ളത് സാദ്ധ്യവും, അധോഭാഗത്തേക്കുള്ളത് യാപ്യ (ചികിത്സചെയ്താൽ ഒരു വിധം കൊണ്ടുനടക്കാവുന്നത്)വും, ഉഭയായനമായിട്ടുള്ളത് (രണ്ടുഭാഗത്തേക്കുമുള്ളത്) അസാദ്ധ്യവുമാകുന്നു.

ഊർദ്ധ്വഗേ തർപ്പണം യോജ്യം കർത്തവ്യഞ്ച വിരേചനം പ്രാഗധോഗമനേ പേയാ വമനഞ്ച യഥാബലം ആരഗ്വധോ ധാത്ര്യാ വാ ത്രിവൃതാ പഥ്യയാഥവാ വിരേചനം പ്രയോക്തവ്യം ശർക്കരാമാക്ഷികോത്തരം മുസ്തേന്ദ്രയവയഷ്ട്യാഹ്വമദനാഢ്യം പയോ മധു ശിശിരം വമനം യോജ്യം രക്തപിത്തഹരം പരം അവാമ്യമവിരേച്യഞ്ച സ്തംഭനൈഃ സമുപാചരേൽ * രക്തപിത്തത്തിന്ന് ആദ്യം ചെയ്യേണ്ട ചികിത്സയെപ്പറയുന്നു—ഊർദ്ധ്വഗമായ രക്തപിത്തത്തിൽ തർപ്പണം (ബൃംഹണം) ആയ വസ്തുക്കളും വിരേചനവും ആദ്യം ചെയ്യണം. അധോഭാഗത്തേക്കുള്ളതിൽ പേയ (കഞ്ഞി)യും ബലമനുസരിച്ചുള്ള വമനവുമാണ്

ചെമന്നുള്ളത്. ആരഗ്വധം=കൊന്ന. ധാത്രി=നെല്ലിക്ക. ത്രിവൃത്=ത്രികോല്പക്കൊന്ന. പത്ഥ്യാ=കടുക്ക. ഇവയിലേതെങ്കിലും കഷായംവെച്ച് ശർക്കരയും തേനുംചേർത്ത് വിരേചനത്തിന്ന പ്രയോഗിക്കാം. മുസ്താ=മുത്തങ്ങ. ഇന്ദ്രയവം=കുടകപ്പാലയരി. യഷ്ടിമധു=ഇരട്ടിമധുരം. മദനം=മലങ്കാര. ഇവ ചേർത്ത് പാൽകുറുക്കി ആറിയാൽ തേനുംചേർത്ത് വമനത്തിന്നും പ്രയോഗിക്കാം. ഇതു രക്തപിത്തഹരമാകുന്നു. വമനവിരേചനങ്ങൾ പാടില്ലാത്ത രോഗിയാണെങ്കിൽ സ്തംഭനങ്ങളായ ഔഷധങ്ങളെ പ്രയോഗിക്കണം. ("അവാമ്യാഗർഭിണീരൂക്ഷഃ" ഇത്യാദി വിധിപ്രകാരം ഗർഭിണി, രൂക്ഷൻ, ക്ഷുധിതൻ, നിത്യദുഃഖിതൻ, ബാലവൃദ്ധകൃശസ്ഥൂലന്മാർ, ഹൃദ്രോഗി, മുറിപറ്റിയവൻ, ദുർബ്ബലൻ, പ്രസക്തവമഥു, പ്ലീഹരോഗവും തിമിരവുമുള്ളവൻ, കോഷ്ഠത്തിങ്കൽ കൃമിയുള്ളവൻ, ഊർദ്ധ്വവാതം ഊർദ്ധ്വരക്തപിത്തം എന്നിവയുള്ളവർ, വസ്തിചെയ്തവൻ, സ്വരസാദം മൂത്രാഘാതം ഉദരം ഗുന്മം എന്നിവയുള്ളവർ, ഛർദ്ദിക്കാൻ പ്രയാസമുള്ളവർ, അത്യഗ്നികൾ, അർശോരോഗി, ഉദാവർത്തം തലതിരിച്ചിൽ അഷ്ഠീല എന്ന വാതരോഗം പാർശ്വവേദന എന്നിവയുള്ളവർ—ഇവൎക്ക് വമനം പാടില്ല. "നതുരേച്യാ നവജ്വരഃ" എന്നു തുടങ്ങിയ വിധിപ്രകാരം നവജ്വരമുള്ളവർ, അല്പാഗ്നികൾ, അധോഗതമായ രക്തപിത്തമുള്ളവർ, ഗുദക്ഷതമുള്ളവർ, അതിസാരികൾ, ഉള്ളിൽ ശല്യം പെട്ടവർ, കഷായവസ്തിചെയ്തവർ, ക്രൂരകോഷ്ഠന്മാർ, ശോഷമുള്ളവർ എന്നിവൎക്ക വിരേചനവും പാടില്ല. എന്ന് അഷ്ടാംഗഹൃദയത്തിൽ പറഞ്ഞിരിക്കുന്നു.)

ശതാവരീഗോപകന്യാചന്ദനോശീരവാളകൈഃ സതണ്ഡുലീയകദ്രാക്ഷാസമംഗോല്പലയഷ്ടിഭിഃ സാധിതഃ സാധയത്യാശു നിര്യൂഹഃ സസിതാമധുഃ ഊർദ്ധ്വാധോഗം രക്തപിത്തമുഗ്രമായാസമേവ വാ * വടശൃംഗാടതൃഷ്ണാഭ്യാം പാക്യഞ്ച സപയസ്തഥാ *

ഇനി ക്രമപ്രകാരമുള്ള ചികിത്സകളെ വിധിക്കുന്നു—ശതാവരി=ശതാവരിക്കിഴങ്ങ്, ഗോപകന്യാ=നന്നാറിക്കിഴങ്ങ്, ചന്ദനം. ഉശീരം=രാമച്ചം. വാളകം=ഇരുവേലി. തണ്ഡുലീയകം=ചെറുചീരവേര്.

ദ്രാക്ഷാ=മുന്തിരിങ്ങ. സമംഗം=പാച്ചുണ്ടവേര്. യഷ്ടി=എരട്ടിമധുരം. ഇവ കഷായംവെച്ച് പഞ്ചസാരയും തേനും മേമ്പൊടി ചേൎത്ത് സേവിക്കുക. ഊൎദ്ധ്വഭാഗത്തേക്കും, അധോഭാഗത്തേക്കും രണ്ടുഭാഗത്തേക്കും കൂടിയുമുള്ളതുമായ രക്തപിത്തം ശമിക്കും. വടശൃംഗം=പേരാൽമൊട്ട്. ആടരൂഷം=ആടലോടകവേര്. ഇവകൊണ്ടുള്ള കഷായം പാലുംചേൎത്തു സേവിക്കുക. ഫലം മുമ്പത്തേതുതന്നെ. ഉഭയായനമായ രക്തപിത്തം അസാദ്ധ്യമാണെന്നു മുകളിൽ പറഞ്ഞിരിക്കെ അതും ഈ കഷായം കൊണ്ടു ശമിക്കുമെന്നു പറഞ്ഞതു എന്തുകൊണ്ടെന്നു സംശയം തോന്നാം. എന്നാൽ ശാസ്ത്രദൃഷ്ട്യാ അസാദ്ധ്യമായ രോഗങ്ങളും ദൈവാധീനമുണ്ടെങ്കിൽ ചികിത്സിച്ചാൽ ശമിക്കുന്നതുകൊണ്ട് അതിനും ചികിത്സ വിധിക്കുന്നത് ആചാൎയ്യന്മാരുടെ സമ്പ്രദായമാകുന്നു.

വാശാമുസ്തകനിംബചന്ദനമധൂകോശീരയഷ്ട്യുൽപലത്രായന്തീമദയന്തിവത്സകബലാനന്താപ്രിയംഗ്വംബുഭിഃ സിദ്ധം ശീതളമംബു മാക്ഷികസിതാമാത്രാസനാഥം പിബേൽ പിത്താസൃക് പ്രബലം നിഹന്തി സകലൈശ്ഛിദ്രൈഃ പ്രവൃത്തം ഹി വാ * വാശാ=ആടലോടകവേര്. മുസ്തം=മുത്തങ്ങ. നിംബം=പുത്തിരിച്ചുണ്ടവേര്, ചന്ദനം. മധൂകം=ഇരുപ്പക്കാതൽ. ഉശീരം=ഇരുവേലി. യഷ്ടി=എരട്ടിമധുരം. ഉൽപലം=ചെങ്ങഴിനീൎക്കിഴങ്ങ്. ത്രായന്തി=ബ്രഹ്മി. മദയന്തി=താതിരിപ്പൂവ്. വത്സകം=കുടകപ്പാലയരി. ബലാ=കുറുന്തോട്ടിവേര്. അനന്താ=കൊട്ടത്തൂവ്വവേര്. പ്രിയംഗു=ഞാഴൽപൂവ്. അംബു=ഇരുവേലി. ഇവ കഷായം ആറിയാൽ തേനും പഞ്ചസാരയും ചേൎത്തു സേവിക്കുക. പ്രബലമായും സകല ദ്വാരങ്ങളിലൂടേയും പ്രവൎത്തിക്കുന്നതായും ഇരിക്കുന്ന രക്തപിത്തം ശമിക്കും.

ചന്ദനോശീരജലദലാജമുൽഗകണായവൈഃ ബലാജലേ പക്വൈരേതൈഃ കഷായോ രക്തപിത്തഹാ * ചന്ദനം. ഉശീരം=രാമച്ചം. ജലദം=മുത്തങ്ങ. ലാജം=മലര്. മുൽഗം=ചെറുപയറ്. കണാ=തിപ്പലി. യവം. ഇവ ചതച്ചു കുറുന്തോട്ടിക്കഷായ

ത്തിൽ ഒരു രാത്രിമുഴുവൻ ഇട്ടുവെച്ച് പിറ്റേദിവസം രാവിലെ പിഴിഞ്ഞരിച്ചു സേവിക്കുക. രക്തപിത്തം ശമിക്കും.

ജ്വരോദിതഞ്ച ദ്രാക്ഷാദികഷായം പ്രപിബേൽ പ്രഗേ * ജ്വരചികിത്സയിൽ പറഞ്ഞതായ ദ്രാക്ഷാദികഷായത്തെ രാവിലെ (പ്രഗേ) സേവിക്കുക.

ശാരിബാദിഗണം കല്ക്കക്വാഥചൂർണ്ണേഷു യോജയേൽ * ശാരിബാദിഗണത്തിൽ ഉള്ള ഔഷധം അരച്ച് കല്ക്കമാക്കിയോ കഷായ (ക്വാഥ) മായിട്ടോ പൊടിയായിട്ടോ പ്രയോഗിക്കാം. ശാരിബാദിഗണം ഈ അദ്ധ്യായത്തിന്റെ ഒടുവിൽ പറയപ്പെടും.

ലിഹ്യാച്ചന്ദനകല്ക്കം ച നവനീതതഃ പ്രഗേ * ചന്ദനം അരച്ച് പുതുവെണ്ണയുംകൂട്ടി ചാലിച്ച് രാവിലെ സേവിക്കുക.

സഹസ്രവേധിചൂർണ്ണഞ്ച പാൽകടഞ്ഞുള്ള വെണ്ണയിൽ * തെച്ചിപ്പൂവ് പൊടിച്ചിട്ട് സിതാമാക്ഷികസംയുതം ദ്രാക്ഷാരസഞ്ച ധാരോഷ്ണം പാലുമായ്പൊതകിട്ടുക * അരച്ചുവെണ്ണയിൽ ലിഹ്യാദാടരുഷകയോരപി * സിതാമാക്ഷികസംയുതം=പഞ്ചസാരയും തേനും ചേർത്തത്. ദ്രാക്ഷാരസം=മുന്തിരിച്ചാറ്. ധാരോഷ്ണം പാൽ=കറന്നചൂടോടുകൂടിയ പാൽ. ഈ ലേഹ്യയോഗങ്ങളെല്ലാം രക്തപിത്തത്തിങ്കൽ ഉത്തമം.

അശേഷരക്തപിത്താനാം ശമനം പരമൌഷധം വിഷ്ണുക്രാന്ത്യാഃ പിബേൽ കല്ക്കം പയസാ കങ്കമസ്യ വാ * വിഷ്ണുക്രാന്തി അരച്ച് കല്ക്കമോ അല്ലെങ്കിൽ കങ്കമത്തിന്റെ കല്ക്കമോ പാലിൽ കലക്കി സേവിക്കുക. ഇത് എല്ലാവിധത്തിലുമുള്ള രക്തപിത്തങ്ങളും ശമിക്കുന്നതിനുള്ള പരമൌഷധമാണ്.

ഊർദ്ധ്വരക്താർത്തിതസ്തദ്വൽ ശല്ലകീമുകുളസ്യ ച * ഊർദ്ധ്വഭാഗത്തൂടെ രക്തം പ്രവർത്തിക്കുന്നവൻ. ശല്ലകീമുകുളം (=പൂമൊട്ട്) അരച്ചു പാലിൽ സേവിക്കുക. ഫലം മുൻപറഞ്ഞതുപോലെ.

പശുവിൻ ചാണകംപിണ്ഡം നടേചൂടോടുനിക്ഷിപേൽ മൂർദ്ധ്നി നാസികയാവീഴുംരക്തമാശു ശമിച്ചുപോം * മൂർദ്ധ്നി=ശിര

സ്സിൽ. രക്തപിത്തത്തിൽ മൂക്കിൽക്കൂടെ രക്തം വീഴുന്നുവെങ്കിൽ ഇതു് അത്യുത്തമമായ ദിവ്യൗഷധമാകുന്നു.

പത്മകേസരപാരന്തീപുഷ്പലാജാനി ചൂർണ്ണയേൽ സിതാമധുഭ്യാം തല്ലീഢം രക്തപിത്തവിനാശനം * പത്മകേസരം=താമരയല്ലി. പാരന്തീപുഷ്പം=തെച്ചിപ്പൂവു്. ലാജം=മലര്. ഇവ പൊടിച്ചു തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. രക്തപിത്തം ശമിക്കും.

ഊർദ്ധ്വഗേതിപ്രവൃത്തേ തു ശിരസഃ സേചനം ഹിതം തോയേന ദുഗ്ദ്ധയുക്തേന നാളികേരജലേന വാ * മേല്പോട്ടുള്ള രക്തപിത്തം അതിയായി മൂർച്ഛിച്ചാൽ പാൽ ചേർത്ത വെള്ളംകൊണ്ടോ എളനീർവെള്ളംകൊണ്ടോ ശിരസ്സു നനക്കുന്നതു ഹിതമാകുന്നു.

കല്പയേച്ഛീതവർഗ്ഗഞ്ച പ്രദേഹാഭ്യംഗനാദിഷു * അഭ്യംഗത്തിനും മേൽതേക്കുവാനും മറ്റും ശീതവീര്യമായ ഔഷധവർഗ്ഗത്തെ ഉപയോഗിക്കണം.

അഭ്യംഗേ ഹിതം തൈലം സ്നിഗ്ദ്ധശീതൈഃ പ്രസാധിതം * സ്നിഗ്ദ്ധവും ശീതവീര്യവുമായ മരുന്നുകളെക്കൊണ്ടു കാച്ചിയ എണ്ണ തേച്ചുകുളിക്കുവാൻ ഹിതമാണു്.

അധോഗേ രക്തപിത്തേ തു മുസ്താസിദ്ധം പയോ ഹിതം * അധോഭാഗത്തേക്കുള്ള രക്തപിത്തത്തിങ്കൽ മുത്തങ്ങ ഇട്ടു കുറുക്കിയ പാൽ ഹിതമാകുന്നു.

ന്യായമ്പാഴകവേർമേൽതോൽ മധുകം ചെറുവൂളയും ഏഷാം കഷായഃ ക്ഷീരഞ്ച പേരാൽശൃംഗേന സാധിതം * പേരാൽശൃംഗം=പേരാൽമൊട്ടു്.

ഹ്രസ്വേന പഞ്ചമൂലേന ബലയാഭീരുണാപി വാ സിദ്ധം ക്ഷീരം പ്രശമയേൽ പിത്താസൃങ് മൂത്രമാർഗ്ഗഗം * ചെറുപഞ്ചമൂലം ബല=കുറുന്തോട്ടി. അഭീരു=ശതാവരി. ഇവകൊണ്ടു കുറുക്കിയ പാൽ മൂത്രമാർഗ്ഗത്തിൽക്കൂടെയുള്ള രക്തപിത്തത്തെ ശമിപ്പിക്കും.

## വൃഷഘൃതം.

സമൂലമസ്തകം ക്ഷുണ്ണം വൃഷമഷ്ടഗുണേംഭസി പക്ത്വാഷ്ടാം

ശാവശേഷേണ ഘൃതം തേന വിപാചയേൽ തൽപുഷ്പകല്ക്കപാ തച്ഛ്രിതം സക്ഷൌദ്രം പിത്തശോണിതം പിത്തഗുല്മജ്വരശ്വാസകാസഹൃദ്രോഗകാമിലാഃ തിമിരഭ്രമവീസൎപ്പസ്വരസാദാംശ്ച നാശയേൽ * ആടലോടകം സമൂലം (വേരും തണ്ടും ഇലയും) ഇടിച്ചു കഷായംവെച്ച് അതിൻെറ പൂവ് കല്ക്കംചേൎത്ത് പാൽ പകൎന്നു നെയ്യ് കാച്ചുക. ആറിയാൽ തേനും ചേൎക്കുക. രക്തപിത്തം, പിത്തഗുല്മം, ശ്വാസം, കാസം, ഹൃദ്രോഗം, കാമില, തിമിരം, ഭ്രമം, വിസൎപ്പം, സ്വരസാദം ഇവ ശമിക്കും.

ചന്ദനസാരകഷായവിപക്വം ശാരിബയാ മധുകേന ച സൎപ്പിഃ ശൎക്കരയാ മധുനാ ച വിമിശ്രം ശോണിതപിത്തമപോഹതി സദ്യഃ * ചന്ദനസാരം=ചന്ദനക്കാതൽ. ഇത് കഷായം. ശാരിബാ=നന്നാറി. മധുകം=ഇരട്ടിമധുരം. ഇവകല്ക്കം. ഈ നെയ്യ് തേനും പഞ്ചസാരയും കലൎന്നു സേവിക്കുക. രക്തപിത്തം ഉടനെ ശമിക്കും.

പൊന്നങ്ങാണിരസേ വെണ്ണ സിദ്ധം ചന്ദനകല്ക്കിതം സക്ഷീരം ഗൈരികരജോയുക്തം ശീതഞ്ച രക്തനുൽ * ചന്ദനകല്ക്കിതം=ചന്ദനം കല്ക്കംചേൎത്തത്. സക്ഷീരം=പാൽചേൎത്തത്. ഗൈരികരജോയുക്തം=കാവിമണ്ണിൻപൊടി ചേൎത്തത്. ഈ നെയ്യ് രക്തപിത്തത്തിന്നു നന്ന്.

ധാത്ര്യാദീക്ഷുഘൃതഞ്ചാപി രക്തപിത്തേ പ്രയോജയേൽ * ധാത്ര്യാദിഘൃതം, ഇക്ഷുഘൃതം ഇവയും രക്തപിത്തത്തിൽ പ്രയോഗിക്കാം. ധാത്ര്യാദി മുകളിൽ പ്രമേഹചികിത്സയിൽ പറയപ്പെട്ടും.

രക്താതിസാരദുൎന്നാമചികിത്സാഞ്ചാത്ര യോജയേൽ യൽകിഞ്ചിദ്രക്തപിത്തസ്യ നിദാനം തച്ച വൎജ്ജയേൽ * രക്താതിസാരത്തിങ്കലും അൎശസ്സിങ്കലും പറയുന്ന ചികിത്സയെ രക്തപിത്തത്തിങ്കലും പ്രയോഗിക്കാം. രക്തപിത്തത്തിന്നു നിദാനമായിട്ടുള്ള എല്ലാ വസ്തുക്കളേയും വൎജ്ജിക്കയും വേണം.

ശംഖഗൈരികയോഃ കല്ക്കം ധാതക്യാ മധുകസ്യ ച ഘ്രാണാൽസ്രുതേസൃജി പ്രോക്തം നാരീക്ഷീരേണ നാവനം * ശംഖ്. ഗൈരികം=കാവിമണ്ണ്. ധാതകി=താതിരിപ്പൂവ്. മധുകം=ഇരട്ടിമധുരം. ഇവയുടെ കല്ക്കം മുലപ്പാൽകൊണ്ട് നസ്യംചെയ്ക. മൂക്കിൽനിന്നു രക്തംവരുന്നതു ശമിക്കും.

അന്നദാനം പ്രദാതവ്യം സ്വർണ്ണദാനഞ്ച ശസ്യതേ രക്തപിത്തപ്രശാന്ത്യർത്ഥം ഗണേശം ചാഭിപൂജയേൽ * രക്തപിത്തത്തിന്റെ ശമനത്തിന് അന്നദാനം, സ്വർണ്ണദാനം എന്നിവ നന്ന്. ഗണപതിയെ പൂജിക്കുകയും വേണം.

## ശാരിബാദിഗണം.

ശാരിബോശീരകാശ്മര്യമധൂകശിശിരദ്വയം യഷ്ടീപരൂഷകം ഹന്തി ദാഹപിത്താസ്രതൃഡ്ജ്വരാൻ * ശാരിബാ=നന്നാറി കിഴങ്ങ്. ഉശീരം=രാമച്ചം. കാശ്മര്യം=കുമിഴ്. മധൂകം=ഇരിപ്പ. യഷ്ടി=എരട്ടിമധുരം. പരൂഷകം=ചിറ്റീന്തൽ. ഈ ഗണം കല്ക്കകഷായചൂർണ്ണങ്ങളായി പ്രയോഗിക്കുവാൻ മുമ്പ് വിധിച്ചിട്ടുള്ളതു സ്പഷ്ടം.

ഇതി രക്തപിത്തചികിത്സാ.

## പ്രദരചികിത്സാ.

ശോകോപവാസാദതിമൈഥുനാച്ച വിദാഹിഭിശ്ചാസൃമതിവൃദ്ധം പ്രവർത്തതേ യോന്യയനാദകാലേപ്യസൃഗ്ദരന്തം പ്രദരഞ്ച വിദ്യാൽ * മനോവേദന, പട്ടിണി, അതിയായ മൈഥുനം, ഉൾപ്പുഴുക്കുണ്ടാക്കുന്ന ആഹാരങ്ങൾ എന്നിവകൊണ്ട് സ്ത്രീയുടെ രക്തം ദുഷിച്ചിട്ട് ആർത്തവകാലമല്ലാത്ത സമയത്തുകൂടി യോനിദ്വാരത്തിൽകൂടെ പ്രവഹിക്കും. ആ രോഗത്തെ അസൃഗ്ദരമെന്നും പ്രദരമെന്നും അറിയണം.

വാതാത് സശൂലം രുധിരം പിത്താന്നീലം ജ്വരാന്വിതം കഫാൽ ശ്വേതം ത്രിലിംഗന്തു ത്യാജ്യം മൂർച്ഛാജ്വരാന്വിതം * ഈ രോഗത്തിങ്കൽ വാതം ദുഷിച്ചാൽ രക്തം പോകുന്നത് വയററിൽ വേദനയോടുകൂടിയിരിക്കും. പിത്തം ദുഷിച്ചാൽ നീലനിറമായും ജ്വരത്തോടുകൂടിയും ഇരിക്കും. കഫം ദുഷിച്ചാൽ രക്തം വെളുത്തിരിക്കും. ഈ മൂന്നു ലക്ഷണങ്ങളുംകൂടിയാൽ (മൂന്നു ദോഷങ്ങളും ദുഷിച്ചാൽ) മോഹാലസ്യവും പനിയും ഉണ്ടാകും. ആയത് അസാദ്ധ്യമാകുന്നു.

അപത്യമാർഗ്ഗം സ്ത്രീണാം രക്തപിത്തമസൃഗ്ദരം യഥാവ

സ്ഥമതഃ കാൎയ്യം രക്തപിത്തചികിത്സിതം * അസൃഗ്ദരം എന്നത് സ്ത്രീകൾക്ക് ഗൎഭപാത്രദ്വാരത്തിങ്കൽ ഉണ്ടാകുന്ന രക്തപിത്തമാകുന്നു. അതുകൊണ്ട് ഇതിങ്കൽ രക്തപിത്തചികിത്സകൾതന്നെ യഥോചിതം ചെയ്യേണ്ടതാകുന്നു.

ഖദിരശീതബലാസനശാരിബാവൃഷജപാംബുദമോദകവല്കലൈഃ ജയതി സാമലകൈഃ ശൃതമംബു യൽ പ്രദരമാശു സിതാമധുസംയുതം * ഖദിരം=കരിങ്ങാലിക്കാതൽ. ശീതം=ചന്ദനം. ബലാ=കുറുന്തോട്ടിവേര്. അസനം=വേങ്ങാക്കാതൽ. ശാരിബാ=നന്നാറിക്കിഴങ്ങ്. വൃഷം=ആടലോടകവേര്. ജപാ=വെളുത്ത ചെമ്പരത്തിവേര്. അംബുദം=മുത്തങ്ങ. മോദകവല്കലം=കരിങ്ങാരത്തൊലി. ആമലകം=നെല്ലിക്ക. ഇവ കഷായം പഞ്ചസാരയും തേനും ചേൎത്തു സേവിക്കുക. പ്രദരം ശമിക്കും.

മുസ്താമൃതാമധുകചന്ദനസേവ്യവിശ്വമാഷാഗ്നിമന്ഥകണമുൽഗകുലത്ഥചിത്രൈഃ സിദ്ധാംബു മാക്ഷികയുതം പിബതാം വധൂനാം നശ്യന്ത്യസൃഗ്ദരഗദാഃ സഹസൈവ ലോകേ * മുസ്താ=മുത്തങ്ങ. അമൃതാ=ചിറ്റമൃത്. മധുകം=ഇരട്ടിമധുരം. ചന്ദനം. സേവ്യം=രാമച്ചം. വിശ്വാ=ചുക്ക്. മാഷം=ഉഴുന്ന്. അഗ്നിമന്ഥം=മുഞ്ഞവേര്. കണാ=തിപ്പലി. മുൽഗം=ചെറുപയറ്. കുലത്ഥം=മുതിര. ചിത്രം=ആവണക്കിൻവേര്. ഇവ കഷായം തേൻ മേമ്പൊടി അസൃഗ്ദരം ശമിക്കും.

നാളികേരസ്യ പുഷ്പാണാം നൂതനാനാം രസം പിബേൽ * നൂതനം=പുതുതായ. നാളികേരപുഷ്പം=തെങ്ങിൻ പൂക്കുല. ഇതിന്റെ രസം (ഇടിച്ചുപിഴിഞ്ഞ നീര്) സേവിക്കുക.

പത്മകേസരസംസൃഷ്ടം നവനീതം നവോദ്ധൃതം സിതാസനാഥഞ്ച ജയേന്നാര്യാവേഗമസൃഗ്ദരം * പത്മകേസരം=താമരയല്ലി. താമരയല്ലി പൊടിച്ച് ചേൎത്തതായ പുതുവെണ്ണ പഞ്ചസാരക്കൂട്ടി സേവിക്കുക. അസൃഗ്ദരം ശമിക്കും.

രസം മോദകവല്കസ്യ പിബേന്മധുസമായുതം * മോദകവല്കം=കരിങ്ങാരത്തൊലി. ഇതിന്റെ ഇടിച്ചുപിഴിഞ്ഞ നീര് തേൻചേൎത്തു സേവിക്കുക.

ലാക്ഷാഹംസപദീമൂലം സുപിഷ്ടം പയസാ തഥാ * ലാക്ഷാ=കോലരക്ക്. ഹംസപദീമൂലം=നിലമ്പരണ്ടവേര് ഇവ പാലിൽ അരച്ചു സേവിക്കുക.

ശരപുംഖസ്യ മൂലഞ്ച ജപാപുഷ്പരസാപ്ലുതം * ശരപുംഖമൂലം=കൊഴിഞ്ഞിൽവേര്. ഇത് വെളുത്ത ചെമ്പരത്തിപ്പൂ പിഴിഞ്ഞ നീരിൽ കലക്കി സേവിക്കുക.

ഉദുംബരഫലഞ്ചാപി ക്ഷീരേണാസൃക്പ്രശാന്തയേ * ഉദുംബരഫലം=അത്തിപ്പഴം. ഇത് അരച്ച് പാലിൽ കലക്കി സേവിക്കുക. അസൃദരം ശമിക്കും.

ചെമ്പരത്തിയുടെ പുഷ്പം പിഴിഞ്ഞെണ്ണയുതം പിബേൽ * ബന്ധുജീവസ്യമൂലഞ്ച കടുകപ്പാലവേരപി സഹാമൂലഞ്ചപാച്ചോററികല്ക്കഞ്ചപയസാപിബേൽ *ബന്ധുജീവം=ചെമ്പരത്തി.

തെങ്ങിൻെറപൂക്കുലയുടെ അരിതാമരകന്ദകംഅരച്ചുപാലിൽ പ്രപിബേൽ കടലാടി ച ഗൈരികം * ഗൈരികംകാവിമണ്ണ്.

പരുത്തിപത്രസ്വരസം തൈലേന സഹ പായയേൽ അസൃദരേസ്ഥിസ്രാവേ ച യോഗാനേതാൻ പ്രയോജയേൽ * പരുത്തിപത്രസ്വരസം=പരുത്തിയില കുത്തിപ്പിഴിഞ്ഞ നീര്.

കദളികിഴങ്ങമൃതവല്ലിനെല്ലിഃ സുശൃതം പയഃ സഹിതവാരിസാരം സിതയാ കുടിക്ക ലളിതാ സതി മധുരപനേത്തമസ്ഥിസരണം തഥാസൃജം * അമൃതവല്ലി=ചിററമൃത്. ഇത് അസ്ഥിസ്രാവത്തിങ്കലും അസൃദരത്തിങ്കലും ഉത്തമം.

ദ്രാക്ഷാജപാകുസുമഗൈരികയഷ്ടിജംബൂപത്രാബ്ദകന്ദമധുകല്ക്കമസൃദരേഷു ജ്യേഷ്ഠോദകേന ഘനനാദശിഖാം പിബേച്ചോ ക്ഷീരൈർജപാകുസുമമാഖുമലം ഹി ദദ്ധ്യാ * ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. ജപാകുസുമം=ചെമ്പരത്തിപ്പൂവ്. ഗൈരികം=കാവിമണ്ണ്. യഷ്ടി=എരട്ടിമധുരം. ജംബൂപത്രം=ഞാവററകുരുന്ത്. ജബ്ദകന്ദം=മുത്തങ്ങകിഴങ്ങ്. ഇവ അരച്ച് തേനിൽ ചാലിച്ച് സേവിക്കുക. ജ്യേഷ്ഠോദകം=ത്രിഫലകഷായം. ഘനനാദശിഖാ=ചെറുചീരവേര്. ജപാകുസുമം=ചെമ്പരത്തിപ്പൂവ്. ഇത് പാലിൽ സേവിക്കുക. ആഖുമലം=എലിയുടെ മലം. ഇ

ത് തൈരിൽ സേവിക്ക. ഇതെല്ലാം അസൃഗ്ദരത്തിങ്കൽ ഉത്തമം.

സരസിജമകരന്ദം ചന്ദനം തണ്ഡുലീയം മധുകമമൃതവല്ലീ ശർക്കരാഭീരുതാർക്ഷ്യം സഹിതമധു തദേതച്ചൂർണ്ണിതം സുന്ദരീണാം രുധിരമുപനിരുന്ധ്യാദ്യോനിമാൎഗ്ഗപ്രവൃത്തം * സരസിജമകരന്ദം=താമരയല്ലി. ചന്ദനം. തണ്ഡുലീയം=ചെറുചീരവേര്. മധുകം=എരട്ടിമധുരം. അമൃതവല്ലീ=ചിററമൃത്. ശർക്കര=പഞ്ചസാര. അഭീരു=ശതാവരിക്കിഴങ്ങ്. താർക്ഷ്യം=മാക്കീരക്കല്ല്. മധു=തേൻ. ഈ പൊടി രക്തസ്രാവം ശമിപ്പിക്കും.

മാഷകഷായേ സമക്ഷീരം ലാക്ഷാകല്കം പ്രസാധിതം ഘൃതം സിതാസനാഥന്തൽ ജയേൽ ഘോരമസൃഗ്ദരം * മാഷം=ഉഴുന്ന്. ലാക്ഷാ=കോലരക്ക്. ഉഴുന്നുകഷായവും കോലരക്കു കല്കവുമായി സമം പാൽചേൎത്തു നെയ് കാച്ചുക. അസൃഗ്ദരം ശമിക്കും.

പാഠാഗൈരികമോചഡാഡിമമഹാനിംബപ്രിയംഗ്വംബുദദ്രാക്ഷോദുംബരചന്ദനാഞ്ജനവിഷാലോധ്രാമ്രജംബ്വസ്ഥിഭിഃ പിഷ്ടൈസ്സമുസലീമൃണാളകദളീകന്ദാന്വിതൈഃ സാധയേൽ സക്ഷീരന്തു ജപാരസേ ഘൃതമിദം സ്ത്രീണാം മഹാശോണിതേ * പാഠാ=പാടക്കിഴങ്ങ്. ഗൈരികം=കാവിമണ്ണ്. മോചം=ഇലവങ്കത്തൊലി. ഡാഡിമം=മാതളനാരങ്ങത്തൊട്. മഹാനിംബം=വേപ്പ്. പ്രിയംഗു=ഞാഴൽപൂവ്. അംബുദം=ഇരുവേലി. ദ്രാക്ഷാ=മുന്തിരിങ്ങ. ഉദുംബരം=അത്തിവേരിന്മേൽതൊലി. ചന്ദനം. അഞ്ജനം=അഞ്ജനക്കല്ല്. വിഷാ=അതിവിടയം. ലോധ്രം=പാച്ചോററി. ആമ്രാസ്ഥി=മാങ്ങയണ്ടിപ്പരിപ്പ്. ജംബ്വസ്ഥി=ഞാവൽക്കുരു. മുസലി=നിലപ്പനക്കിഴങ്ങ്. മൃണാളം=താമരവളയം. കദളീകന്ദം=കദളിവാഴക്കിഴങ്ങ്. ഇവ കല്കവും ചെമ്പരത്തിനീർ കഷായവുമായി പാൽചേൎത്തു നെയ് കാച്ചുക. അസൃഗ്ദരത്തിങ്കൽ ഉത്തമം.

മോചകത്വഗ്ബലാട്ടകതാലനിൎഗ്ഗുണ്ഡികാജപാഃ വിപാച്യ പാദശിഷ്ടേന തേന പ്രസ്ഥം ഘൃതാൽ പചേൽ കഹ്ലാരാബ്ജജപാപുഷ്പാദ്രസേനപയസായുതം അശ്വഗന്ധാത്മകാക്കൂൎണ്ണ

മൃദ്വീകായഷ്ടിചന്ദനൈഃ സിതാത്രുട്യദ്രിജയുതൈഃ കല്കൈർഘൃതതൈലഞ്ച സാധിതം അസൃഗ്ദരംനിഹന്ത്യാത്തരസ്ഥിസ്രാവഞ്ച ദാരുണം * മോചത്വക്=കരിംകാരത്തൊലി. ബലാ=കുറുന്തോട്ടി. ട്ടകം=താർതാവൽവേർ. താലം=കരിമ്പനവേർ. നിർഗ്ഗുണ്ഡിക=കരുനൊച്ചിവേർ. ജപാ=ചെമ്പരത്തിവേർ. കദളീ=തെങ്ങിൻപൂക്കുലയരി. ജപാപുഷ്പം=ചെമ്പരത്തിപ്പൂവ്. അശ്വഗന്ധാ=അമുക്കുരം. വരീ=ശതാവരിക്കിഴങ്ങ്. കൃഷ്ണാ=തിപ്പലി. മൃദ്വീകാ=മുന്തിരിങ്ങ. യഷ്ടി=എരട്ടിമധുരം. ചന്ദനം. സിതാ=പഞ്ചസാര. ത്രുടി=ഏലത്തരി. അദ്രിജം=കാവിമണ്ണ്. ഈ നെയ്യ് അസൃഗ്ദരവും അസ്ഥിസ്രാവവും ശമിപ്പിക്കും.

## ധാത്ര്യാദിഘൃതം.

ധാത്രീവിദാരീക്ഷുശതാവരീണാം കുശ്മാണ്ഡകാനാഞ്ച രസേഷു സർപ്പിഃ ക്ഷീരേണ സാദ്ധം വിപചേൽ സുപിഷ്ടൈർമൃദ്വീകയഷ്ട്യാഹ്വയചന്ദനൈശ്ച ഘൃതൽസുസിദ്ധം സിതയാ വിമിശ്രം നിവാരയേൽ ശീഘ്രമസൃഗ്ദരം ഹി പാണ്ഡ്വാമയേ പിത്തകൃതേ ഹിതം സ്യാൽ പൈത്തേ ച ഗുല്മേസ്ഥിവിനിഃസൃതൌ ച വന്ധ്യാ ച പീത്വാ ലഭതേ ച ഗർഭം ശീഘ്രം നിഹന്ത്യാദപി വാതരക്തം അന്യാംശ്ച പിത്തപ്രഭവാൻ വികാരാൻ മൂർച്ഛാമദോന്മാദമദാത്യയാദീൻ * ധാത്രീ=പച്ചനെല്ലിക്ക. വിദാരീ=മുത്തുക്കിൻകിഴങ്ങ്. ഇക്ഷു=കരിമ്പ്. ശതാവരീ=ശതാവരിക്കിഴങ്ങ്. കുശ്മാണ്ഡകം=കുമ്പളങ്ങ. മൃദ്വീകം=മുന്തിരിങ്ങാപ്പഴം. യഷ്ട്യാഹ്വയം=എരട്ടിമധുരം. ചന്ദനം. സിത=പഞ്ചസാര. ഈ ഘൃതം അസൃഗ്ദരത്തെ ശമിപ്പിക്കും. പിത്തപാണ്ഡു, പിത്തഗുല്മം, അസ്ഥിസ്രാവം ഇവയിൽ ഉത്തമം. വന്ധ്യയായ സ്ത്രീക്കു ഗർഭമുണ്ടാവാൻ നന്ന്. രക്തവാതത്തെയും മൂർച്ഛാദികളായ പിത്തോപദ്രവങ്ങളെയും മാററും.

മോചത്വക്കഷായേണ ബലാകല്കം പ്രസാധിതം തൈലം പാനേന നാരീണാമസ്ഥ്യസൃക്സ്രവണാപഹം * മോചത്വക്=കരിംകാരത്തൊലി. ബലാ=കുറുന്തോട്ടിവേർ. ഈ എണ്ണ സേവിച്ചാൽ സ്ത്രീകൾക്കുള്ള അസ്ഥിസ്രാവവും അസൃഗ്ദരവും ശമിക്കും.

ഇതി പ്രദരചികിത്സാ.

# അസ്ഥിസ്രാവചികിത്സാ.

ശുക്ലം രക്തം വാഥ വാ ശാരവൎണ്ണമച്ഛം വിസ്രം യോനിജം സ്രാവമാഹ അസ്ഥിസ്രാവന്ത്വസ്ഥി മജ്ജാപകൎഷാദാത്രേയസ്ത ച്ഛോഷശൂലപ്രദംബു * ശുക്ലം=വെളുത്തതു്. രക്തം=ചുവന്നതു്. ശാരവൎണ്ണം=ചിത്രവൎണ്ണം. അച്ഛം=തെളിഞ്ഞതു്. വിസ്രം=ദുൎഗ്ഗന്ധത്തോടുകൂടിയതു്. ഇങ്ങിനെയെല്ലാമിരിക്കുന്ന ഉദകം ജലം യോനിയിൽനിന്നു സ്രവിക്കും. ആ രോഗത്തിന്നു അസ്ഥിസ്രാവമെന്നു പേർ. ഇതിൽ അസ്ഥി, മജ്ജ എന്ന ധാതുക്കൾ ക്ഷയിച്ചുപോകുന്നതുകൊണ്ടു ശോഷം (മെലിച്ചിൽ), ശൂലം (വേദന) ഇവ കൂടി ഉണ്ടായിരിക്കുമെന്നു് ആത്രേയമഹൎഷി പറയുന്നു.

ഭവേദ്രസവിദാഹേന യദാ തദ്വൎണ്ണമാൎത്തവം തദസ്ഥിസ്രാവമാഖ്യാതമിതി കാശ്യപദൎശനം * കാശ്യപന്റെ മതം അങ്ങിനെയല്ല. രസധാതു പുഴുകിയാൽ സ്ത്രീകളുടെ ആൎത്തവം രസധാതുവിന്റെ നിറത്തിലായിവരും. അതാണു് അസ്ഥിസ്രാവം എന്നാണു് അദ്ദേഹത്തിന്റെ മതം.

മുസലീഖദിരാമലകത്രികണ്ടജംബൂവരീഹിമകഷായഃ സാസ്ഥിസ്രാവം പ്രദരം പ്രമാൎഷ്ടി മധുമാൻ പ്രഗേ പീതഃ * മുസലീ=നിലപ്പനക്കിഴങ്ങു്. ഖദിരം=കരിങ്ങാലിക്കാതൽ. ആമലകം=നെല്ലിക്ക. ത്രികണ്ടം=ഞെരിഞ്ഞിൽ. ജംബൂ=ഞാവൽത്തൊലി. വരീ=ശതാവരിക്കിഴങ്ങു്. ഹിമം=ചന്ദനം. തേൻ മേമ്പൊടി. ഈ കഷായം രാവിലെ സേവിക്കുക. അസ്ഥിസ്രാവവും അസൃഗ്ദരവും ശമിക്കും.

അവനിപ്പന മുസ്താ ച പാലൃമായ് വിരകീട്ടക അതിതീവ്രതരം സ്രാവമസ്ഥ്നാമാശു ശമിച്ചുപോം * അവനിപ്പന=നിലപ്പനക്കിഴങ്ങു്. മുസ്താ=മുത്തങ്ങക്കിഴങ്ങു്.

മൂഴക്കമോരിൽമൂഴക്ക തെച്ചിപ്പൂവുപചിച്ചുടൻ അസ്ഥിസ്രാവവിനാശായ പിബേദ്രക്തപ്രമാണതഃ * അൎത്ഥം സ്പഷ്ടം.

ലാക്ഷാധാത്രീബലാമോചാനാളികേരപ്രസൂനകൈഃ കാ

ഥഃ പ്രശമയത്യാശു സ്രാവമസൃഗ്നാം സിതായുതഃ * ലാക്ഷാ=കോലരക്ക്. ധാത്രീ=നെല്ലിക്ക. ബലാ=കുറുന്തോട്ടിവേര്. മോചാ=ഏലവണ്ടത്തൊലി. നാളികേരപ്രസൂനകം=തെങ്ങിൻപൂക്കുലയരി. ഇവ കഷായം പഞ്ചസാര ചേൎത്തു സേവിക്കുക. അസൃഗ്സ്രാവം ശമിക്കും.

വിശ്വൈലാകണാമുസലീഗോക്ഷുരവാംശീസിതാരജഃ പീതം ഹിമപയസാസൃഗ്സ്രാവം ഹരതി കൃതാനന്താ വിലേപീ ച * വിശ്വം=ചുക്ക്. ഏലാ=ഏലത്തരി. കണാ=തിപ്പലി. മുസലീ=നിലപ്പനക്കിഴങ്ങ്. ഗോക്ഷുരം=ഞെരിഞ്ഞിൽ. വാംശീ=കവ്വുറ്റ്. സിതാ=പഞ്ചസാര. ഇവ പൊടിച്ചു പനിനീരിൽ സേവിക്കുക. അനന്താ=കൊട്ടത്തൂവ. അതുകൊണ്ടുണ്ടാക്കിയ കഞ്ഞി സേവിക്കുക. അസൃഗ്സ്രാവം ശമിക്കും.

ഛിന്നരുഹാമലകീരസചൂൎണ്ണം ശൎക്കരയാ തുകയാ ച വിമിശ്രം പുഷ്പരസേന പിബേദസൃഗ്സ്രാവമപോഹതി സേതുരിവാപഃ * ഛിന്നരുഹാരസചൂൎണ്ണം=ചിറ്റമൃതുനൂറ്. ആമലകീരസചൂൎണ്ണം=നെല്ലിക്കയുടെ ഊറൽ. ശൎക്കരാ=പഞ്ചസാര. തുകാ=കവ്വുറ്റ്. ഇവയും ചേൎത്തു തേനിൽ സേവിക്കുക. ഇതു ചിറ വെള്ളത്തെ എന്നപോലെ അസൃഗ്സ്രാവത്തെ നിറുത്തും.

ദ്വിവാരാഹീഘൃതം ചാപി ധാത്ര്യാദിഞ്ചാപി യോജയേൽ * രണ്ടുവിധത്തിലുള്ള വാരാഹീഘൃതങ്ങളും പ്രദരചികിത്സയിൽ പറഞ്ഞ ധാത്ര്യാദിഘൃതവും പ്രയോഗിക്കാം.

അമൃതാപിപ്പലീവാംശീയഷ്ടീന്ദീവരനാഗരാഃ തൃണാഖ്യം പഞ്ചമൂലഞ്ച ത്രുടികുശ്മാണ്ഡശൎക്കരാഃ വാസകം ഗോക്ഷുരം മുസ്താ ഓവ്വിപൎണ്ണീചതുഷ്ടയം അക്ഷശതാവരായുഗ്ജീവാരാഹീക്ഷീരിവൃക്ഷകാഃ ദ്വാത്രിംശദൌഷധാന്യേതു സൂക്ഷ്മചൂൎണ്ണാനി കാരയേൽ സൎപ്പിൎമ്മധുഭ്യാം തല്ലീഢം പ്രദരാസൃഗ്സ്രുതീൎഹരേൽ * അമൃതാ=ചിറ്റമൃത്. പിപ്പലീ=തിപ്പലി. വാംശീ=കവ്വുറ്റ്. യഷ്ടി=ഇരട്ടിമധുരം. ഇന്ദീവരം=കരിങ്കൂവളക്കിഴങ്ങ്. നാഗരം=ചുക്ക്. തൃണപഞ്ചമൂലം=ദൎഭവേർ, ആറുദൎഭവേർ, അമവേർ, കരിമ്പിൻവേർ, വരനെല്ലിൻവേർ. ത്രുടി=എലത്തരി. കുശ്മാണ്ഡം=

കന്നാളുങ്ങളെ. ശർക്കര=പഞ്ചസാര. വസുകം=താർതാവൽ വേർ. ഗോക്ഷുരം=ഞെരിഞ്ഞിൽ. മുസ്താ=മുത്തങ്ങക്കിഴങ്ങ്. മൂർവ്വീ=മരമഞ്ഞത്തൊലി. പർണ്ണീചതുഷ്ടയം=ഓരിലവേർ, മൂവ്വില വേർ, കാട്ടുഴുന്നിൻവേർ, കാട്ടുപയററിൻവേര്. അബ്ജകന്ദാ=താമരക്കിഴങ്ങ്. വരാ=ത്രിഫല. ഝിണ്ടീ=വാടാക്കുറിഞ്ഞിവേർ. വാരാഹി = നിലപ്പനക്കിഴങ്ങ്. ക്ഷീരിവൃക്ഷകം = നാല്പാമരത്തൊലി ആകെ മരുന്ന നൂറ. ഇവ പൊടിച്ച് ശീലപ്പൊടിയിട്ട തേനും നെയ്യും ചേർത്ത സേവിക്കുക. അസൃഗ്ദരവും അസ്ഥിസ്രാവവും ശമിക്കും.

ഫലത്രയകഷായേണ ക്ഷീരിവൃക്ഷത്വഗംബുനാ നാരീ ശൌചം പ്രകുർവ്വീത ധാതകീസലിലേന വാ * ത്രിഫലക്കഷായംകൊണ്ടോ നാല്പാമരവെള്ളംകൊണ്ടോ താതിരിപ്പൂവിട്ടുവെച്ച വെള്ളംകൊണ്ടോ വേണം അസ്ഥിസ്രാവമുള്ള സ്ത്രീ ശൌചം ചെയ്യുന്നത്. ധാതകീ=താതിരിപ്പൂവ്

മോചകത്വക്പാഠാകല്ക്കം നെയ്യാക്കി കുടിക്കുക * മോചകത്വക്=കരിങ്കാരത്തൊലി. അസ്ഥിസ്രാവം ശമിക്കും

ഇതി അസ്ഥിസ്രാവചികിത്സാ.

## കാസചികിത്സാ.

പഞ്ച കാസാഃ സ്മൃതാ വാതപിത്തശ്ലേഷ്മക്ഷതക്ഷയൈഃ ക്ഷയായോപേക്ഷിതാസ്സർവ്വേ ബലിനശ്ചോത്തരോത്തരം * വാതം, പിത്തം, കഫം എന്നീ ത്രിദോഷങ്ങളെക്കൊണ്ടും, ക്ഷതം (മുറിവ്) കൊണ്ടും, ക്ഷയംകൊണ്ടും ഇങ്ങിനെ കാസരോഗം അഞ്ചുവിധത്തിൽ പറയപ്പെടുന്നു. ഈ എല്ലാ കാസങ്ങളും ചികിത്സിക്കാതെ വിട്ടുന്നപക്ഷം ക്ഷയത്തിന്നു കാരണമായിത്തീരും. ഇവ അഞ്ചും മേൽപ്പോട്ടുമേൽപ്പോട്ടു അധികമധികം ബലമുള്ളവയാകുന്നു. അതായത് ഏററവും ബലംകുറഞ്ഞത് വാതകാസവും എല്ലാററിലും ബലംകൂടിയത് ക്ഷയകാസവുമാണ്. കാസം=ചുമ.

കേവലാനിലജം കാസം സ്നേഹൈരാദാവുപാചരേൽ വാതഘ്നസിദ്ധൈഃ സ്നിഗ്ദ്ധൈശ്ച പേയായൂഷരസാദിഭിഃ ലേഹൈർധൂമൈസ്തഥാഭ്യംഗസ്വേദസേകാവഗാഹനൈഃ * കേവലം വാതംകൊണ്ടുണ്ടാകുന്ന കാസത്തെ ആദ്യം ചികിത്സിക്കേണ്ടതു വാതഹരങ്ങളായ ഔഷധങ്ങളെക്കൊണ്ടു കാച്ചിയുണ്ടാക്കിയ സ്നേഹങ്ങളെക്കൊണ്ടും സ്നിഗ്ദ്ധങ്ങളായ കഞ്ഞി, ചാറ്, മാംസരസം, ലേഹങ്ങൾ, ധൂപക്കൂട്ടുകൾ, അഭ്യംഗം, സ്വേദനം, സേചനം, അവഗാഹം മുതലായവകൊണ്ടുമാകുന്നു. അവയും വാതഹരൗഷധങ്ങളെക്കൊണ്ടുള്ളവയായിരിക്കണം.

വസ്തിഭിർബ്ബദ്ധവിഡ്വാതം സപിത്തം തൂർദ്ധ്വഭക്തികൈഃ ഘൃതൈഃ ക്ഷീരൈശ്ച സകഫം ജയേൽ സ്നേഹവിരേചനൈഃ * മലവും വായുവും ബന്ധിച്ചിട്ടുള്ള കാസത്തെ വസ്തികളെക്കൊണ്ടും, പിത്തസമ്മിശ്രമായ കാസത്തെ ഊർദ്ധ്വഭക്തികങ്ങളായ (ഊണിനുമേലെയുള്ള) ഘൃതക്ഷീരങ്ങളെക്കൊണ്ടും, കഫസമ്മിശ്രമായതിനെ സ്നേഹവിരേചനങ്ങളെക്കൊണ്ടും ജയിക്കണം.

ദശമൂലകടുത്രയൈഃ കഷായഃ സവൃഷൈസ്സമാക്ഷികഃ പ്രപീതഃ ശ്വസനാനിലപാർശ്വപൃഷ്ഠകോഷ്ഠ ത്രികമൂർദ്ധാംസരുജാസു സംപ്രദിഷ്ടഃ * ദശമൂലം. കടുത്രയം=ചുക്ക് മുളക തിപ്പലി. വൃഷം=ആടലോടകവേര്. ഇവ കഷായം തേൻ മേപ്പൊടിചേർത്തു സേവിക്കുക. വായുക്ഷോഭം, വാരിവേദന, പുറത്തും കോഷ്ഠത്തിങ്കലും ത്രികപ്രദേശത്തിങ്കലും ശിരസ്സിലും ചുമലിലും ഉണ്ടാകുന്ന വേദന എന്നിവ ശമിക്കും.

ബലാജീരകവില്വാബ്ദവൃഷവിശ്വസുരദ്രുമൈഃ ഗുഹേക്ഷുലാജസഹിതൈർന്നിഷ്ക്വാഥഃ ശ്വാസകാസഹാ * ബലാ=കുറുന്തോട്ടിവേര്. ജീരകം. വില്വം=കൂവളവേരിന്മേൽത്തൊലികളഞ്ഞ്. അബ്ദം=മുത്തങ്ങക്കിഴങ്ങ്. വൃഷം=ആടലോടകവേര്. വിശ്വം=ചുക്ക്. സുരദ്രുമം=ദേവതാരം. ഗുഹ=മുവ്വിലവേര്. ഇക്ഷു=കരിമ്പ്. ലാജം=മലര്. ഇവ കഷായം ശ്വാസകാസങ്ങളെ ശമിപ്പിക്കും.

വില്വകാസഘ്ന ബൃഹതീ വൃഷസിദ്ധശ്ച തൽഗുണഃ * വി

ലപം=കൂവളവേര്. കാസഘ്നം=പൊന്നാവീരത്തിൻവേര്. ബൃഹതി=ചെറുവഴുതിനവേര്. വൃഷം=ആടലോടകവേര്. ഇവ കൊണ്ടുള്ള കഷായത്തിന്നും ഗുണം മേൽപ്രകാരമാകുന്നു.

വിദാൎയ്യാദിഗണം ക്വാഥസ്നേഹലേഹാംശ്ച യോജയേൽ * വിദാൎയ്യാദിഗണത്തിലുള്ള ഔഷധങ്ങളെക്കൊണ്ട് കഷായം, എണ്ണ, ലേഹം എന്നിവ ഉണ്ടാക്കി ഉപയോഗിക്കാം.

ദശമൂലാഢകേ പ്രസ്ഥം ഘൃതസ്യാക്ഷസമൈഃ പചേൽ പുഷ്കരാഹ്വശഠീഹിംഗുസുരസവ്യോഷജീരകൈഃ പേയാനുപാനം തത്സൎവ്വവാതശ്ലേഷ്മാമയാപഹം * ദശമൂലകഷായം ഇടങ്ങഴി നാല്. നെയ്യ് ഇടങ്ങഴി ഒന്ന്. പുഷ്കരാഹ്വം=പുഷ്കരമൂലം. ശഠി=കച്ചൂരിക്കിഴങ്ങ്. ഹിംഗു=കായം. സുരസം=തുളസിവേര്. വ്യോഷം=ചുക്ക് മുളക് തിപ്പലി. ഇവ മുമ്മൂന്നു കഴഞ്ച് കല്ക്കംചേൎത്ത് കാച്ചുക. ഈ നെയ്യ് കഞ്ഞി അനുപാനമായി സേവിച്ചാൽ എല്ലാവിധത്തിലുള്ള വാതകഫരോഗങ്ങളും ശമിക്കും.

പിത്തകാസേ തു സകഫേ വമനം സൎപ്പിഷാ ഹിതം തഥാ മദനകാശ്മൎയ്യമധുകക്വഥിതൈൎജ്ജലൈഃ * കഫസമ്മിശ്രമായ പിത്തകാസത്തിങ്കൽ വമനൌഷധങ്ങളെക്കൊണ്ട് കാച്ചിയ നെയ്യ് സേവിച്ച് വമനം (ഛൎദ്ദിപ്പിക്കൽ) ചെയ്യണം. മദനം=മലങ്കാരക്ക. കാശ്മൎയ്യം=കുമിഴിൻവേര്. മധുകം=ഇരിപ്പക്കാതൽ. ഇവകൊണ്ടുള്ള കഷായം സേവിച്ചിട്ടും വമനം ഹിതമാകുന്നു.

യവാഷവൃഷവിശാലാബ്ദപിപ്പലീക്ഷുവിഭീതകൈഃ പിത്തകാസഹരഃ ക്വാഥോ ദ്രാക്ഷാവൃശ്ചീവസംയുതൈഃ * യവാഷം=കൊട്ടത്തൂവവേര്. വൃഷം=ആടലോടകവേര്. വിശാലം=പൃക്ക്. അബ്ദം=മുത്തങ്ങക്കിഴങ്ങ്. പിപ്പലി=തിപ്പലി. ഇക്ഷു=കരിമ്പ്. വിഭീതകം=താന്നിക്ക. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. വൃശ്ചീവം=തവിഴാമവേര്. ഇവകൊണ്ടുള്ള കഷായം പിത്തകാസഹരമാകുന്നു.

ത്വഗേലാവ്യോഷമൃദ്വീകാപിപ്പലീമൂലപൌഷ്കരൈഃ ലാജമുദ്ഗ(സ്ത) ശഠീരാസ്നാധാത്രീഫലവിഭീതകൈഃ ശൎക്കരാക്ഷൌദ്ര

സർപ്പിർഭിർല്ലേഹോ ഹൃദ്രോഗകാസഹാ * ത്വക്ക്=എലവങ്ങത്തൊലി. ഏലാ=ഏലത്തരി. വ്യോഷം=ചുക്ക് മുളക് തിപ്പലി. മൃദ്വീക=മുന്തിരിങ്ങാപ്പഴം. പിപ്പലീമൂലം=കാട്ടുതിപ്പലിവേര്. പൌഷ്കരം=പുഷ്കരമൂലം. ലാജം=മലര്. മുദ്ഗം=ചെറുപയറ്. (മുസ്തം=എന്ന പാഠത്തിൽ മുത്തങ്ങക്കിഴങ്ങ്) ശഠീ=കച്ചൂരിക്കിഴങ്ങ്. രാസ്നാ=ചുവന്നരത്ത. വിഭീതകം=താന്നിക്ക. ശർക്കര=പഞ്ചസാര. ക്ഷൌദ്രം=തേൻ. സർപ്പിസ്സ്=നെയ്യ്. ഇവ ചേർത്തു ലേഹമുണ്ടാക്കുക. ഹൃദ്രോഗവും കാസവും ശമിക്കും.

കഫകാസീ പിബേദാദൌ സുരകാഷ്ഠാൽപ്രദീപിതാൽ സ്നേഹംപരിസ്രുതം വ്യോഷയവക്ഷാരാവചൂർണ്ണിതം * സുരകാഷ്ഠം=ദേവതാരം. വ്യോഷം=ചുക്ക് മുളക് തിപ്പലി. യവക്ഷാരം=ചവർക്കാരം. ദേവതാരം കത്തിച്ച് അതിൽനിന്നു വീഴുന്ന എണ്ണയിൽ വ്യോഷാദികൾ പൊടിച്ചുചേർത്ത് സേവിക്കുക. ഇതാണ് കഫകാസമുള്ളവൻ ആദ്യം ചെയ്യേണ്ടത്.

സ്നിഗ്ദ്ധം വിരേചയേദൂർദ്ധ്വമധോമൂർദ്ധ്നി ച യുക്തിതഃ * സ്നിഗ്ദ്ധത വരുത്തീട്ട് മേൽപ്പോട്ടും കീഴ്പ്പോട്ടും മൂർദ്ധാവിങ്കലും ഉചിതംപോലെ വിരേചനം വരുത്തണം. മേൽപ്പോട്ടു വമനൌഷധങ്ങളെക്കൊണ്ടും കീഴ്പ്പോട്ട് വിരേചനൌഷധങ്ങളെക്കൊണ്ടും ശിരസ്സിങ്കൽ ശിരോവിരേചനങ്ങളായ ഔഷധങ്ങൾ ചേർത്തുള്ള നസ്യംകൊണ്ടുമാണ് വിരേചനം വരുത്തേണ്ടത്.

നിർഗ്ഗുണ്ഡീപത്രനിര്യ്യാസസാധിതം കാസജിൽഘൃതം * നിർഗ്ഗുണ്ഡീ=കരുനൊച്ചി. ഇതിന്റെ ഇല ഇടിച്ചുപിഴിഞ്ഞ നീരിൽ നെയ്കാച്ചുക. കാസം ശമിക്കും.

മനശ്ശിലാസമാകൃഷ്ണാ തദർദ്ധംനാഗരംഭവേൽ തദർദ്ധംമരിചംവിദ്യാത്തദർദ്ധാശ്ച ഹരീതകീ ഏഷാംചൂർണ്ണംസമാവാപ്യ കാർപ്പാസം വേഷ്ടയേൽ ലിപ്തഃ ഏഷധൂമവരോയോജ്യഃ കാസശ്വാസനിബർഹണഃ * മനശ്ശിലാ=മനയോല. കൃഷ്ണാ=തിപ്പലി. ഇവ സമം. അതിൽ പകുതി നാഗരം=(ചുക്ക്) അതിന്റെ പകുതി മരിചം (കുരുമുളക്) അതിന്റെ പകുതി ഹരീതകീ (കടുക്ക) ഇവ പൊടിച്ചു പരുത്തിയിൽവെച്ചു കെട്ടി (നെയ്യിലോ മററാ

നനച്ച്) പുകക്കുക. ഇത് പുകകളിൽവെച്ച് ശ്രേഷ്ഠവും കാസശ്വാസങ്ങളെ ഉന്മൂലനം ചെയ്യുന്നതുമാകുന്നു.

വംശാഗ്രഭാഗമേകം ദ്വിഗുണമഥ മനോഹ്വാഖ്യസംജ്ഞം ത്രിഭാഗം ജാത്യാഃ പത്രസ്യ ഭാഗാ നവ നവഗുളികീകൃത്യ ചിഞ്ചാതുഷാഗ്നൌ ധൂമം സംസ്പൃശ്യ പേയഃ ശമയതി നിതരാം ശ്വാസകാസൌ സശോഷൌ ഹന്ത്യത്രാസ്മിംശ്ച ജന്മന്യപരജനുഷി ശമയേന്മൽകൃതോക്തം പ്രമാദഃ * വംശാഗ്രം=തകിഴാമവേര്. (ഇത് ഒരു ഭാഗം) മനോഹ്വാ=മനയോല. (ഇത് അതിലിരട്ടി) സംജ്ഞം=ചെഞ്ചല്യം. (ഇതു മൂന്നുഭാഗം) ജാതീപത്രം=പിച്ചകത്തില. (ഇത് ഒമ്പതുഭാഗം) ഇവ അരച്ചു ഗുളികയാക്കുക. ഈ ഗുളിക പുളിത്തൊലിയിൻെറ തീയ്യിലിട്ടിട്ടുള്ള പുക പുറമെ ഏല്ക്കുക. ശ്വാസം, കാസം, ക്ഷയം ഇവ ഈ ജന്മത്തിലല്ലാ പരജന്മത്തിലും ഉണ്ടാകാതെയാകും.

കുന്തുരുഷ്കനിശാഗോപീമനോഹ്വൈഃ ക്ഷീരപേഷിതൈഃ വർത്തിർഘൃതാക്താ ധൂമേന ശ്വാസകാസവിനാശിനീ * കുന്തുരുഷ്കം=കുന്തുരുക്കം. നിശാ=വരട്ടുമഞ്ഞൾ. ഗോപീ=നന്നാറിക്കിഴങ്ങ്. മനോഹ്വാ=മനയോല. ഇവ പാലിലരച്ചു ശീലയിൽ പരത്തി തിരിയാക്കി ആ തിരി നെയ്യിൽ നനച്ചു കത്തിച്ച് ആ പുക വലിക്കുക. ശ്വാസകാസങ്ങൾ ശമിക്കും.

നിംബാമൃതാവൃഷപടോലനിദിഗ്ദ്ധികാബ്ദദുസ്പർശപർപ്പടകകാസഹരൈഃ കഷായഃ ഭാഗൈസ്സമാന്വിതമഹൌഷധകണാപ്രയുക്തഃ കാസാന്നിഹന്തി കണകല്ക്കയുതഃ കഫോത്ഥാൻ * നിംബം=വേപ്പിൻതൊലി. അമൃതാ=ചിററമൃത്. വൃഷം=ആടലോടകവേര്. പടോലം=പടോലവള്ളി. നിദിഗ്ദ്ധികാ=ചെറുവഴുതിനവേര്. അബ്ദം=മുത്തങ്ങക്കിഴങ്ങ്. ദുസ്പർശം=കൊടുത്തൂവ്വവേര്. പർപ്പടകം. കാസഹരം=പൊന്നാവീരം. ഇവ കഷായം തിപ്പലി പൊടിച്ചു മേമ്പൊടിചേർത്തു സേവിക്കുക. കഫകാസം ശമിക്കും.

ബൃഹതീവൃഷയോഃ പത്രം മുക്കാപ്പീരഞ്ചമാക്ഷവം ചെറുതേക്കിവകൊണ്ടുള്ള ഖളഃ കാസവിനാശനഃ * ബൃഹതീപത്രം=ചെറുവഴുതിനയില. വൃഷപത്രം=ആടലോടകത്തില. മാക്ഷവം=

കണ്ഠത്തുണ്ണി. ശേഷം സ്പഷ്ടം. ഈ ഖളം (മുക്കുടി) കാസഹരമാകുന്നു.

വില്വാർദ്ധാഢകമംഭസോർദ്ധകലശേ പക്ത്വാ പദേശേഷജലേതസ്മിൻ ജീർണ്ണഗുളസ്യ ഷോഡശപലം ചൂർണ്ണീകൃതൈര്യോജയേൽ കർഷാംശൈർഘനധാന്യജീരകത്രുടീത്വക്കേസരത്ര്യൂഷണൈർല്ലീഢഃ ചാർത്തിരരോചകാഗ്നിസദനപ്ലീഹജ്വരശ്വാസജിൽ * വില്വാർദ്ധാഢകം=കൂവളവേരിന്മേൽ തൊലികളഞ്ഞത് പലം നൂറ്. പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി അതിൽ പഴയ ശർക്കര പതിനാറുപലവും, ഘനം=മുത്തങ്ങ. ധാന്യം=കൊത്തമ്പാലയരി. ജീരകം. ത്രുടീ=ഏലത്തരി. ത്വക്=ഏലവംഗത്തൊലി. കേസരം=നാഗപ്പൂവ്. ത്ര്യൂഷണം = ചുക്ക മുളക തിപ്പലി. ഇവ മുമ്മൂന്നുകഴഞ്ചും പൊടിച്ചു ചേർത്തു ലേഹമാക്കുക. ചർത്തി, അരുചിക്ഷയം, അഗ്നിമാന്ദ്യം, പ്ലീഹരോഗം, ജ്വരം, ശ്വാസം ഇവ ശമിക്കും. ഇതിൽ "അഗ്നിസദനശ്വാസപ്രസേകാപഹം" എന്നു പാഠഭേദമുണ്ട്.

ഉരസ്യന്തഃ ക്ഷതേ സദ്യോ ലാക്ഷാം ക്ഷൌദ്രയുതാം പിബേൽ * മാറത്ത് ഉള്ളിൽ ചതവുപററിയാൽ ഉടൻതന്നെ കോലരക്ക തേൻചേർത്തു സേവിക്കുക.

ഇക്ഷ്വാലികാവിസഗ്രന്ഥിപത്മകേസരചന്ദനൈഃ ശൃതം പയോമധുയുതം സന്ധാനാർത്ഥം പിബേൽ ക്ഷതീ * ഇക്ഷ്വാലികാഗ്രന്ഥി=കരിമ്പിൻകമ്പ്. വിസഗ്രന്ഥി=താമരവളയക്കമ്പ്. പത്മകേസരം=താമരയല്ലി. ചന്ദനം. ഇവകൊണ്ടു പാൽകുറുക്കി സേവിക്കുക. ഉരഃക്ഷതം മാറും.

ബലാബൃഹത്യംശുമതീദ്വയവാശാശൃതംജലം കൃഷ്ണാപരാഗസമ്മിശ്രം ക്ഷതകാസഹരംപരം * ബലാദ്വയം=കുറുന്തോട്ടിവേരും വെൺകുറുന്തോട്ടിവേരും. ബൃഹതീദ്വയം=ചെറുവഴുതിനവേരും വെൺവഴുതിനവേരും. അംശുമതീദ്വയം=ഓരിലവേരും മൂവിലവേരും. വാശാ=ആടലോടകവേര്. ഇവ കഷായം. തിപ്പലിപ്പൊടിചേർത്തു സേവിക്കുക. ക്ഷതകാസം ശമിക്കും.

സ്വിന്നസ്യ വാശാപത്രസ്യ രസഃക്ഷൌദ്രസംയുതഃ * ആടലോടകത്തില വാട്ടിപ്പിഴിഞ്ഞ നീര് തേൻചേർത്തു സേവിക്കുക. ഫലം പൂർവ്വവൽ.

വീതത്വഗസ്ഥികൂശ്മാണ്ഡതുലാം സ്വിന്നാം പുനഃ പചേൽ ഘട്ടയൻ സർപ്പിഷഃ പ്രസ്ഥേ ക്ഷൌദ്രവർണ്ണേത്ര ച ക്ഷിപേൽ ഖണ്ഡാച്ഛതം കണാശുണ്ഠ്യോർദ്വിപലം ജീരകാദപി ത്രിജാതധാന്യമരിചം പൃഥഗർദ്ധപലാംശകം അവതാരശീതേ ച ദത്ത്വാൽ ക്ഷൌദ്രം ഘൃതാർദ്ധികം ഖജേനാമത്ഥ്യ ച സ്ഥാപ്യം തന്നിഹന്ത്യുപയോജിതം കാസഹിദ്ധ്മാജ്വരശ്വാസരക്തപിത്തക്ഷതക്ഷയാൻ ഉരസ്സന്ധാനജനനം മേധാസ്മൃതിബലപ്രദം അശ്വിഭ്യാം വിഹിതം ഹൃദ്യം കൂശ്മാണ്ഡകരസായനം * വീതത്വഗസ്ഥികൂശ്മാണ്ഡതുലാം=കുമ്പളങ്ങ ഓട്ടും കുരുവും കളഞ്ഞത് തുലാം പ്ര. വാട്ടി. സർപ്പിസ്സ്=നെയ്യ്. പ്രസ്ഥം=ഇടങ്ങഴി. ക്ഷൌദ്രവർണ്ണം=തേൻ നിറം. ഖണ്ഡം=കല്ക്കണ്ടം. ശതം=നൂറുപലം. കണ=തിപ്പലി. ശുണ്ഠി=ചുക്ക്. ദ്വിപലം=ഇരണ്ടുപലം. ത്രിജാതകം=ഏലത്തരി, ഏലവംഗത്തൊലി, പച്ചില. ധാന്യം=കൊത്തമ്പാലയരി. മരിചം=മുളക്. പൃഥഗർദ്ധപലാംശികം=വെവ്വേറെ അരേരപ്പപലം. ക്ഷൌദ്രം=തേൻ. ഘൃതാർദ്ധികം=നെയ്യിൽ പകുതി. ഇതു കൂശ്മാണ്ഡകരസായനമാണ്. അശ്വിനിദേവകളുണ്ടാക്കിയതാണ്. കാസാദികളെ ശമിക്കും.

യഷ്ട്യാഹ്വനാഗബലയോഃ ക്വാഥേ ക്ഷീരസമേ ഘൃതം പയസ്യാ പിപ്പലീവാംശീകല്ക്കൈഃ സിദ്ധം ക്ഷതേ ഹിതം * യഷ്ട്യാഹ്വം=ഇരട്ടിമധുരം. നാഗബലാ=ചെറുകുറുന്തോട്ടി ഇവ കഷായം. ആ കഷായത്തോളം പാല്. പയസ്യാ=അടപതിയൻകിഴങ്ങ്. പിപ്പലി=തിപ്പലി. വാംശീ=കുവ്വനൂറ് ഇവ കല്ക്കം. ഈ നെയ്യ് ക്ഷതത്തിങ്കൽ ഉത്തമം.

ക്ഷയജേ ബൃംഹണം പൂർവ്വം കുര്യാദഗ്നേശ്ച വർദ്ധനം ബഹുദോഷായ സസ്നേഹം മൃദു ദദ്യാദ്വിരേചനം ശമ്യാകേന ത്രിവൃതയാ മൃദ്വീകാരസയുക്തയാ * ക്ഷയംകൊണ്ടുള്ള കാസത്തിങ്കൽ ആദ്യം ബൃംഹണംചെയ്യുകയും അഗ്നിയെ വർദ്ധിപ്പിക്കുകയുമാണ് വേണ്ടത്. ദോഷകോപം അധികമുണ്ടെങ്കിൽ സ്നേഹത്തോടുകൂടിയതും മൃദുവുമായ വിരേചനം കൊടുക്കണം. ശമ്യാകം=കൊന്ന. ത്രിവൃതാ=ത്രികോല്പക്കൊന്ന. മൃദ്വീകാരസം=മുന്തിരിങ്ങച്ചാറ്. ഇവകൊണ്ടാണ് വിരേചനം ചെയ്യേണ്ടത്.

കർപ്പൂരചോചതക്കോലജാതീഫലദലാസ്സമാഃ ലവംഗനാഗമരിചകൃഷ്ണാശുണ്ഠ്യോ ക്രമവിവർദ്ധിതാഃ ചൂർണ്ണം സിതാസമം പഥ്യം രോചനം ക്ഷയകാസജിൽ * കർപ്പൂരം=പച്ചക്കർപ്പൂരം. ചോചം=ഏലത്തരി. തക്കോലം=തക്കോലപ്പൊട്ടിൽ. ജാതീഫലം=ജാതിക്ക. ദലം=ജാതിപത്രിക. ലവംഗം=ഏലവംഗത്തൊലി. നാഗം=നാഗപ്പൂവ്. മരിചം=മുളക്. കൃഷ്ണാ=തിപ്പലി. ശുണ്ഠി=ചുക്ക്. ഈ പൊടി സമം പഞ്ചസാരച്ചേർത്ത് സേവിക്കുക. അരുചി, ഏക്കം, ചുമ ഇവ ശമിക്കും. ക്ഷയത്തിങ്കലും നന്ന്.

വാതഘ്നാന്യപി തൈലാനി യുഞ്ജീതാഭ്യഞ്ജനായ ച * വാതഹരങ്ങളായ തൈലങ്ങളെ അഭ്യംഗത്തിന്നും ഉപയോഗിക്കണം.

## ദശാംഗഘൃതം.

ചിരിവില്വവിഡംഗവഹ്നിഹിംസ്രാ ത്രിഫലാവ്യോഷസമന്വിതേ കഷായേ അമൃതാവൃഷകണ്ടകാരികാണാം വിപചേത്സർപ്പിരനുത്തമം ദശാംഗം ക്ഷയഗുന്മാരുചികാസശൂലഹിക്കാഗ്രജാനാഞ്ച വിനാശനം പ്രധാനം * ചിരിവില്വം=ആവൽക്കുരുന്ന്. വിഡംഗം=വിഴാലരി. വഹ്നി=കൊടുവേലിക്കിഴങ്ങ്. ഹിംസ്രാ=മാഞ്ചി. ത്രിഫലാ. വ്യോഷം=ചുക്ക് മുളക് തിപ്പലി. അമൃതാ=ചിററമൃത്. വൃഷം=ആടലോടകവേര്. കണ്ടകാരി=കണ്ടകാരിവഴുതിനവേര്. ഈ നെയ്യ് ക്ഷയം, ഗുന്മം, അരുചി, ശൂലം, ഏക്കിട്ടം, അർശസ്സ് ഇവയെ ഹനിക്കും.

ഭേകരാജരസ സവിംശതിഭാഗേ പക്വതൈലമഭയാപ്രതിവാപം ശ്വാസകാസമപഹന്തി നരാണാം മേഘവൃന്ദമിവ മാരുതവേഗഃ * ഭേകരാജരസം=കഞ്ഞുണ്ണി ഇടിച്ചുപിഴിഞ്ഞ നീര്. ഈ നീര് എണ്ണയേക്കാൾ ഇരുപതിരട്ടിയായി അഭയാ(=കടുക്ക) കല്ക്കമായി എണ്ണ കാച്ചുക. ശ്വാസകാസങ്ങൾ ശമിക്കും.

രസായനവിധാനേന പിപ്പലീഞ്ച പ്രയോജയേൽ * രസായനത്തിലെ വിധിപ്രകാരം തിപ്പലിയും പ്രയോഗിക്കണം. ദിവസന്തോറും ഇത്ര തിപ്പലിവീതം സേവിക്കണമെന്ന് അതിന്റെ വിധികളോടുകൂടി രസായനപ്രകരണത്തിൽ വാഗ്ഭടാചാര്യർ വിധിച്ചിട്ടുണ്ട്.

ബൃംഹണം ദീപനഞ്ചാഗ്നേഃ സ്രോതസാഞ്ച വിശോധനം വ്യത്യാസാൽ ക്ഷയകാസിഭ്യോ ബല്യം സൎവ്വം പ്രശസ്യതേ * ശരീരത്തിന്നു പുഷ്ടിവരുത്തുന്നതായും, അഗ്നിക്കു ദീപനം വരുത്തുന്നതായും, സ്രോതസ്സുകൾക്കു ശുദ്ധിനൽകുന്നതായും, ബലാവഹമായും ഇരിക്കുന്ന എല്ലാം ഇടവിട്ടിടവിട്ടു ചെയ്തുകൊണ്ടിരിക്കുന്നതു ക്ഷയകാസമുള്ളവൎക്കു നല്ലതാകുന്നു.

ശ്വാവിധാം സൂചയോ ദഗ്ദ്ധാഃ സഘൃതക്ഷൌദ്രശൎക്കരാഃ ശ്വാസകാസഹരാ ബൎഹിപാദോ വാ മധുസൎപ്പിഷാ * മുള്ളന്റെ മുള്ളുകൾ കരിച്ചു് നെയ്യ്, തേൻ, പഞ്ചസാര എന്നിവ ചേൎത്തു സേവിക്കുക. മയിൽപീലി കരിച്ചു് തേനും നെയ്യും ചേൎത്തു സേവിക്കുക. ശ്വാസകാസങ്ങൾ ശമിക്കും.

കാസഘ്നബൃഹതീവാശാപത്രം ഛിന്നോത്ഭവം തഥാ കരിന്തകാളി കണ്ണുണ്ണി മുക്കാപ്പീരഞ്ച കണ്ടലീ ഇവയെട്ടും പിഴിഞ്ഞുള്ള രസേ തൈലം വിപാചയേൽ ഘൃതം വാ മുക്കുറ്റിമുകിൽവിജയാദാരുജീരകൈഃ സാശ്വഗന്ധൈസ്തതസ്സിദ്ധം ശ്വാസകാസവിനാശനം * കാസഘ്നം=പൊന്നാവീരം. ബൃഹതീ=ചെറുവഴുതിന. വാശാ=ആടലോടകം ഇവയുടെ ഇല. ഛിന്നോത്ഭവം=ചിററമൃത്. മുകിൽ=മുത്തങ്ങ. വിജയാ=കടുക്ക. ദാരു=ദേവതാരം. ശേഷം സ്പഷ്ടം.

ചുക്കിലിരട്ടിയരച്ചഗുളം തൈലേ ഗുണനാലുവറുത്തതിലും കൂട്ടിയുതട്ടിയൊരൊട്ടുദിനം തിൻകിലവൻ ചുമയാ ചൊറിയാ *

## (വിദാര്യാദിഗണം).

വിദാരിപഞ്ചാംഗുലവൃശ്ചികാളീ വൃശ്ചീവദേവാഹ്വയസൂപ്യപൎണ്ണ്യഃ കണ്ഡൂകരീ ജീവനഹ്രസ്വസംജ്ഞേ ദ്വേ പഞ്ചകേ ഗോപസുതാത്രിപാദീ വിദാര്യാദിരയം ഹൃദ്യോ ബൃംഹണോ വാതപിത്തഹാ ശോഷഗുല്മാംഗമൎദ്ദോൎദ്ധ്വശ്വാസകാസഹരോ ഗണഃ * വിദാരി=പാൽമുതുക്കിൻകിഴങ്ങ്. പഞ്ചാംഗുലം=ആവണക്കിൻവേര്. വൃശ്ചികാളീ=തേക്കടവേര്. വൃശ്ചീവം=തവിഴാമവേര്. ദേവാഹ്വയം=ദേവതാരം. സൂപ്യപൎണ്ണികൾ=ഉഴുന്നും ചെറുപയറും കാട്ടുഴുന്നിൻവേരും കാട്ടുപയററിൻവേരും. കണ്ഡൂകരീ=

നാസ്സരണവേര്. ജീവനഹ്രസ്വപഞ്ചകങ്ങൾ=ജീവനപഞ്ചമൂലവും ഹ്രസ്വപഞ്ചമൂലവും. (ജീവനപഞ്ചമൂലം=മുകാവവേര്, ശതാവരിക്കിഴങ്ങ്, അടപതിയൻകിഴങ്ങ്, ജീവകം, ഋഷഭകം. ഹ്രസ്വപഞ്ചമൂലം=ഓരിലവേര്, മൂവിലവേര്, ചെറൂളവേര്, ചെറുവഴുതിനവേര്, ഞെരിഞ്ഞില്). ഗോപസുതാ=നന്നാറിക്കിഴങ്ങ്. ത്രിപാദീ=നിലനാരങ്ങ. ഈ വിദാര്യാദിഗണം ഹൃദ്യവും ബൃംഹണവും വാതപിത്തഹരവും ക്ഷയം, ഗുന്മം, തലങ്ങിനോവ്, ഏക്കം, ചുമ ഇവയെ ശമിപ്പിക്കുന്നതുമാകുന്നു. ഈ കാസചികിത്സയിൽ മുമ്പ് "കഫാധന്യേനാലേഹേദ്വായോജയേൽ" എന്നുപറഞ്ഞ വിദാര്യാദിഗണമാകുന്നു ഇതെന്നറിഞ്ഞുകൊൾക.

ഇതി കാസചികിത്സാ.

## ശ്വാസഹിക്കാചികിത്സാ.

ക്ഷുദ്രകസ്തമകശ്ഛിന്നോ മഹാനൂർദ്ധ്വശ്ച പഞ്ചമഃ ശ്വാസഃ ക്ഷുദ്രഃ സുഖോ യാപ്യസ്തമകോऽന്ത്യാസ്ത്രയോ വർജ്ജ്യൽ * ക്ഷുദ്രകൻ, തമകൻ, ഛിന്നൻ, മഹാൻ, ഊർദ്ധ്വൻ ഇങ്ങിനെ ശ്വാസങ്ങൾ അഞ്ചുപ്രകാരമാകുന്നു. ഇവയിൽ ക്ഷുദ്രകൻ സുഖസാദ്ധ്യമാകുന്നു. തമകൻ യാപ്യമാകുന്നു. മറ്റുള്ളവ മൂന്നും അസാദ്ധ്യമാകയാൽ വർജ്ജിക്കണം.

പഞ്ചഹിക്കാന്നജാക്ഷുദ്രാ യമളാ മഹതീതി ച ഗംഭീരേതി ച താസ്വാദ്യേ സാ[illegible]ദ്വേ * ഹിക്ക (ഇക്കിൾ)കളും അഞ്ചുപ്രകാരംതന്നെ [illegible] ക്ഷുദ്ര, യമള, മഹതി, ഗംഭീര എന്ന് അവകളെ പേർ. [illegible]ൽ ആദ്യത്തെ രണ്ടും യമളയും സാദ്ധ്യമാകുന്നു. അന്നജ എന്നതിന് ആഹാരംകൊണ്ടുണ്ടാവുന്നത് എന്നും യമള എന്നതിന് ഇരട്ടയായിട്ടുള്ളത് എന്നും ഗംഭീര എന്നതിന് ആഴത്തിൽ കൊണ്ടത് എന്നും അർത്ഥം.

ശ്വാസഹിക്കാ യതസ്തുല്യഹേതുാദ്യാഃ സാധനം തതഃ തുല്യം പൂർവ്വം തദാർത്തസ്സ്നിഗ്ദ്ധൈഃ സ്വേദൈരുപാചരേൽ

തിലാമ്ലാഭ്യക്തസർവ്വാംഗം * തതോന്നസ്യ വമനം മൃദു വാതാവിരോധി ച തഥാ രേചനഞ്ച പ്രയോജയേൽ * ശ്വാസങ്ങളും ഹിക്കകളും തുല്യങ്ങളായ ഹേതുവാദികളോടുകൂടിയവയാകുന്നു. എന്നു വെച്ചാൽ ആ രണ്ടുകൂട്ടത്തിന്റെയും നിദാനം ലക്ഷണം മുതലായവ ഒരുപോലെയാണെന്നു താല്പര്യം. അതിനാൽ അവയുടെ സാധന (ചികിത്സ)യും തുല്യമാകുന്നു. ആ രോഗങ്ങളാൽ ആർത്തനായ ആളെ ആദ്യം സർവ്വാംഗവും എണ്ണതേപ്പിച്ച് സ്നിഗ്ദ്ധങ്ങളായ സ്വേദൌഷധങ്ങൾ പ്രയോഗിച്ച് വിയർപ്പിക്കുകയാണ് വേണ്ടത്. അനന്തരം അവന്നു മൃദുവായും വാതത്തിന്നു വിരോധമില്ലാത്തതായും ഉള്ള വമനവിരേചനങ്ങളെ പ്രയോഗിക്കണം.

അശാന്തൌ കൃതസംശുദ്ധേർധൂമൈർല്ലീനം മലം ഹരേൽ * ഇങ്ങിനെ ശുദ്ധിവരുത്തീട്ടും രോഗത്തിന്നു ശമനം കാണാത്തപക്ഷം രോഗിയുടെ ഉള്ളിൽ ലീനമായിക്കിടക്കുന്ന മലത്തെ (ദോഷത്തെ) ധൂമങ്ങൾ പ്രയോഗിച്ച് നീക്കിക്കളയണം. ധൂമങ്ങൾ=പുകകൾ.

ഹരിദ്രാപത്രമേരണ്ഡമൂലം ലാക്ഷാം മനഃശിലാം സദേവദാർവ്വലം മാംസീം പിഷ്ട്വാ വർത്തിം പ്രകല്പയേൽ. താം ഘൃതാക്താം പിബേദ്ധൂമം യവാന്വാ ചാന്തസാജ്യകാം * ധൂമയോഗം വിധിക്കുന്നു. ഹരിദ്രാ=മഞ്ഞൾ. പത്രം=പച്ചില. ഏരണ്ഡമൂലം=ആവണക്കിൻവേര്. ലാക്ഷാ=കോലരക്ക്. മനശ്ശില=മനയോല. ദേവദാരു=ദേവതാരം. ആലം=അരിതാലം. മാംസീ=മാഞ്ചി. ഇവ അരച്ചുതേച്ച് തിരിയുണ്ടാക്കുക. ആ തിരി നെയ്യിൽ നനച്ചു കൊളുത്തി അതിന്റെ പുക അകത്തേക്കു സേവിക്കുക. അന്നു പഥ്യമായിട്ടു നെയ്ചേർത്ത കഞ്ഞികുടിക്കുകയും വേണം. ഈ പുക ശ്വാസഹിക്കകളിൽ ഉത്തമമാകുന്നു.

ഉരഃകണ്ഠം ച തൈലേന കവോഷ്ണേന പ്രസേചയേൽ. ഘൃതയുക്തേന ച തഥാ 'സമേതാമവിധിം ചരേൽ * ഉരസ്സിനേയും കണ്ഠത്തേയും കവോഷ്ണ (അല്പം ചൂടുള്ള) മായ തൈലംകൊണ്ടോ നെയ്ചേർത്തതായ തൈലംകൊണ്ടോ സേചനം ചെയ്യണം. ആമദോഷം ഉണ്ടെങ്കിലാകട്ടെ അതിന്നുള്ള വിധികൾ അനുഷ്ഠിക്കുകയും വേണം.

അതിയോഗോദ്ധതം വാതം ദൃഷ്ട്വാ പവനനാശനൈഃ സ്നിഗ്ദ്ധൈരസാദ്യൈർന്നാത്യുഷ്ണൈരഭ്യംഗൈശ്ച ശമം നയേൽ * അതിയോഗംകൊണ്ടു വാതം വൎദ്ധിച്ചതായിക്കണ്ടാൽ സ്നിഗ്ദ്ധങ്ങളായും വാതഹരങ്ങളായും ഇരിക്കുന്ന മാംസരസാദികളെക്കൊണ്ടും അധികം ചൂടില്ലാത്ത തൈലാഭ്യംഗങ്ങളെക്കൊണ്ടും ആ വാതവൃദ്ധിയെ ശമിപ്പിക്കണം.

ജീവന്തീമുസ്തസുരസത്വഗേലാദ്വയപൌഷ്കരൈഃ ചണ്ഡാതാമലകീലോഹഭാൎങ്ഗീനാഗരവാളകം കൎക്കടാഖ്യാശഠീകൃഷ്ണാനാഗകേസരചോരകം ഉപയുക്തം യഥാകാമം ചൂൎണ്ണം ദ്വിഗുണശൎക്കരം പാൎശ്വരുക്ജ്വരകാസഘ്നം ഹിദ്ധ്മാശ്വാസഹരം പരം * ജീവന്തി=അടപതിയൻ കിഴങ്ങ്. മുസ്താ=മുത്തങ്ങ. സുരസം=തൃത്താവു്. ത്വക്=ഇലവംഗത്തൊലി. ഏലാദ്വയം=ചിറ്റേലവും പേരേലവും. പൌഷ്കരം=പുഷ്കരമൂലം. ചണ്ഡാ=നറുംചണ്ണക്കിഴങ്ങ്. താമലകി=കീഴാർനെല്ലി. ലോഹം=അകിൽ. ഭാൎങ്ഗീ=ചെറുതേക്കിൻവേര്. നാഗരം=ചുക്ക്. വാളകം=ഇരുവേലി. കൎക്കടാഖ്യം=കൎക്കടകശൃംഗി. ശഠീ=കച്ചൂരിക്കിഴങ്ങ്. കൃഷ്ണാ=തിപ്പലി. നാഗകേസരം=നാഗപ്പൂവ്. ഈ പൊടി ഇരട്ടി പഞ്ചസാരചേൎത്തു സേവിക്കുക. വാരിവേദന, പനി, ചുമ, എക്കിട്ടം, ശ്വാസരോഗം ഇവ ശമിക്കും.

ദശമൂലശഠീരാസ്നാഭാൎങ്ഗീചിത്രജടിപൌഷ്കരൈഃ കൎക്കടശൃംഗീ ച ചപലാതാമലക്യമൃതൌഷധൈഃ പിബേൽ കഷായം ജീൎണ്ണേസ്മിൻ പേയാം തൈരേവ സാധിതാം * ദശമൂലം. ശഠീ=കച്ചൂരിക്കിഴങ്ങ്. രാസ്നാ=ചുവന്നരത്ത. ഭാൎങ്ഗീ=ചെറുതേക്കിൻവേര്. ചിത്രം=ആവണക്കിൻവേര്. ജടി=കാട്ടുമുതിരവേര്. പൌഷ്കരം=പുഷ്കരമൂലം. കൎക്കടശൃംഗീ=കൎക്കടകശൃംഗി. ചപലാ=തിപ്പലി. താമലകി=കീഴാർനെല്ലി. അമൃതാ=ചിററമൃത്. ഇവയുടെ കഷായം സേവിക്കുക. കഷായം ദഹിച്ചാൽ ഈ മരുന്നുകളെക്കൊണ്ടുതന്നെ ഉണ്ടാക്കിയ കഞ്ഞിയും കുടിക്കുക. ഹിദ്ധ്മാശ്വാസങ്ങൾ ശമിക്കും.

ബൃഹതീപത്രവിജയാഭൃംഗൈഃ ശ്വാസേ ഹിതഃ ഖലഃ * ബൃഹതീപത്രം=ചെറുവഴുതിനയുടെ ഇല. വിജയാ=കടുക്ക. ഭൃം

ഗം=കണ്ടത്തൂണ്ണി. ഇവകൊണ്ട് ഖളം (മുക്കടി) ഉണ്ടാക്കുക. ഇത് ശ്വാസത്തിങ്കൽ ഹിതമാകുന്നു.

ഘൃതം കഷായം ലേഹം ച വിദാര്യാദി ഗണേന തു കൃതം പ്രയോജയേൽ ശ്വാസേ ഷഷ്ടികാദീംശ്ച ഭോജനേ * വിദാര്യാദിഗണംകൊണ്ട് നെയ്യും കഷായവും ലേഹവും ഉണ്ടാക്കി പ്രയോഗിക്കുന്നത് ശ്വാസഹരമാകുന്നു. ഷഷ്ടികം (നവരയരി) മുതലായ ലഘുധാന്യങ്ങളെ ഭക്ഷണത്തിനും ഉപയോഗിക്കുക.

ഭാർങ്ഗീകണാ കാസഹരീ ഹരിദ്രാ വാശാമൃതാ നാഗരധാന്യകാനാം കഷായോജയേൽ ശ്വാസമതിപ്രവൃദ്ധം ക്ഷണേനാതിക്ഷൌദ്രാനപരാഗമിശ്രഃ * ഭാർങ്ഗീ=ചെറുതേക്കിൻവേര്. കണാ=തിപ്പലി. കാസഹരീ=പൊന്നാവീരത്തിൻവേര്. ഹരിദ്രാ=മഞ്ഞൾ. വാശാ=ആടലോടകവേര്. അമൃതാ=ചിററമൃത്. നാഗരം=ചുക്ക്. ധാന്യകം=കൊത്തമ്പാലയരി. ഇവ കഷായം മുളക് പൊടിച്ച് മേല്പ്പൊടിചേർത്തു സേവിക്കുക. ഏററവും വർദ്ധിച്ചിരിക്കുന്ന ശ്വാസം ശമിക്കും. (ഈ ശ്ലോകം കാസചികിത്സയുടെ കൂട്ടത്തിൽ ആണ് ഒരു ഗ്രന്ഥത്തിൽ കാണുന്നത്).

കാകമാചീദലരസേ വ്യോഷഗർഭം പ്രസാധിതം തിലജം ശ്വാസകാസഘ്നം തൽപരം സ്വരബോധനം * കാകമാചീദലം=കരിന്താളിയില. ഇത് ഇടിച്ചുപിഴിഞ്ഞ നീരിൽ വ്യോഷഗർഭമായിട്ട് തൈലം കാച്ചുക. വ്യോഷഗർഭം=വ്യോഷമാകുന്ന ഗർഭത്തോടുകൂടിയത്. വ്യോഷം=ചുക്ക് മുളക് തിപ്പലി. ഗർഭം=കല്ക്കം. ഈ എണ്ണ ശ്വാസകാസങ്ങളെ ശമിപ്പിക്കും. സ്വരത്തിനുള്ള ക്ഷീണത തീർക്കുകയും ചെയ്യും.

കാസോക്താംശ്ച്ചൂർണ്ണലേഹാദീൻ ശ്വാസരോഗേ പ്രയോജയേൽ * മുമ്പ് കാസചികിത്സയിൽ പറയപ്പെട്ട ചൂർണ്ണങ്ങളെ, ലേഹങ്ങളെ മുതലായവയെ ഈ ശ്വാസരോഗത്തിലും പ്രയോഗിക്കാം.

ധാന്വന്തരം ബലാതൈലമഭ്യംഗാർത്ഥം ച യോജയേൽ * അഭ്യംഗാർത്ഥം=തേച്ചുകുളിക്കുവാൻ. ധാന്വന്തരം ബലാതൈലം ച യോജയേൽ=ധാന്വന്തരതൈലത്തേയും ബലാതൈലത്തേയും പ്രയോഗിക്കണം.

അശ്വഗന്ധാ ബലൈലാരണ്ഡ ഭാർങ്ഗീകുഷ്ഠമഹൌഷധൈഃ
പിബേൽ പ്രക്വഥിതം തോയം ഹിക്കാർത്തശ്ശ്വാസകാസവാൻ ★
അശ്വഗന്ധ=അമുക്കുരം. ബലാ=കുറുന്തോട്ടിവേര്. ഏരണ്ഡം= ആവണക്കിൻവേര്. ഭാർങ്ഗി=ചെറുതേക്കിൻവേര്. കുഷ്ഠം= കൊട്ടം. ഇവ കഷായം. ഇക്കിൾ, വായുക്ഷോഭം, ചുമ എന്നിവ ശമിക്കും.

ശിഗ്രുമൂലവിശ്വലശുനൈർന്നിഷ്ക്വാഥഃ ക്ഷീരപരിശ്രിതഃ
പീതോ ഹിനസ്തി ഹിക്കാം ലജ്ജാമിവ വേഗവാൻ രാഗഃ ★ ശി ഗ്രുമൂലം. വിശ്വം=ചുക്ക്. ലശുനം=വെള്ളുള്ളി. ഇവ കഷായംവെച്ചു കുറുക്കി പാൽചേർത്തു പിഴിഞ്ഞരിച്ചു കുറുക്കി പാലേഹമാക്കി സേവിക്കുക. ഇത്, ശക്തിമത്തായ രാഗം ലജ്ജയെ എന്നപോലെ ഇക്കിളിനെ ശമിപ്പിക്കും.

കോലാസ്ഥിമജ്ജാഞ്ജനലാജചൂർണ്ണം ഹിക്കാം നിഹന്ത്യാശു മധുനാവലീഢം
തഥൈവ നസ്യം സ്തനജേന വാപി കർപ്പൂരചൂർണ്ണേന ച യോജയേച്ച ★ കോലാസ്ഥിമജ്ജാ=ലന്തക്കുരുപ്പരിപ്പ്. അഞ്ജനം=അഞ്ജനക്കല്ല്. ലാജം=മലര്. ഇവയുടെ പൊടി തേൻചേർത്തു സേവിക്കുക. സ്തനജം (മുലപ്പാൽ) കൊണ്ടോ കർപ്പൂരപ്പൊടികൊണ്ടോ നസ്യവും ചെയ്ക. ഇക്കിൾ ശമിക്കും.

ചൂർണ്ണോ മഗധജാദിസ്തു ഹിക്കായാം പരമം ഹിതഃ ★ മഗധജാദിപ്പൊടി (മഗധജധാത്രീശുണ്ഠീ ഇത്യാദി) ഹിക്കയിങ്കൽ ഏറ്റവും ഹിതമാകുന്നു.

വിശ്വേക്ഷുലാജദേവദ്രുയവാനീ വില്വധാന്യകൈഃ സകുഷ്ഠൈഃ സാധിതഃ ക്വാഥോ ഹിദ്ധ്മായാം പരമം ഹിതഃ ★ വിശ്വം=ചുക്ക്. ഇക്ഷു=കരിമ്പിൻവേര്. ലാജം=മലര്. ദേവദ്രു= ദേവതാരം. യവാനീ=ജീരകം. വില്വം=കൂവളത്തിൻവേര്. ധാന്യകം=കൊത്തമ്പാലയരി. കുഷ്ഠം=കൊട്ടം, ഇവ കഷായം ഹിദ്ധ്മയിങ്കൽ ഏറ്റവും ഹിതമാകുന്നു.

വൈകങ്കതപുഷ്പം ക്ഷീരേണ പീതം ഹിക്കാപഹം പരം ★ വൈകങ്കതപുഷ്പം=ഇമ്പപ്പൂവ്. ഇത് അരച്ച് പാലിൽ കലക്കി സേവിക്കുക. ഇക്കിൾ ശമിക്കുവാൻ ഇത് ഒരു സിദ്ധൌഷധമാകുന്നു.

ഫലീഫലപ്രതതക്ഷാരി മരിചീശൃംഗവേരാഖ്യൈഃ സമേ

ശ്യധൂമകാർപ്പാസ ശിഖിപിഞ്ഛൈഃ കൃതം പിബേൽ ധൂമം ഹിക്കീ തഥാ ക്ഷീരം ദശമൂലേനസാധിതം * ഗുല്ഗുലു. അഗരു=അകിൽ. തക്കാരി=തക്കാരിവഴുതിനവേര്. മഹിഷീശൃംഗം=എരുമക്കൊമ്പ്. ഗോഖുരം=പശുവിൻകുളമ്പ്. വേശ്യധൂമം=അട്ടക്കരി. കാർപ്പാസം=പരുത്തി. ശിഖിപിഞ്ഛം=മയിൽപ്പീലി. ഇവകൊണ്ടുള്ള പുക ഏക്കിളുള്ളവൻ വലിക്കണം. അപ്രകാരം തന്നെ ദശമൂലം ചതച്ചിട്ട് കുറുക്കിയ പാലും സേവിക്കാം.

ശഠീവരാബലാകുഷ്ഠപിപ്പലീവിശ്വഭേഷജൈഃ സിന്ധൂത്ഥചവ്യതേജോഹ്വവാജിഗന്ധാ സുരദ്രുമൈഃ ദശമൂലരസാൽകംസേ സിദ്ധം ഹിക്കാപഹം ഘൃതം * ദശമൂലകഷായം ഇടങ്ങഴി നാല്. അതിൽ ശഠീ=കച്ചൂരിക്കിഴങ്ങ്. വരാ=ത്രിഫല. ബലാ=കുറുന്തോട്ടിവേര്. കുഷ്ഠം=കൊട്ടം. പിപ്പലി=തിപ്പലി. വിശ്വഭേഷജം=ചുക്ക്. സിന്ധൂത്ഥം=ഇന്തുപ്പ്. ചവ്യം=കാട്ടുമുളകിൻവേര്. തേജോഹ്വം=ചെറുപ്പുന്നയരി. വാജിഗന്ധ=അമുക്കുരം. സുരദ്രുമം=ദേവതാരം. ഇവ കല്ക്കം ചേർത്ത് നെയ്ക്കാച്ചുക. ഇക്കിളും ശമിക്കും.

വാതഘ്നതൈലൈരഭ്യംഗം സ്നിഗ്ദ്ധസ്വേദം തഥാചരേൽ * വാതഹരങ്ങളായ തൈലങ്ങൾകൊണ്ട് തേക്കുകയും സ്നിഗ്ദ്ധൗഷധങ്ങളെക്കൊണ്ടു വിയർപ്പിക്കുകയും ചെയ്യേണ്ടതാകുന്നു.

ഹിക്കായാമതിവൃദ്ധായാം ഭ്രുവോർമ്മദ്ധ്യേനിഷേചയേൽ ശീതളേനാംബുനാ, ലിഹ്യാൽസക്ഷൌദ്രം പിഞ്ഛഭസ്മവാ * ഹിക്കമ അധികം വർദ്ധിച്ചിരിക്കും സമയത്തിങ്കൽ പുരികങ്ങളുടെ മദ്ധ്യത്തിൽ നല്ല തണുത്ത വെള്ളം തളിക്കുക. അതുപോലെതന്നെ പിഞ്ഛഭസ്മം (മയിൽപ്പീലി ചുട്ട ഭസ്മം) തേനിൽ ചാലിച്ച് സേവിക്കുകയുമാം. ഇതു രണ്ടും ഏററവും ഫലപ്രദമാകുന്നു.

ശീതാംബുസേകഃ സഹസാത്രാസവിക്ഷേപഭീശ്ശുചഃ ഹർഷേർഷ്യോച്ഛ്വാസരോധാശ്ച ഹിതംകീടൈശ്ചദംശനം * ഓർക്കാതെകണ്ടിരിക്കുമ്പോഴും പെട്ടെന്ന് തണുത്ത വെള്ളം മുഖത്തു തളിക്കുക; ഞെട്ടൽ, മനോവിക്ഷേപം, ഭയം, ദുഃഖം, സന്തോഷം, ഈർഷ്യ എന്നിവയെ അചിന്തിതമായി ഉണ്ടാക്കുക; ശ്വാ

സരണ്ടം നിരോധിക്കുക; കീട (പുഴു) ങ്ങളെക്കൊണ്ട് കടിപ്പിക്കുക — ഇവയെല്ലാം അതിപ്രവൃദ്ധമായ ഹിൿമയിങ്കൽ പ്രയോഗിക്കാം

ദാഹഃ ശലാകയാ പാദേ ഹിൿമാപ്രശമനഃ പരം * ശലാക (ഇരിമ്പുകോൽ) പഴുപ്പിച്ച് കാലിന്മേൽ ചൂടുവെക്കുന്നത് ഹിൿമയെ ശമിപ്പിക്കുന്ന ഒരു പ്രയോഗമാകുന്നു.

യൽകിഞ്ചിൽ കഫവാതഘ്നമുഷ്ണംവാതാനുലോമനം തൽ സേവ്യംപ്രായശോ യച്ചസുതരാംമാരുതാപഹം * യൽകിഞ്ചിൽ= യാതൊന്ന്. കഫവാതഘ്നം=കഫത്തെയും വാതത്തെയും ഹനിക്കുന്നത്. ഉഷ്ണം=ചൂടുള്ളത്. വാതാനുലോമനം=വായുവിനെ സമീകരിക്കുന്നത്. (ആയി ഭവിക്കുന്നുവോ) തൽസേവ്യം=അതിനെ സേവിക്കണം. യച്ചസുതരാംമാരുതാപഹം=യാതൊന്ന് ഏററവും വാതഹരമായിരിക്കുന്നുവോ അതിനെയും ശീലിക്കണമെന്നൎത്ഥം

ആവീരവചാഭാർങ്ഗീയഷ്ടീലനപാചിതേനതോയേന പാൽകഞ്ഞിയഃ ക്ഷയവിഹിതാ ഹിക്കാമപിരേണ്ണ ജയതിതരാം * ആവീരം=ആവിരക്കുരു. വചാ=വയമ്പ്. ഭാർങ്ഗീ=ചെറുതേക്കിൻവേര്. യഷ്ടീ=ഇരട്ടിമധുരം. ലനം=മുത്തങ്ങക്കിഴങ്ങ്. ഇവ കഷായം വെച്ചതിൽ പാൽചേർത്തുണ്ടാക്കിയ കഞ്ഞി ക്ഷയരോഗത്തിങ്കൽ വിഹിതമാകുന്നു. ആയത് ഹിൿമയെ അതിവേഗത്തിൽ ശമിപ്പിക്കും.

ഇതി ശ്വാസഹിൿമാചികിത്സാ.

## രാജയക്ഷ്മചികിത്സാ.

ചതുർവ്വിധോരാജയക്ഷ്മാ ദോഷൈർവ്യസ്തൈസ്സമസ്തകൈഃ അനേകരോഗാനുഗതോ ബഹുരോഗപുരോഗമഃ ദൈന്യൌഷധക്ഷയകരഃ സാഹസാദൈന്യകഹേതുജഃ * രാജയക്ഷ്മാവ് (ക്ഷയം) എന്ന രോഗം നാലുവിധത്തിലാകുന്നു. ത്രിദോഷങ്ങളെക്കൊണ്ടു വെവ്വേറെയും, അവയുടെ സന്നിപാതംകൊണ്ടു ഒന്നും എന്നു നാലുവിധം. ഇത് അനേകരോഗങ്ങളോ പിന്നാലെയും വളരെ രോഗങ്ങളോ മുമ്പിലും നടന്ന് തുടൎന്നുകൊണ്ടിരിക്കുന്നു

ഒരു മഹാവ്യാധിയാകുന്നു. ഇതു ദേഹത്തിന്റേയും ധാതുക്കളുടെയും ശക്തിയെ ക്ഷയിപ്പിക്കുന്നതും സാഹസം മുതലായ കാരണങ്ങളെക്കൊണ്ടു് ഉണ്ടാകുന്നതുമാകുന്നു. രാജയക്ഷ്മാ എന്നതിനു രാജാവായിരിക്കുന്ന യക്ഷ്മാവ് (രോഗം) അതായതു് രോഗങ്ങളിൽ രാജാവ് എന്നും, രാജാവിന്റെ (ചന്ദ്രന്റെ) യക്ഷ്മാവ് എന്നും രണ്ടുവിധം അർത്ഥമുണ്ടു്. ചന്ദ്രന്നു് ക്ഷയം ഉണ്ടായതാണല്ലൊ. ക്ഷയം രോഗങ്ങളിൽവെച്ചു രാജാവാണെന്നു് 'അനേകരോഗാനുഗതഃ' ഇത്യാദി വിശേഷണങ്ങളാൽ കാണിച്ചിരിക്കുന്നു.

ബലിനോ ബഹുദോഷസ്യ സ്നിഗ്ദ്ധസ്വിന്നസ്യ ശോധനം
ഊർദ്ധ്വാധോ യക്ഷ്മിണഃ കുര്യാൽ സസ്നേഹം യന്ന കർശനം *

ഇനി ക്ഷയത്തിന്റെ ചികിത്സകൾ പറയുന്നു. ബലമുള്ളവനും ദോഷബാഹുല്യമുള്ളവനുമായ ക്ഷയരോഗിയെ സ്നേഹിപ്പിക്കുകയും വിയർപ്പിക്കുകയും ചെയ്തിട്ടു് അവന്നു വമനവിരേചനങ്ങളെക്കൊണ്ടു് ശോധനം വരുത്തണം. ആ ശോധനൌഷധം സ്നേഹത്തോടുകൂടിയതും ദേഹത്തിന്നു കാർശ്യം വരുത്താത്തതും ആയിരിക്കുകയും വേണം.

പയസാ ഫലയുക്തേന വമനദ്രവ്യസിദ്ധയാ വമേദ്യവാ
ഗ്വാ രേകസ്തു ത്രിവൃൽശ്യാമാനൃപദ്രുമൈഃ *

പയസ്സ്=പാൽ. ഫലം=മലങ്കാരക്ക. മലങ്കാരക്ക പാലിൽ ചേർത്തു് സേവിക്കുക. വമനദ്രവ്യസിദ്ധാ=വമനൌഷധങ്ങളെക്കൊണ്ടുണ്ടാക്കിയതു്. യവാഗൂ=കഞ്ഞി. ഇതും സേവിക്കാം. ഈ രണ്ടുപ്രകാരത്തിലും വമനം ആകാം. ത്രിവൃത്=ത്രികോല്പക്കൊന്ന. ശ്യാമാ=നാല്ലേക്കൊല്പക്കൊന്ന. നൃപദ്രുമം=കണിക്കൊന്ന. ഇവയെക്കൊണ്ടു് വിരേചനവും വരുത്താം.

ശുദ്ധകോഷ്ഠസ്യ യുഞ്ജീത വിധിം ബൃംഹണദീപനം ഹൃദ്യാ
നി ചാന്നപാനാനി വാതഘ്നാനി ലഘൂനി ച *

മേൽപ്രകാരം കോഷ്ഠത്തിന്നു ശുദ്ധിവന്നുകഴിഞ്ഞാൽ ക്ഷയരോഗിക്കു് ബൃംഹണവും ദീപനവുമായ ഔഷധങ്ങളും ഹൃദ്യങ്ങളായും വാതഹരങ്ങളായും ലഘുക്കളായും ഇരിക്കുന്ന അന്നപാനങ്ങളും പ്രയോഗിക്കണം.

ഹിഃ കഷായഃ=ഈ കഷായം. ആദൗ ശോധ്യം ശോധിതം=എല്ലാ ക്ഷയങ്ങളേയും. സംശോധയേൽ=ശോധിപ്പിക്കും.

പുനർന്നവബലാ ചവ്യസ്ഥിരാപിപ്പലിഗോക്ഷുരൈഃ ജീവന്ത്യാ ച ശൃതം തോയം പുഷ്ടികൃത് ക്ഷയനാശനം * പുനർന്നവം=തവിഴാമവേര്. ബലാ=കുറുന്തോട്ടിവേര്. ചവ്യം=കാട്ടുമുളകിൻവേര്. സ്ഥിരാ=ഓരിലവേര്. പിപ്പലീ=തിപ്പലി. ഗോക്ഷുരം=ഞെരിഞ്ഞിപ്പ്. ജീവന്തി=അടപതിയൻകിഴങ്ങ്. ഇവ കഷായം പുഷ്ടിയെ ഉണ്ടാക്കുന്നതും ക്ഷയം ശമിപ്പിക്കുന്നതുമാകുന്നു.

ശർക്കരാമധുസംയുക്തം നവനീതം ലിഹേൽ ക്ഷയീ * നവനീതം=വെണ്ണ. ശർക്കരാമധുസംയുക്തം=പഞ്ചസാരയും തേനും ചേർത്തത്. ലിഹേൽ=നക്കണം. ക്ഷയരോഗം ശമിക്കും.

സിതാശ്വഗന്ധാമഗധോത്ഭവാനാം ചൂർണ്ണം ഘൃതക്ഷൗദ്രയുതം പ്രലിഹ്യാൽ ക്ഷീരം പിബേച്ചാപ്യനു വാജിഗന്ധാവിപക്വമേവം ലഭതേ ച പുഷ്ടിം * സിതാ=പഞ്ചസാര. അശ്വഗന്ധാ=അമുക്കുരം. മഗധോത്ഭവം=തിപ്പലി. ഇവയുടെ പൊടി ഘൃതക്ഷൗദ്രയുത (നെയ്യും തേനും ചേർത്തത്) മായിട്ട് സേവിക്കുക. ഇതുപോലെതന്നെ വാജിഗന്ധ (അമുക്കുരം) കൊണ്ടു കാച്ചിയ പാൽ സേവിക്കുകയുമാകാം. ക്ഷയരോഗി പുഷ്ടിയെ പ്രാപിക്കും.

യേ ച സർപ്പിർഗ്ഗുണാഃ പ്രോക്താഃ ക്ഷതേ യോജ്യാഃ ക്ഷയേപി തേ * ക്ഷതത്തിങ്കൽ യാവചില നെയ്യുകൾ പറയപ്പെട്ടിരിക്കുന്നുവോ അവ ക്ഷയത്തിങ്കലും പ്രയോഗിക്കാം.

ശശമാംസഘൃതം യോജ്യം ഛാഗം ഷട്പലമേവ വാ * ശശമാംസഘൃതം, ഛാഗഘൃതം, ഷട്പലഘൃതം ഇവയും പ്രയോഗിക്കാം.

പഞ്ചകോലയവക്ഷാരഷട്പലേന പചേൽ ഘൃതം പ്രസ്ഥോന്മിതം തുല്യപയഃ സ്രോതസാം തച്ഛിശോധനം * പഞ്ചകോലം = തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്. യവക്ഷാരം=ചവർക്കാരം. ഇ

വകൊണ്ട് കതിടങ്ങഴി നൈകാച്ചുക. നെയ്യോളം പാലും ചേർക്കണം. ഇതു് സ്രോതസ്സുകൾക്കു ശുദ്ധിവരുത്തും.

അശ്വഗന്ധാപലശതം ബലാവൃശ്ചീവഗോക്ഷുരം ശതാവരീനാഗബലാപയസ്യാച്ഛിന്നരോഹകം കാസമർദ്ദവൃഷയഷ്ട്യാഹ്വം പ്രത്യേകംദശപലംജലേ ഉദൂഖലേന്നു സംക്ഷുദ്യ തദഹ്യം വിപചേജ്ജലേ പാദാംശശേഷിതേ തസ്മിൻ പൂതേ ദത്വാ ഘൃതാഢകം വ്യോഷത്രിജാതകദ്രാക്ഷാകൃഷ്ണാമധുകചന്ദനം രാസ്നാസമംഗാമഞ്ജിഷ്ഠാഹിംഗുസൈന്ധവജീരകം വിദാരീഗോ മേദ്യദീപ്യകമേതൽകർഷികം ശശവാശാരസം ക്ഷീരം ക്ഷുഖണ്ഡരസമേവ ച ഘൃതാൽ ചതുർഗ്ഗുണമാദായ ശനൈർമൃദ്വഗ്നിനാ പചേൽ പൂതേ തസ്മിൻ ധൌതശീതേ പ്രക്ഷിപേൽ പ്രസ്ഥാർദ്ധികം തതഃ മധുനാദ്വിശ്വ സദോപയോജനോ ദ്രുതേ ഘൃതസർപ്പിർമ്മഹാവീര്യം സർവ്വരോഗാപഹം. ത്രയോദശ കാമമൈത്രാന്തി യക്ഷ്മണോ നാശയൽക്ഷണാൽ അശ്വഗന്ധാദികം സർപ്പിഃ കൃശാനാം പുഷ്ടിവർദ്ധനം * അശ്വഗന്ധാ=അമുക്കുരം. ഇതു് തുലാപലം. ബലാ=കുറുന്തോട്ടിവേര്. വൃശ്ചീവം=തഴുതാമവേര്. ഗോക്ഷുരം=ഞെരിഞ്ഞിൽ. ശതാവരി=ശതാവരിക്കിഴങ്ങ്. നാഗബലാ=വെൺകുറുന്തോട്ടി. പയസ്യാ=അടപതിയൻകിഴങ്ങ്. ഛിന്നരോഹം=ചിറ്റമൃത്. കാസമർദ്ദം=പൊന്നാവീരത്തിൻവേര്. വൃഷം=ആടലോടകവേര്. യഷ്ട്യാഹ്വം=ഇരട്ടിമധുരം. ഇവ വെവ്വേറെ പതിപ്പത്തുപലം. എല്ലാം കൂടി ഉരലിൽ ഇടിച്ച് കഷായംവെച്ച് നാലൊന്നാക്കി അരിച്ച് നൈ ഇടങ്ങഴി നാല്. കല്ക്കത്തിന് വ്യോഷം=ചുക്ക് മുളക് തിപ്പലി. ത്രിജാതകം=ഏലത്തരി ഏലവംഗത്തൊലി പച്ചില. ദ്രാക്ഷാ=മുന്തിരിങ്ങ. കൃഷ്ണാ=തിപ്പലി. മധുകം=ഇരട്ടിമധുരം. ചന്ദനം. രാസ്നാ=അരത്ത. സമംഗാ=പാച്ചോറ്റിവേര്. മഞ്ജിഷ്ഠാ=മഞ്ചട്ടിപ്പൊടി. ഹിംഗു=കായം. സൈന്ധവം=ഇന്തുപ്പ്. ജീരകം. വിദാരി=മുതുക്കിൻകിഴങ്ങ്. ഗോരം=മുത്തങ്ങ. മേദ്യ=മേദാരം. ദീപ്യകം=കാട്ടുമുളകിൻവേര്. ഇവ ഓരോപലം അരച്ചുചേർക്കുക. ശശം=മുയൽമാംസം. വാശാ=ആടലോടകം ഇവയുടെ കഷായവും പാലും കരിമ്പിന്റെയും രസവും വെവ്വേറെ നെയ്യിലിരട്ടി ചേർത്ത് മൃദുവായ് തീകത്തിച്ച്

കാച്ചി അരിക്കുക. അനന്തരം അതിൽനെയ്യിന്റെ പകുതി ശർക്കര അരിച്ചു ചേർക്കുകയും വേണം. പിന്നെ കടകോൽകൊണ്ട് കടഞ്ഞു യോജിപ്പിച്ച് നല്ലതായ ഒരു പാത്രത്തിലാക്കി സൂക്ഷിക്കുക. ഈ നെയ്യിന്നു അശ്വഗന്ധാദി എന്നു പേർ. ഇത് മഹത്തായ വീര്യമുള്ളതും മനുഷ്യർക്ക് അമൃത്പോലെയിരിക്കുന്നതും കൃശന്മാരെ തടിപ്പിക്കുന്നതും ആകുന്നു. ഇതു സേവിച്ചാൽ ക്ഷയരോഗത്തിന്നുള്ള പതിനൊന്നു രൂപങ്ങളേയും ശമിപ്പിക്കും.

കൂശ്മാണ്ഡകം സമമായ ജലദ്രോണേ വിപാചയേൽ ചതുർഭാഗാവശിഷ്ടേ തു കല്ക്കദ്രവ്യാണി ദാപയേൽ കാകകോളീം ക്ഷീരകാകോളീം മുസ്താം പർപ്പടകന്തഥാ രാസ്നാം ശുണ്ഠീഞ്ച ഭാർങ്ഗീഞ്ച പിപ്പലീഞ്ച മധൂളികാം സൈന്ധവം പിപ്പലീമൂലം ചിത്രകം ഹസ്തിപിപ്പലീം പൃഥഗർദ്ധപലാംശ്യേതാന്യഥ സർപ്പിശ്ചതുർഗുണേ ക്ഷീരേ ചേക്ഷുരസേതഥൈവ ച ശനൈർമൃദ്വഗ്നിനാ പചേൽ ഘൃതൽ സർപ്പി: പിബന്നിത്യം സർവ്വക്ഷയവിനാശനം വിശേഷാൽ പിത്തജം ശോഷം ഗുല്മം സവിഷമജ്വരം * കൂശ്മാണ്ഡകം —കുമ്പളങ്ങ. ജലദ്രോണേ —പതിനാറിടങ്ങഴി വെള്ളത്തിൽ. വിപാചയേൽ=കഷായം വെക്കുക. ചതുർഭാഗാവശിഷ്ടേ=നാലൊന്നായാൽ. കല്ക്കത്തിന്നു— കാകോളി. ക്ഷീരകാകോളി. മുസ്താ=മുത്തങ്ങ. പർപ്പടകം. രാസ്നാ=ചുകന്നരത്ത. ശുണ്ഠീ=ചുക്ക്. ഭാർങ്ഗീ=ചെറുതേക്കിൻവേര്. പിപ്പലീ=തിപ്പലി. മധൂളികാ=എരട്ടിമധുരം. സൈന്ധവം=ഇന്തുപ്പ്. പിപ്പലീമൂലം=കാട്ടുതിപ്പലിവേര്. ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഹസ്തിപിപ്പലീ=ആനത്തിപ്പലി. ഇവ വെവ്വേറെ അരെക്കാൽപലം. നെയ്യും, അതിന്റെ നാലിരട്ടി പാലും, അത്രതന്നെ കരിമ്പിൻനീരും ചേർത്തു നേരത്ത തിയ്യിൽ കാച്ചി അരിക്കുക. എല്ലാ ക്ഷയങ്ങളും, വിശേഷിച്ചു പിത്തക്ഷയവും, ഗുന്മവും, വിഷമജ്വരവും ശമിക്കും.

അശ്വഗന്ധാദിലാക്ഷാദ്യം തൈലമഭ്യഞ്ജനേ ഹിതം * അശ്വഗന്ധാദി ലാക്ഷാദി എന്ന തൈലങ്ങൾ അഭ്യംഗത്തിങ്കൽ ഹിതമാകുന്നു.

താലീസപത്രാന്മരിചാൽ പൃഥഗക്ഷപലം ദ്വയാൽ ദ്രാക്ഷായാശ്ച പലം തദ്വൽ പരൂഷകശുകാഹ്വയാൽ ബലാചൂർണ്ണാച്ച പലികം പിപ്പല്യാശ്ച പലദ്വയം ശുണ്ഠീപലത്രയമജൈവച വ്യം കർഷം ത്രിജാതകം കണാമൂലം തഥൈവ സ്യാൽ ശർക്കരായാശ്ചാഷ്ടപലം ഭാർങ്ഗി പലത്രയം ചൈതൽ സൂക്ഷ്മചൂർണ്ണം കാരയേൽ മധുനാവലിഹേൽ പ്രാതഃ ശോഷമേകാദശാന്വിതം ഹരേച്ചൂർണ്ണാമൃതമിദം സർവ്വവ്യാധിവിനാശനം * താലീസപത്രം. മരിചം=കുരുമുളക്. ഇവ വെവ്വേറെ അരരണ്ടുപലം. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. പരൂഷകം=ചിറ്റീന്തൽ. ശുകാഹ്വയം=കിളിച്ചെന്നെല്ല്. ബലാ=കുറുന്തോട്ടിവേര്. ഇവ ഓരോ പലം. പിപ്പലീ=തിപ്പലി. ഇതു രണ്ടു പലം. ശുണ്ഠീ=ചുക്ക്. ഇതു മൂന്നു പലം. ചവ്യം=കാട്ടുമുളകിൻവേര്. ത്രിജാതകം=ഏലത്തരി, ഏലവംഗത്തൊലി, പച്ചില. കണാമൂലം=കാട്ടുതിപ്പലിവേര് ഇവ മുമ്മൂന്നു കഴഞ്ച്. ശർക്കര=പഞ്ചസാര. ഇത് നാലുപലം. ഭാർങ്ഗി=ചെറുതേക്കിൻവേര്. മൂന്നു പലം. ഇവ പൊടിച്ചു തേനിൽ കുഴച്ചു രാവിലെ സേവിക്ക. പതിനൊന്നു വിധത്തിലുള്ള ക്ഷയോപദ്രവങ്ങളും ശമിക്കും. സർവ്വവ്യാധികളേയും മാറ്റും. ഇതിന്നു ചൂർണ്ണാമൃതം എന്നു പേരാകുന്നു.

പുരീഷം യത്നതോ രക്ഷേൽ ശുഷ്യതോ രാജയക്ഷ്മിണഃ സർവ്വധാതുക്ഷയാർത്തസ്യ ബലം തസ്യ ഹി വിൾബലം * ശുഷ്യതഃ=ശോഷിച്ചുവരുന്ന. രാജയക്ഷ്മിണഃ=ക്ഷയരോഗിയുടെ. പുരീഷം=മലത്തെ. യത്നതഃ രക്ഷേൽ=മനസ്സിരുത്തി രക്ഷിക്കണം. മലം പുറത്തേക്കു കളയരുതെന്നർത്ഥം. സർവ്വധാതുക്ഷയാർത്തസ്യ=എല്ലാ ധാതുക്കളും ക്ഷയിക്കയാൽ പീഡിതനായ. തസ്യ=അവന്ന്. വിൾബലം ഹി ബലം=മലത്തിന്റെ ബലമാണ് ബലം. മലം അവന്നു ബലം നൽകുമെന്നർത്ഥം.

ഗന്ധമാല്യാദികാം ലക്ഷ്മീമലക്ഷ്മീനാശിനീം ഭജേൽ * ഗന്ധം=ചന്ദനം. മാല്യം=മാല. മുതലായതിനേയും ശ്രീയില്ലായ്മയെ കളയുന്ന ആഭരണത്തേയും ധരിക്കണം.

വസ്തയഃ ക്ഷീരസർപ്പീംഷി മദ്യമാംസം സുശീലതാ ദൈ

വവ്യപാശ്രയസ്തദ്വദഥർവ്വോക്തശ്ച പൂജിതഃ * വസ്തികർമ്മം, പാലുകർമ്മം, നെയ്യുകർമ്മം, മദ്യം, മാംസം, സൌഹിത്യം, ദൈവഭജനം എന്നിവയും അഥർവ്വണവേദമന്ത്രോപാസനവും നല്ലതാകുന്നു.

വിഷ്ണോർന്നാമസഹസ്രഞ്ച ജപേൽ ഭാരതചോദിതം * മഹാഭാരതത്തിൽ പറയപ്പെട്ടതായ ശ്രീവിഷ്ണുസഹസ്രനാമത്തെ ജപിക്കയും വേണം. ഈശ്വരസ്തോത്രങ്ങളിൽ സഹസ്രനാമത്തിനു ഭാജത്വമുള്ളതിനാൽ രോഗശാന്തിക്കു് അത്യുത്തമമെന്നർത്ഥം.

ഇതി രാജയക്ഷ്മചികിത്സാ.

## സ്വരസാദചികിത്സാ.

ഭേദൈർവ്വാതാദ്യൈസ്സമസ്തൈസ്സർവ്വകാരതൽ വിദ്രുതഃ മേദസാ സ്വരസാദോ ഭവേത്തത്ര സന്നിപാതം ച വർജ്ജയേൽ * വാതപിത്തകഫങ്ങൾ വെവ്വേറെയായി മൂന്നും, സന്നിപാതംകൊണ്ടു് ഒന്നും, മേദസ്സുകൊണ്ടു് ഒന്നും ഇങ്ങിനെ ആറു വിധത്തിൽ സ്വരസാദം ഉണ്ടാകും. അവയിൽ സന്നിപാതംകൊണ്ടുള്ളതിനേയും കട്ടവിലുത്തതിനേയും വർജ്ജിക്കണം. സ്വരസാദം=ഒച്ചയടപ്പ്.

വിശേഷാൽ സ്വരസാദേ തു നസ്യധൂമാദി യോജയേൽ * സ്വരസാദത്തിങ്കൽ വിശേഷിച്ചും നസ്യങ്ങളും, ധൂമങ്ങളും മുതലായവയെ പ്രയോഗിക്കണം.

തത്രാപി വാതജേ കോഷ്ണം പിബേദൌത്തരഭക്തികം കാസമർദ്ദികവാർത്താകീമാർക്കവസ്വരസൈർഘൃതം സാധിതം കാസജിൽ സ്വര്യം സിദ്ധമാർത്തഗളേന വാ * അവയിൽവെച്ചു വാതംകൊണ്ടുള്ള സ്വരസാദത്തിങ്കൽ താഴെ പറയുന്ന നെയ്യ് കാച്ചി അല്പം ചൂടോടെ ഊണിനു മേലെ സേവിക്കണം. കാസമർദ്ദകം=പൊന്നാവീരം. വാർത്താകീ=കണ്ടകാരിവഴുതിന. മാർക്കവം=കയ്യുണ്ണി. ഇവ ഇടിച്ചുപിഴിഞ്ഞ നീരിലാണ് നെയ്യ് കാ

ച്ചേൎത്തത്. സിദ്ധമാൎത്തഗളേനാപ്യം=ആൎത്തഗളം (=കരിനൊ ച്ചി) കൊണ്ടു കാച്ചിയ നെയ്യും സേവിക്കാം. സ്വരസാദം ശ മിക്കും.

സ്നേഹസ്വേദൌ പ്രയുഞ്ജീത സ്വരസാദേ ബലാസജേ * സ്വ രസാദത്തിങ്കൽ ദോഷകോപമനുസരിച്ച് സ്നേഹവും സ്വേദവും പ്രയോഗിക്കണം.

ത്രിഫലാവ്യോഷസിദ്ധം തൈലം നസ്യം സ്വരസാദനാശ * ത്രിഫലാദി=ചിലപൊതങ്ങ. അതുകൊണ്ടു കാച്ചിയ എണ്ണകൊണ്ടു നസ്യംചെയ്യുക. സ്വരസാദം ശമിക്കും.

ശുണ്ഠീനിസ്ഥാവലേഹാവാ വാശാകഷായോ ഘൃതാന്വിത സകണം ശൎക്കരാ വാ സ്വരഭേദനിവാരിത * ശുണ്ഠി=ചു ക്ക്. നിസ്ഥ=ചുകന്നാരത്ത. ചെയാ=കുറുന്തോട്ടിവേര്. ജോംഗം= അകില്. വാശാ=ആടലോടകവേര്. ഇവ കഷായം തേനും ചേ ൎത്തു സേവിക്കുക. അല്ലെങ്കിൽ തിപ്പലി പൊടിച്ചു ചേൎത്തു ശൎക്കരകഷായം സേവിക്കുക. വാതംകൊണ്ടുള്ള സ്വരസാദം ശ മിക്കും.

പിത്തോത്ഥമെല്ലാം പിബേൽസൎപ്പിഃ ശൃതശീതപയോനുപഃ ക്ഷീരിവൃക്ഷാങ്കുരകഷായകല്ക്കസിദ്ധം സമാക്ഷികം * പിത്തോ ത്ഥം=പിത്താധികമായ സ്വരസാദത്തിൽ. പിബേൽസൎപ്പിഃ= നെയ്യ് സേവിക്കണം. ശൃതശീതപയോനുപഃ=കുറുക്കി ആറിയ പാൽ അനുപാനവും ചെയ്യണം. ഏതു നെയ്യ് സേവിക്കണമെ ന്നു പറയുന്നു—ക്ഷീരിവൃക്ഷാങ്കുരകഷായകല്ക്കസിദ്ധം=നാല്പാമര മൊട്ട് കഷായവും കല്ക്കവുമായി കാച്ചിയത്. സമാക്ഷികം= തേൻ ചേൎത്തത്.

ദ്രാക്ഷാകൃഷ്ണാവൃഷൈശ്ചാംബു പിത്തജസ്വരസാദനൽ * ദ്രാ ക്ഷാ=മുന്തിരിങ്ങ. കൃഷ്ണാ=തിപ്പലി. വൃഷം=ആടലോടകം. ഇവ കഷായം പിത്തസ്വരസാദത്തെ ശമിപ്പിക്കും.

ത്രിജാതത്രികടു വ്യാഘ്രീ ഭാൎഗ്ഗീകാഥോ മധൂൽകടഃ ക ഫജാരുചി ശ്വാസ പ്രസേക സ്വരസാദാൽ * ത്രിജാതം=ഏ ലം, എലവംഗം, പച്ചില. ത്രികടു=ചുക്ക്, മുളക്, തിപ്പലി വ്യാഘ്രി=ചെറുവഴുതിനവേര്. ഭാൎഗ്ഗി=ചെറുതേക്കിൻവേര് ഇ

വ കഷായം തേൻ ചേൎത്തു സേവിക്കുക. കഫംകൊണ്ടുള്ള അരുചി ക്ഷയം, നെഞ്ഞുകലിപ്പ്, പ്രസേകം, സ്വരസാദം ഇവ ശമിക്കും.

മേദോജേ സൎവ്വജേ ധീമാൻ പ്രത്യാഖ്യായാചരേൽ ക്രിയാം * മേദസ്സുകൊണ്ടും സന്നിപാതംകൊണ്ടുമുള്ള സ്വരസാദത്തിൽ ബുദ്ധിമാനായ വൈദ്യൻ പ്രത്യാഖ്യാനം ചെയ്തിട്ടു വേണം ചികിത്സിക്കുവാൻ. പ്രത്യാഖ്യാനം=രോഗം മാറുമോ എന്നുറപ്പില്ലെന്ന നിശ്ചയം.

ക്ഷയജേ വാ ത്യജേൽ, തത്ര മേദോജേ കഫവൽ ക്രമഃ * ക്ഷയംകൊണ്ടുള്ള സ്വരസാദത്തിങ്കലും അങ്ങിനെ തന്നെ. അതായതു നിശ്ചയംപറഞ്ഞിട്ടു ചികിത്സിക്കണം. ഇങ്ങിനെ പറഞ്ഞതുകൊണ്ട് ക്ഷയത്തിങ്കലുള്ള സ്വരസാദവും അസാദ്ധ്യമെന്നഭിപ്രായം. ഇവയിൽവെച്ചു മേദസ്സുകൊണ്ടുള്ളതിൽ കഫസ്വരസാദത്തിങ്കലേപ്പോലെയാണ് ചികിത്സ ചെയ്യേണ്ടത്.

ഏലാത്വങ്നാഗകുസുമതീക്ഷ്ണകൃഷ്ണാമഹൌഷധം ഭാഗവൃദ്ധം ക്രമാച്ചൂൎണ്ണം നിഹന്തി സമശൎക്കരം പ്രസേകാരുചിഹൃല്ലാസസ്വരസാദക്ഷതക്ഷയാൻ * ഏലാ=ഏലത്തരി. ത്വക്=ഏലവംഗത്തൊലി. നാഗകുസുമം=നാഗപ്പൂവ്. തീക്ഷ്ണം=കുരുമുളക്. കൃഷ്ണാ=തിപ്പലി. മഹൌഷധം=ചുക്ക്. ഇവ ഭാഗവൃദ്ധമായി എടുക്കണം. ഭാഗവൃദ്ധം=ഓരോ ഭാഗം ഏറ്റിച്ചത്. എന്നുവെച്ചാൽ 1_2_3_4 എന്ന ക്രമത്തിൽ കഴഞ്ചുകൂട്ടണമെന്നൎത്ഥം. ഈ പൊടി സമം പഞ്ചസാര ചേൎത്തു സേവിക്കുക. പ്രസേകാദികൾ ശമിക്കും.

കൎപ്പൂരാദ്യം തഥാ ചൂൎണ്ണം താലീസാദ്യഞ്ച യോജയേൽ * അപ്രകാരംതന്നെ കൎപ്പൂരാദി, താലീസാദി (താലീസപത്രം) എന്നീ പൊടികളും പ്രയോഗിക്കണം.

കാസശ്വാസ ക്ഷത വിധിം ബലാതൈലഞ്ച യോജയേൽ * ഈ രോഗത്തിൽ കാസം, ശ്വാസം, ക്ഷതം ഇവകളെ പറഞ്ഞ ചികിത്സകളും ചെയ്യാം. ബലാതൈലവും ആകാം.

ഹംസപാദീ ബൃഹതീദ്വയമുണ്ഡീകാ ശാരിബോപകുല്യാനി കൈഡൎയ്യമധുകകൃഷ്ണാസ്സുവിഭാൎയ്യഃ കണ്ടകാരനാനി * ഹംസപാ

ണീ=നിലംപരണ്ട. ബൃഹതീദ്വയം=ചെറുവഴുതിനവേരും വെൾ വഴുതിനവേരും. മൃദ്വീകാ=മുന്തിരിങ്ങ. ശാരിബാ=നന്നാറി. ഇക്ഷുമൂലം=കരിമ്പിൻവേര്. കൈഡര്യം=കരുവേപ്പിൻതൊലി. മധുകം=എരട്ടിമധുരം. കൃഷ്ണാ=തിപ്പലി. വിദാരി=മുത്തുക്കിൻ കിഴങ്ങ്. ഈ മരുന്നുകൾ കണ്ഠസ്വരത്തെ ഉണ്ടാക്കുന്നവയാണ്.

വരാ വചാ നിശാ കൃഷ്ണാ കല്കം ബ്രാഹ്മീരസേ ഘൃതം പക്വം സശർക്കരം പീതം സ്വരസാദഹരം പരം * വരാ=ത്രിഫല. വചാ=വയമ്പ്. നിശാ=മഞ്ഞൾ. കൃഷ്ണാ=തിപ്പലി. ഇവ കല്കമായി ബ്രാഹ്മിനീരിൽ കാച്ചിയ നെയ്യ് പഞ്ചസാരചേർത്തു സേവിക്കുക. സ്വരസാദം ശമിക്കും.

കാകമാചീദളരസേ യഷ്ടീകല്കം പ്രസാധിതം തൈലം ഘൃതം വാ പാനേന സ്വരസാദഹരം പരം * കാകമാചീദളരസേ=കരിന്താളി ഇടിച്ചുപിഴിഞ്ഞ നീരിൽ. യഷ്ടീകല്കം=എരട്ടിമധുരം കല്കമായിട്ട്. തൈലം ഘൃതം വാ=എണ്ണയോ നെയ്യോ കാച്ചുക. ഇവ സേവിച്ചാൽ സ്വരസാദം ശമിക്കും.

അത്യുച്ചഭാഷണാൽ ക്ഷീണേ സ്വരേ ഖാദേൽ ഗുളാർദ്രകം * അധികം ഉച്ചത്തിൽ സംസാരിച്ചതുകൊണ്ട് ഒച്ചയടഞ്ഞാൽ ഗുളാർദ്രകം സേവിക്കണം. ഗുളാർദ്രകം=ശർക്കരയും ഇഞ്ചിയും.

പിബേദ്വാ സഗുളം ക്ഷീരം, സിദ്ധം കൃഷ്ണാർദ്രകേണ വാ * പാൽ ശർക്കരചേർത്തു സേവിക്കാം. കൃഷ്ണാ=തിപ്പലി. ആർദ്രകം=ഇഞ്ചി. ഇവകൊണ്ടു പാൽ കുറുക്കി സേവിക്കുകയുമാം.

അശോകവല്കകഷായം സമധുഃ സ്വരസാദനൽ * അശോകവല്കം=അശോകിൻതൊലി. ഇതു കഷായംവെച്ച് തേൻ ചേർത്തു സേവിക്കുക. സ്വരസാദം ശമിക്കും.

ഭൃംഗരാജസ്യ കല്കേന ഖദിരാപി തഥാ ഗുണഃ * ഭൃംഗരാജം=കയ്യുണ്ണി. ഇതരച്ചു മുക്കുടിയാക്കി സേവിക്കുക. ഫലം പൂർവ്വവൽ.

## അരോചകചികിത്സാ.

അരോചകോ ഭവേദ്ദോഷൈർജിഹ്വാഹൃദയസംശ്രിതൈഃ സന്നിപാതേന മനസഃ സന്താപേന ച പഞ്ചമഃ * അരോചകം (=രുചിയില്ലായ്മ) അഞ്ചുവിധത്തിലാണ്. ത്രിദോഷങ്ങളെക്കൊണ്ടുള്ളത് മൂന്നും, സന്നിപാതംകൊണ്ടുള്ളത് ഒന്നും, മനസ്സിന്റെ സന്താപംകൊണ്ടുള്ളത് ഒന്നും. ഇത് ഉണ്ടാകുന്നത് വാതാദിദോഷങ്ങൾ ജിഹ്വയിങ്കലും ഹൃദയത്തിങ്കലും ആശ്രയിച്ചിട്ടാകുന്നു.

വിചിത്രമന്നമരുചൌ ഹിതൈരുപഹിതം ഹിതം * ഈ രോഗത്തിങ്കൽ വിചിത്രം(=പലതരത്തിലുള്ളത്) ആയ അന്നങ്ങളാണ് ഹിതമായിട്ടുള്ളത്. അവ രോഗശമനങ്ങളായ ഔഷധങ്ങൾ കലൎന്ന് ഉപയോഗിക്കണം.

ബഹിരന്തർമ്മൃജാ ചിത്തനിർവ്വാണം ഹൃദ്യമൌഷധം യഥാസ്വം സിദ്ധതൈലേന ഹിതം മൂർദ്ധ്നശ്ച സേചനം * ബഹിഃ=പുറത്ത്. അന്തഃ=അകത്ത്. മൃജാ=ശുദ്ധി. അത് അത്യാവശ്യമാണ്. മനസ്സിന്നു സമാധാനമായിട്ടിരിക്കണം. അകത്തേക്കു കുടിക്കുന്ന ഔഷധം ഹൃദ്യ(=മനസ്സിൽ പിടിക്കുന്നത്)മായിരിക്കണം. ദോഷകോപമനുസരിച്ച് കാച്ചിയ തൈലംകൊണ്ട് ശിരസ്സ് നനക്കുകയും വേണം.

ആമ്രപല്ലവതദ്വൃന്തവില്വലാജാർദ്രകേക്ഷുഭിഃ കേസരൈർമ്മാതുളുംഗസ്യ യുക്തഃ ക്വാഥോഽരുചിം ഹരേൽ * ആമ്രപല്ലവം=മാവിൻതളിര്. തദ്വൃന്തം=അതിന്റെ ഞെട്ടി. വില്വം=കൂവളവേര്. ലാജം=മലര്. ആർദ്രകം=ഇഞ്ചി. ഇക്ഷു=കരിമ്പ്. മാതുളുംഗകേസരം=മാതളനാരങ്ങയല്ലി. ഇവ കഷായം അരോചകം ശമിക്കും.

പാരന്തീമൂലവൈകന്തേ പൃശ്നിപൎണ്ണീസ്ഥിരാദ്വയൈഃ പേയാ ക്ഷീരയുതാ വാപി യോജ്യാരോചകശാന്തയേ * പാരന്തീമൂലം=തെച്ചിവേര്. വൈകന്തം=ഇരുമ്പുപ്പൂവ്. പൃശ്നിപൎണ്ണീസ്ഥിരാദ്വയം=ഓരിലവേരും മൂവിലവേരും. ഇവകൊണ്ടു വെറും കഞ്ഞിയോ പാൽ ചേർത്ത കഞ്ഞിയോ ഉണ്ടാക്കുക. അരോചകം ശമിക്കും.

രംഭാ ഭൂതാലകന്ദഞ്ച കൃഷ്ണാമൂലാർദ്രകം തഥാ ഏതാനി ക്ഷുദ്രസേ പക്ത്വാ ഘൃതേ ഭൃഷ്ട്വാ ച പേഷയേൽ സജീരകം ഖളം കുര്യാത്താനാരോചകശാന്തയേ * രംഭാകന്ദം=കദളിവാഴക്കിഴങ്ങ്. ഭൂതാലകന്ദം=നിലപ്പനക്കിഴങ്ങ്. കൃഷ്ണാമൂലം=തിപ്പലിവേര്. ആർദ്രകം=ഇഞ്ചി. ഇവ കരിമ്പിൻനീരിൽ വേവിച്ചു നെയ്യിൽ വറുത്ത് അരച്ച് അതും ജീരകവും കൂട്ടി മുളകൂഷ്യമുണ്ടാക്കുക. അരോചകം ശമിക്കും.

ജാതീലവങ്ഗകർപ്പൂരതക്കോല കടുകത്രയാൽ ചൂർണ്ണമാജ്യയുതം വക്ത്രേ ധാരയേദ്രുചയേ ഹിതം * ജാതീ=ജാതിക്ക. ലവങ്ഗം=ഏലവംഗത്തൊലി. കർപ്പൂരം. തക്കോലം=തക്കോലപ്പൊട്ടിൽ. കടുകത്രയം=ചുക്ക് മുളക് തിപ്പലി. ഇവ പൊടിച്ചു നെയ്യിൽ കുഴച്ച് വായിൽ ഇട്ട് ഇരിക്കുക. അരോചകത്തിങ്കൽ ഹിതമാകുന്നു.

കേസരം മാതുലുങ്ഗസ്യ സർപ്പിക്ഷൌദ്രശർക്കരം ലേഹയേദ്ധാരയേദ്വാപി മുഖേ രുചിഹരം പരം * മാതുലുങ്ഗകേസരം=മാതളനാരങ്ങയല്ലി. അരച്ച് നെയ്യും തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. അല്ലെങ്കിൽ അതു വായിൽ ഇട്ട് ഇരിക്കുക. അരോചകം ശമിക്കും.

യവാനീ തിന്ത്രിണീകാമ്ല വേതസൌഷധദാഡിമം കൃത്വാ കോലഞ്ച കർഷാംശം സിതായാശ്ച ചതുഷ്പലം ധാന്യസൌവർച്ചലാജാജീ വരാംഗം ചാർദ്ധകാർഷികം പിപ്പലീനാം ശതം ചൈകം ദ്വേ ശതേ മരിചസ്യ ച ചൂർണ്ണമേതൽ പരം രുച്യം ഹൃദ്യം ഗ്രാഹി ഹിനസ്തി ച വിബന്ധകാസഹൃൽപാർശ്വശൂലാർശോഗ്രഹണീഗദാൻ * യവാനീ=ജീരകം. തിന്ത്രിണീകം= കോൽപുളിതൊമ്പ്. അമ്ലവേതസം=തിരിഞ്ഞാമ്പുളിക്കിഴങ്ങ്. ഔഷധം=ചുക്ക്. ദാഡിമം=താളിമാതളക്കായ. കോലം=ലന്തക്കുരു. ഇവ മുമ്മൂന്നുകഴഞ്ച്. സിതാ=പഞ്ചസാര നാലുപലം. ധാന്യം=കൊത്തമ്പാലയരി. സൌവർച്ചലം= തുവർച്ചിലക്കാരം. അജാജീ=അയമോദകം. വരാംഗം=ഏലവംഗം. ഇവ ഒന്നരക്കഴഞ്ച്. പിപ്പലി=തിപ്പലി. ഇത് ഒരുനൂറെണ്ണം. മരിചം മുള

## (താലീസപത്രം.)

താലീസപത്രം മരിചം നാഗരം പിപ്പലീ ശുഭാ യഥോത്തരം ഭാഗവൃദ്ധം ത്വഗേലേ ചാർദ്ധഭാഗികേ തദ്വൃഷ്യം ദീപനം ചൂർണ്ണം കണാഷ്ടാഗുണശർക്കരം * താലീസപത്രം. മരിചം=മു ക്. ഇത് ഇരന്ററ്. ഈ പൊടി ഏററവും രുചികരവും ഹൃദ്യവും ആകുന്നു. മലബന്ധം, ചുമ, ഹൃദ്രോഗം, വാതിവേദന, ഗ്രഹണി ഇവയും ശമിക്കും.

ളക്. നാഗരം=ചുക്ക്. പിപ്പിലി=തിപ്പലി. ഇവ ഓരോന്നും ഇരട്ടിയായി എടുക്കുക. ത്വക്=ഏലവംഗത്തൊലി. ഏലാ= ഏലത്തരി. ഇവ മുൻപറഞ്ഞവയിൽ പകുതി. ശർക്കര=പഞ്ചസാര. ഇത് തിപ്പലിയിൽ എട്ടിരട്ടി. ഈ പൊടി രുചികരവും ദീപനവുമാകുന്നു.

യവാനീധാന്യകകണാവിശ്വദീപ്യാവചൂർണ്ണിതം ധാന്യാമ്ലം ധാരയേദാസ്യേ സർവ്വാരോചകനാശനം * യവാനീ=ജീരകം. ധാന്യകം=കൊത്തമ്പാലയരി. കണാ=തിപ്പലി. വിശ്വം=ചുക്ക്. ദീപ്യം=അയമോദകം. ഇവ പൊടിച്ച് കാടിയിൽ ചേർത്ത് അതു വായിൽ ആക്കി ഇരിക്കുക. എല്ലാ അരോചകവും ശമിക്കും.

കർപ്പൂരാദിശ്ച കാസോക്തം ചൂർണ്ണമത്ര പ്രയോജയേത് * കാസചികിത്സയിൽ പറഞ്ഞ കർപ്പൂരാദിയും ഇതിൽ സേവിക്കാം.

കദളീകന്ദഭൂതാലം കാട്ടതിപ്പലി കുവളം കരിമ്പു മുവ്വിലാ തെച്ചിത്തേഷാം കഷായഘൃതംപചേത് ഇഞ്ചിമാതളനാരങ്ങമാധുരീമാങ്ങനാരിയും വേതസാമ്ലംപിഴിഞ്ഞതുള്ള രസേനപയസാ സഹ ത്രുവച്ചിലചവൽക്കാരം മുകിൽമുക്കൂട്ടദീപ്യകം ചന്ദനം ജീരകം യഷ്ടി ധാന്യമിന്നിതികപ്പുഴം കല്ക്കമിട്ടു വിപക്വം തദരോചകവിനാശനം * കദളീകന്ദം=കദളിവാഴക്കിഴങ്ങ്. ഭൂതാലം= നിലപ്പനക്കിഴങ്ങ്. മാധുരീ=ചെറുകടലാടി. വേതസാമ്ലം=തെഴിഞ്ഞാമ്പുളി. മുകിൽ=മുത്തങ്ങ. ദീപ്യകം=അയമോദകം. യഷ്ടി=ഇരട്ടിമധുരം. ധാന്യം=കൊത്തമ്പാല. ശേഷം സ്പഷ്ടം. ഈ നെയ്യ് അരോചകത്തിങ്കൽ ഉത്തമം.

കബളഗ്രഹണം ധൂമപാനനസ്യ വിശോധനം കരഞ്ജദന്തകാഷ്ഠഞ്ച വിധേയമതസ്സദാ * കബളഗ്രഹണം=വായിൽ മരുന്നു ധരിക്കൽ. ധൂമപാനം, നസ്യം, വിശോധനം ഇവയും, കരഞ്ജം (ഉങ്ങ്) കൊണ്ടു പല്ലുതേക്കുകയും അരോചകത്തിങ്കൽ സദാ ഹിതമാകുന്നു.

ദ്വിജാതിഭ്യഃ പ്രദാതവ്യമന്നദാനം യഥാസുഖം തിലഗോഭൂമിദാനഞ്ച ഹിതം തച്ചാപിപാപ്മജിൽ ॥ ബ്രാഹ്മണൎക്കു സുഖമായി അന്നദാനവും, എള്ള് പശു ഭൂമി എന്നിവ ദാനം ചെയ്യേയും വേണം. ഇവ അരോചകരോഗത്തെ ശമിപ്പിക്കുന്നവയാണ്.

## ഭക്തരോധചികിത്സാ.

ഉഷ്ണോഷ്ണതീക്ഷ്ണകടുപൂതിവിദാഹിഗുരുഭോജനാൽ അതിവ്യവായാധ്യായാസാതിലംഘനാൽ ഭയാൽശ്രമാൽ വിഷാൽ ശോകാദ്ദൈവതോ വാതരക്തമേദോവാതകോപാദ്യൈഃ ജ്വരച്ഛർദ്ദ്യതിസാരാർശഃ പാണ്ഡുമേഹാദ്യുപദ്രവൈഃ കുപിതോ മാരുതഃ പിത്തം കഫഞ്ചപരിശോഷയൻ തിഷ്ഠന്നാമാശയേ ഭക്തമാൎഗ്ഗം വിശുഷ്കയൻ നിരുണദ്ധി തതോ മാൎഗ്ഗം ഭക്തരോധം വദന്തി തം ॥ എറവും ഉഷ്ണമായും തീക്ഷ്ണമായും എരിവുള്ളതായും അഴുകിയതായും ഉൾപ്പുഴുക്കുണ്ടാക്കുന്നതായും ഗുരുവായും ഇരിക്കുന്ന സാധനങ്ങൾ ഭക്ഷിക്കുകനിമിത്തവും, അതിമൈഥുനം അത്യധ്യാനം അതിലംഘനം ഭയം ശോകം വിഷം ശൈത്യവിഷം എന്നിവ നിമിത്തവും, ദൈവവിരോധം കാരണമായും, വാതാദികളെ കോപിപ്പിക്കുന്ന മറ്റു കാരണങ്ങൾനിമിത്തമായും, ജ്വരം ഛൎദ്ദി അതിസാരം അൎശസ്സ് പാണ്ഡു പ്രമേഹം മുതലായ ഉപദ്രവങ്ങൾ എന്നിവ ഹേതുവായും വാതം കോപിച്ചുവശായിട്ട് പിത്തകഫങ്ങളെ ശോഷിപ്പിച്ച് ആമാശയത്തിലോ നിന്നിട്ട് ഭക്തമാൎഗ്ഗത്തെ (=ഭോജനമാൎഗ്ഗത്തെ) ശുഷ്കമാക്കിച്ചുരുക്കും. അപ്പോൾ അന്നം ഇറങ്ങാനുള്ള മാൎഗ്ഗം അടഞ്ഞുപോകും. ഈ രോഗത്തെ ഭക്തരോധം എന്നു പറയുന്നു. ഭക്തം=ഭക്ഷ്യം. രോധം=തടവ്.

സന്നഭോ ബലിനോ യാപ്യോ വിരുദ്ധോപക്രമത്വതഃ ദുർബ്ബലസ്യ വിവർജ്യഃ സ്യാദന്യരോഗാതുരസ്യ ച ॥ ഈ രോഗം വളരെ കഠിനമായ ഒന്നാണ്. ഇത് സാദ്ധ്യകോടിയിൽ പെടുന്നതല്ല. രോഗം ഉണ്ടായ ഉടനെ ചികിത്സിക്കുകയും രോഗിക്കു ദേഹബലമുണ്ടായിരിക്കുകയും ചെയ്യുന്ന പക്ഷം അധികം ഉപദ്രവംകൂടാതെ കൊണ്ടുപോകാം. കാരണം ഈ രോഗത്തിൽ ഒന്നിനു ചികിത്സ ചെയ്യുമ്പോൾ മറ്റൊന്നിനു വിരോധമായി

5 *

വരും. രോഗി ബലം കുറഞ്ഞവനോ മററു രോഗങ്ങളാൽ പീഡിതനോ ആയിരിക്കുന്നപക്ഷം ഇത് അസാദ്ധ്യമാകയാൽ വജ്ജിക്കതന്നെ വേണം.

തത്ര വാതോത്തരേ ശൂലം ശിരസസ്തിമിരംഭ്രമഃ അനിമിത്തം നിഷ്ഠ്യൂതാന്നം ഫേനിലാമ്ലം ബഹിഃ സൃജേൽ * ഇതിൽ വാതാധികമായിട്ടുള്ള ഭക്തരോധത്തിൽ ശിരസ്സിന്നു വേദനയും കണ്ണിന്ന് ഇരുളടപ്പും തലതിരിച്ചിലും ഉണ്ടാകും. അകാരണമായി അന്നത്തെ തടഞ്ഞുനിർത്തി നുരഞ്ഞതച്ചവയായതിനെ പുറത്തേക്കു കളകയും ചെയ്യും.

ദാഹഃ പിത്തോത്തരേ തൃഷ്ണാ ഭക്തേ ബീഭത്സദർശനം നിരേതി പിത്തമുഷ്ണഞ്ച വിസ്രം വേഗേന ചാഗ്രതം * പിത്തോത്തരമായ ഭക്തരോധത്തിങ്കൽ തണ്ണീർദാഹമുണ്ടാകും. ഭക്ഷിക്കാൻ തുടങ്ങുന്ന അന്നത്തിങ്കൽ മലിനവസ്തുക്കളെ കാണും. ഉഷ്ണമായിരിക്കുന്ന പിത്തജലം പുറത്തേക്കു പോകും. ആഹാരം കഴിച്ചാൽ ഉടൻതന്നെ അതു ദുർഗ്ഗന്ധത്തോടുകൂടി പുറത്തേക്കു പോകയും ചെയ്യും.

കഫോത്തരേ സരുക്കാസം ലാലാബുൽബുദസംയുതം ചിരേണ സാശ്രുഹ്ലാസം ബഹിർഗ്ഗച്ഛതി ശീതളം * കഫാധികമായ ഭക്തരോധത്തിങ്കൽ അകത്തേക്കു കഴിച്ചതായ അന്നം വലുതായ വേദനയോടും ചുമയോടുംകൂടിയും, ഘനത്തായ വെള്ളത്തോടും പൊള്ളകളോടുംകൂടിയും, സാവധാനത്തിലും, ശീതമായും പുറത്തേക്കു വരും. അപ്പോൾ കണ്ണിൽനിന്നു വെള്ളം വരികയും ഓക്കാനിക്കയും ചെയ്യും.

സ്നിഗ്ദ്ധസ്വിന്നതനോസ്തത്ര മൃദുകോഷ്ഠാദ്വിരേചനം വിശുദ്ധസ്യ ഘൃതം യുഞ്ജ്യാത്തൈലം വാ ദശമൂലികം * ആ രോഗത്തിങ്കൽ രോഗിയുടെ ദേഹം സ്നിഗ്ദ്ധമാക്കുകയും വിയർപ്പിക്കുകയും ചെയ്തിട്ട് മൃദുവായ വിരേചനത്തെ ചെയ്യണം. എന്നിട്ടു ശുദ്ധിവന്നാൽ ദശമൂലംകൊണ്ടു കാച്ചിയ നെയ്യോ എണ്ണയോ പ്രയോഗിക്കണം.

വിദാര്യാദിഗണം കഷായസ്നേഹലേഹേഷു യോജയേൽ * വിദാര്യാദിഗണത്തിലെ മരുന്നുകൾ കൊണ്ട് കഷായം, എണ്ണ, ലേഹം എന്നിവ ഉണ്ടാക്കി ശീലിക്കണം.

വിശ്വാബ്ദലാക്ഷാതിബലാ ബലാകഷായഃ സമാക്ഷികഃ രാസ്നാകണാചൂർണ്ണയുതോ രക്തരോധനിരോധനഃ * വിശ്വം=ചുക്ക്. അബ്ദം=മുത്തങ്ങ. ലാക്ഷാ=കോലരക്ക്. അതിബലാ=വെകുറുന്തോട്ടിവേർ. ബലാ=കുറുന്തോട്ടിവേർ. ഇവ കഷായം. രാസ്നാ=ചുകന്നരത്ത. കണാ=തിപ്പലി. ഇവയുടെ പൊടിയും തേനും ചേർത്തു സേവിക്കുക. രക്തരോധം ശമിക്കും.

തഥാച ദാഡിമകഷായഃ കണാമധുസമന്വിതഃ * അപ്രകാരംതന്നെ ദാഡിമം (മാതളനാരങ്ങത്തോട്)കൊണ്ടുള്ള കഷായവും ഫലപ്രദമാകുന്നു. അതിൽ തിപ്പലിപ്പൊടിയും തേനും ചേർക്കണം.

ബലാശതാവരീദ്രാക്ഷാവില്വമൂലത്രികണ്ടകൈഃ സദാഡിമൈഃ ശൃതം പഥ്യം രക്തദോഷനിവാരണം * ബലാ=കുറുന്തോട്ടിവേര്. ശതാവരീ=ശതാവരിക്കിഴങ്ങ്. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. വില്വമൂലം=കൂവളവേര്. ത്രികണ്ടകം=ഞെരിഞ്ഞിൽ. ദാഡിമം=മാതളനാരങ്ങത്തോട്. ഇവ കഷായം രക്തരോധത്തെ മാറ്റും.

പഞ്ചാനാം പഞ്ചമൂലാനാം കഷായേണ ശൃതം പയഃ ആജം മധു സിതായുക്തം രക്തദോഷനിവാരണം * അഞ്ച് പഞ്ചമൂലങ്ങൾ=(1) വലിയ പഞ്ചമൂലം (2) ചെറുപഞ്ചമൂലം (3) മദ്ധ്യപഞ്ചമൂലം (4) ജീവനപഞ്ചമൂലം (5) തൃണപഞ്ചമൂലം. വലിയ പഞ്ചമൂലം=കുമിഴ് കൂവളം പൂപ്പാതിരി പലകപ്പയ്യാനി മുഞ്ഞ. ചെറുപഞ്ചമൂലം=ഓരില മൂവില ചെറുള ചെറുവഴുതിന ഞെരിഞ്ഞില്. മദ്ധ്യപഞ്ചമൂലം=കുറുന്തോട്ടിവേര് തഴുതാമവേര് ആവണക്കിൻവേര് ഉഴുന്ന് ചെറുപയറ്. ജീവനപഞ്ചമൂലം=കോവവേര് ശതാവരിക്കിഴങ്ങ് അടപതിയൻകിഴങ്ങ് ജീവകം ഋഷഭകം. തൃണപഞ്ചമൂലം=ദർഭവേര് ആറുദർഭവേര് കരിമ്പിൻവേര് അമവേര് വരിനെല്ലിൻവേര്. ഇവയുടെ കഷായത്തിൽ ആട്ടിൻപാൽ ചേർത്തു കുറുക്കി തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. രക്തരോധം ശമിക്കും.

പുനർന്നവൈരണ്ഡബലാശുണ്ഠീഗോക്ഷുരസാധിതാ അജാക്ഷീരാന്വിതാ പേയാ രക്തരോധനിരോധിനീ * പുനർന്നവാ=ത

ധാന്വന്തരം ബലാതൈലമേവം വസ്തിധാരയേൽ * ഇപ്രകാരംതന്നെ ധാന്വന്തരതൈലവും ബലാതൈലവും മാറ്റു നിറുത്തുന്നത് ഹിതമാകുന്നു.

യഷ്ടിമധുകനിഷ്ക്വാഥേ ദ്രാക്ഷാകല്ക്കം പയോയുതം ഘൃതം പ്രസാധിതം പീതം ഭക്തരോധം ദ്രുതം ഹരേൽ * യഷ്ടിമധുകം=ഇരട്ടിമധുരം. അതിന്റെ കഷായത്തിൽ ദ്രാക്ഷ(=മുന്തിരിങ്ങ.) കല്ക്കംചേർത്തു പാലുംകൂട്ടി നെയ്ക്കാച്ചുക. ഇതു സേവിച്ചാൽ ഭക്തരോധത്തെ വേഗത്തിൽ ശമിപ്പിക്കും.

നാഗരാൽ ഷോഡശപലം പാദശേഷം ജലേ പചേൽ തൽകഷായേ ദ്വിഗുണക്ഷീരമർദ്ധപ്രസ്ഥം ഘൃതാൽ പചേൽ സജീരകം പ്രസിദ്ധേസ്മിൻ സിതാമാക്ഷികയോഃ പൃഥക് കുഡുബം ഘനസാരാത്തു ദ്വിശാണം ചൂർണ്ണിതം ക്ഷിപേൽ സമ്യക് ഖജേന മഥിതം പീതം തൽ ഭക്തരോധജിൽ * നാഗരം=ചുക്ക്. ഷോഡശപലം=പതിനാറുപലം. കഷായംവെച്ച് നാലൊന്നാക്കുക. ആ കഷായത്തിൽ ഇടനാഴി (അർദ്ധപ്രസ്ഥം) നെയ്യും ഇരട്ടി പാലും ചേർക്കുക. കല്ക്കത്തിന് ജീരകം അരച്ചുകൂട്ടുക. അരിച്ചാൽ പഞ്ചസാരയും തേനും കാൽകാൽ നാഴി (കുഡുബം)യും, ഘനസാരം(=കർപ്പൂരം) രണ്ട് ശാണവും പൊടിച്ചു ചേർക്കുക. ശാണം=മുക്കാൽകഴഞ്ച്. ഈ നെയ്യ് കടകോൽകൊണ്ടു നല്ലവണ്ണം കടഞ്ഞു യോജിപ്പിച്ച് സേവിക്കുക. ഭക്തരോധം ശമിക്കും.

വാതശ്ലേഷ്മപ്രശമനം യൽകിഞ്ചിൽ സർവ്വം പ്രയോജയേൽ തഥാ ഛർദ്ദിചികിത്സാഞ്ച ഭക്തരോധഗദേ ഭിഷക് * വാതത്തെയും കഫത്തെയും ശമിപ്പിക്കുന്നതായ സകല മരുന്നുകളും ചികിത്സകളും യുക്തംപോലെ പ്രയോഗിക്കാം. അപ്രകാരംതന്നെ ഛർദ്ദിയിങ്കൽ പറയുന്ന ചികിത്സയും ഭക്തരോധത്തിങ്കൽ ചെയ്യാം.

ഈശാനം ഗുരുവിപ്രാംശ്ച പൂജയേൽഭക്തിതഃ സദാ * ഈശാനൻ=ശിവൻ. പരമശിവനേയും ഗുരുക്കന്മാരേയും ബ്രാഹ്മണരേയും ഭക്തിയോടുകൂടി സദാ പൂജിക്കണം. ഭക്ഷണം അകത്തേക്കിറങ്ങാതിരിക്കുന്നതിനേക്കാൾ പരമായ ഒരു ശാപം മനുഷ്യക്കു മറെറന്താണുള്ളത്? ഇതിങ്കൽ ദൈവാധീനം ഉണ്ടാകുവാൻ വേണ്ടതു ചെയ്യണമെന്നർത്ഥം.

ഇതി ഭക്തരോധചികിത്സാ.

# ഛർദ്ദിചികിത്സാ.

ഛർദ്ദിർദ്ദോഷൈഃ പൃഥക്സർവ്വൈർദ്വിഷ്ടൈരർത്ഥൈശ്ച പഞ്ചമീ * ഛർദ്ദി എന്ന രോഗം വാതാദിദോഷങ്ങളെക്കൊണ്ട് വെവ്വേറെ മൂന്നും, സന്നിപാതംകൊണ്ടൊന്നും, ഇഷ്ടമല്ലാത്ത പദാർത്ഥങ്ങളെക്കൊണ്ടൊന്നും എന്നിങ്ങിനെ അഞ്ചുപ്രകാരത്തിലാകുന്നു.

പൂത്യമേദ്ധ്യാശുചിദ്വിഷ്ട ദർശനശ്രവണാദിഭിഃ തപ്തേ ചിത്തേ ഹൃദി ക്ലിഷ്ടേ ഛർദ്ദിർദ്വിഷ്ടാർത്ഥയോഗജാ * ഇഷ്ടമല്ലാത്ത പദാർത്ഥങ്ങളെക്കൊണ്ട് ഉണ്ടാകുന്നതായ ഛർദ്ദിയെ വിവരിക്കുന്നു. പൂതി=ദുർഗ്ഗന്ധമുള്ളത്. അമേദ്ധ്യം=മനസ്സിൽ പിടിക്കാത്തത്. അശുചി=അശുദ്ധം. ദ്വിഷ്ടം=വെറുപ്പ് (ചെടിപ്പ്) തോന്നിക്കുന്നത്. ഇങ്ങിനെയൊക്കെയുള്ള പദാർത്ഥങ്ങളെ കാണുക, കേൾക്കുക ഇത്യാദികൊണ്ട് ഈ രോഗം ഉണ്ടാകുന്നു. ആദിശബ്ദത്താൽ അത്തരം വസ്തുക്കളെപ്പററിയ സ്മരണ, വിചാരം ഇത്യാദിയെ എടുക്കണം. ഈ കാരണങ്ങളാൽ മനസ്സ് തപ്തമാകയും ഹൃദയം ക്ലേശിക്കുകയും ചെയ്യും. അപ്പോഴാണ് അവിഷ്ടയോഗജമായ അഞ്ചാമതു പറഞ്ഞ ഛർദ്ദി ഉണ്ടാകുന്നത്.

വാതാദീനേവ വിമൃശേത് കൃമിതൃഷ്ണാമദൗഹൃദേ * കൃമി=പുഴു. തൃഷ്ണാ=തണ്ണീർദാഹം. ആമം=ആമദോഷം. ദൗഹൃദം=ഗർഭകാലത്തുണ്ടാകുന്ന ആഗ്രഹം എന്നിവ നിമിത്തമായും ഛർദ്ദി ഉണ്ടാകാം. എന്നാൽ അവയിലൊക്കെയും വാതാദിദോഷങ്ങളുടെ കോപം ഉണ്ടാകാതിരിക്കയില്ല. അതിനാൽ അവയെ പരിശോധിക്കുന്നതിൽ വാതാദികളുടെ ലക്ഷണങ്ങൾതന്നെ നിരൂപിക്കേണ്ടതാണ്.

ആമാശയോത്ക്ലേശഭവാഃ പ്രായശ്ഛർദ്ദ്യോ ഹിതം തതഃ ലംഘനം പ്രാഗൃതേ വായോർവ്വമനം തത്ര യോജയേത് * ഛർദ്ദികൾ പ്രായേണ ആമാശയത്തിങ്കലുള്ള ഉൽക്ലേശം (പുഴുക്കം) കൊണ്ടാണ് ഉണ്ടാകുന്നത്. അതുകൊണ്ടു ലംഘനമാണ് ഇതിങ്കൽ ആദ്യം ചെയ്യേണ്ടത്. അതുകൊണ്ട് ആമാശയത്തിന്നു ശുദ്ധി വരുമെന്നു താല്പര്യം. എന്നാൽ വാതംകൊണ്ടുള്ള ഛർദ്ദിയിങ്കൽ ലംഘനം പാടില്ല. അതിൽ വമനംതന്നെയാണ് ചെയ്യേണ്ടത്. വമനം=ഛർദ്ദിപ്പിക്കൽ.

ബലിനോ ബഹുദോഷസ്യ വമതഃ പ്രതതം ബഹു ഹൃദ്യൈര്‍വിരേചനം കുര്യാല്‍ തഥാ വായുമധോ നയേല്‍ * ബലി=ദേഹത്തിന്നു ശക്തിയുള്ളവന്‍. ബഹുദോഷന്‍=ദോഷം അധികമായി കോപിച്ചിട്ടുള്ളവന്‍. ഇങ്ങിനെയുള്ളവന്‍ എപ്പൊഴും ഛര്‍ദ്ദിക്കുകയും, ഛര്‍ദ്ദിച്ചുപോകുന്നത് അധികം ഉണ്ടായിരിക്കുകയും ചെയ്യുന്നപക്ഷം ഹൃദ്യങ്ങളായ ഔഷധങ്ങളെക്കൊണ്ടു വിരേചനം ചെയ്യണം. ആയതു വായുവിനെ കീഴ്പ്പോട്ടു കൊണ്ടുവരും.

ശമനം ചൌഷധം രൂക്ഷദുര്‍ബ്ബലസ്യ തദേവതു * ശമനൌഷധവും പ്രയോഗിക്കാം. ദുര്‍ബ്ബലനായ രോഗികളുടെ ശമനൌഷധം മാത്രമേ പ്രയോഗിക്കാവൂ. ശോധനൌഷധത്തിന്നുശേഷം ശമനൌഷധം പ്രയോഗിക്കുക എന്ന ക്രമം ദുര്‍ബ്ബലന്നു പാടില്ലെന്നു താല്പര്യം.

ഉപവാസഃ പ്രിയംസാത്മ്യമന്നം ച സ്നാനഹര്‍ഷണം ഭുക്തമാത്രസ്യ സഹസാ മുഖേ ശീതാംബുസേചനം * ഉപവാസം=പട്ടിണികിടക്കുക. പ്രിയം സാത്മ്യം അന്നം=മനസ്സിന്നു പ്രിയവും രോഗിക്കു ശീലിച്ചു പരിചയമായതും ആയ ആഹാരം. സ്നാനം=കുളി. ഹര്‍ഷണം=സന്തോഷിപ്പിക്കല്‍. ഭുക്തമാത്രസ്യ=ഊണുകഴിഞ്ഞ ഉടനെ. സഹസാ=വേഗത്തില്‍. മുഖേശീതാംബുസേചനം=മുഖത്തു തണുത്തവെള്ളം ഒഴിക്കല്‍. ഈ പറഞ്ഞതെല്ലാം ഛര്‍ദ്ദിയുള്ളവര്‍ക്കു ഹിതമാകുന്നു.

യവാഗൂം മധുമിശ്രാം വാ പഞ്ചമൂലശൃതാം പിബേല്‍ * പഞ്ചമൂലശൃത=പഞ്ചമൂലംകൊണ്ടു പാകംചെയ്തുണ്ടാക്കിയത്. യവാഗൂ=കഞ്ഞി. ഈ കഞ്ഞിയില്‍ തേന്‍ ചേര്‍ത്തു സേവിക്കുക. ഇതെല്ലാമാണ് വാതജമായ ഛര്‍ദ്ദിയുടെ ചികിത്സകള്‍. പഞ്ചമൂലം=ചെറുപഞ്ചമൂലം.

പിത്തജായാം വിരേകാര്‍ത്ഥം ദ്രാക്ഷേക്ഷുസ്വരസൈസ്ത്രിവൃല്‍ * പിത്തംകൊണ്ടുണ്ടാകുന്ന ഛര്‍ദ്ദിയിങ്കല്‍ വിരേചനത്തിന്നായിട്ടു ദ്രാക്ഷ (മുന്തിരിങ്ങാപ്പഴം) ഇക്ഷു (കരിമ്പ്) ഇവയുടെ നീരില്‍ ത്രിവൃത്ത്(ത്രികോല്പക്കൊന്ന) പൊടിച്ചുചേര്‍ത്തു സേവിക്കണം.

മൃൽഭൃഷ്ടലോഷ്ടപ്രഭവംസുശീതം സലിലംപിബേൽ മുൽഗോശീരകണാധാന്യൈഃ സഹവാസംസ്ഥിതം നിശാം * മൃൽഭൃഷ്ടലോഷ്ടപ്രഭവം=മണ്ണൽ വറുത്ത പാത്രത്തിൽ വെള്ളം ഒഴിച്ചുണ്ടാക്കിയത്. സലിലം=വെള്ളം. ആ വെള്ളം ആറിച്ചു സേവിക്കുന്നതു ഹിതമാകുന്നു. അതല്ലെങ്കിൽ താഴെ കാണിക്കുന്ന വെള്ളം സേവിക്കാം. മുൽഗം=ചെറുപയറ്. ഉശീരം=രാമച്ചം. കണാ=തിപ്പലി. ധാന്യം=കൊത്തമ്പാലയരി. ഇവ ആ വെള്ളത്തിൽ ചതച്ചിട്ട് ഒരു രാത്രി സൂക്ഷിക്കുക. പിറേറന്നു രാവിലെ ആ വെള്ളം പിഴിഞ്ഞരിച്ചു സേവിക്കാം.

കോലമജ്ജസിതാലാജ മക്ഷികാവിൾകണാഞ്ജനം ലിഹ്യാൽ ക്ഷൌദ്രേണ പത്ഥ്യാംവാദ്രാക്ഷാം വാ ബദരാണിവാ * കോലമജ്ജ=ലന്തക്കുരുപ്പരിപ്പ്. സിതാ=പഞ്ചസാര. ലാജം=മലര്. മക്ഷികാവിട്ട്=മിഴു. കണാ=തിപ്പലി. അഞ്ജനം=അഞ്ജനക്കല്ല്. ഇവ തേനിൽ ചാലിച്ചു സേവിക്കുക. ഇതുപോലെ കടുക്കയൊ മുന്തിരിങ്ങാപ്പഴമൊ തേൻചേൎത്തു സേവിക്കുകയുമാകാം. ബദരം (ലന്തക്കുരു) മാത്രമായും തേൻ ചേൎത്തു സേവിക്കാം.

കഫജായാം വമേന്നിംബകൃഷ്ണാപിണ്ഡീതസർഷപൈഃ യുക്തേന കോഷ്ണതോയേന ദുൎബ്ബലംചോപവാസയേൽ * കഫം കൊണ്ടുള്ള ഛൎദ്ദിയുടെ ചികിത്സ പറയുന്നു. അതിങ്കൽ കൃഷ്ണ=തിപ്പലി. പിണ്ഡീതം=മലങ്കാരക്ക. സർഷപം=കടുക്. ഇവ അല്പം ചൂടുള്ള വെള്ളത്തിൽ ചേൎത്ത് വമനം ചെയ്യണം. രോഗി ദുൎബ്ബലനാണെങ്കിൽ ഉപവാസമാണു വേണ്ടത്.

ലീഢം മനശ്ശിലാകൃഷ്ണാ മരിചം ബീജപൂരകാൽ സ്വരസേന കപിത്ഥാച്ചസക്ഷൌദ്രേണ വമിംജയേൽ * മനശ്ശിലാ=മനയോല. കൃഷ്ണാ=തിപ്പലി. മരിചം=കുരുമുളക്. ഇവ ബീജപൂരകസ്വരസത്തിൽ അല്ലെങ്കിൽ കപിത്ഥസ്വരസത്തിൽ ചാലിച്ചു ലേഹനം ചെയ്യണം. ബീജപൂരകസ്വരസം=മാതളനാരങ്ങനീര്. കപിത്ഥസ്വരസം=വിളാങ്കായനീര്. മരുന്നു ചാലിക്കുന്നതിൽ തേനും ചേൎക്കണം. ഛൎദ്ദി ശമിക്കും.

അനുകൂലോപചാരേണ യാതി ദ്വിഷ്ടാൎത്ഥജാശമം കൃമിജാ

കൃമിഹൃദ്രോഗ ഗദിതൈശ്ച ഭിഷഗ്ജിതൈഃ ബീഭത്സജാം ഹൃദ്യതമൈർദ്ദൌഹൃദീം കാംക്ഷിതൈഃ ഹിതൈഃ * ദ്വിഷ്ടാർത്ഥജാ=അനിഷ്ടവസ്തുസേവനംകൊണ്ടുണ്ടാകുന്ന ഛർദ്ദി. ഇതു് അനുകൂല (ഇഷ്ട) പദാർത്ഥങ്ങളുടെ സേവകൊണ്ടു ശമിക്കും. കൃമിജാ=കൃമികളെക്കൊണ്ടുണ്ടാകുന്ന ഛർദ്ദി. ഇതു കൃമി ഹൃദ്രോഗചികിത്സകളിൽ വിധിക്കുന്ന മരുന്നുകളെക്കൊണ്ടു ശമിക്കും. ബീഭത്സജാം=ചെടിപ്പുതോന്നിക്കുന്ന വസ്തുക്കളുടെ ദർശനാദികൊണ്ടുണ്ടാകുന്ന ഛർദ്ദി. ഇതു് ഏററവും ഹൃദ്യങ്ങളായ(ഹൃദയത്തിനു പ്രിയങ്ങളായ) വസ്തുക്കളെ ശീലിക്കുന്നതുകൊണ്ടു ഭേദപ്പെടും. ദൌഹൃദി=ഗർഭകാലത്തുള്ള ആഗ്രഹങ്ങളെക്കൊണ്ടുണ്ടാകുന്നതു്. ഇതു് ആഗ്രഹിച്ചവയായ ഫലങ്ങൾ കിട്ടിയാൽ തീരും.

ലാജവില്വൌഷധൈഃ സിദ്ധഃ കഷായഃ ഛർദ്ദ്യാം ഹിതഃ പരം * ലാജം=മലര്. വില്വം=കൂവളവേര്. ഔഷധം=ചുക്ക്. ഇവകൊണ്ടുള്ള കഷായം ഛർദ്ദിയിങ്കൽ ഏററവും ഹിതമാകുന്നു

ജംബ്വാമ്രപല്ലവാംഭോദവാളോശീരമഹൌഷധൈഃ നിഷ്ക്വാഥോ മധുമാൻ മക്ഷു ഹിനസ്തി ഛർദ്ദ്യസൃക്സ്രുതിം * ജംബുപല്ലവം=ഞാവൽതളിര്. ആമ്രപല്ലവം=മാവിൻതളിര്. അംഭോദം=മുത്തങ്ങ. വാളം=ഇരുവേലി. ഉശീരം=രാമച്ചം. മഹൌഷധം=ചുക്ക്. ഇവ കഷായം തേൻമേമ്പൊടിചേർത്തു സേവിച്ചാൽ ഛർദ്ദിയേയും രക്തപോക്കിനേയും ശമിപ്പിക്കും.

വില്വധാന്യകബലാമഹൌഷധൈർല്ലാജമുൽഗസഹിതൈഃ ശൃതംജലം ഛർദ്ദിമാൻ പിബേത് സശർക്കരം ഹന്തിവാതകഫപിത്തജാമപി * വില്വം=കൂവളത്തിൻവേര്. ധാന്യകം=കൊത്തമ്പാലയരി. ബലാ=കുറുന്തോട്ടിവേര്. മഹൌഷധം=ചുക്ക്. ലാജം=മലര്. മുൽഗം=ചെറുപയറ്. ഇവ കഷായം ശർക്കര (പഞ്ചസാര) മേമ്പൊടിചേർത്തു സേവിക്കുക. വാതം കഫം പിത്തം ഇവയെക്കൊണ്ടെല്ലാമുണ്ടാകുന്ന ഛർദ്ദി ശമിക്കും.

ദശമൂലേന സംസിദ്ധാ ക്ഷീരപേയാ ച വാതികേ * ദശമൂലംകൊണ്ടുണ്ടാക്കിയതായ ക്ഷീരപേയ (പാൽക്കഞ്ഞി) വാതംകൊണ്ടുണ്ടാകുന്ന ഛർദ്ദിയിങ്കൽ സേവിക്കണം.

ദഗ്ദ്ധ്വാ വരാടികാഗേഹമംഗാരാഭം തദംബസി നിർവ്വാപ്യ യത്തതഃ പീതം തജ്ജലം നാശയേദ്വമിം * വരാടികാഗേഹം=വേട്ടാളന്റെ കൂട്. ഇത് വറുത്ത് തീക്കനലിന്റെ നിറമായാൽ വെള്ളത്തിൽ ഇട്ടുകെടുത്ത് ആ വെള്ളം സേവിക്കുക. ഛർദ്ദി ശമിക്കും.

വിഴാലരി കടിപ്പിക്ക പാരിലോക്കാനശാന്തയേ * ഓക്കാനശാന്തയേ=ഓക്കാനിക്കുന്നതിന്റെ ശമനത്തിന്.

മരിചഞ്ച കപാലഞ്ച കദള്യാഃ സ്വരസം തഥാ മധുപ്രയുക്തോ ലേഹഃ സ്യാൽ സർവ്വച്ഛർദ്ദിനിവാരണഃ * മരിചം=കുരുമുളക്. കപാലം=കലത്തിന്റെ ഓട്. കദളീസ്വരസം=കദളിവാഴക്കിഴങ്ങ് പിഴിഞ്ഞ നീര്. ഇവയും തേനുംചേർത്തു ലേഹമുണ്ടാക്കുക. ഇത് എല്ലാ ഛർദ്ദികളേയും നിവാരണം ചെയ്യും.

തരുണാങ്കുരാൻ പിഷ്ട്വാ പ്ലക്ഷസ്യ ച വടസ്യ ച പിപ്പലീചൂർണ്ണസംയുക്താൻ ലിഹേൽ ഛർദ്ദ്യാം സമാക്ഷികം * പ്ലക്ഷം=വ്‌ളാവ്. വടം=പേരാല്. (ഇവയുടെ)തരുണാങ്കുരങ്ങൾ=എളയമൊട്ടുകൾ (അരച്ച്) തിപ്പലിപ്പൊടിചേർത്ത്. സമാക്ഷികം=തേനുംകൂടി. ലിഹേൽ=നക്കുക. ഛർദ്ദി ശമിക്കും.

വൃഷസിദ്ധം പിബേൽ ക്ഷീരം രക്തച്ഛർദ്ദ്യാം സിതായുതം* വൃഷസിദ്ധം=ആടലോടകമിട്ടു കാച്ചിയത്. ക്ഷീരം=പാൽ. സിതായുതം=പഞ്ചസാരചേർത്തത്. രക്തച്ഛർദ്ദ്യാം=രക്തം ഛർദ്ദിക്കുന്നതിൽ. പിബേൽ=സേവിക്കുക.

കാർപ്പാസാസ്ഥിതുടീകൃഷ്ണാലാജചൂർണ്ണം സശർക്കരം ലേഹയേൽ ഛർദ്ദിനാശായ രഹസ്യമിദമുത്തമം * കാർപ്പാസാസ്ഥി=പരുത്തിക്കൊട്ട. തുടീ=ഏലത്തരി. കൃഷ്ണാ=തിപ്പലി. ലാജം=മലര്. ഇവയുടെ പൊടി പഞ്ചസാരചേർത്തു സേവിച്ചാൽ ഛർദ്ദി ശമിക്കും. ഈ യോഗം ഉത്തമവും രഹസ്യവുമാകുന്നു.

മഗധജധാത്രീശുണ്ഠീമധുകാഞ്ജനഗൈരികൈസ്സൂക്ഷ്മൈഃ തുല്യൈഃ ശർക്കരയാജ്യമധുനാവലിഹേദ്വമിഹിക്കീ * മഗധജം=തിപ്പലി. ധാത്രീ=പഴയനെല്ലിക്ക. ശുണ്ഠി=ചുക്ക്. അഞ്ജനം=അഞ്ജനക്കല്ല്. ഗൈരികം=കാവിമണ്ണ്. ഇവ സമം. ശ

ക്കര=പഞ്ചസാര. ലാജം=മലര്. ഇവ രണ്ടുംകൂടി മുമ്പറഞ്ഞ മരുന്നുകൾ എല്ലാം കൂടിയേടത്തോളം. ഈ പൊടി തേനിൽ കുഴച്ച് സേവിക്കുക. ഛർദ്ദിയും ഇക്കിളും ശമിക്കും.

ഏലാലവംഗദളകേസരകോലമജ്ജലാജപ്രിയംഗുഘനചന്ദനചന്ദ്രസാരൈഃ ചൂർണ്ണീകൃതൈസ്സമധുനാ പരിലിഹ്യമാനാ ഛർദ്ദിം നിഹന്തി കഫമാരുതപിത്തജാതാം * ഏലാ=ഏലത്തരി. ലവംഗം=ഏലവംഗത്തൊലി. ദളം=പച്ചില. കേസരം=നാഗപ്പൂവ്. കോലമജ്ജ=ലന്തക്കുരുപ്പരിപ്പ്. ലാജം=മലര്. പ്രിയംഗു=ഞാഴൽപ്പൂവ്. ഘനം=മുത്തങ്ങ. ചന്ദനം. ചന്ദ്രസാരം=പച്ചക്കർപ്പൂരം. ഇവ പൊടിച്ച് തേനിൽ കുഴച്ച് സേവിക്കുക. കഫം, വാതം, പിത്തം ഇവകൊണ്ടുള്ള ഛർദ്ദി ശമിക്കും.

വില്വോശീരബലാധാന്യമുൽഗവിശ്വഗുഹാദ്വയൈഃ സലാജകോലദുസ്പർശതോയദൈഃ ക്വഥിതേ ജലേ ഘൃതപ്രസ്ഥം പചേൽ കല്ക്കൈര്യഷ്ടിചന്ദനദീപ്യകൈഃ വ്യോഷത്രിജാതാമലകദ്രാക്ഷാഗൈരികജീരകൈഃ വേതസാമ്ലാർദ്രകേക്ഷൂണാം മാതുലുംഗഫലസ്യ ച രസം പയശ്ച നിക്ഷിപ്യ സിദ്ധം തച്ഛർദ്ദ്യം ജയേൽ * വില്വം=കൂവളത്തിൻവേര്. ഉശീരം=രാമച്ചം. ബലാ=കുറുന്തോട്ടിവേര്. ധാന്യം=കൊത്തമ്പാലയരി. മുൽഗം=ചെറുപയറ്. വിശ്വം=ചുക്ക്. ഗുഹാദ്വയം=ഓരിലവേരും മൂവിലവേരും. ലാജം=മലര്. കോലം=ലന്തക്കുരു. ദുസ്പർശം=കൊടുത്തൂവ്വേര്. തോയദം=മുത്തങ്ങ. ഇവ കഷായത്തിൽ ഒരിടങ്ങഴി നെയ്യ് കാച്ചുക. കല്ക്കത്തിന്ന യഷ്ടി=എരട്ടിമധുരം. ചന്ദനം. ദീപ്യകം=അയമോദകം. വ്യോഷം=ചുക്ക് മുളക് തിപ്പലി. ത്രിജാതം=ഏലം ഏലവംഗം പച്ചില. ആമലകം=നെല്ലിക്ക. ദ്രാക്ഷാ=മുന്തിരിങ്ങ. ഗൈരികം=കാവിമണ്ണ്. ജീരകം. ഇവ അരച്ചു ചേർക്കുക. വേതസാമ്ലം=തിരിഞ്ഞാമ്പുളി. ആർദ്രകം=ഇഞ്ചി. ഇക്ഷു=കരിമ്പ്. മാതുലുംഗഫലം=മാതളനാരങ്ങ(ഗണപതിനാരങ്ങ എന്നു പക്ഷാന്തരം) ഇവയുടെ നീരും പാലും ചേർക്കണം. ഈ നെയ്യ് ഛർദ്ദിയിങ്കൽ ഉത്തമം.

ധാന്യാന്തരം ഘൃതം ചാപി കല്യാണം ജീവനന്തഥാ യുഞ്ജീത മതിമാൻ ഛർദ്ദ്യാം ദോഷദോഷാനുരോധതഃ * ധാന്യ

ന്തരം, കല്യാണകം, ജീവനം ഈ ഘൃതങ്ങൾ സേവിക്കാം. ജീവനഘൃതം=ജീവനീയഗണത്തിലെ മരുന്നുകൾകൊണ്ടു കാച്ചിയ നെയ്യ്. ഇവ രോഗിയുടെ ദേഹസ്ഥിതിയും ദോഷകോപവുമനുസരിച്ച് യഥോചിതം പ്രയോഗിക്കണം.

പ്രച്ഛർദ്ദനാതിയോഗോക്താ തഥാ സ്തംഭനബൃംഹണാഃ * അപ്രകാരംതന്നെ അധികമായ ഛർദ്ദിപ്പിക്കൽ സംഭവിച്ചാൽ ചെയ്യാൻ വിധിച്ചിട്ടുള്ളതും സ്തംഭനങ്ങളും ബൃംഹണങ്ങളുമായ ഔഷധങ്ങളും പ്രയോഗിക്കാം.

ത്വരമാണോ ജയേൽ ഛർദ്ദിം പ്രസക്താമനുബന്ധിനീം കോഷ്ഠാശ്രയഗദാമർമ്മപീഡാകരതരാ ഹി സാ * പ്രസക്താ=വിടാതെ നില്ക്കുന്നത്. അനുബന്ധിനീ=തുടർന്നുകൊണ്ടിരിക്കുന്നതു് ഇങ്ങിനെയുള്ള ഛർദ്ദിയെ വൈദ്യൻ ത്വരയോടുകൂടി ചികിത്സിക്കണം. കാരണം, ആയതു് കോഷ്ഠത്തിങ്കലുള്ള മഹാമർമ്മങ്ങൾക്ക് ഏറ്റവും പീഡയുണ്ടാക്കുന്നതാകുന്നു. (ഇങ്ങിനെയുള്ള ഛർദ്ദിയുള്ളവനെയാണു മുമ്പു് 'പ്രസക്തവമഥു' എന്നു പറഞ്ഞതെന്നറിഞ്ഞുകൊൾക.)

ഏലാകല്കം ധാന്യാമ്ലസംയുക്തം നസ്യമാചരേൽ * ഏലാകല്ക്കം=ഏലത്തരി അരച്ച കല്ക്കം. ധാന്യാമ്ലസംയുക്തം=ധാന്യാമ്ലം (കാടി) തോടുകൂടിയതു്. ഇതുകൊണ്ടു നസ്യം പ്രയോഗിക്കണം.

ചന്ദനാഗരുലാജാനാം ധൂമഞ്ച സഘൃതം പിബേൽ കർപ്പൂരചൂർണ്ണം സസിതം മാക്ഷികാലോളിതം പിബേൽ * ചന്ദനം. അഗരു=അകില്. ലാജം=മലര്. ഇവ പൊടിച്ച് നെയ്കൂട്ടി ധൂമപാനം ചെയ്യണം. കർപ്പൂരചൂർണ്ണം=കർപ്പൂരപ്പൊടി. സസിതം=പഞ്ചസാരയോടുകൂടിയതു്. മാക്ഷികാലോളിതം=തേനിൽ ചാലിച്ചതു്. ഇതും സേവിക്കാം.

സിതാലവംഗചൂർണ്ണാഢ്യമാർദ്രകസ്യ രസന്തഥാ * അപ്രകാരംതന്നെ സിതാ (പഞ്ചസാര), ലവംഗം (എലവംഗത്തൊലി) ഇവയുടെ പൊടി ചേർത്തതായ ഇഞ്ചിനീർസേവിക്കുകയുമാകാം.

വില്വമൂലസ്യ നിഷ്കാഥേ ക്ഷീരയുക്തേ വിപാചിതാം

ലാജപേയാം പിബേൽ ഛർദ്ദ്യാം പ്രിയംഗുസ്താം സജീരകാം * ബില്വമൂലം=കൂവളത്തിൻവേര്. ഇതു കഷായംവെച്ചതും പാലും ചേർത്തതിൽ മലരിട്ടുണ്ടാക്കിയ കഞ്ഞി പഞ്ചസാരയും ജീരകവും മേമ്പൊടിചേർത്തു സേവിക്കുക ഛർദ്ദിയിങ്കൽ ഉത്തമം.

കസ്തൂരീചന്ദനകർപ്പൂര നസ്യം സ്തന്യപ്ലുതേന ച കൃഷ്ണാസിതാമധുയുതം മാതുലുംഗരസം പിബേൽ * ചന്ദനം അരച്ച് മുലപ്പാലിൽചേർത്ത് നസ്യംചെയ്ക. കൃഷ്ണാ=തിപ്പലി. സിതാ=പഞ്ചസാര. മധു=തേൻ. ഇവയും മാതളനാരങ്ങനീരുംകൂട്ടി സേവിക്കയുമാകാം.

ഉദാനവായുരൂർദ്ധ്വഗത്വം ഛർദ്ദ്യാം ഹേതുരതോ ഭിഷക് അനുലോമകരന്തസ്യ തത്തൽ കുര്യാൽ ഭിഷഗ്ജിതം * ഛർദ്ദിക്കു കാരണം ഉദാനവായുവിന്റെ തകരാറാണ്. അതുകൊണ്ട്, വൈദ്യൻ ആ വായുവിനെ അനുലോമമാക്കുന്ന പത്ഥ്യ ചികിത്സകളും യുക്തംപോലെ ചെയ്യേണ്ടതാകുന്നു.

ഗോബ്രാഹ്മണാന്നദാനം സുഹൃദ്ദാനഞ്ച ശസ്യതേ ആതിത്ഥ്യം ച ഗണേശാദി ദേവതാർച്ചനമേവ ച * പശുക്കളെ തീറ്റാൻ കൊടുക്കുക, ബ്രാഹ്മണർക്കു ഭക്ഷണം നല്കുകയും സുഹൃത്തുക്കൾക്കു ദാനം ചെയ്കയും നല്ലതാകുന്നു. കൂടാതെ, ആതിത്ഥ്യമര്യാദയോടു ഗണപതിപൂജയും മറ്റും നിവേദ്യം എന്നിവകൊണ്ടു തൃപ്തിപ്പെടുത്തുകയും വേണം.

ഇതി ഛർദ്ദിചികിത്സാ.

## ഹൃദ്രോഗചികിത്സാ.

വാതാദിഭിഃ പൃഥക്സർവ്വൈർഹൃദ്രോഗാഃ പഞ്ച ജന്തുഭിഃ * ഹൃദ്രോഗങ്ങളും അഞ്ച് വിധത്തിലുണ്ട്. വാതാദിത്രിദോഷങ്ങളെക്കൊണ്ട് വെവ്വേറെ മൂന്നും, അവയുടെ സന്നിപാതംകൊണ്ട് ഒന്നും, ജന്തുക്കൾ(=കൃമികൾ)ളെക്കൊണ്ട് ഒന്നും, ഇങ്ങിനെ അഞ്ചുവിധം.

സ്നിഗ്ദ്ധശാല്യന്നാദ്യാ ഹിതാഃ സേവ്യാ ഭോജ്യാ യൂഷാദ്യാ ഹൃൽ

ഗരേ * സ്നിഗ്ദ്ധങ്ങളായും ഉഷ്ണങ്ങളായുമിരിക്കുന്ന സേകങ്ങളും ഭോജ്യങ്ങളും യൂഷങ്ങ(=ചാറുകൾ)ളും ഹൃദ്രോഗത്തിങ്കൽ ഹിതങ്ങളാകുന്നു. ഇവ എല്ലാ ഹൃദ്രോഗങ്ങൾക്കും സാമാന്യമാകുന്നു.

കഷായോ ബലയാ ഹൃദ്രോഗേ വാതികേ ലവണാന്വിതഃ * ഇനി പ്രത്യേകം ചികിത്സകൾ പറയുന്നു. വാതികേ ഹൃദ്രോഗേ=വാതംകൊണ്ടുള്ള ഹൃദ്രോഗത്തിങ്കൽ. ബലയായാഃ കഷായഃ=കുറുന്തോട്ടിവേർകൊണ്ടുള്ള കഷായം. ഇന്തുപ്പു ചേർത്തു സേവിക്കുക.

ശ്വദംഷ്ട്രാംശുമതീക്വാഥേ ക്ഷീരം സിദ്ധം സനാഗരം വില്വോരുബൂകാഗ്നിമന്ഥക്വാഥജേ പടുമിശ്രിതം പിബേൽ പവനഹൃദ്രോഗേ സ്ഥിരാസിദ്ധം പയസ്തഥാ * ശ്വദംഷ്ട്രാംശുമതീ=പുടയാമ്പ്. (എലിഞ്ഞാടി) ഇതിന്റെ കഷായത്തിൽ സനാഗരമായി സിദ്ധമായ പാൽ സേവിക്കുക. സനാഗരം=നാഗരത്തോടുകൂടിയത്. നാഗരം=ചുക്ക്. വില്വം=കൂവളവേര്. ഉരുബൂകം=ആവണക്കിൻവേര്. അഗ്നിമന്ഥം=മുഞ്ഞവേര്. ഇവയുടെ കഷായം പടുമിശ്രിതമായി സേവിക്കുക. പടുമിശ്രിതം=പടുവിനോടു കലർന്നത്. പടു=ഇന്തുപ്പ്. സ്ഥിരാ(=ഓരില) ഇട്ടു കാച്ചിയ പാലും സേവിക്കാം. എല്ലാം വാതഹൃദ്രോഗത്തിൽ ഹിതമാകുന്നു.

ലഘുനാ പഞ്ചമൂലേന ശുണ്ഠ്യാ വാ സാധിതം ജലം * ലഘുപഞ്ചമൂലം=ചെറുപഞ്ചമൂലം. ശുണ്ഠി=ചുക്ക്. ഇവ കഷായവും സേവിക്കാം.

കഫാനുബന്ധേ തസ്മിംസ്തു രൂക്ഷോഷ്ണാമാചരേൽ ക്രിയാം * കഫാനുബന്ധേ=കഫത്തിന്റെ കലർപ്പുണ്ടായിരുന്നാൽ. തസ്മിൻ=ആ വാതഹൃദ്രോഗത്തിൽ. രൂക്ഷോഷ്ണാം=രൂക്ഷമായും ഉഷ്ണമായുമിരിക്കുന്ന. ക്രിയാം=ചികിത്സയെ. ആചരേൽ=ചെയ്യണം.

ബലാതൈലം സ ഹൃദ്രോഗീ പിബേദ്വാ സുകുമാരകം * സ ഹൃദ്രോഗീ=ആ രോഗി. ബലാതൈലം=ബലാതൈലത്തെ. സുകുമാരകം=സുകുമാരഘൃതത്തെ. പിബേൽ=സേവിക്കണം.

മാഷകല്ക്കേന പരിതഃ പാളീം കൃത്വാ തു ധാരയേൽ വാതഘ്നം തൈലമുരസി കേവലം വാമതൈലകം * മാഷകല്ക്കേന= ഉഴുന്നരച്ച കല്ക്കം കൊണ്ട്. പാളീംകൃത്വാ=തടമുണ്ടാക്കീട്ട്. ഉരസി=മാറത്ത്. വാതഘ്നതൈലം=വാതഹരമായതൈലത്തെ. ധാരയേൽ=ധരിച്ചുകൊണ്ടിരിക്കണം. കേവലം വാമതൈലകം= വെറും ആമതൈലത്തെയായാലും തരക്കേടില്ല. ആമതൈലം= പച്ച എണ്ണ.

പൈത്തേ ദ്രാക്ഷേക്ഷുനിര്യ്യാസസിതാക്ഷൗദ്രപരൂഷകൈഃ യുക്തോ വിരേകോ ഹൃദ്യഃ സ്യാൽ ക്രമഃ ശുദ്ധേ ച പിത്തഹാ * ഇനി പിത്തഹൃദ്രോഗചികിത്സകളെ പറയുന്നു. ദ്രാക്ഷാ=മുന്തിരിങ്ങ. ഇക്ഷു=കരിമ്പ്. (ഇവയുടെ) നിര്യ്യാസം=നീര്. സിതാ= പഞ്ചസാര. ക്ഷൗദ്രം=തേൻ. പരൂഷകം=ചിററീന്തൽ. ഇവ കൊണ്ടുള്ള വിരേചനം ഹൃദ്യമാകുന്നു. ഹൃദ്യം=ഹൃദ്രോഗഹരം. ശുദ്ധേ ച=ശുദ്ധിവന്നാലാകട്ടെ. പിത്തഹാ=പിത്തഹരമായ. ക്രമഃ=ചികിത്സ ഹിതമാകുന്നു.

കടുകീമധുകകല്ക്കഞ്ച പിബേത്സസിതമംഭസാ * കടുകീ= പലകപ്പയ്യാനവേര്. മധുകം=ഇരട്ടിമധുരം. ഇവയുടെ കല്ക്കം പഞ്ചസാരയും ചേർത്ത് വെള്ളത്തിൽ കലക്കി സേവിക്കുക. പിത്തഹൃദ്രോഗം ശമിക്കും.

ശതാവരീവൃഷഘൃതം കഷായാൻ പിത്തജ്വരാപഹാൻ യുഞ്ജീത പിത്തഹൃദ്രോഗേ സ്വാദുവർഗ്ഗശൃതം ഘൃതം * ശതാവരീഘൃതം, വൃഷഘൃതം എന്നിവയും, പിത്തജ്വരത്തിനുള്ള കഷായങ്ങളും, സ്വാദുവർഗ്ഗം (മധുരൌഷധവർഗ്ഗം) കൊണ്ടു കാച്ചിയ നെയ്യും പിത്തഹൃദ്രോഗത്തിങ്കൽ പ്രയോഗിക്കാം.

കഫോത്ഥേ വമേൽ സ്വിന്നഃ പിചുമന്ദവചാംഭസാ * ഇനി കഫഹൃദ്രോഗചികിത്സ പറയുന്നു__സ്വിന്നഃ=വിയർപ്പിക്കപ്പെട്ടവനായിട്ട്. പിചുമന്ദം=വേപ്പിൻതൊലി. വചാ=വയമ്പ്. ഇവയുടെ കഷായം കൊണ്ട്. വമേൽ=ഛർദ്ദിക്കണം.

പിബേൽ ചൂർണ്ണം വചാഹിംഗുലവണദ്വയനാഗരാൽ സൈലായവാനികാത്ര്യൂഷയവക്ഷാരാൽ സുഖാംബുനാ * വചാ=

യമ്പ്. ഹിംഗു=കായം. ലവണദ്വയം=ഇന്തുപ്പും തുവർച്ചില ഉപ്പും. നാഗരം=ചുക്ക്. ഏലാ=ഏലത്തരി. യവാനികം=ജീരകം. നതം=തകരം. യവക്ഷാരം=ചവർക്കാരം. ഇവയുടെ പൊടി ചെറുചൂടോടുകൂടിയ വെള്ളത്തിൽ സേവിക്ക.

ശ്ലേഷ്മഗുല്മോദിതാജ്യാനി തഥാ ധാന്വന്തരം ഘൃതം * ഗുല്മത്തിങ്കൽ പറയപ്പെട്ടനവയായ നെയ്യുകളും, അപ്രകാരം തന്നെ ധാന്വന്തരഘൃതവും പ്രയോഗിക്കാം.

പ്രത്യാഖ്യായ യഥാദോഷം ത്രിദോഷേ ഹൃദ്ഗദേ ക്രിയാം * സന്നിപാതഹൃദ്രോഗത്തിൽ ചെയ്യേണ്ടതു പറയുന്നു—പ്രത്യാഖ്യായ=സാദ്ധ്യം പറഞ്ഞിട്ട്. യഥാദോഷം=ദോഷത്തിനനുസരിച്ച്. ക്രിയാം=ചികിത്സയെ ചെയ്യണം.

ഏലാദികഥിതം ചൂൎണ്ണം താലീസാദ്യഞ്ച ശീലയേൽ ഗുല്മോക്താന്യഷ്ടചൂൎണ്ണഞ്ച ഹൃദ്രോഗവിനിവൃത്തയേ * ഏലാദിപ്പൊടി, താലീസപത്രാദിപ്പൊടി, ഗുല്മത്തിൽ പറയുന്ന അഷ്ടചൂൎണ്ണം എന്നിവയെ ഹൃദ്രോഗത്തിന്റെ നിവൃത്തിക്കായിട്ടു ശീലിക്കണം.

മാഷദാരുബലാകഷായഃ സതൈലോ ഹൃദ്ഗദാപഹഃ ദശമൂലേന സംസിദ്ധഃ കഷായശ്ച പടുസംശ്രിതഃ * മാഷം=ഉഴുന്ന്, ദാരു=ദേവതാരം, ബലാ=കുറുന്തോട്ടിവേര്. ഇവയുടെ കഷായം എണ്ണ മേമ്പൊടിചേൎത്തു സേവിക്കുക. ദശമൂലംകൊണ്ടുണ്ടാക്കിയ കഷായം ഇന്തുപ്പുചേൎത്തു സേവിക്കയും ചെയ്യു. ഹൃദ്രോഗം ശമിക്കും.

ധാന്യാകശുണ്ഠീസുരദാരുചിത്രാബലേക്ഷുവില്വൈഃ പരിപാകമേകഃ സസൈന്ധവം ഹൃദ്ഗദകോഷ്ഠവാതഗുല്മപ്ലീഹാപാൎശ്വരുജാസു ശസ്തം * ധാന്യകം=കൊത്തമ്പാലയരി. ശുണ്ഠി=ചുക്ക്. സുരദാരു=ദേവതാരം. ചിത്രാ=അവണക്കിൻവേര്. ബലാ=കുറുന്തോട്ടിവേര്. ഇക്ഷു=കരിമ്പിൻവേര്. വില്വം=കൂവളത്തിൻവേര്. ഇവകൊണ്ടുണ്ടാക്കിയ കഷായം ഇന്തുപ്പുചേൎത്തു സേവിക്ക. ഹൃദ്രോഗം, കോഷ്ഠവാതം, ഗുല്മം, പ്ലീഹരോഗം, പാൎശ്വവേദന ഇവയിൽ ഉത്തമം.

ധാന്യാകശുണ്ഠീലഘുപഞ്ചമൂലൈൎവ്വിപാചിതൈഃ പ്രകഥിതം ച തദ്വൽ * ധാന്യാകം=കൊത്തമ്പാലയരി. ശുണ്ഠീ=

ചുക്ക്. ലഘുപഞ്ചമൂലം. ബലാ=കുറുന്തോട്ടിവേര്. ഈ കഷായവും മുമ്പറഞ്ഞതുപോലെതന്നെ.

പ്രായോനിലോ രുദ്ധഗതിഃ കുപ്യത്യാമാശയേ യതഃ തസ്യാനുലോമനം കാര്യം ശുദ്ധിലംഘനപാചനൈഃ ✱ ഹൃദ്രോഗങ്ങളിൽ എല്ലാററിലും പ്രായേണ വായുവിന്റെ ഗതി തടഞ്ഞ് അത് ആമാശയത്തിൽ കോപിച്ചിരിക്കും. ആ വായുവിനെ ശോധനം, ലംഘനം, പാചനം എന്നിവയാൽ അനുലോമമാക്കി തീർക്കണം.

ക്രിമിഘ്നമൌഷധം സർവ്വം ക്രിമിജേ ഹൃദയാമയേ ✱ ക്രിമികളെക്കൊണ്ടുണ്ടാകുന്ന ഹൃദ്രോഗത്തിങ്കൽ ക്രിമിഹരങ്ങളായ ഔഷധങ്ങൾ എല്ലാം പ്രയോഗിക്കണം.

ക്രിമിഹൃദ്രോഗിണം സ്നിഗ്ദ്ധം ഭോജയേൽപിശിതൌദനം ദധ്നാ ച പലലോപേതം ത്ര്യഹം പശ്ചാദ്വിരേചയേൽ വിഡംഗചൂർണ്ണസംയുക്തം ധാന്യാമ്ലം പായയേൽ പുനഃ ഹൃദയസ്ഥാഃ പതന്ത്യേവമധസ്താൽ ക്രിമയോ നൃണാം ✱ ക്രിമിഹൃദ്രോഗമുള്ളവന്ന സ്നിഗ്ദ്ധമായ ഓദനം(=അന്നം) ഭുജിപ്പിക്കണം. പലല(=മാംസം) തൊട്ടുകൂടിയ അന്നത്തെ തയിർകൂട്ടി ഭുജിപ്പിക്കുകയുമാം. പിന്നെ മൂന്നുദിവസം വിരേചനം ചെയ്യണം. അനന്തരം വിഡംഗ(=വിഴാലരി)ത്തിന്റെ പൊടി ചേർത്തതായ കാടി സേവിപ്പിക്കണം. ഇങ്ങിനെ ചെയ്താൽ ഹൃദയത്തിലുള്ള ക്രിമികൾ കീഴ്പോട്ടു വീഴും.

തിലഗോഭൂമിദാനാനി മൃത്യുഞ്ജയജപസ്തഥാ തസ്യ പ്രതിക്രിയാഃ സർവ്വമേതൽ ച്യവനദർശനം ✱ തിലദാനം, പശുദാനം, ഭൂമിദാനം, മൃത്യുഞ്ജയജപം ഇവ ഹൃദ്രോഗത്തിന്നുള്ള പ്രതിവിധിയാകുന്നു. ഇതെല്ലാം ച്യവനമഹർഷിയുടെ മതമാകുന്നു.

ഇതി ഹൃദ്രോഗചികിത്സാ.

## തൃഷ്ണാചികിത്സാ.

വാതാൽ പിത്താൽ കഫാത്തൃഷ്ണാ സന്നിപാതാദ്രസക്ഷയാൽ ശോഷമേഹജ്വരാദ്യന്യരോഗോപസർഗ്ഗതഃ ഷഷ്ഠീ

സ്യാദ്വാതപിത്തേ തു സർവ്വാസാം കാരണം പരം സർവ്വാസു തൽപ്രകോപോ ഹി സൌമ്യധാതുപ്രശോഷണാൽ * വാതാൽ=വാതംകൊണ്ട്. പിത്താൽ=പിത്തംകൊണ്ട്. കഫാൽ=കഫംകൊണ്ട്. സന്നിപാതാൽ=ത്രിദോഷകോപംകൊണ്ട്. രസക്ഷയാൽ=രസധാതുവിന്റെ ക്ഷയംകൊണ്ട്. ശോഷം=ക്ഷയം. മേഹം=പ്രമേഹം. ജ്വരം=പനി. മുതലായ മററു ദീർഘരോഗങ്ങളുടെ ഉപസർഗ്ഗം(=അനുബന്ധം) കൊണ്ട് ഇങ്ങിനെ ആറ് വിധത്തിലാണ് തൃഷ്ണ ഉണ്ടാകുന്നത്. വാതപിത്തേതു=വാതവും പിത്തവുമാകട്ടെ. സർവ്വാസാം=എല്ലാവിധം തൃഷ്ണകൾക്കും കാരണംപരം=പ്രധാനകാരണമാകുന്നു. സർവ്വാസുതൽപ്രകോപഃ=എല്ലാററിലും അവയുടെ (വാതപിത്തങ്ങളുടെ) കോപം. സൌമ്യധാതുപ്രശോഷണാൽ=സൌമ്യങ്ങളായ ധാതുക്കൾ എററവും ശോഷിക്കുന്നതുകൊണ്ടാകുന്നു. തൃഷ്ണാ=തണ്ണീർദാഹം. ഈ രോഗത്തിൽ സൌമ്യധാതുക്കളെല്ലാം വരണ്ടുപോകും. അതിനാൽ വാതപിത്തങ്ങൾ എല്ലാററിലും കോപിക്കുമെന്നു താൽപര്യം.

തൃഷ്ണാസു വാതപിത്തഘ്നോ വിധിഃ പ്രായേണ ശസ്യതേ സർവ്വാസുശീതോ ബാഹ്യാന്തസ്തഥാ ശമനശോധനം * സർവ്വാസു തൃഷ്ണാസു=എല്ലാതൃഷ്ണകളിലും. പ്രായേണ=മിക്കവാറും. വാതപിത്തഘ്നോവിധിഃ ശസ്യതേ=വാതപിത്തങ്ങൾക്കു പററിയ ചികിത്സ നല്ലതാകുന്നു. തഥാ=അപ്രകാരം. ബാഹ്യാന്തഃ= അകത്തും പുറത്തും. ശീതഃ=തണുപ്പുള്ളതായ. ശമനശോധനം=ശമനത്തിനും ശോധനത്തിനുമുള്ള മരുന്ന് ഹിതമാകുന്നു.

നിർവ്വാപിതം തപ്തലോഷ്ടകപാലസികതാദിഭിഃ സശർക്കരം പിബേത്തോയം പഞ്ചമൂലശൃതന്തഥാ * തപ്തലോഷ്ടകപാലസികതാദിഭിഃ= തപ്തങ്ങളായ (പഴുപ്പിച്ച) മണ്ണിൻകട്ട, കലത്തിന്റെ ഓട്, മണൽ മുതലായവകൊണ്ട്, നിർവ്വാപിതം=കാച്ചിമുക്കിയതായ, തോയം=വെള്ളം. സശർക്കരം=പഞ്ചസാരചേർത്തു സേവിക്കുക. അപ്രകാരംതന്നെ പഞ്ചമൂലംകൊണ്ടുള്ള കഷായവും സേവിക്കാം. തൃഷ്ണ ശമിക്കും.

തൃഷ്ണായാം പവനോത്ഥായാം സഗുളം ദധി ശസ്യതേ രസാശ്ച ബൃംഹണാശ്ശീതാ വിദാര്യാദിഗണാംബു ച * വാതംകൊണ്ടുണ്ടായ തൃഷ്ണയിങ്കൽ തയിരും ശർക്കരയും ചേൎത്തു സേവിക്കുന്നതു നല്ലതാകുന്നു. ബൃംഹണങ്ങളും ശീതവീര്യങ്ങളുമായ മാംസരസങ്ങളും, വിദാര്യാദിഗണംകൊണ്ടുള്ള കഷായവും നന്ന്.

പുനർന്നവാഭയാ ദ്രാക്ഷാ കാശ്മര്യംശുമതീ ബലാ പരൂഷകഞ്ചക്വാഥോയം വാതതൃഷ്ണാമപോഹതി * പുനർന്നവാ=തവിഴാമവേര്. അഭയാ=കടുക്ക. ദ്രാക്ഷാ=മുന്തിരിങ്ങ. കാശ്മരി=കുമിഴിൻവേര്. അംശുമതീ=ഓരിലവേര്. ബലാ=കുറുന്തോട്ടിവേര്. പരൂഷകം=ചിററീന്തൽ. ഇവ കഷായം വാതതൃഷ്ണയെ ശമിപ്പിക്കും.

പിത്തജായാം സിതായുക്തഃ പക്വോദുംബരജോ രസഃ പിബേൽ ജ്വരോക്തം ദ്രാക്ഷാദിം ശാരിബാദിഗണാംബു ച * പിത്തംകൊണ്ടുണ്ടായ തൃഷ്ണയിങ്കൽ പഴുത്ത അത്തിക്കായ (ഉദുംബരം) പിഴിഞ്ഞ നീര് പഞ്ചസാരചേൎത്തു സേവിക്കുക. ജ്വരത്തിങ്കൽ പറഞ്ഞതായ 'ദ്രാക്ഷാദി' കഷായവും, 'ശാരിബാദി' കഷായവും സേവിക്കുകയുമാകാം.

വിദാര്യാദിഗണേനാപി സിദ്ധം തൃഷ്ണാപ്രപീഡിതഃ * തൃഷ്ണാർത്തനായവൻ വിദാര്യാദികഷായവും സേവിക്കാം.

ധാന്യാകകൃഷ്ണാതൃണപഞ്ചമൂലശതാവരീകോലയവാഷികാണാം സുശീതളം വാര്യനിവാര്യവീര്യം നിവാരയേൽ പിത്തതൃഷം സിതാഢ്യം * ധാന്യകം=കൊത്തമ്പാലയരി. കൃഷ്ണാ=തിപ്പലി. തൃണപഞ്ചമൂലം. ശതാവരീ=ശതാവരിക്കിഴങ്ങ്. കോലം=ലന്തക്കുരു. യവാഷികം=കൊട്ടത്തൂവ്വവേര്, ഇവ കഷായം. ആറിയാൽ പഞ്ചസാരചേൎത്തു സേവിക്കുക. പിത്തതൃഷ്ണ ശമിക്കും.

കഫോത്ഥായാം വമനം നിംബപ്രസവവാരിണാ * കഫംകൊണ്ടുണ്ടായ തൃഷ്ണയിങ്കൽ നിംബപ്രസവ(=വേപ്പിൻപൂവ്)ത്തിന്റെ നീർ സേവിച്ച് വമനം ചെയ്യണം.

ധാന്യാകധാത്രീഗുരുപഞ്ചമൂലച്ഛിന്നോദ്ഭവാധന്വയവാഷവിശാൽ ക്വാഥം പിബേൽ പുഷ്കരസപ്രഗാഢം കഫാത്തൃഷാ

രോചകദാഹമോഹേ * ധാന്യാകം=കൊത്തമ്പാലയരി. ധാത്രീ=നെല്ലിക്ക. ഗുരുപഞ്ചമൂലം=വലിയ പഞ്ചമൂലം. ഛിന്നോദ്ഭവാ=ചിററമൃത്. ധന്വയവാസം=കൊടുത്തൂവ്വവേര്. വിശ്വം=ചുക്ക്. ഇവ കഷായം തേൻ ചേൎത്തു സേവിക്കുക. കഫംകൊണ്ടുള്ള തൃഷ്ണ, അരുചി, ചുട്ടുനീററൽ, മോഹാലസ്യം ഇവ ശമിക്കും.

സന്നിപാതജേ തു തൃഡാൎത്തീ യഥാദോഷം ക്രിയാ ഹിതാ * സന്നിപാതംകൊണ്ടുള്ള തൃഷ്ണയിങ്കൽ യഥാദോഷം ചികിത്സ ചെയ്യണം. യഥാദോഷം=ഏതു ദോഷത്തിനാണ് പ്രാധാന്യമുള്ളത് എന്നു നോക്കീട്ട് എന്നൎത്ഥം.

ക്ഷയജായാം ക്ഷയഹിതം സൎവ്വം ബൃംഹണമൌഷധം * ക്ഷയതൃട്ടിയിങ്കൽ ക്ഷയരോഗത്തിന്നു ഹിതമായ ബൃംഹണൌഷധങ്ങളെല്ലാം പ്രയോഗിക്കാം.

രോഗോപസൎഗ്ഗജാതായാം ധാന്യാംബു സസിതാമധു പാനേ പ്രശസ്തം സൎവ്വാ ച ക്രിയാ രോഗാദ്യപേക്ഷയാ * അന്യരോഗങ്ങളുടെ ഉപസൎഗ്ഗംകൊണ്ടുണ്ടായ തൃഷ്ണയിങ്കൽ ധാന്യാംബു (=കൊത്തമ്പാലകഷായം) തേനും പഞ്ചസാരയും ചേൎത്തു സേവിക്കുക. രോഗാദികളെ നോക്കി മററു ചികിത്സകളും ആകാം. ആദിശബ്ദംകൊണ്ടു രോഗിയുടെ ബലം, ദോഷകോപം ഇത്യാദിയെ ഗ്രഹിക്കണം.

കേസരം മാതുലുംഗസ്യ ധാന്യാമ്ലം ശൎക്കരോദകം ക്ഷൌദ്രദ്രാക്ഷാംബു ഗണ്ഡൂഷസ്സാല്യശോഷനിബൎഹണഃ * മാതുലുംഗകേസരം=മാതളനാരങ്ങയല്ലി. ധാന്യാമ്ലം=കാടി. ശൎക്കരോദകം=പഞ്ചസാരവെള്ളം. ക്ഷൌദ്രം=തേൻ. ദ്രാക്ഷാംബു=മുന്തിരിങ്ങച്ചാറ്. ഇവകൊണ്ടു കവിൾക്കൊള്ളുക. അണ്ണാക്ക വരളുന്നതു ശമിക്കും.

ക്ഷീരിവൃക്ഷാങ്കുരാച്ചൂൎണ്ണം സസിതാമധു ലേഹയേൽ ലാജകേസരയഷ്ട്യാഹ്വയവാനീചൂൎണ്ണകം തഥാ * ക്ഷീരിവൃക്ഷാങ്കുരം=നാല്പാമരമൊട്ട്. ഇത് അരച്ചുണക്കി പൊടിച്ചു പഞ്ചസാരയും തേനും ചേൎത്തു സേവിക്കുക. അതുപോലെ ലാജം=മലര്. കേസരം=നാഗപ്പൂവ്വ്. യഷ്ട്യാഹ്വം=ഇരട്ടിമധുരം. യവാനീ=ജീരകം. ഇവയുടെ പൊടിയും സേവിക്കാം.

ചന്ദനാദ്യേന തൈലേന ശതധൗതഘൃതേന വാ അഭ്യങ്ഗം പ്രയുഞ്ജീത തൃഷ്ണാദാഹപ്രപീഡിതഃ * തൃഷ്ണാ=തണ്ണീർദാഹം. ദാഹം=ചുട്ടുനീറൽ. ഇവയുള്ളവൻ ചന്ദനാദിതൈലമോ ശതധൗതഘൃതമോ തേക്കുവാനുപയോഗിക്കണം.

ദ്രാക്ഷായഷ്ട്യാഹ്വപാനീയം ഗുഡശർക്കരസംയുതം ശൃതം സലിലം ജയേൽ തൃഷ്ണാം ദന്തിചാലാക്ഷസംശയം * ദ്രാക്ഷാ=മുന്തിരിങ്ങ. യഷ്ട്യാഹ്വം=ഇരട്ടിമധുരം. ഇവ കഷായവും പാൽ, കരിമ്പിൻനീര് ഇവയും ചേർത്തു തണുപ്പിച്ചു സേവിക്കുക. കഠിനമായ തൃഷ്ണയെയും ശമിക്കും.

ധാരാ ധാരാധരസുതാപതേഃ ശിരസി ശസ്യതേ പഥികാനാം തൃഡാർത്താനാം പ്രപാസ്ഥാപനമേവ ച * ധാരാധരസുതാപതേഃ=പാർവ്വതീപതിയായ പരമശിവന്റെ. ശിരസി=ശിരസ്സിങ്കൽ. ധാരാ=ജലധാര. ശസ്യതേ=നല്ലതാകുന്നു. ശിവക്ഷേത്രത്തിൽ ധാര ചെയ്യണമെന്നർത്ഥം. തൃഡാർത്താനാം=വെള്ളംദാഹിച്ചു കഷ്ടപ്പെടുന്ന. പഥികാനാം=വഴിപോക്കർക്കായിട്ട്. പ്രപാസ്ഥാപനം=തണ്ണീർപന്തൽ സ്ഥാപിക്കുക. ഇതും നല്ലതാകുന്നു.

ഇതി തൃഷ്ണാചികിത്സാ

## പ്രസേകചികിത്സാ.

ശ്ലേഷ്മണോഽതിപ്രസേകേന വായുഃ ശ്ലേഷ്മാണമസ്യതി കഫപ്രസേകം തം വിദ്യാൽ സ്നിഗ്ദ്ധോഷ്ണൈരേവ നിർജ്ജയേൽ * പ്രസേകത്തിന്റെ നിദാനവും ലക്ഷണവും പറയുന്നു — ശ്ലേഷ്മണഃ=കഫത്തിന്റെ. അതിപ്രസേകേന=അധികമായ പ്രസേകംകൊണ്ട്. (പ്രസേകം=പുറത്തേക്കു കളയൽ.) വായു, ശ്ലേഷ്മാണം=കഫത്തെ. അസ്യതി=ഹനിക്കുന്നു. വായു കുപിതനായിട്ടു കഫത്തെ പുറത്തേക്കു പുറപ്പെടുവിക്കും. ഇങ്ങിനെ കഫത്തെ ശോഷിപ്പിക്കുകയും ചെയ്യും. കഫപ്രസേകം തം വിദ്യാൽ=ഇതിനെ കഫപ്രസേകമെന്നറിയണം. സ്നിഗ്ദ്ധോഷ്ണൈരേവ=സ്നിഗ്ദ്ധങ്ങളും ഉഷ്ണങ്ങളുമായ ഔഷധങ്ങളെക്കൊണ്ടുതന്നെ. നിർജ്ജയേൽ=ഇതിനെ ജയിക്കണം. പ്രസേകം=വായിൽ വെള്ളം തെളിയുക.

പഥ്യാത്ര്യൂഷകഷായം വാ പ്രസേകേ പ്രപിബേൽ പ്രഗേ കുര്യാൽ കാസാരുചിച്ഛർദ്ദിചികിത്സാഞ്ച പ്രസേകിനഃ * പഥ്യാ=കടുക്ക. ത്ര്യൂഷം=ചുക്ക് മുളക് തിപ്പലി. ഇവയുടെ കഷായത്തെ രാവിലെ സേവിക്കണം. കാസാരുചിച്ഛർദ്ദിചികിത്സാം=കാസം, അരോചകം, ഛർദ്ദി ഇവയുടെ ചികിത്സയെ. കുര്യാൽ=ചെയ്യണം.

പ്രസേകശമനീ പഥ്യാ ഭുക്തസ്യോപരി ചർവ്വിതാ * ഭുക്തസ്യോപരി=ഊണിനുമേലെ. ചർവ്വിതാ=ചവക്കപ്പെട്ട. പഥ്യാ=കടുക്ക. പ്രസേകശമനീ=പ്രസേകം ശമിപ്പിക്കുന്നതാകുന്നു. ഊണിനുമേലെ കടുക്ക കടിച്ചുചവക്കുന്നതു നന്നെന്നു സാരം. (കയ്യെഴുത്ത് ഗ്രന്ഥത്തിൽ ഭക്തരോധചികിത്സ കഴിഞ്ഞ ഉടനെയാണ് പ്രസേകചികിത്സ പറഞ്ഞിട്ടുള്ളത്).

ഇതി പ്രസേകചികിത്സാ.

## മദാത്യയചികിത്സാ

വാതാൽ പിത്താൽ കഫാത്സർവ്വൈശ്ചതുരഃ സ്യുർമ്മദാത്യയാഃ പൃഥഗ്ദോഷൈഃ സമസ്തൈശ്ച രക്തമദ്യവിഷൈരപി മദഃ സപ്തവിധോജ്ഞേയോ മൂർച്ഛായസ്തു ചതുർവ്വിധഃ പൃഥഗ്ദോഷൈഃ സന്നിപാതാൽ സന്ന്യാസഃ സന്നിപാതജഃ * വാതാൽ=വാതംകൊണ്ട്. പിത്താൽ=പിത്തംകൊണ്ട്. കഫാൽ=കഫംകൊണ്ട്. സർവ്വൈഃ=എല്ലാംകൊണ്ടും കൂടി (സന്നിപാതംകൊണ്ട്) ഇങ്ങിനെ മദാത്യയം നാലു വിധത്തിലാകുന്നു. പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സമസ്തൈഃ=സന്നിപാതംകൊണ്ട്. രക്തമദ്യവിഷൈഃ=രക്തം മദ്യം വിഷം ഇവകൊണ്ട്. ഇങ്ങിനെ മദം ഏഴു പ്രകാരത്തിലുണ്ട്. പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സന്നിപാതാൽ=സന്നിപാതംകൊണ്ട്. ഇങ്ങിനെ മൂർച്ഛായം നാലുവിധം. സന്ന്യാസം എന്നതു ദോഷങ്ങളുടെ സന്നിപാതംകൊണ്ടുള്ളതാകുന്നു. ഇവിടെ മദം, മൂർച്ഛായം, സന്ന്യാസം എന്നു മൂന്നു രോ

ഗങ്ങൾ മദാത്യയത്തിന്റെതന്നെ ഭേദങ്ങളാകുന്നു എന്നറിഞ്ഞു കൊൾക.

ഖർജ്ജൂരമസ്തക ദ്രാക്ഷാ വർഷാഭു ജീരകദ്വയം മധൂകയഷ്ടി ത്വക്ക്ഷുദ്രാകേസരം ശ്ലക്ഷ്ണചൂർണ്ണിതം പിബേദാലോഡ്യ ദുഗ്ദ്ധേന സിതായുക്തം മദാത്യയേ * ഖർജ്ജൂരമസ്തകം=നാസ്തരണാരുടെ തലപ്പ്. ദ്രാക്ഷാ=മുന്തിരിങ്ങ. വർഷാഭൂഃ=തവിഴാമവേര്. ജീരകദ്വയം=ജീരകവും കരിഞ്ജീരകവും. മധൂകം=ഇരിപ്പക്കാതൽ. യഷ്ടി=എരട്ടിമധുരം. ത്വക്=ഏലവംഗത്തൊലി. ക്ഷുദ്രാ=തിപ്പലി. കേസരം=നാഗപ്പൂവ്. ഇവ പൊടിച്ചു ശീലപ്പൊടിയിട്ട് പാലിൽ കലക്കി പഞ്ചസാര ചേൎത്തു സേവിക്കുക. മദാത്യയം ശമിക്കും.

പിബേൽ ജ്വരോക്തം ദ്രാക്ഷാദിം ശാരിബാദിഗണാംബു ച * ജ്വരത്തിങ്കൽ പറഞ്ഞ ദ്രാക്ഷാദികഷായവും, ശാരിബാദിഗണംകൊണ്ടുള്ള കഷായവും സേവിക്കുക.

മദേഷു വാതപിത്തഘ്നം പ്രായോ മൂൎച്ഛാസു ചേഷ്യതേ * മദേഷു=മദങ്ങളിൽ. മൂൎച്ഛാസു ച=മൂൎച്ഛായങ്ങളിലും. വാതപിത്തഘ്നം ഇഷ്യതേ=വാതത്തെയും പിത്തത്തെയും ഹനിക്കുന്നതായ സകലവും ഹിതമാകുന്നു.

സ്നിഗ്ദ്ധസ്വിന്നശരീരാണാം പഞ്ചകൎമ്മാണി ചാചരേൽ * മദമുള്ളവൎക്ക സ്നേഹസ്വേദങ്ങൾ ചെയ്തു പഞ്ചകൎമ്മങ്ങളെയും ചെയ്യണം. പഞ്ചകൎമ്മങ്ങൾ=വമനം, വിരേചനം, വസ്തി, നസ്യം, സിരോവേധം എന്നിവ.

സിദ്ധം മധുരവൎഗ്ഗേണ ഹിതം സൎപ്പിശ്ച ജീവനം * മധുരങ്ങളായ ഔഷധവൎഗ്ഗങ്ങളെക്കൊണ്ടു കാച്ചിയതും, ജീവനീയഗണത്തിലെ മരുന്നുകളെക്കൊണ്ടു കാച്ചിയതുമായ നെയ്യ് പ്രയോഗിക്കാം.

ജീവനീയശൃതം ക്ഷീരം ധാരോഷ്ണമഥവാ പയഃ ബലാദ്രാക്ഷാവരീസിദ്ധം പിബേദ്വാ സസിതം പയഃ * ജീവനീയൌഷധങ്ങളെക്കൊണ്ടു കുറുക്കിയ പാലോ, ധാരോഷ്ണ (കറന്ന ചൂടോടുകൂടിയ) മായ പാലോ സേവിക്കുക. ബലാ=കുറുന്തോട്ടിവേര്.

ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. വരീ=ശതാവരിക്കിഴങ്ങ്. ഇവകൊണ്ടു കൎക്കിയ പാൽ പഞ്ചസാര ചേൎത്തു സേവിക്കയും ഹിതമാകുന്നു.

പത്മകാദിഗണകഷായം മൂൎച്ഛായുക്തഃ സിതായുതം മദാത്യയാദിരോഗേഷു ധാത്ര്യാദി ച ഘൃതം പിബേൽ * പത്മകാദിഗണകഷായം=പത്മകാദിഗണത്തിലെ മരുന്നുകളെക്കൊണ്ടുള്ള കഷായം. സിതായുതം=പഞ്ചസാരചേൎത്തത്. ഇതു മൂൎച്ഛയുള്ളവൻ സേവിക്കുക. മദാത്യയാദിരോഗങ്ങളിലാകട്ടെ ധാത്ര്യാദിഘൃതം സേവിക്കുക.

മദേഽത്യന്തപ്രവൃദ്ധേഷു മൂൎച്ഛായേഷു ച യോജയേൽ തീക്ഷ്ണം സന്ന്യാസവിഹിതം വിഷഘ്നം വിഷജേഷു തു * മദങ്ങളും മൂൎച്ഛായങ്ങളും അധികം വൎദ്ധിച്ചിരിക്കുമ്പോൾ സന്ന്യാസത്തിങ്കൽ പറയുന്ന തീക്ഷ്ണൌഷധപ്രയോഗങ്ങളെ ചെയ്യുക. വിഷംകൊണ്ടുണ്ടാകുന്ന മദങ്ങളിൽ വിഷഹരങ്ങളായ ഔഷധാദികളും ചെയ്യണം.

ആശു പ്രയോജ്യം സന്ന്യാസേ സുതീക്ഷ്ണം നസ്യമഞ്ജനം ധൂമഃ പ്രധമനം തോദഃ സൂചീഭിശ്ച നഖാന്തരേ കട്വമ്ലഗാലനം വക്ത്രേ കപികച്ഛ്വവഘൎഷണം * സന്ന്യാസരോഗത്തിങ്കൽ സംജ്ഞ വരുവാൻ താഴെ പറയുന്ന പ്രയോഗങ്ങൾ താമസംകൂടാതെ ചെയ്യണം — സുതീക്ഷ്ണം=ഏറ്റവും തീക്ഷ്ണമായ. നസ്യം, അഞ്ജനം, ധൂമം, പ്രധമനം (ചൂൎണ്ണനസ്യം) എന്നിവ ചെയ്ക. നഖാന്തരേ സൂചീഭിഃ തോദഃ=നഖങ്ങളുടെ ഉള്ളിൽ സൂചികൾകൊണ്ടു കുത്തുക. വക്ത്രേ കട്വമ്ലഗാലനം=എരിവും പുളിയുമുള്ള പദാൎത്ഥങ്ങൾ കലക്കി വായിൽ ഒഴിക്കുക. കപികച്ഛു=നായ്ക്കുരണപ്പൊടി. അതു മേൽ വിതറുക. ഇവ ചെയ്താൽ തന്റേടം വരും.

ക്ഷീരാപ്ലുതം വിശല്യകല്ക്കം കൎപ്പൂരേണ വിമിശ്രിതം നസ്യകൎമ്മണി യുഞ്ജീത പരം സംജ്ഞാപ്രബോധനം * വിശല്യകല്ക്കം=ചുക്ക് അരച്ച കല്ക്കം. ക്ഷീരാപ്ലുതം=പാലിൽ കലക്കി. കൎപ്പൂരേണ വിമിശ്രിതം=കൎപ്പൂരം കലൎന്ന്. നസ്യകൎമ്മണി യുഞ്ജീത=നസ്യത്തിന്നുപയോഗിക്കുക. ഇതു സംജ്ഞയുണ്ടാവാൻ വളരെ നല്ലതാകുന്നു.

ക്ഷവകാഗ്രരസേനാപി നസ്യം കുര്യാൽ കട്ഫലം * ക്ഷവകാഗ്രരസം=കരിന്തുമ്പക്കുടത്തിന്റെ നീര്. ഇതുകൊണ്ട് കട്ഫലമായ നസ്യം ചെയ്യുക. കട്ഫലം=എരിവുരസം ധാരാളം ചേർത്തത്.

ഉശീരിതോ ലാമജ്ജസംയുതോ വല്ത്രസ്യ രസം പിബേൽ* തണ്ണീർദാഹം വന്ന് ഉഴറിയാൽ വെള്ളരിയുടെ നീര് കുടിക്കുക.

ഖാദേൽ സൌവർച്ചലാഢ്യം വാ ബീജപൂരകകേസരം * ബീജപൂരകകേസരം=മാതളനാരകത്തിന്റെ അല്ലി. ഇത് ചുക്കും മുളകും തിപ്പലിയും ഇന്തുപ്പും ചേർത്ത കടിച്ചുതിന്നുക.

ലംഘനം കടുതിക്തോഷ്ണൈർമ്മദ്യാൻ സ്രോതോവിശുദ്ധയേ * ലഘുവായ ഭക്ഷണത്തെ; എരിവും തിക്തതയും ചൂടുമുള്ള സാധനങ്ങളോടുകൂടി ഭക്ഷിക്കുക. ഇതുകൊണ്ട് സ്രോതസ്സുകൾക്ക് ശുദ്ധിവരും.

വഹ്നിമൂലസ്യ നിര്യൂഹേ ദാരുകല്കം പ്രസാധിതം തിലോത്ഥം പിബേന്മാത്രാ സന്ന്യാസഗദനാശനം * വഹ്നിമൂലം=കൊടുവേലിക്കിഴങ്ങ്. അതിന്റെ കഷായത്തിൽ ദേവതാരം കല്കംചേർത്ത് എള്ളിന്റെ എണ്ണ കാച്ചുക. ഈ എണ്ണ സേവിച്ചാൽ സന്ന്യാസരോഗം ശമിക്കും.

ഏവം ജ്യോതിഷ്മതീതൈലം സിദ്ധം വാ മാത്രയാ പിബേൽ * ജ്യോതിഷ്മതീതൈലം=ചെറുപുന്നയരിയുടെ എണ്ണ. ഇതും മേൽപറഞ്ഞപ്രകാരംതന്നെ കാച്ചി മാത്രയനുസരിച്ചു സേവിക്കുക. സന്ന്യാസരോഗം ശമിക്കും.

മൃദ്വീകാമധുകമധൂകപിപ്പലീഭിഃ ഖർജ്ജൂരൈർമ്മലയജശാരിബാബ്ദലാജൈഃ സോശീരൈഃ ശൃതമഥവാ സുശീതമംഭസ്തൃണ്മൂർച്ഛാമതിമദവിഭ്രമാന്നിഹന്യാൽ * മൃദ്വീകാ=മുന്തിരിങ്ങാപ്പഴം. മധുകം=എരട്ടിമധുരം. മധൂകം=ഇരിപ്പക്കാതൽ. പിപ്പലീ=തിപ്പലി. ഖർജ്ജൂരം=ഈത്തപ്പഴത്തിന്റെ കുരു. മലയജം=ചന്ദനം. ശാരിബാ=നന്നാറിക്കിഴങ്ങ്. അബ്ദം=മുത്തങ്ങ. ലാജം=മലര്. ഉശീരം=രാമച്ചം. ഈ മരുന്നുകൾകൊണ്ടു കഷായംവെച്ചിട്ടോ ശീതകഷായമായിട്ടോ സേവിക്കുക. തൃഷ്ണാ, മൂർച്ഛാ, ബുദ്ധിഭ്രമം, മദം ഇവ ശമിക്കും.

ഇതി മദാത്യയചികിത്സാ.

## അൎശ് ഉദാവൎത്തചികിത്സാ.

സഹോത്തരജഭേദാച്ച ശുഷ്കാസ്രാവിവിഭേദതഃ അൎശാംസി ദ്വിധാ തത്ര പൂൎവ്വജാനി സ്വപാപതഃ * സഹോത്തരജഭേദാൽ=സഹജങ്ങളെന്നും ഉത്തരജങ്ങളെന്നുമുള്ള ഭേദം ഹേതുവായിട്ട്. (സഹജങ്ങൾ=ജന്മനാ ഉള്ളവ. ഉത്തരജങ്ങൾ=പിന്നീടുണ്ടായവ). ശുഷ്കാസ്രാവിവിഭേദതഃ=ശുഷ്കങ്ങളെന്നും ആസ്രാവികളെന്നുമുള്ള ഭേദം ഹേതുവായിട്ട്. (ശുഷ്കങ്ങൾ=ഉണങ്ങിയവ. ആസ്രാവികൾ=പൊട്ടി ഒലിക്കുന്നവ) അൎശാംസി ദ്വിധാ=അൎശസ്സുകൾ രണ്ടു പ്രകാരമാകുന്നു. തത്ര=അവയിൽവെച്ച്. പൂൎവ്വജാനി=മുമ്പുണ്ടാകുന്നവ. (സഹജങ്ങൾ) സ്വപാപതഃ=തന്റെ മുജ്ജന്മപാപംകൊണ്ടുണ്ടാകുന്നു. അൎശസ്സിന്റെ സ്ഥാനമായിട്ടുള്ളത് ഗുദത്തിലെ ത്രിവലികളാണ്. അവക്കു ഹേതുവായ ബീജം മാതാപിതാക്കന്മാരുടെ അപഥ്യസേവകൊണ്ടു ദുഷിച്ചുപോകയാലും ദൈവവശാലുമാണ് സഹജാൎശസ്സുണ്ടാകുന്നത്. ഇങ്ങിനെ വരുന്നത് ഒരുവനവന്റെ പാപത്താലാണെന്നു പറയേണ്ടതില്ലല്ലൊ. ഇതിൽ 'സ്വപാപതഃ' എന്നതിന്നു പകരം 'ത്രിദോഷതഃ' എന്നു പാഠാന്തരമുണ്ട്. ആ പാഠവും ശരിതന്നെ. എന്തുകൊണ്ടെന്നാൽ ബീജം ദുഷിച്ചാലും ദൈവവശാലും ത്രിദോഷങ്ങൾ (ദോഷസന്നിപാതം) കോപിക്കുമല്ലൊ.

ഷോഢാന്യാനി പൃഥഗ്ദോഷൈഃ സംസൎഗ്ഗനിചയാസ്രതഃ * അന്യാനി= മറ്റുള്ളവ (ഉത്തരജങ്ങളെന്നൎത്ഥം). പൃഥഗ്ദോഷൈഃ=വാതാദിദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സംസൎഗ്ഗനിചയാസ്രതഃ=ദോഷങ്ങളുടെ സംസൎഗ്ഗം, നിചയം (സന്നിപാതം) അസ്രം=രക്തം എന്നിവകൊണ്ട്. ഇങ്ങിനെ ആറ് വിധത്തിലാണ്.

ശുഷ്കാണി വാതശ്ലേഷ്മഭ്യാമാൎദ്രാണി ത്വസ്രപിത്തതഃ * ശുഷ്കാണി=ശുഷ്കാൎശസ്സുകൾ. വാതശ്ലേഷ്മഭ്യാം=വാതകഫങ്ങളെക്കൊണ്ടുണ്ടാകുന്നു. ആൎദ്രാണി=ആൎദ്രാൎശസ്സുകൾ. അസ്രപിത്തതഃ=പിത്തരക്തങ്ങളെക്കൊണ്ടുണ്ടാകുന്നു.

അർശാംസി ശസ്ത്രക്ഷാരാഗ്നിലേപാദ്യംഗൈരുപാചരേൽ ദൃശ്യാന്യദൃശ്യാനി പുനഃ സദാന്തഃപരിമാർജ്ജനൈഃ * ദൃശ്യാനി അർശാംസി=കണ്ണുകൊണ്ടു കാണ്മാൻ കഴിയുന്ന അർശസ്സുകളെ. ശസ്ത്രക്ഷാരാഗ്നിലേപാദ്യംഗൈഃ=ശസ്ത്രപ്രയോഗം, ക്ഷാരപ്രയോഗം, അഗ്നിപ്രയോഗം, ഔഷധലേപനം, അഭ്യംഗം ഇവകൊണ്ടു്. ഉപാചരേൽ=ചികിത്സിക്കണം. അദൃശ്യാനി പുനഃ=അദൃശ്യങ്ങളായ അർശസ്സുകളെയാകട്ടെ. സദാന്തഃപരിമാർജ്ജനൈഃ=എപ്പോഴും ഉള്ളിൽ പരിമാർജ്ജനം ചെയ്യുന്നതുകൊണ്ടു ചികിത്സിക്കണം. പരിമാർജ്ജനം=ശോധനം.

നിർഗ്ഗതം ദോഷപൂർണ്ണത്വാദർശോ വാതകഫോൽബണം സസ്തംഭകണ്ഡൂരുക്ശോഫമഭ്യജ്യ യമകേന തു വാതഘ്നപത്രനിഷ്ക്വാഥേ ധാന്യാമ്ലേ വാവഗാഹയേൽ സേചയേദ്വാ ശകൃന്മൂത്രഗ്രഹേ ത്വേവം സമാചരേൽ * ദോഷപൂർണ്ണത്വാൽ=ദോഷങ്ങൾ നിറഞ്ഞിരിക്കകൊണ്ടു്. നിർഗ്ഗതം=പുറത്തേക്കു പുറപ്പെട്ടതായ. വാതകഫോൽബണം=വാതകഫോൽക്കടമായ. സസ്തംഭകണ്ഡൂരുക്ശോഫം=സ്തംഭനവും ചൊറിയും വേദനയും നീരുമുള്ളതായ. അർശഃ=അർശസ്സിനെ. യമകേന അഭ്യജ്യ=യമകസ്നേഹം കൊണ്ടു തേച്ചു്. വാതഘ്നപത്രനിഷ്ക്വാഥേ=വാതഹരൗഷധങ്ങളുടെ ഇലയിട്ടു തിളപ്പിച്ചുണ്ടാക്കിയ വെള്ളത്തിൽ. ധാന്യാമ്ലേ വാ=അഥവാ കാടിയിൽ. അവഗാഹയേൽ=അവഗാഹനം ചെയ്യിക്കണം. അവഗാഹനം=ചൂടുവെള്ളത്തിൽ രോഗിയെ ഇറക്കി ഇരുത്തുക. ഇതാണു് അവഗാഹസ്വേദമെന്നു പറയുന്നതു്. അതല്ലെങ്കിൽ സേചയേദ്വാ=വെള്ളംകൊണ്ടു കഴുകുകയുമാകാം. ശകൃന്മൂത്രഗ്രഹേ തു=മലമൂത്രങ്ങൾക്കു ബന്ധമുണ്ടെങ്കിലാകട്ടെ. ഏവം സമാചരേൽ=സേചനമാണു് ചെയ്യേണ്ടതു്.

സ്വിന്നം നിഷ്പീഡിതം പത്രം സ്നുഹ്യാഃ പായൗ നിധാപയേൽ ദുർന്നാമകൃമികണ്ഡൂതിശോഫരുക്ശാന്തികൃൽ പരം * സ്നുഹ്യാഃ പത്രം=കള്ളിയുടെ ഇല. ഇതു് വാട്ടിപ്പിഴിഞ്ഞു ഗുദദ്വാരത്തിങ്കൽ വെക്കുക. ദുർന്നാമം=അർശസ്സ്. കൃമി=പുഴു. കണ്ഡൂതി=ചൊറിച്ചിൽ. ശോഫം=നീരു്. രുക്=വേദന. ഇവ ശമിക്കും.

കള്ളിച്ചോറുവരട്ടമഞ്ഞൾകടുകാലാബുപ്രവാളം തഥാ ഉലൊൽതാൻ ചിരിവില്വകസ്യ തളിരും മേത്തോന്നി കന്നിക്ക ആർക്കം പാൽ ചാണായുധസ്യ ച ശകൃന്നിർഗ്ഗുണ്ഡ്യതാമശാസാം ആട്ടിൻ നീരിലരച്ചു ലേപനമിദം ക്ഷാരാൽ പരം ഭേഷജം * ചിരിവില്വം=ആവൽ. അലാബുപ്രവാളം=ചുരയ്ക്കട തളിർ. ആർക്കപാൽ=എരുക്കിൻപാൽ. ചാണായുധശകൃൽ=കോഴിയുടെ മലം. ശേഷം സ്പഷ്ടം. ഇതിൽ പറഞ്ഞ മരുന്നുകളെ ആട്ടിൻമൂത്രത്തിലരച്ചു പുരട്ടുന്നത് അർശ്ശസ്സുകൾക്ക് ക്ഷാരത്തെക്കാളും വലിയ മരുന്നാകുന്നു.

കിംശുകബീജപരാഗൈർല്ലശുനപുനർന്നവപ്രവാളസംയുക്തൈഃ പോട്ടലകംതിലജാക്തം സ്വേദയദർശാംസി നാശയതി * കിംശുകബീജപരാഗം=മുരുക്കിൻകുരുപ്പൊടി. ലശുനം=വെള്ളുള്ളി. പുനർന്നവപ്രവാളം=തഴുതാമയുടെ തളിര്. ഇവകൊണ്ട് പോട്ടലകം=കിഴി. മരുന്നരച്ചു ശീലയിൽ പരത്തി എണ്ണയിൽ നനച്ചു പ്രയോഗിക്കുക. ഇതുകൊണ്ടു സ്വേദമുണ്ടാകയും അർശ്ശസ്സുകൾ ശമിക്കയും ചെയ്യും.

ശിരീഷബീജസമ്മിശ്രാം ലാംഗലീം പരിപേഷിതാം സമൃഗാലേപനം ദദ്യാദർശസാമുപശാന്തയേ * ശിരീഷബീജം=നെന്മേനിവാകക്കുരു. ലാംഗലി=മേത്തോന്നി. രണ്ടും കൂട്ടിയരച്ചു വഴിപോലെ ആലേപനം ചെയ്ക (പുരട്ടുക) അർശ്ശസ്സുകൾ ശമിക്കും.

ശുണ്ഠീകുഷ്ഠവിളംഗാഗ്നിലാംഗല്യഭ്രകസംയുതൈഃ കൃഷ്ണാവിദാരിസിന്ധൂത്ഥഹേമക്ഷീരീനികുംഭകൈഃ സ്നുഗർക്കക്ഷീരസഹിതം ഗോമൂത്രേ തിലജം പചേൽ. അർശാംസി ശാതയത്യേതദഭ്യംഗാൽ ക്ഷാരവൽ ദ്രുതം * ശുണ്ഠി=ചുക്ക്. കുഷ്ഠം=കൊട്ടം. വിളംഗം=വിഴാലരി. അഗ്നി=കൊടുവേലിക്കിഴങ്ങ്. ലാംഗലി=മേത്തോന്നി. അഭ്രകം. കൃഷ്ണാ=തിപ്പലി. വിദാരി=പാൽമുതുക്കിൻകിഴങ്ങ്. സിന്ധൂത്ഥം=ഇന്തുപ്പ്. ഹേമക്ഷീരി=എരുമക്കള്ളി. നികുംഭകം=നാഗദന്തി. ഇവ കല്ക്കവുമായി ഗോമൂത്രത്തിൽ എണ്ണ കാച്ചുക. സ്നുക്=കള്ളി. അർക്കം=എരുക്ക്. ഇവയുടെ പാലും

ചേക്കണം. ഈ എണ്ണ പുരട്ടിയാൽ ക്ഷാരം വെച്ചാലെന്ന പോലെ അൎശസ്സുകൾ മുറിഞ്ഞുപോകും.

കാട്ടപ്പപത്രസ്വരസേ സിദ്ധം തൈലഞ്ച തൽഗുണം * കാട്ടപ്പയുടെ ഇല ഇടിച്ചുപിഴിഞ്ഞ നീരിൽ കാച്ചിയ എണ്ണയും മേൽപ്രകാരംതന്നെ.

അൎക്കമൂലം ശമീപത്രമൎശസാം ധൂപനം ഹിതം * അൎക്കമൂലം=എരുക്കിൻവേര്. ശമീപത്രം=വന്നിയില. ഇവകൊണ്ടു പുകക്കുക. അൎശസ്സിങ്കൽ ഹിതമാകുന്നു.

തുമ്പ കാട്ടപ്പയും കപ്പമഞ്ഞളും കാടിയിൽ പചേൽ തേ നോപനാഹം കുൎവ്വീത മൂന്നാമയനിവൃത്തയേ * ഇതിലെ മരുന്നുകൾ കാടിയിൽ വേവിച്ച് അതുകൊണ്ട് ഉപനാഹസ്വേദം ചെയ്താൽ അൎശസ്സുകൾ ശമിക്കും. ഉപനാഹസ്വേദം=മരുന്നു ചൂടോടുകൂടി വെച്ചുകെട്ടി ചെയ്യുന്ന സ്വേദം.

ഗുദേ പ്രവേശയേദ്വൎത്തിം നിശാപഥ്യാസമന്വിതൈഃ വനസൂരണകുശ്മാണ്ഡഗുഞ്ജാബീജൈഃ കൃതാം ഭിഷക് * നിശാ=മഞ്ഞൾ. പഥ്യാ=കടുക്ക. വനസൂരണം=കാട്ടുചേന. കുശ്മാണ്ഡം=കുമ്പളങ്ങ. ഗുഞ്ജാബീജം=കുന്നിക്കുരു. ഇവ അരച്ച് ശീലയിൽ പരത്തി തിരിയാക്കി ആ തിരി ഗുദത്തിങ്കൽ കടത്തുക. അൎശസ്സ ശമിക്കും.

ഉദ്ധേഽൎശസി ഹരേദ്രക്തം ജളൂകാശസ്ത്രസൂചിഭിഃ സഞ്ചിതേ ദുഷ്ടരുധിരേ ഹൃതേ സമ്പദ്യതേ സുഖീ * ഉദ്ധേ അൎശസി=ഉറപ്പോടുകൂടിയ അൎശസ്സിങ്കൽ. ജളൂകാശസ്ത്രസൂചിഭിഃ=ജളൂക (അട്ട) ശസ്ത്രം (ആയുധം) സൂചി. ഇവയെക്കൊണ്ട്. രക്തം ഹരേൽ=രക്തത്തെ കളയണം. സഞ്ചിതേ ദുഷ്ടരുധിരേ ഹൃതേ=സഞ്ചിതമായ (കെട്ടിനിൽക്കുന്ന) ദുഷ്ടരക്തം കളഞ്ഞാൽ. സുഖീ സമ്പദ്യതേ=രോഗി സുഖത്തെ പ്രാപിക്കും.

വനസൂരണനിഷ്ക്വാഥേ പഞ്ചകോലേന മിശ്രിതം ഘൃതം സതക്രം വിപചേൽ പീതം തൽ ഗുദജാപഹം * വനസൂരണം=കാട്ടുചേന. ഇതിന്റെ കഷായത്തിൽ പഞ്ചകോലം കല്ക്കം ചേൎത്ത് മോരുംകൂട്ടി കാച്ചിയ നെയ് സേവിക്കുക. അൎശസ്സ ശമിക്കും.

ദുസ്പർശകേന ബില്വേന യവാന്യാ നാഗരേണ വാ ഏകൈകേനാപി സംയുക്താ പാഠാ ഹന്ത്യർശസാം രുജം * ദുസ്പർശകം=കൊടുത്തുവ്വവേര്. വില്വം=കൂവളത്തിൻവേര്. യവാനി=ജീരകം. നാഗരം=ചുക്ക്. ഇവ നാലുംകൂടി ആറുകഴഞ്ച്. പാടക്കിഴങ്ങ് ആറുകഴഞ്ച്. ഇവ കഷായം അശ്സ്സുകളെ ശമിപ്പിക്കും.

ചിരിവില്വപുനർന്നവവഹ്ന്യഭയാകണനാഗരസൈന്ധവപക്വജലം ഗുദകീലഭഗന്ദരഗുന്മഹരം ജഠരാഗ്നിവിവർദ്ധനമാശുഗുണം * ചിരിവില്വം=ആവൽകുരുന്ന്. പുനർന്നവം=തവിഴാമ. വഹ്നി=കൊടുവേലിക്കിഴങ്ങ്. അഭയാ=കടുക്ക. കണാ=തിപ്പലി. നാഗരം=ചുക്ക്. സൈന്ധവം=ഇന്തുപ്പ്. ഇവ കഷായം. അശ്സ്സ്, ഭഗന്ദരം, ഗുന്മം, ഇവ ശമിക്കും. ജഠരത്തിങ്കലെ അഗ്നിയെ വേഗത്തിൽ വർദ്ധിപ്പിക്കും.

ദുരാലഭാനാഗരവില്വപഥ്യാകണാഗ്നിഭിഃ കല്പിതമംബുപേൽ? ദുരാലഭാ=കൊടുത്തുവ്വവേര്. നാഗരം=ചുക്ക്. വില്വം=കൂവളത്തിൻവേര്. പഥ്യാ=കടുക്ക. കണാ=തിപ്പലി. അഗ്നി=കൊടുവേലിക്കിഴങ്ങ്. ഇവ കഷായം സേവിക്കുക. ഫലം പൂർവ്വവൽ.

വർഷാഭൂനാഗരാഗ്നീനാം കഷായസിദ്ധം പയസ്തഥാ * വർഷാഭൂ=തവിഴാമവേര്. നാഗരം=ചുക്ക്. അഗ്നി=കൊടുവേലിക്കിഴങ്ങ്. ഇവയുടെ കഷായത്തിൽ പാൽ കാച്ചി സേവിക്കുക. ഫലം പൂർവ്വവൽ.

പാഠാ സൂരണകന്ദം ച ചാങ്ഗേരീ വ്യോഷചിത്രകം യവാഷദീപ്യവൈകങ്കതവൃശ്ചീവഗ്രന്ഥികം ച [illegible] ഉന്മജ്ജിയേദേകശോ ദ്വിത്രിസമസ്തശഃ * പാഠാ=പാടക്കിഴങ്ങ്. സൂരണകന്ദം=കാട്ടുചേന. ചാങ്ഗേരീ=പുളിയാറില. വ്യോഷം=ചുക്ക് മുളക് തിപ്പലി. ചിത്രകം=കൊടുവേലിക്കിഴങ്ങ്. യവാഷം=കൊടുത്തുവ്വവേര്. ദീപ്യം=അയമോദകം. വൈകങ്കതം=ഇന്തുക്കട്ടം. വൃശ്ചീവം=തവിഴാമവേര്. ഗ്രന്ഥികം=കാട്ടുതിപ്പലിവേര്. ഇവ അരച്ച് വേവിച്ച് മുക്കുടിയുണ്ടാക്കുക. ഇവയിൽ ഒന്നോ രണ്ടോ

മൂന്നോ കൂട്ടം മാത്രമെടുത്തോ മുഴുവൻകൂട്ടിയോ വേണം മുക്കടിയുണ്ടാക്കുവാൻ. ഈ മുക്കടി ദുൎന്നാമജിത്താകുന്നു. ദുൎന്നാമജിത്ത്=ദുൎന്നാമങ്ങളെ ജയിക്കുന്നത്. ദുൎന്നാമങ്ങൾ=അൎശസ്സുകൾ.

മൃല്ലിപ്തം സൌരണം കന്ദം പക്ത്വാഗ്നൗ പുടപാകവൽ അദ്യാൽ സതൈലലവണം ദുൎന്നാമവിനിവൃത്തയെ * സൌരണം കന്ദം=കാട്ടുചേനക്കിഴങ്ങ്. ഇത് മണ്ണിൽ പൊതിഞ്ഞ് ഇലകൊണ്ടുകെട്ടി കനലിൽ ചുട്ട് മണ്ണുവിണ്ടാൽ വാങ്ങി അരച്ച് എണ്ണയും ഇന്തുപ്പുംകൂട്ടി സേവിക്കുക. അൎശസ്സു ശമിക്കും.

കുടജഫലവില്വചിത്രകമഹൌഷധപ്രതിവിഷാവചാചവികാഃ ധന്വയവാഷം പഥ്യാ ദാരുഹരിദ്രാഗണോയമൎശോഘ്നഃ * കുടജഫലം=കുടകപ്പാലയരി. വില്വം=കൂവളത്തിൻവേര്. ചിത്രകം=കൊടുവേലിക്കിഴങ്ങ്. മഹൌഷധം=ചുക്ക്. പ്രതിവിഷാ=അതിവിടയം. വചാ=വയമ്പ്. ചവികാ=കാട്ടുമുളകിൻവേര്. ധന്വയവാഷം=കൊടുത്തൂവ്വവേര്. പഥ്യാ=കടുക്ക. ദാരു=ദേവതാരം. ഹരിദ്രാ=മഞ്ഞൾ. ഈ ഔഷധഗണം അൎശോഘ്നമാകുന്നു. അൎശോഘ്നം=അൎശസ്സുകളെ ഹനിക്കുന്നത്.

ഹുതഭുഗജമോദസൈന്ധവമാഗധമരിചൈസ്സമാ പഥ്യാ അമ്ലോദശ്വിൽപീതാ പാണ്ഡ്വൎശോവഹ്നിമാന്ദ്യശൂലഹരാ * ഹുതഭുക്=കൊടുവേലിക്കിഴങ്ങ്. അജമോദം=അയമോദകം. സൈന്ധവം=ഇന്തുപ്പ്. മാഗധം=തിപ്പലി. മരിചം=കുരുമുളക്. ഇവ സമം. പഥ്യാ=കടുക്ക. ഇത് മുൻപറഞ്ഞ മരുന്നുകളെല്ലാംകൂടിയേടത്തോളം. പൊടിച്ച് പുളിച്ച മോരിൽ (അമ്ലോദശ്വിൽ) സേവിക്കുക. പാണ്ഡുരോഗം, അൎശസ്സ്, അഗ്നിമാന്ദ്യം, വയറുവേദന ഇവ ശമിക്കും.

ചൂൎണ്ണീകൃതാഃ ഷോഡശ സൂരണസ്യ ഭാഗാസ്തതോൎദ്ധേന ച ചിത്രകസ്യ മഹൌഷധാൽ ദ്വേ മരിചസ്യ ചൈകോ ഗുളേന ദുൎന്നാമജയായ പിണ്ഡീ * സൂരണം=കാട്ടുചേന. ഇതു് പതിനാറുഭാഗം. ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഇത് അതിൽ പകുതി (എട്ടുഭാഗം) മഹൌഷധം=ചുക്ക്. ഇത് രണ്ടുഭാഗം. മരിചം=കുരുമുളക്. ഇത് ഒരു ഭാഗം. ഇവ പൊടിച്ച് ശൎക്കരചേൎത്ത് ഉണ്ടാക്കിയ പിണ്ഡി അൎശസ്സുകളെ ജയിക്കും. പിണ്ഡി=ഗുളിക (വടകം.)

ദുരാലഭാ ച മുസ്താ ച സാജമോദാ ഹരീതകീ പിപ്പലീ പിപ്പലീമൂലം ചിത്രകോ ഹസ്തിപിപ്പലീ ഏതേഷാം കാർഷികാൻ ഭാഗാംസ്ത്രിവൃതാ ച സമന്വിതാൻ ശൃംഗിവേരപലം ചൈവ വിംശൽ ഗുളപലം ഭവേൽ അക്ഷമാത്രാം തു ഗുളികാം ഭക്ഷയേൽ പ്രാതരുത്ഥിതഃ പാർശ്വശൂലേച്ഛർദ്ദ്യുദാവർത്ത ദുർനാമ്നി ച ഹിതാ പരം * ദുരാലഭാ=കൊടുത്തൂവവേര്. മുസ്താ=മുത്തങ്ങ. അജമോദം=അയമോദകം. ഹരീതകീ=കടുക്ക. പിപ്പലീ=തിപ്പലി. പിപ്പലീമൂലം=കാട്ടുതിപ്പലിവേര്. ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഹസ്തിപിപ്പലീ=അത്തിത്തിപ്പലി. ഇവ മുമ്മൂന്നുകഴഞ്ച്. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. മുമ്പറഞ്ഞവയെല്ലാം കൂടിയേടത്തോളം. ശൃംഗിവേരം=ചുക്ക്. ഇത് ഒരുപലം. ഗുളം=ശർക്കര. ഇതു ഇരുപതു പലം. എല്ലാം കൂട്ടി അരച്ചു താന്നിക്കപ്രമാണത്തിൽ ഗുളികയാക്കുക. ഈ ഗുളിക രാവിലെ എഴുന്നേററ ഉടനെ സേവിക്കുക. വാരിവേദന, ഉദാവർത്തം, അർശസ്സ് ഇവ ശമിക്കും.

* പലാനി പഞ്ച പഥ്യായാഃ പലേ മരിചജീരകേ പിപ്പലീ പിപ്പലീമൂലചവ്യചിത്രകനാഗരം പലാഭിവൃദ്ധം ക്രമശോ യവക്ഷാരപലദ്വയം ഭല്ലാതകഫലാന്യഷ്ടൗ തദ്വൽ സൂരണകന്ദകം ഗുളേന ഗുളികാം കുര്യാദക്ഷമാത്രപ്രമാണതഃ ഭക്ഷയേൽ പ്രാതരുത്ഥായ തക്രം ശീതം പിബേദനു നാശയേയുഃ ഷഡർശാംസി യഥാ വജ്ര ഇവാസുരാൻ കാങ്കായനേന വിഹിതാഃ ശസ്ത്രക്ഷാരാഗ്നിഭിർവിനാ * പഥ്യാ=കടുക്ക. അഞ്ചുപലം. മരിചം=കുരുമുളക്. ജീരകം. ഇവ ഈരണ്ടു പലം. പിപ്പലീ=തിപ്പലി. പിപ്പലീമൂലം=കാട്ടുതിപ്പലിവേര്. ചവ്യം=കാട്ടുമുളകിൻവേര്. ചിത്രകം=കൊടുവേലിക്കിഴങ്ങ്. നാഗരം= ചുക്ക്. ഇവ ക്രമത്തിൽ ഓരോപലം വീതം ഇരട്ടിച്ച്. യവക്ഷാരം=ചവർക്കാരം രണ്ടുപലം. ഭല്ലാതകം=ചേരിൻകുരു (ശുദ്ധിചെയ്തു) എട്ടുപലം. സൂരണകന്ദകം=കാട്ടുചേന എട്ടുപലം. ഇവ ശർക്കരചേർത്തു താന്നിക്കപ്രമാണം ഗുളികയാക്കുക. ഈ ഗുളിക രാവിലെ എഴുന്നേററു സേവിക്കുകയും അതിനുമേലെ പച്ചമോര് കുടിക്കു

കയും ചെയ്യും. ഇത് യുദ്ധത്തിങ്കൽ വജ്രായുധം അസുരന്മാരെയെന്നപോലെ ആറുപ്രകാരത്തിലുള്ള അർശസ്സുകളേയും നശിപ്പിക്കും. അർശസ്സുകളെ കീറാനും മുറിക്കാനും ക്ഷാരംവെച്ചു പഴുപ്പിക്കാനും പൊള്ളിക്കാനും ഭയപ്പെട്ടിട്ടു കാങ്കായനമഹർഷി കണ്ടുപിടിച്ചതാണ് ഈ ഗുളിക.

ഗുദശ്വയഥുശൂലാർത്തോ മന്ദാഗ്നിർഗ്ഗുളികാഃ പിബേൽ ഹിംഗ്വാദിനാ തക്രം വാ ഖാദേൽ ഗുളഹരീതകീഃ * ഗുദശ്വയഥുശൂലാർത്തഃ=ഗുദത്തിങ്കൽ ശ്വയഥു (നീര്) വേദന എന്നിവ കൊണ്ട് ആർത്തനായവൻ. മന്ദാഗ്നിഃ=അഗ്നിമാന്ദ്യമുള്ളവൻ. ഇങ്ങിനെയിരിക്കുന്ന അർശോരോഗി ഗുന്മചികിത്സയിൽ പറയുന്ന ഹിംഗ്വാദികളെ ('ഹിംഗുവചാവിജയാ പശുഗന്ധാ' ഇത്യാദി) സേവിക്കണം. അന്നപാനമായി മോരും സേവിക്കണം. ഗുളം=ശർക്കര. ഹരീതകീ=കടുക്ക. ഇവയെ കടിച്ചുതിന്നുകയുമാം.

യോ ജാതോ ഗോരസഃ ക്ഷീരാദ്വഹ്നിമൂലാവചൂർണ്ണിതാൽ പിബംസ്തമേവ തേനൈവ ഭുഞ്ജാനോ ഗുദജാൻ ജയേൽ * വഹ്നിമൂലം=കൊടുവേലിക്കിഴങ്ങ്. ഇത് അരച്ചുണക്കിപ്പൊടിച്ച് ആ പൊടി പാലിൽ വിതറി ആ പാൽ കാച്ചി മോരുണ്ടാക്കുക. ആ മോരിൽ മുൻപറഞ്ഞ മരുന്ന് സേവിക്കുക. ആ മോരു തന്നെ കൂട്ടിയുണ്ണുകയും ചെയ്യു. അർശസ്സുകൾ ശമിക്കും.

ധാന്യോപകുഞ്ചികാ പഥ്യാ ഹപുഷാ പിപ്പലീദ്വയം സൈന്ധവഗ്രന്ഥികഷഢീയവാന്യഗ്നിമഹൌഷധൈഃ ചൂർണ്ണിതൈർഘൃതപാത്രസ്ഥം നാത്യമ്ലം തക്രമാസുതം തക്രാരിഷ്ടം പിബേജ്ജാതം വ്യക്താമ്ലകടുകം തതഃ ദീപനം രോചനം ബല്യം ഗുദാങ്കുരവിനാശനം * ധാന്യം=കൊത്തമ്പാലയരി. ഉപകുഞ്ചികം=കരിഞ്ചീരകം. പഥ്യാ=കടുക്ക. ഹപുഷാ=അടയ്ക്കാമണിയൻ വേര്. പിപ്പലീദ്വയം=തിപ്പലിയും അത്തിത്തിപ്പലിയും. സൈന്ധവം=ഇന്തുപ്പ്. ഗ്രന്ഥികം=കാട്ടുതിപ്പലിവേര്. ഷഢീ=കച്ചൂരിക്കിഴങ്ങ്. യവാനി=ജീരകം. അഗ്നി=കൊടുവേലിക്കിഴങ്ങ്. മഹൌഷധം=ചുക്ക്. ഇവ പൊടിക്കുക. ആ പൊടി, നെയ്യാക്കിമയക്കിയ മൺപാത്രത്തിങ്കൽ അധികം പുളി

പ്പില്ലാത്തതായ മോര് ആക്കിവെച്ചതിൽ ചേർത്തു സൂക്ഷിക്കുക. ഇതിന്നു തക്രാരിഷ്ടം എന്നു പേര്. ഈ അരിഷ്ടം അമ്ലരസവും എരിവുരസവും വ്യക്തമായാൽ ഇഷ്ടംപോലെ സേവിക്കുകയും ചെയ്യു. ദീപനവും, രോചനവും, ബലപ്രദവും, ഗുദാങ്കുരങ്ങളെ (അർശസ്സുകളെ) നശിപ്പിക്കുന്നതുമാകുന്നു.

തുലാം ലശുനകന്ദാനാമിത്യാദി ച ഘൃതം പിബേൽ * "തുലാം ലശുനകന്ദാനാം" ഇത്യാദിഘൃതത്തെ (ലശുനഘൃതത്തെ) സേവിക്കണം.

തുലാം സൂരണകന്ദസ്യ തദ്വൽ വഹ്നിമൂലതഃ പാഠായവാനീപൂതികകണ്ടകാരീമഹൗഷധം ദേവദ്രുവില്വചവികാകൃഷ്ണാമൂലകലിംഗകം പൃഥക് പഞ്ചപലം ചൈതൽ ക്ഷുണ്ണം തോയേ വിപാചയേൽ പാദശിഷ്ടേ കഷായേസ്മിൻ ഘൃതാൽ ദ്വിപ്രസ്ഥം വപേൽ പഞ്ചകോലകദീപ്യൈലായവാനീദ്വയസൈന്ധവൈഃ ദ്വിക്ഷാരമധുകദ്രാക്ഷാ മുസ്താദേവദ്രുവത്സകൈഃ കട്ടുകാതിവിഷാപാഠാ വില്വംഗഹിമധാന്യകൈഃ കല്ക്കൈഃ സ്നേഹക്രേണ പയസാ ക്രമാൽ ദ്വിത്രിഗുണേന ച മാതുലുംഗാർദ്രകനിശാച്ഛാർദ്ദ്രേതിസ്വരസേന ച ചതുർഗ്ഗുണേന യുക്തം തൽ സിദ്ധമർശാംസി നാശയേൽ * സൂരണകന്ദം=കാട്ടുചേന ഒരുതുലാം. വഹ്നിമൂലം=കൊടുവേലിക്കിഴങ്ങ്. ഇത് അതിൽ പകുതി. പാഠാ=പാടക്കിഴങ്ങ്. യവാനീ=കൊട്ടത്തുവ്വവേര്. പൂതീകം=ആവൽത്തൊലി. കണ്ടകാരി=കണ്ടകാരിവഴുതിനവേര്. മഹൗഷധം=ചുക്ക്. ദേവദ്രു=ദേവതാരം. വില്വം=കൂവളത്തിൻവേര്. ചവികാ=കാട്ടുമുളകിൻവേര്. കൃഷ്ണാമൂലം=കാട്ടുതിപ്പലിവേര്. കലിംഗകം=കുടകപ്പാലവേരിന്മേൽതൊലി. ഇവ ഓരോന്നും അയ്യഞ്ചുപലം ഇടിച്ചു വെള്ളത്തിൽ കഷായം വെക്കുക. നാലൊന്നായാൽ അരിച്ചു രണ്ടിടങ്ങഴി നെയ്യും ചേർക്കുക. പഞ്ചകോലകം=പഞ്ചകോലം. ദീപ്യം=അയമോദകം ഏലാ=ഏലത്തരി. യവാനീദ്വയം=ജീരകവും കരിഞ്ചീരകവും സൈന്ധവം=ഇന്തുപ്പ്. ദ്വിക്ഷാരം=തുവർച്ചിലക്കാരവും ചവർക്കാരവും. മധുകം=ഇരട്ടിമധുരം. ദ്രാക്ഷാ=മുന്തിരിങ്ങ. മുസ്താ=മുത്തങ്ങ. ദേവദ്രു=ദേവതാരം. വത്സകം=കുടകപ്പാലയരി. കടുകാ=കടുകരോഹ

ണി. അതിവിഷാ=അതിവിടയം. പാഠാ=പാടക്കിഴങ്ങ്. വിളംഗം=വിഴാലരി. ഹിമം=ചന്ദനം. ധാന്യകം=കൊത്തമ്പാലയരി. ഇവ കല്ക്കം [illegible] നെയ്യ കാച്ചുക. നെയ്യിൽ രണ്ടിരട്ടി മോരും [illegible] പാലും, മാതളനാരങ്ങ, ഇഞ്ചി പച്ച[illegible] പുളിയാരില [illegible] ഇടിച്ചുപിഴിഞ്ഞ നീര് നാലിരട്ടിയും കൂട്ടി കാച്ചി [illegible] ഇതു അൎശസ്സുകളെ [illegible].

ഗ്രഹണീവൽ ക്രിയാം കുൎയ്യാദൎശസാം ഭിന്നവൎച്ചസാം അൎശസാം [illegible] ഉദാവൎത്തവദൌഷധം അതിപ്രവൃത്തരക്താനാം രക്തപിത്താതിസാരവൽ * ഭിന്നവൎച്ചസാം=മലം അയഞ്ഞിട്ടുള്ള. അൎശസാം=അൎശസ്സുകൾക്ക്. ഗ്രഹണീവൽ=ഗ്രഹണിക്കെന്നപോലെ. ക്രിയാം കുൎയ്യാൽ=ചികിത്സ ചെയ്യണം. ബദ്ധശകൃതാം=മലം ബന്ധിച്ചിട്ടുള്ള. അൎശസാം=അൎശസ്സുകൾക്ക് ഉദാവൎത്തവൽ=ഉദാവൎത്തത്തിനെന്നപോലെ (ചികിത്സ ചെയ്യണം) അതിപ്രവൃത്തരക്താനാം=അധികം രക്തംപോകുന്ന. അൎശസാം=അൎശസ്സുകൾക്ക് രക്തപിത്താതിസാരവൽ=രക്തപി[illegible]കൾക്കെന്നപോലെ ചികിത്സചെയ്യണം.

[illegible] കിരാതതിക്തകധന്വയവാസാ സവത്സകാഃ കഥിതാഃ [illegible] പ്രശമനാ മാൎദ്ദിതാഗുശീരനിംബായുതാ * ചന്ദനാ കിരാതതിക്തകം=പുത്തരിച്ചുണ്ടവേര് (അഥവാ കിരിയാത്ത). ധന്വയവാസം=കൊടുത്തൂവ്വവേര്. വത്സകം=കുടകപ്പാലവേര്. മാൎദ്ദിതാ=മരമഞ്ഞത്തൊലി. ഉശീരം=രാമച്ചം. നിംബം=വേപ്പിൻതൊലി. ഇവ കഷായം രക്താൎശസ്സുകളെ ശമിപ്പിക്കും.

[illegible] കൃഷ്ണാ [illegible] വത്സകവല്കലൈഃ തഥാ കനിംബ[illegible]വൽ * മുസ്താ=മുത്തങ്ങ. ധ[illegible] [illegible] കൃഷ്ണാ=തിപ്പലി. വ[illegible]=ശതാ[illegible] വത്സകവല്ക്കലം=കുടകപ്പാലത്തൊലി. കനിംബം=പുത്ത[illegible]വേര് മധുകം=ഇരട്ടിമധുരം. യവാസം=കൊടുത്തൂവ്വവേര് കം=ജലം, (കഷായം). ഫലം പൂൎവ്വവൽ.

ധൌതകൃഷ്ണതിലാൽ കല്ക്കം നവനീതേന ലേഹയേൽ * ധൌതകൃഷ്ണതിലം=ധൌതമായ (അരിച്ച) കറുത്ത എള്ള്. ക

ല്കം=അരച്ച മരുന്നു്. നവനീതം=വെണ്ണ. തിലകല്കവും വെണ്ണയും കൂട്ടി ലേഹംപോലെയാക്കി സേവിക്കുക. ഈ ഔഷധം രക്താശ്ശസ്സുകൾക്കു ഹിതമാകുന്നു.

ഫാണിതം കുടജോത്ഥഞ്ച രക്താശ്ശസി യോജയേൽ ശീതൈരഭ്യംഗസേകാദീൻ രക്തസ്യ സ്തംഭനായ ച * കുടജോത്ഥം ഫാണിതം=കുടജഫാണിതം. ഇതു രക്താശ്ശസ്സിങ്കൽ പ്രയോഗിക്കാം. ശീതൈഃ=ശീതൌഷധങ്ങളെക്കൊണ്ടു്. അഭ്യംഗസേകാദീൻ=അഭ്യംഗം സേകം മുതലായവയേയും ചെയ്യു. എന്നാൽ രക്തം സ്തംഭിക്കും.

കുടജഫലത്വക് ചന്ദനഘനതിക്താശീരസാധിതം സർപ്പിഃ ദാർവ്വീത്രായന്തീസഹിതം രക്തഗുദജശൂലഘ്നം * കുടജഫലം=കുടകപ്പാലയരി. ത്വക്=ഏലവംഗത്തൊലി. ചന്ദനം. ഘനം=മുത്തങ്ങ. തിക്താ=പുത്തരിച്ചുണ്ടവേര്. ഉശീരം=രാമച്ചം ഇവ കല്കമായി. ദാർവ്വി=മരമഞ്ഞൾ. ത്രായന്തീ=ബ്രഹ്മി. ഇവയുടെ നീരിൽ നെയ്ക്കാച്ചുക. രക്താശ്ശസ്സും ശൂലവും ശമിക്കും.

കുടജത്വക്തുലാക്വാഥേ ഘൃതപ്രസ്ഥം വിപാചിതം കലിംഗയഷ്ടീമധുകദ്രാക്ഷാചന്ദനകല്കിതം ത്രായന്തീരസദുഗ്ദ്ധാഢ്യം രക്താശ്ശോനാശനം പരം * കുടജത്വക്=കുടകപ്പാല (വേരിന്മേൽ) തൊലി കഴഞ്ചുലാം. കഷായം വെച്ചു് ഒരിടങ്ങഴി നെയ് കാച്ചുക. കല്കത്തിനു—കലിംഗം=കുടകപ്പാലയരി. യഷ്ടീമധുകം=ഇരട്ടിമധുരം. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. ചന്ദനം. ഇവ അരച്ചു ചേർക്കുക. ത്രായന്തീരസം=ബ്രഹ്മിനീര്. ദുഗ്ദ്ധം=പാൽ. ഇവയും ചേർക്കണം. രക്താശ്ശസ്സുകൾ ശമിക്കും.

ഉശീരകിഞ്ജല്കമൃണാളശീതശതാവരീവത്സവൃഷാംബുദൈഃ തഥാ രക്താശ്ശസാം ഹന്തി രുജം കഷായഃ കാളാരിമേഷോത്ഥമഥിതം ച * (൧) ഉശീരം=രാമച്ചം. കിഞ്ജല്കം=താമരയല്ലി. മൃണാളം=താമരവളയം. ശീതം=ചന്ദനം. ശതാവരീ=ശതാവരിക്കിഴങ്ങ്. വത്സം=കുടകപ്പാലയരി. വൃഷം=ആടലോടകം. അംബുദം=മുത്തങ്ങ. ഇവ കഷായം. (൨) കാളാരിമേഷോത്ഥം=കറു

ത്ത കരുവേപ്പിലത്തൊലികൊണ്ടുള്ള കഷായം. (൩.) അഭീരുജം=ശതാവരികൊണ്ടുള്ള കഷായം — ഇവ മൂന്നും രക്താശ്ശസ്സുകളുടെ ഉപദ്രവം ശമിപ്പിക്കും.

ദാവീബലാദിസർപ്പിശ്ച യോജ്യം വൈദ്യേന ധീമതാ * ബുദ്ധിമാനായ വൈദ്യൻ 'ദാവീബലാദി' ഘൃതവും ഇതിങ്കൽ പ്രയോഗിക്കണം.

ലോധ്രകടംഗകടജസമംഗാശാല്മലീത്വചഃ ഹിമകേസരയഷ്ട്യാഹ്വസേവ്യം സഞ്ചൂർണ്ണിതം ഹിതം പിബേത്തണ്ഡുലതോയേന കല്ക്കിതഞ്ച മയൂരകം * ലോധ്രം=പാച്ചോറ്റിത്തൊലി. കടംഗം=പലകപ്പയ്യാനി. കടജം=കുടകപ്പാലയരി. സമംഗാ=പാറച്ചുണ്ടവേര്. ശാല്മലീത്വക്=പൂളത്തൊലി. ഹിമം=ചന്ദനം. കേസരം=നാഗപ്പൂവ്. യഷ്ട്യാഹ്വം=എരട്ടിമധുരം. സേവ്യം=രാമച്ചം. ഇവ പൊടിച്ച് അരിക്കാടിയിൽ സേവിക്കുക. മയൂരകം=കടലാടി. ഇതും മേൽപ്രകാരം സേവിക്കാം.

പൃശ്നിപർണ്ണീബലാവില്വതോയനാഗരസാധിതാ യവാഗൂ തക്രസംയുക്താ രക്തജേ ഗുദജേ ഹിതാ * പൃശ്നിപർണ്ണീ=മൂവ്വിലവേര്. ബലാ=കുറുന്തോട്ടിവേര്. വില്വം=കൂവളത്തിൻവേര്. തോയം=ഇരുവേലി. നാഗരം=ചുക്ക്. ഇവകൊണ്ടുണ്ടാക്കിയ കഞ്ഞി മോരുചേർത്തു സേവിക്കുക. രക്താശ്ശസ്സ് ശമിക്കും.

അപാമാർഗ്ഗതിലൈഃ സിദ്ധഃ ഖഡോ രക്താശ്ശസാം ഹിതഃ * അപാമാർഗ്ഗം=കടലാടി. തിലം=എള്ള്. ഇവകൊണ്ടുള്ള മുക്കുടി രക്താശ്ശസ്സുകളിൽ ഹിതമാകുന്നു.

(ഉദാവർത്തത്തിന്ന്)

ഉദാവർത്താർത്തമഭ്യജ്യ തൈലൈഃ ശീതജ്വരാപഹൈഃ സ്നിഗ്ദ്ധൈഃ സ്വേദയേദംഗം പിണ്ഡസേകാവഗാഹനൈഃ * ഉദാവർത്താർത്തം=ഉദാവർത്തരോഗത്താൽ പീഡിതനായ ആളെ. ശീതജ്വരാപഹൈഃ സ്നിഗ്ദ്ധൈഃ സ്നേഹൈഃ അഭ്യജ്യ=ശീതജ്വരഹരങ്ങളും ഏറ്റവും സ്നിഗ്ദ്ധങ്ങളുമായ സ്നേഹങ്ങളെക്കൊണ്ട് അഭ്യംഗം ചെയ്ത്. പിണ്ഡസേകാവഗാഹനൈഃ=പിണ്ഡം, സേകം, അവഗാഹനം എന്നിവകൊണ്ട്. അംഗം സ്വേദയേൽ=ശരീരം വിയർപ്പിക്കണം.

തതോസ്യ ദദ്യാൽ പായൌ ഇ വൎത്തിമംഗുഷ്ഠസന്നിഭാം കൃതാം ശ്യാമാത്രിവൃദ്ദന്തീപിപ്പലീനീലിനീഫലൈഃ വിചൂൎണ്ണിതൈസ്ത്രിലവണൈൎഗ്ഗുളഗോമൂത്രസംയുതൈഃ * തതഃ=വിയൎപ്പിച്ചതിനുശേഷം. അസ്യ=ഉദാവൎത്തരോഗിയുടെ. പായൌ=ഗുദത്തിങ്കൽ. അംഗുഷ്ഠസന്നിഭാം=പെരുവിരലോളം വലുപ്പമുള്ള. വൎത്തിം=തിരിയെ. ദദ്യാൽ=കൊടുക്കണം. അതിനുള്ള മരുന്നുകൾ പറയുന്നു—ശ്യാമാ=നാല്കോല്പക്കൊന്ന. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. ദന്തി=നാഗദന്തി. പിപ്പലി=തിപ്പലി. നീലിനീഫലം=വട്ടപ്പൂന്താളി. ത്രിലവണങ്ങൾ=ഇന്തുപ്പും തുവൎച്ചില ഉപ്പും. ഇവ പൊടിച്ച ശൎക്കരയും ഗോമൂത്രവും ചേൎത്തിട്ടാണ് തിരിയുണ്ടാക്കേണ്ടത്. ഈ തിരി ഗുദദ്വാരത്തിങ്കൽ പ്രയോഗിക്കണം.

കലത്ഥലശുനൈരണ്ഡപാഠാഗ്രന്ഥികനാഗരൈഃ കഷായഃ സയവക്ഷാരഃ ശൂലോദാവൎത്തനാശനഃ * കലത്ഥം=മുതിര. ലശുനം=വെളുള്ളുള്ളി. ഏരണ്ഡം=ആവണക്കിൻവേര്. പാഠാ=പാടക്കിഴങ്ങ്. ഗ്രന്ഥികം=കാട്ടുതിപ്പലിവേർ. നാഗരം=ചുക്ക്. ഇവ കഷായം യവക്ഷാരം ചേൎത്ത സേവിക്കുക. ശൂലവും ഉദാവൎത്തവും ശമിക്കും.

അഭയാകണകാളശാകദന്തീത്രിവൃദേരണ്ഡപുനൎന്നവാഘ്രിവില്വൈഃ ഗുളഹിംഗുപടൂൽക്കടഃ കഷായഃ പവനാദീനനുലോമയത്യശേഷാൻ * അഭയാ=കടുക്ക. കണം=തിപ്പലി. കാളശാകം=കഞ്ഞവേപ്പ്. ദന്തി=നാഗദന്തി. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. ഏരണ്ഡം=ആവണക്കിൻവേര്. പുനൎന്നവാഘ്രി=തവിഴാമവേര്. വില്വം=കൂവളത്തിൻവേര്. ഇവ കഷായം. ഗുളം=ശൎക്കര. ഹിംഗു=കായം. പടു=ഇന്തുപ്പ്. ഇവ മേമ്പൊടിചേൎത്ത സേവിക്കുക. വാതാദികളായ സകലത്തെയും സമീകരിക്കും.

ത്രിവൃൽകണാഭയാദന്തീവൃശ്ചീവാമലകൌഷധൈഃ ചിരിവില്വാങ്കുരൈരണ്ഡശമ്യാകൈശ്ച ഘൃതം തഥാ * ത്രിവൃത്ത്=ത്രികോല്പക്കൊന്ന. കണാ=തിപ്പലി. അഭയാ=കടുക്ക. ദന്തീ=നാഗദന്തി. വൃശ്ചീവം=അവണക്കിൻവേര്. ആമലകം=നെല്ലിക്ക. ഔഷധം=ചുക്ക്. ചിരിവില്വാങ്കുരം=ആവിൽക്കുരുന്ന്. ശമ്യാകം=കൊന്ന. ഇവകൊണ്ടുള്ള കഷായവും അതുപോലെതന്നെ.

ദന്തീത്രിവൃൽകഷായശ്ച ലശുനസ്വരസം തഥാ ഏരണ്ഡതൈലം സക്ഷീരമുദാവൎത്തഹരം പരം ॥ ദന്തീ=നാഗദന്തി. ത്രിവൃത്=ത്രികോല്പക്കൊന്ന. (ഇവ കഷായം). ലശുനം=വെള്ളുള്ളി. (അതിന്റെ നീര്) ഏരണ്ഡതൈലം=ആവണക്കെണ്ണ. ക്ഷീരം=പാൽ. ഇവ ഉദാവൎത്തഹരങ്ങളാകുന്നു.

വൈരേചനികനിഷ്ക്വാഥേ ഹിംഗുസിന്ധുരസോനകൈഃ തൈലമേരണ്ഡജം വാപി ഘൃതം വാ ക്ഷീരസംസ്കൃതം സ്നുക്ക്ഷീരയുക്തം സിദ്ധംതദ്ദുദാവൎത്തവിനാശനം ॥ വൈരേചനികനിഷ്ക്വാഥം=വിരേചനൌഷധങ്ങളുടെ കഷായം. കല്ക്കത്തിന്ന്— ഹിംഗു=കായം. സിന്ധു=ഇന്തുപ്പ്. രസോനം=ഉള്ളി. പാലും കള്ളിപ്പാലും ചേൎത്ത് നെയ്യോ ആവണക്കെണ്ണയോ കാച്ചുക. ഉദാവൎത്തം ശമിക്കും.

പത്ഥ്യോഗ്രാതിവിഷാകൃഷ്ണാവിളകുഷ്ഠം സുഖാംബുനാ ഉദാവൎത്തഹരം പീതം ചിത്രാതൈലസമന്വിതം ॥ പത്ഥ്യാ=കടുക്ക. ഉഗ്രാ=വയമ്പ്. അതിവിഷാ=അതിവിടയം. കൃഷ്ണാ=തിപ്പലി. വിളം=വിളയുപ്പ്. ഇവയുടെ പൊടി ചൂടുവെള്ളത്തിൽ കലക്കി ആവണക്കെണ്ണയുംചേൎത്തു സേവിക്കുക. ഉദാവൎത്തം ശമിക്കും.

ഉദാവൎത്തേ പ്രയോജ്യശ്ച ക്ഷാരഃ കല്യാണകാഹ്വയഃ ॥ ഉദാവൎത്തത്തിങ്കൽ കല്യാണകം എന്നു പേരായ ക്ഷാരവും പ്രയോഗിക്കാം.

ഗുദോൽപന്നേഷു രോഗേഷു ദേയം രത്നം സകാഞ്ചനം ഷഡക്ഷരേണ മന്ത്രേണ ഗണേശഞ്ച പ്രപൂജയേൽ ॥ ഗുദത്തിങ്കൽ ഉണ്ടായ രോഗങ്ങളിൽ രത്നവും സ്വൎണ്ണവും ദാനംചെയ്യണം. ഷഡക്ഷരമന്ത്രംകൊണ്ട് ഗണപതിയെ പൂജിക്കുകയും വേണം.

ഇതി അഥ ഉദാവൎത്തചികിത്സാ.

## അതിസാരചികിത്സാ.

ദോഷൈൎവ്യസ്തൈസ്സമസ്തൈശ്ച ഭയാൽ ശോകാച്ച ഷഡ്വിധഃ അതിസാരഃ സ സുതരാം ജായതേത്യംബുപാനതഃ ॥

അതിസാരം ആറ് വിധത്തിലാണ് ഉണ്ടാകുന്നത്. വാതാദി ദോഷങ്ങൾ വെവ്വേറെയായും, എല്ലാം കൂടിയും, ഭയംകൊണ്ടും, ശോകംകൊണ്ടും—ഇത് അതികമായ അംബുപാനം (=വെള്ളംകുടി) നിമിത്തമായിട്ടാണ് വരുന്നത്. വെള്ളംകുടി അതിസാരകരമായ ദോഷകോപത്തെ ജനിപ്പിക്കുന്നു എന്നു താല്പര്യം.

ദ്വേധാ സാമോ നിരാമശ്ച നിരസ്രഃ സാസ്ര ഇത്യപി * ഈ രോഗം വേറെ ഒരു പ്രകാരത്തിൽ നോക്കിയാൽ രണ്ടുവിധത്തിലാകുന്നു—സാമം, നിരാമം എന്നും നിരസ്രം, സാസ്രം എന്നും രണ്ടുവിധം. സാമം=ആമത്തോടുകൂടിയത്; നിരാമം=അതില്ലാതെ കൂടാത്തത്. നിരസ്രം=രക്തത്തോടുകൂടാത്തത്; സാസ്രം=രക്തത്തോടുകൂടിയത്. ചില അതിസാരങ്ങളിൽ ആമമുണ്ടാകയാൽ ദഹിക്കാതെ കണ്ട് പോകും. വേറെ ചിലതിൽ അതുണ്ടായിരിക്കയില്ല. ചിലതിൽ രക്തംപോക്കുണ്ടായിരിക്കും. മറ്റു ചിലതിൽ അതുണ്ടാകയില്ലതാനും. ഇതാണ് ഈ വിഭാഗത്തിന്ന് അടിസ്ഥാനം.

അതിസാരോ ഹി ഭൂയിഷ്ഠം ഭവത്യാമാശയാശ്രയഃ ഹത്വാഗ്നിം വാതജേഽപ്യസ്മാൽ പ്രാഗസ്മിൻ ലംഘനം ഹിതം * അതിസാരത്തിന്റെ പ്രാപ്തിയെ പറയുന്നു—അതിസാരഃ=അതിസാരരോഗം. ഭൂയിഷ്ഠം=പ്രായേണ. ആമാശയാശ്രയഃ=ആമാശയത്തെ ആശ്രിതമായിട്ട്. ഹത്വാഗ്നിം=അഗ്നിയെ കെടുത്തിട്ട്. ഭവതി=ഉണ്ടാകുന്നു. അസ്മാൽ=ഇതു ഹേതുവായിട്ട്. വാതജേ അപി അസ്മിൻ=വാതംകൊണ്ടുള്ള അതിസാരത്തിൽകൂടി. പ്രാക്=ലംഘനം ഹിതം=ആദ്യം ലംഘനം ഹിതമാകുന്നു. വാതകോപമുള്ളപ്പോൾ ലംഘനം അത്യാവശ്യമല്ലെങ്കിലും അതിസാരത്തിൽ അതു ഉപേക്ഷിക്കരുതെന്നു താല്പര്യം.

ശൂലാനാഹപ്രസേകാർത്തം വാമയേല്ലവണാംബുനാ * ശൂലം=വയറുവേദന, ആനാഹം=മലബന്ധം. പ്രസേകം=വായിൽ വെള്ളം തെളിയുക, ഈ ഉപദ്രവങ്ങളോടുകൂടിയ അതിസാരരോഗിയെ. വാമയേൽ=ഛർദ്ദിപ്പിക്കണം. എന്തുകൊണ്ട്? ലവണാംബുനാ=ഉപ്പുവെള്ളംകൊണ്ട്.

ശസ്യതേ ഽല്പദോഷാണാമുപവാസോഽതിസാരിണാം *
അല്പദോഷാണാം=ദോഷകോപം കുറഞ്ഞവരായ. അതിസാരിണാം=അതിസാരികൾക്ക്. ഉപവാസഃ=ലംഘനം. ശസ്യതേ=നല്ലതാകുന്നു.

പിബേൽ പ്രക്വഥിതാസ്തോയേ മദ്ധ്യദോഷോ വിശോഷണഃ പൂതീകപിപ്പലീശുണ്ഠീവചാധാന്യഹരീതകീ * മദ്ധ്യദോഷഃ=വളരെ കുറച്ചും വളരെ അധികവുമല്ലാത്ത ആമദോഷത്തോടുകൂടിയവൻ. തോയേ പ്രക്വഥിതാഃ=വെള്ളത്തിൽ പാകം ചെയ്യപ്പെട്ട. പൂതീകപിപ്പലീശുണ്ഠീവചാധാന്യഹരീതകീ=പൂതീകം(=ആവൽത്തൊലി), തിപ്പലി, ചുക്ക്, വയമ്പ്, ധാന്യം(=കൊത്തമ്പാലരി), കടുക്ക എന്നിവയെ. വിശോഷണഃ=ലംഘനം ചെയ്തിട്ട് പിബേൽ=പാനംചെയ്യണം. ഇതിൽ പറഞ്ഞ മരുന്നുകൾ അരച്ചു വെള്ളത്തിൽ കലക്കി കുറുക്കി വാറിച്ച് ചെറുതായി സേവിക്കണമെന്നാണ് താല്പര്യമെന്ന സുന്ദരീ വ്യാഖ്യാനം.

യുക്തേഽന്നകാലേ ക്ഷുൽക്ഷാമം ലഘ്വന്നം പ്രതിഭോജയേൽ * യുക്തേ അന്നകാലേ=യുക്തമായ ഭക്ഷണസമയത്ത്. ക്ഷുൽക്ഷാമം=വിശപ്പുകൊണ്ട് ക്ഷീണിച്ചിരിക്കുന്ന (അതിസാരരോഗിയെ എന്നർത്ഥം) ലഘ്വന്നം=ലഘുവായ അന്നത്തെ. പ്രതിഭോജയേൽ=ഉണ്പിക്കണം.

സാലപർണ്ണീബലാബില്വൈഃ പൃശ്നിപർണ്ണ്യാ ച സാധിതാ ദാഡിമാമ്ലാ ഹിതാ പേയാ കഫപിത്തേ സമുൽബണേ * സാലപർണ്ണീ=ഓരിലവേര്. ബലാ=കുറുന്തോട്ടിവേര്. ബില്വം=കൂവളത്തിൻവേര്. പൃശ്നിപർണ്ണീ=മൂവിലവേര്. ഇവകൊണ്ടുള്ള പേയാ=കഞ്ഞി. ദാഡിമാമ്ലാ=മാതളനാരങ്ങയുടെ അമ്ലരസത്തോടു കൂടിയത്. ഹിതാ=ഹിതയാകുന്നു. കഫവും പിത്തവും അധികമായുള്ള പക്ഷം ഈ കഞ്ഞി സേവിക്കുക.

അഭയാപിപ്പലീമൂലബില്വൈർവ്വാതാനുലോമനീ * അഭയാ=കടുക്ക. പിപ്പലീമൂലം=കാട്ടുതിപ്പലിവേര്. ബില്വം=കൂവളത്തിൻവേര്. ഇവകൊണ്ടുള്ള കഞ്ഞി വാതത്തെ അനുലോമമാക്കുന്നതാകുന്നു. വാതാധികമായ അതിസാരത്തിൽ ഈ കഞ്ഞിയാണ് സേവിക്കേണ്ടതെന്ന താല്പര്യം.

ചാർങ്ങേരിനീരമഥ മോരുമലന്നുകൂട്ടി ചെന്നീട്ടമാവു ചലിതി-
ട്ടു ചമച്ചകഞ്ഞി പാണ്ഡായ്കടിക്കിലതിസാരഗദങ്ങൾ തീരും
പൊങ്ങീട്ടകന്നിയുമിരപ്പുമടങ്ങുമെന്നേ * ചാർങ്ങേരിനീര്=പുളി
യാരിലയുടെ നീര്. പാണ്ഡായ്=നിശ്ചയമായി. ഇത് അതിസാ
രഗദങ്ങളും തീരുമെന്നതിനോട് അന്വയിക്കുന്നു.

സാനന്താതിവിഷാകൃമിഘ്നകുടജത്വക്പാഠാവചാധാതകീ
ലോധ്രാംബഷ്ഠവടാങ്കുരോഭയനിശാപത്രാസമംഗാഭയാഃ ഏലാ
മോചരസാജമോദചപലാമൂലാരലുത്ര്യൂഷണം വില്വം മോചി
ബഹുപ്രകാരവിഹിതാഃ കുര്യുഃ ശമം ഗ്ലൌ ഗദാഃ * അനന്താ=
കൊട്ടത്തുവവേര്. അതിവിഷാ=അതിവിടയം. കൃമിഘ്നം=
വിഴാലരി. കുടജത്വക്=കൊട്ടവപ്പാലക്കിഴങ്ങ്. പാഠാ=പാടക്കി
ഴങ്ങ്. വചാ=വയമ്പ്. ധാതകീ=താതിരിപ്പൂവ്. ലോധ്രം=
പാച്ചോറ്റിത്തൊലി. അംബഷ്ഠം=വെളുത്ത അമ്പഴം. വടാ
ങ്കുരം=പേരാൽമൊട്ട്. ഉഭയനിശാ=മഞ്ഞളും മരമഞ്ഞളും. പ
ത്രാ=ഓരിലത്താമരയില. സമംഗാ=പാച്ചൂണ്ട. അഭയാ=കടു
ക്ക. ഏലാ=ഏലത്തരി. മോചരസം=മാവിൻപശ. അജമോ
ദം=അയമോദകം. ചപലാമൂലം=കാട്ടുതിപ്പലിവേര്. അരലു=
പെരുമരം (പലകപ്പയ്യാനി എന്നു പാഠാന്തരം) ത്ര്യൂഷണം=
ചുക്ക് മുളക് തിപ്പലി. വില്വം=കൂവളത്തിൻവേര്. ഈ മരു
ന്നുകളെ അനേകപ്രകാരത്തിൽ ഉണ്ടാക്കി ഉപയോഗിച്ചാൽ
അതിസാരം ശമിക്കും. അനേകപ്രകാരത്തിൽ എന്നതിനു ക
ഷായം, മുക്കടി, കഞ്ഞിമുതലായ വിധത്തിൽ എന്നു താല്പര്യം.

വിശ്വാജമോദയക്ഷാക്ഷിസൈന്ധവം ഭസ്മചൂർണ്ണിതം തൈ
ലയുക്തം പ്രയുഞ്ജീത ശൂലാതീസാരബിംബിസീഃ * വിശ്വം=
ചുക്ക്. അജമോദം=അയമോദകം. യക്ഷാക്ഷി=കഴഞ്ചിക്കുരു.
സൈന്ധവം=ഇന്തുപ്പ്. ഇവ വറുത്തു കത്തിപ്പൊടിച്ച് എണ്ണ
ചേർത്തുസേവിക്കുക. ശൂലം, അതിസാരം, ബിംബിസി ഇവ ശ
മിക്കും. ബിംബിസി=മുക്കൽ.

തക്രേണ ചൂർണ്ണം മധുകാഖ്യവില്വശുണ്ഠീയവാനീപടലീപ്പ
കൈകൊള്ള * മധുകാഖ്യം=എരട്ടിമധുരം. വില്വം=കൂവളത്തിൻ

ക്കി കഞ്ഞിയുണ്ടാക്കുക. ഈ കഞ്ഞി മൂവ്വിലനിത്യം ചേർത്ത് സേവിക്കുക. രക്താതിസാരം ശമിക്കും.

പയസ്യാ ശാരിബാ ലോദ്ധ്രംശർക്കരാമധുയഷ്ടികാ ശീതേന പയസാ പീതാഃ സക്ഷൌദ്രാ രക്തനാശനാഃ * പയസ്യാ=അടപതിയൻകിഴങ്ങ്. ശാരിബാ=നന്നാറികിഴങ്ങ്. ലോദ്ധ്രം=പാച്ചോററിത്തൊലി. ശർക്കരാ=പഞ്ചസാര. മധുയഷ്ടികാ=ഏരട്ടിമധുരം ഇവ പച്ചപ്പാലിൽ അരച്ചുകലക്കി തേനുംചേർത്ത് സേവിക്കുക. രക്താതിസാരം ശമിക്കും.

ചാങ്ഗേരിരസതുല്യേന മഥിതേന പ്രസാധിതാ പേയാ രക്താതിസാരഘ്നീ കിഞ്ചിദ്ദീപ്യകസംയുതാ * ചാങ്ഗേരീരസം=പുളിയാരിലനീര്. മഥിതം=മോര്. ഇവ സമം കൂട്ടി ഉണ്ടാക്കിയ കഞ്ഞി അല്പം അയമോദകം (ദീപ്യകം) ചേർത്ത് സേവിക്കുക. രക്താതിസാരം ശമിക്കും.

ശ്ലേഷ്മാതിസാരേ പ്രഥമം ഹിതം ലംഘനപാചനം * ഇനി ശ്ലേഷ്മാ (കഫാ) തിസാരത്തിന്റെ ചികിത്സ പറയുന്നു. ഇതിങ്കൽ ആദ്യം ലംഘനവും പാചനവുമാണ് ചെയ്യേണ്ടത്. പാചനം=ദോഷത്തെ പാകംവരുത്തുന്നത്.

പാഠാഗ്നിവത്സകഗ്രന്ഥിതിക്താശുണ്ഠീവചാഭയാഃ ക്വഥിതാ യദിപിഷ്ടാ വാ ശ്ലേഷ്മാതിസാരഭേഷജം * പാഠാ=പാടക്കിഴങ്ങ്. അഗ്നി=കൊടുവേലിക്കിഴങ്ങ്. വത്സകം=കടകപ്പാലയരി. ഗ്രന്ഥി=കാട്ടുതിപ്പലിവേര്. തിക്താ=പുത്തരിച്ചുണ്ടവേര്. ശുണ്ഠി=ചുക്ക്. വചാ=വയമ്പ്. അഭയാ=കടുക്ക. ഇവ കഷായംവെച്ചു സേവിക്കുകയോ, അരച്ചുസേവിക്കുകയോ കഫാതിസാരത്തിന്റെ ഔഷധമാകുന്നു.

പാഠാകരഞ്ജദ്വയാഗ്നിശതപുഷ്പൌഷധാംബുദം ചിഞ്ചാപർണമൂലസ്യ കൌടജസ്യ ച വല്കലം കൃഷ്ണാമൂലം യവക്ഷാരം ച ക്വാഥയിത്വാഥ തദ്രസേ ഘൃതമാർദ്രകചാങ്ഗേരീരസതക്രപയോന്വിതം സിദ്ധം കല്കൈസ്ത്രിജാതൈശ്ശീമാർത്ത് കടുംഗ്രന്ഥികൈഃ ഹിംഗുപ്രതിവിഷാവ്യോഷബാല വിഡപൂരഗൈഃ ഏലാബാംഗുഗുടീകാദീപ്യനിസൃതഗിരികൈഃ കോലമാനായ ത്തൈന്ത്യശ്ച സർവ്വാതിസാരനാശനം * പാഠാ=പാടക്കിഴങ്ങ്. കരഞ്ജദ്വയം=ഉങ്ങിൻതൊലിയും ആവൽതൊലിയും. അഗ്നി=കൊ

ട്ടവേലിക്കിഴങ്ങ്. ശരപുംഖം=കൊഴിഞ്ഞിലിൻവേർ. ഔഷധം=ചുക്ക്. അംബുദം=മുത്തങ്ങക്കിഴങ്ങ്. ചിഞ്ചാ=പുളി. പഃ ഫണ്ണാമൂലം=(കാട്ടുപാവവേർ)ത്തിന്റെയും കൌടജ (=കുടകപ്പാലവേർ)ത്തിന്റെയും തൊലി. കൃഷ്ണാമൂലം=കാട്ടുതിപ്പലിവേര്. യവാസം=കൊടുത്തൂവ്വവേർ. ഇവ കഷായംവെക്കുക. ഈ കഷായത്തിൽ ആർദ്രകം=ഇഞ്ചി. ചാർങ്ഗേരി=പുളിയാരില. ഇവയുടെ നീരും മോരും പാലും ചേർത്ത് നെയ്കാച്ചുക. കല്ക്കത്തിന്ന്—യഷ്ടി=എരട്ടിമധുരം. ഭാർങ്ഗീ=ചെറുതേക്കിൻവേർ. കടുംഗം=പലകപ്പയ്യാനി. വത്സകം=കുടകപ്പാലയരി. ഹിംഗു=കായം. പ്രതിവിഷാ=അതിവിടയം. വ്യോഷം=ചുക്ക് മുളക് തിപ്പലി. ബാലബില്വം=ഇളയകൂവളക്കായ. സുരദ്രുമം=ദേവതാരം. ഏല=ഏലത്തരി. ലവംഗം=ഏലവംഗത്തൊലി. മൃദ്വീകാ=മുന്തിരിങ്ങാപ്പഴം. ദീപ്യം=അയമോദകം. സിന്ധൂത്ഥം=ഇന്തുപ്പ്. ജീരകം കോലം=ലന്തക്കുരു. ചന്ദനം. ധാന്യം=കൊത്തമ്പാലയരി. ഇവ അരച്ചുചേർത്ത് കാച്ചി അരിക്കുക. എല്ലാ അതിസാരങ്ങളും ശമിക്കും.

ക്ഷീരിവൃക്ഷാംകുരവടീചാർങ്ഗേര്യംബുരസേ പചേത് ഘൃതം ക്ഷീരഘൃതം കല്കൈർയ്യഷ്ടീചന്ദനദീപ്യകൈഃ കടുകേന്ദ്രയവാജാജിവ്യോഷരോധ്രപ്രിയംഗുഭിഃ ലാക്ഷാവിലങ്ഗബലാപഥ്യാദേവദാരുവലാഹകൈഃ ഭാർങ്ഗീദ്രാക്ഷാദിഭിശ്ചൈതൈഃ സാധിതം തദ്ഘൃതാവിധി പാനാദന്നാപയോഗാച്ച രക്തയുക്താതിസാരജിൽ * ക്ഷീരിവൃക്ഷാങ്കുരം=നാല്പാമരമൊട്ട്. വടീ=ശതാവരിക്കിഴങ്ങ് ചാർങ്ഗേരീ=പുളിയാരില. അംബു=മുത്തങ്ങക്കിഴങ്ങ്. ഇവ ഇടിച്ചു പിഴിഞ്ഞനീരിൽ പാലുംചേർത്ത് നെയ്കാച്ചുക. കല്ക്കത്തിന്ന്. യഷ്ടീ=എരട്ടിമധുരം. ചന്ദനം. ദീപ്യകം=അയമോദകം. കടുകാ=കടുകരോഹണി. ഇന്ദ്രയവം=കുടകപ്പാലയരി. അജാജി അയമോദകം. വ്യോഷം=ചുക്ക് മുളക് തിപ്പലി. രോധ്രം=മരമഞ്ഞത്തൊലി. പ്രിയംഗു=ഞാഴൽപ്പൂവ്. ലാക്ഷാ=കോലരക്ക്. വില്വം=കൂവളത്തിൻവേര്. ബലാ=കുറുന്തോട്ടിവേര്. പഥ്യാ=കടുക്ക. ദേവദാരു=ദേവതാരം. വലാഹകം=മുത്തങ്ങക്കിഴ

ങ്ങ്. ഭാർങ്ഗീ=ചെറുതേക്കിൻവേര്. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. ഇവ അരച്ചുചേർക്കുക. ഇത് വഴിപോലെ കാച്ചിയരിച്ച് സേവിക്കുകയോ, ചോറിൽകൂട്ടി ഉണ്ണുകയോ ചെയ്യു. രക്തത്തോടുകൂടിയ അതിസാരം ശമിക്കും.

നിരുങ്നിരാമം ദീപ്താഗ്നേരപി സാസ്രം ചിരോത്ഥിതം നാനാവർണ്ണമതിസാരം പുടപാകൈരുപാചരേൽ * ദീപ്താഗ്നേഃ അപി=അഗ്നിക്ക ദീപനമുള്ള ആൾക്കും. ചിരോത്ഥിതം=വളരെ മുമ്പുണ്ടായതായ അതിസാരം. നിരുക്=വേദനയില്ലാത്തത്. നിരാമം=ആമദോഷത്തോടുകൂടാത്തത്. സാസ്രം=രക്തത്തോടുകൂടിയത്. നാനാവർണ്ണം=പലനിറങ്ങളോടുകൂടിയതു്. ഇങ്ങിനെയൊക്കെ ആയിഭവിക്കും. അതിനെ പുടപാകങ്ങളെക്കൊണ്ടു ചികിത്സിക്കണം.

ത്വക്പിണ്ഡാദ്ദീർഘവൃന്തസ്യ ശ്രീപർണ്ണീപത്രസംവൃതാൽ മൃല്ലിപ്താദഗ്നിനാ സ്വിന്നാദ്രസം നിഷ്പീഡിതം പിബേൽ അതിസാരേ ഹിതം യുക്തം മധുനാ സിതയാഥവാ = ദീർഘവൃന്തം=പലകപ്പയ്യാനവേര്. ഇതിൻെറ തൊലി അരച്ചതു് (ത്വക്പിണ്ഡം) മൂവില (ശ്രീപർണ്ണീ) യിലകൊണ്ടു പൊതിഞ്ഞു മണ്ണിൽ പൊതിഞ്ഞു കനലിൽ ചുട്ട് മണ്ണുവിണ്ടാൽ വാങ്ങി നീര് പിഴിഞ്ഞെടുത്തു തേനോ പഞ്ചസാരയോ ചേർത്തു സേവിക്കുക.

ഏവം ക്ഷീരിദ്രുമത്വഗ്ഭിസ്തൽപ്രരോഹൈശ്ച കല്പയേൽ തഥാജംബൂത്വചാ ചൈവ രംഭാപുഷ്പൈശ്ച കാരയേൽ * ഏവം=ഇപ്രകാരം. ക്ഷീരിദ്രുമത്വഗ്ഭിഃ=നാല്പാമരത്തൊലികളെക്കൊണ്ടും തൽപ്രരോഹൈശ്ച=നാല്പാമരമൊട്ടുകളെക്കൊണ്ടും. ജംബൂത്വചാ=ഞാവൽത്തോലുകൊണ്ടും. രംഭാപുഷ്പൈശ്ച=കദളിവാഴമാന്നിയിലെ പൂക്കളെക്കൊണ്ടും കരയേൽ ചെയ്യണം. അവയും അരച്ചു ചുട്ട് നീരെടുത്തു സേവിക്കണമെന്നു താല്പര്യം.

സഹസ്രവേധിചൂർണ്ണം ച വരീകല്കം ച പായയേൽ ധാരോഷ്ണേനാതിസാരേഷു തൈലയുക്തം ജലം തഥാ * സഹസ്രവേധിയുടെ പൊടിയും ശതാവരിയുടെ കല്ക്കവുംകൂടി കറന്ന ചൂടോടുകൂടിയ പാലിൽ സേവിപ്പിക്കുക. ഇത് അതിസാരങ്ങ

ളിൽ നല്ലതാകുന്നു. ഇപ്രകാരംതന്നെ ഈ മരുന്നുകൾ കഷായംവെച്ച് എണ്ണ മേല്പൊടിചേൎത്തു സേവിക്കുന്നതും കൊള്ളാം.

സഹസ്രവേധി മത്സ്യാമ്ല മജ്ജാ ചാൎങ്ഗേരിമൂലകം ഏഭിഃ കൃതാം ഗുളികാം ഭക്ഷയേൽ ഘൃതസംയുതാം ധാരോഷ്ണേന പിബേദ്വാപി സൎവ്വാതീസാരനാശിനീം * സഹസ്രവേധി. മത്സ്യാമ്ലമജ്ജാ=കൂണ്. ചാൎങ്ഗേരി=പുളിയാരില. മൂലകം=മുള്ളേരിക്കിഴങ്ങ് ഇവകൊണ്ടുണ്ടാക്കിയ ഗുളിക നെയ്യിൽ ചാലിച്ചു സേവിക്കുക. അല്ലെങ്കിൽ ധാരോഷ്ണമായ പാലിൽ സേവിക്കുക. എല്ലാ അതിസാരങ്ങളും ശമിക്കും.

നാളികേരപയോയുക്തകല്കിതം ഗ്രസം പിബേൽ ക്ഷീരിവൃക്ഷാങ്കുരം പിഷ്ട്വാ തക്രേണാപി തഥാ പ്രഗേ * അമ്ലികാത്വക്=പിണർപുളിതോല്. ഇതിന്റെ രസത്തെ തേങ്ങാപ്പാലിൽ സേവിക്കുക. ക്ഷീരിവൃക്ഷാങ്കുരം=നാല്പാമരമൊട്ട്. ഇത് അരച്ചു മോരിൽ കലക്കി എതിരെ സേവിക്കുക. അതിസാരം ശമിക്കും.

കദളീപുഷ്പനിഷ്ക്വാഥോ ജംബ്വാമ്രാങ്കുരജോഥവാ സക്ഷൗദ്രോ ഹന്ത്യതീസാരം രക്തജം ദുൎന്നിവാരണം * കദളീപുഷ്പം=കദളിവാഴമാന്നിയുടെ പൂവ്. ഇതു കഷായം വെച്ചു സേവിക്കുക. ജംബ്വാങ്കുരം=ഞാവല്കുന്നത്. ആമ്രാങ്കുരം=മാവിൻതളിര്. ഇവയുടെ കഷായവും സേവിക്കാം. രണ്ടിലും മേപ്പൊടി തേൻ. അതിസാരം ശമിക്കും.

ചാൎങ്ഗേരീധനദാക്ഷ്യജാജിഹിമമേഘാമ്രാസ്ഥിജംബ്വാങ്കുരൈൎജ്ജാതീവേധ്യഹിഫേന ഡാഡിമകണോഗ്രാതീവിഷാഹിംഗ്വൈഃ മുസ്താകപാഠസ്വപേഷിതൈൎവിരചിതാ വൎത്തിൎഹിതാഗ്നേഃ പരം സദ്യഃ സാസ്രനിരസ്ര തീവ്രസകഫാതീസാരശൂലാപഹാ * ചാൎങ്ഗേരി=പുളിയാരില. ധനദാക്ഷി=കഴഞ്ചിക്കുരു. അജാജി=അയമോദകം. ഹിമം=ചന്ദനം. മേഘം=മുത്തങ്ങ. ആമ്രാസ്ഥി=മാങ്ങയണ്ടിപ്പരിപ്പ്. ജംബ്വാങ്കുരം=ഞാവല്കുന്നത്. ജാതി=ജാതിക്ക. വേധി=സഹസ്രവേധി. അഹിഫേനം=അവീൻ. ഡാഡിമം=മാതളനാരങ്ങാത്തൊണ്ട്. കണാ=തിപ്പലി·

ഉഗ്രാ=വയമ്പ്. അതിവിഷാ=അതിവിടയം. ഹിംഗുളം=ചായില്യം. ഇവ മുത്തങ്ങക്കഷായത്തിൽ നല്ലവണ്ണം അരച്ചു ഗുളികയാക്കുക. ഈ ഗുളിക അഗ്നിമാന്ദ്യത്തേയും, രക്തത്തോടുകൂടിയോ കൂടാതേയോ ഇരിക്കുന്നതും കഫയുക്തവും ആയ കഠിനാതിസാരത്തേയും ശൂലത്തേയും ശമിപ്പിക്കും.

ജാതിക്കാ കാന്തതിവിഷാ പാഠച്ചോററിത്തൊലി താതിരി മോചവേധികം തൊഴൽപ്പൂ ഇവയൊക്കെപ്പൊടിച്ചുടൻ കടജത്വക്കുതേ കഷായേ ചേർത്തതോ ഗുളികീകൃതം ചിഹ്വാനോരോട്ടമതെന്നാൽ വാ സർവ്വാതിസാരകങ്ങളിൽ *

വചാജലദദേവാഹ്വനാഗരാതിവിഷാഭയാഃ ഹരിദ്രാദ്വയയഷ്ട്യാഹ്വകലശീകടജോൽഭവാഃ വചാഹരിദ്രാദിഗണാവാമാതിസാരനാശനൌ മേദഃകഫാഢ്യപവനസ്തന്യദോഷനിബർഹണൌ * വചാ=വയമ്പ്. ജലദം=മുത്തങ്ങ. ദേവാഹ്വം=ദേവതാരം. നാഗരം=ചുക്ക്. അതിവിഷാ=അതിവിടയം. അഭയാ=കടുക്ക. ഹരിദ്രാദ്വയം=മഞ്ഞളും മരമഞ്ഞളും. യഷ്ട്യാഹ്വം=എരട്ടിമധുരം. കലശീ=മൂവിലവേര്. കടജോൽഭവം=കടകപ്പാലയരി. വചാദിയും ഹരിദ്രാദിയുമാകുന്ന ഈ ഗണങ്ങൾ ആമാതിസാരത്തെ നശിപ്പിക്കുന്നവയാകുന്നു. മേദസ്സ് മുതലായവയേയും കളയും.

ഇതി അതിസാരചികിത്സാ.

# ഗ്രഹണീചികിത്സാ.

പൃഥഗ്ദോഷൈസ്സന്നിപാതാച്ചതുർദ്ധാ ഗ്രഹണീഗദഃ * ഗ്രഹണി എന്ന രോഗം നാലു വിധത്തിലാകുന്നു. പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ മൂന്നുവിധം. സന്നിപാതാൽ=ദോഷങ്ങളുടെ സന്നിപാതംകൊണ്ട് ഒന്ന്. ഇങ്ങിനെ നാലുവിധം.

ഗ്രഹണ്യാം പാചനം പൂർവ്വം മദ്ധ്യേ സംഗ്രാഹി ഭേഷജം അന്തേഗ്നിദീപനം കുര്യാദേവം കാർയ്യഃ ക്രിയാക്രമഃ * ഗ്രഹണീരോഗത്തിങ്കൽ പാചനംപൂർവ്വം=ആദ്യം പാചനത്തെ ചെയ്യു

ണം. മദ്ധ്യേസംഗ്രാഹിഭേഷജം=മദ്ധ്യത്തിൽ മലത്തെ സംഗ്രഹിക്കുന്ന (പിടിച്ചുനിർത്തുന്ന) ഔഷധം പ്രയോഗിക്കണം. അന്തേ അഗ്നിദീപനം=അവസാനത്തിങ്കൽ അഗ്നിക്കു ദീപ്തിവരുത്തുന്ന ഔഷധം ചെയ്യണം. ഇതാണ് ഗ്രഹണീചികിത്സയുടെ ക്രമം.

ഗ്രഹണീമാശ്രിതം ദോഷമജീർണ്ണവദുപാചരേൽ അതിസാരോക്തവിധിനാ തസ്യാമം ച വിപാചയേൽ * ഗ്രഹണിയെ ആശ്രയിച്ചിരിക്കുന്ന ദോഷത്തെ അജീർണ്ണത്തെപ്പോലെ ചികിത്സിക്കണം. അതിസാരോക്തവിധിനാ=അതിസാരചികിത്സയിൽ പറഞ്ഞ വിധിയനുസരിച്ച് ആമം. വിപാചയേൽ= ആമദോഷത്തെ പചിപ്പിക്കുകയും വേണം.

അന്നകാലേ യവാഗ്വാദി പഞ്ചകോലാദിസാധിതം വിതരേൽ പടുലഘ്വന്നം പുനര്യോഗാംശ്ച ദീപനാൻ * ഭക്ഷണകാലത്തിങ്കൽ പഞ്ചകോലം മുതലായ മരുന്നുകളെക്കൊണ്ട് ഉണ്ടാക്കിയ കഞ്ഞി മുതലായ അന്നത്തെ ഇന്തുപ്പുചേർത്തു കൊടുക്കണം. പിന്നെ ദീപനങ്ങളായ യോഗങ്ങളേയും പ്രയോഗിക്കണം.

പാഠാകരഞ്ജദ്വയപഞ്ചകോലകൈടര്യപഥ്യാശരപുംഖവില്വൈഃ കഷായോ നിഹന്യാൽ കണാചൂർണ്ണയുക്തോ ഗുദാതിസാരഗ്രഹണീ ഗുദോത്ഥാൻ * പാഠാ=പാടക്കിഴങ്ങ്. കരഞ്ജദ്വയം=ഉങ്ങിൻതോലും ആവൽതോലും. പഞ്ചകോലം. കൈടര്യം=കരുവേപ്പ്. (തൊലി) പഥ്യാ=കടുക്ക. ശരപുംഖം=കൊഴിഞ്ഞിലിൻവേര്. വില്വം=കൂവളത്തിൻവേര്. ഇവ കഷായം. തിപ്പലി പൊടിച്ചുചേർത്തു സേവിക്കുക. ഗുദം, അതിസാരം, ഗ്രഹണി, അശ്സ്സ് എന്നിവ ശമിക്കും.

പഥ്യാവ്യോഷപുനർന്നവാംബുദനിശാപൂതീകയുഗ്മാതഡാ പാഠാവില്വഘുണപ്രിയാരജകണാമൂലോഗ്രഗന്ധാഗ്നിഭിഃ ചവ്യാഭീപൃകബാണപുംഖസഹിതൈരേതൈഃ പ്രസിദ്ധം ജലം പേയം തൽ ബഹുദോഷജ ഗ്രഹണിഭിദ്വൈദ്യൈരുദാഹൃതം * പഥ്യ=കടുക്ക. വ്യോഷം=ചുക്ക് മുളക് തിപ്പലി. പുനർന്നവം=തവിഴാമവേര്. അംബുദം=മുത്തങ്ങ. നിശാ=വരട്ടമഞ്ഞൾ.

പൂതീകരഞ്ജം=ഉങ്ങിൻതൊലിയും ആവൽതൊലിയും. ഝടാ=കിഴാർനെല്ലി. പാഠാ=പാടക്കിഴങ്ങ്. വില്വം=കൂവളവേര്. ഘുണപ്രിയാ=അതിവിടയം. അരളു=പെരുമരം (പലകപ്പയ്യാനി എന്ന പക്ഷാന്തരം) കണാമൂലം=കാട്ടുതിപ്പലിവേര്. ഉഗ്രഗന്ധാ=വയമ്പ്. അഗ്നി=കൊടുവേലിക്കിഴങ്ങ്. ചവ്യം=കാട്ടുമുളകിൻവേര്. ദീപ്യകം=അയമോദകം. ശോണാംബുകം=കൊഴിഞ്ഞിലിൻവേര്. ഇവ കഷായം. ദോഷാധിക്യത്തോടുകൂടിയ ഗ്രഹണിയിങ്കൽ സേവിക്കണം. ഇതു ദേവന്മാക്ക് അമൃതെന്നപോലെയാകുന്നു.

തിക്താമൂലേന നിഷ്ക്വാഥോ ഗ്രഹണ്യാം പരമം ഹിതഃ * തിക്താമൂലം=പുത്തിരിച്ചുണ്ടവേരിന്മേൽതൊലി. ഇതുകൊണ്ടുള്ള കഷായം ഗ്രഹണിയിങ്കൽ അത്യുത്തമമാണ്.

വ്യോഷസൈന്ധവപഥ്യാനാം ചൂർണ്ണം തക്രേണ പായയേൽ * വ്യോഷം=ചുക്ക് മുളക് തിപ്പലി. സൈന്ധവം=ഇന്തുപ്പ്. പഥ്യാ=കടുക്ക. ഇവയുടെ പൊടി മോരിൽ സേവിക്കുക. ഫലം പൂർവ്വവൽ.

ഇന്തുപ്പുകണമയമോദമിരണ്ടുകാണം നാലേവ പിപ്പലി ഹരീതകിയാറുകാണം വെന്നീരിൽ നന്നു പുളിമോരിലതീവ നന്നു മന്ദാഗ്നിനാശിനി വദന്തി തിരണ്ടവൈദ്യാഃ * കാണം=കഴഞ്ച്. വെന്നീര്=ചുടുവെള്ളം. ഇതിലെ മരുന്നുകളെക്കൊണ്ടു പൊടിയുണ്ടാക്കുക.

ത്രികടുകമജമോദം സൈന്ധവം ജീരകേ ദ്വേ സമധരണധൃതാനാമഷ്ടമോ ഹിംഗുഭാഗഃ പ്രഥമകബളഭോജ്യഃ സർപ്പിഷാ ചൂർണ്ണകോയം ജനയതി ജഠരാഗ്നിം വാതഗുന്മം നിഹന്തി * ത്രികടുകം=ചുക്ക് മുളക് തിപ്പലി. അജമോദം=അയമോദകം. സൈന്ധവം=ഇന്തുപ്പ്. ജീരകേദ്വേ=ജീരകവും കരിഞ്ജീരകവും. ഇവ ഏഴും സമം. അഷ്ടമോഹിംഗുഭാഗഃ=എട്ടാമത്തേതായിട്ടു ഹിംഗു (കായം) ഒരുഭാഗം. അതായത് മറ്റ മരുന്നുകൾപോലെത്തന്നെ ഒരുഭാഗമെന്നർത്ഥം. ഈ പൊടി ആദ്യം ഉണ്ണുന്ന ഉരുളകളിൽ കലർന്ന നെയ്കൂട്ടി സേവിക്കണം. ജഠരാഗ്നി ഉണ്ടാവാനും വാതഗുന്മം ശമിക്കാനും ഉത്തമം. (ഇതിന്ന് അഷ്ടചൂർണ്ണമെന്നുപേർ).

ത്രികടുകമജമോദം ചിത്രകോ ഹിംഗുഭാർങ്ഗീ വിളമപി സഹചവ്യം സൈന്ധവം യവാഗ്രജകം അമൃതമിതി ഭിഷഗ്ഭിഃ പൂജിതശ്ചൂർണ്ണരാജഃ കഫപവനനിഹന്താ ശൂലഹാ ദീപനശ്ച ॥ ത്രികടുകം=ചുക്ക് മുളക് തിപ്പലി. അജമോദം=അയമോദകം. ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഹിംഗു=കായം. ഭാർങ്ഗീ=ചെറുതേക്കിൻവേര്. വിളം=വിളയുപ്പ്. ചവ്യം=കാട്ടുമുളകിൻവേര്. സൈന്ധവം=ഇന്തുപ്പ്. യവാഗ്രജകം=തുവർച്ചിലക്കാരം. ഈ പൊടിക്ക ചൂർണ്ണരാജൻ എന്നു പേർ. കഫം, വാതം, ശൂലം ഇവയെ ശമിപ്പിക്കും. അഗ്നിയെ ദീപിപ്പിക്കും.

താലീസപത്രമരിചചവികാനാം പലം പലം കൃഷ്ണാതന്മൂലയോർദ്വേ ച പലേ ശുണ്ഠീ പലത്രയം ചതുർജ്ജാതമുശീരഞ്ച കർഷാംശം ശ്ലക്ഷ്ണചൂർണ്ണിതം ഗുളേന വടകാൻ കൃത്വാ ത്രിഗുണേന സദാ ഭജേൽ മദ്യയൂഷരസാരിഷ്ടമസ്തുപേയാപയോനുപഃ വാതശ്ലേഷ്മാത്മനാം ഛർദ്ദിഗ്രഹണീപാർശ്വഹൃദ്രുജാം പ്രസേകപീനസശ്വാസകാസാനാം ച നിവൃത്തയേ ॥ താലീസപത്രം. മരിചം=കുരുമുളക്. ചവികാ=കാട്ടുമുളകിൻവേർ. ഇവ ഓരോ പലം. കൃഷ്ണാ=തിപ്പലി. കൃഷ്ണാമൂലം=കാട്ടുതിപ്പലിവേര്. ഇവ ഈരണ്ടു പലം. ശുണ്ഠീ=ചുക്ക്. മൂന്നു പലം. ചതുർജ്ജാതം=ഏലം. ഏലവംഗം, പച്ചില, നാഗപ്പൂവ്. ഉശീരം=രാമച്ചം. ഇവ മുമ്മൂന്നു കഴഞ്ച്. നന്നാക്ക പൊടിച്ചു മുന്നിരട്ടി ശർക്കര ചേർത്തു വടകങ്ങളാക്കി സേവിക്ക. അനുപാനമായി മദ്യം, യൂഷം, മാംസരസം, അരിഷ്ടം, തയിർവെള്ളം, കഞ്ഞി ഇവ യഥോചിതം കുടിക്കണം. വാതകഫോപാധികങ്ങളായ ഛർദ്ദി, ഗ്രഹണി, പാർശ്വവേദന, ഹൃദയവേദന, പ്രസേകം, പീനസം, ശ്വാസം, കാസം ഇവ ശമിക്കും.

ശഠ്യൗഷധയുതം ദശമൂലം സശോഫേ ഗ്രഹണീദോഷേ വാതികേ പ്രപിബേന്നരഃ ॥ ശഠ്യം=കൊഴിഞ്ഞിലിൻവേര്. ഔഷധം=ചുക്ക്. ദശമൂലം. ഇവ കഷായം. നീരോട്ടുകൂടിയതായ വാതഗ്രഹണിയിങ്കൽ ഹിതമാകുന്നു.

അഗ്നേർന്നിർവ്വാപകം പിത്തം രേകേണ വമനേന വാ ഹൃ

ത്വാ തിക്തകടുഗ്രാഹിദീപനൈരവിദാഹിഭിഃ അന്നൈഃ സന്ധുക്ഷയേദഗ്നിം ചൂർണ്ണൈഃ സ്നേഹൈശ്ച തിക്തകൈഃ * പിത്തഗ്രഹണിയിങ്കൽ അഗ്നിയെ കെടുത്തുന്നതുകൊണ്ടു പിത്തത്തെ ആദ്യംതന്നെ വിരേചനമൊ വമനമൊ ചെയ്തു പരിഹരിക്കണം. അതിന്നുശേഷം തിക്തം (കയ്പ്) കടു (എരിവ്) എന്നീ രസത്തോടുകൂടിയതായും മലത്തെ സംഗ്രഹിക്കുന്നതായും ദീപനമായും ഉൾപ്പുഴുക്കുണ്ടാക്കാത്തതായും ഇരിക്കുന്ന അന്നങ്ങളെക്കൊണ്ട് അഗ്നിയെ ദീപിപ്പിക്കണം. തിക്തരസത്തോടുകൂടിയ ചൂർണ്ണങ്ങളും സ്നേഹങ്ങളും പ്രയോഗിക്കുകയും വേണം.

നാഗരാതിവിഷാമുസ്താപാഠാവില്വരസാഞ്ജനം കുടജത്വക്ഫലം തിക്താ ധാതകീ ച കൃതം രജഃ ക്ഷൌദ്രതണ്ഡുലവാരിഭ്യാം പൈത്തികേ ഗ്രഹണീഗദേ * നാഗരം=ചുക്ക്. അതിവിഷാ=അതിവിടയം. മുസ്താ=മുത്തങ്ങക്കിഴങ്ങ്. പാഠാ=പാടക്കിഴങ്ങ്. വില്വം=കൂവളത്തിൻവേര്. രസാഞ്ജനം. കുടജത്വക്=കുടകപ്പാലവേരിന്മേൽതൊലി. ഫലം=മലങ്കാരക്ക. തിക്താ=പുത്തരിച്ചുണ്ടവേര്. ധാതകീ=താതിരിപ്പൂവ്. ഇവ പൊടിച്ചു തേൻചേർത്തിട്ടൊ അരിക്കാടിയിൽ കലക്കീട്ടൊ സേവിക്കുക. പിത്തഗ്രഹണിയിങ്കൽ ഉത്തമം.

ശാന്തപിത്തോധികം ചൈവം കുഷ്ഠോക്തം തിക്തകം പിബേൽ * ഏവം=ഇപ്രകാരം. ശാന്തപിത്തഃ=പിത്തം ശമിച്ചുവനായാൽ. കുഷ്ഠോക്തം തിക്തകം=കുഷ്ഠചികിത്സയിൽ പറയപ്പെടുന്ന തിക്തകഘൃതത്തെ. പിബേൽ=സേവിക്കണം. അധികം എന്നതു പിബേൽ എന്നതിനോട് അന്വയിക്കുന്നു. പിത്തഗ്രഹണിയിങ്കൽ പിത്തം ശമിച്ചാൽ പിന്നേയും അതിനെ ഭയപ്പെടേണ്ടതുകൊണ്ടു തന്നിവാരണത്തിന്നായി തിക്തകം നെയ്യ് കുറെ കാലത്തേക്കു സേവിക്കണമെന്നു താല്പര്യം.

ഗ്രഹണ്യാം ശ്ലേഷ്മദുഷ്ടായാം തീക്ഷ്ണൈഃ പ്രച്ഛർദ്ദനേ കൃതേ കട്വമ്ലലവണക്ഷാരൈഃ ക്രമാദഗ്നിം വിവർദ്ധയേൽ * കഫഗ്രഹണിയിങ്കൽ ചെയ്യേണ്ടതു പറയുന്നു—ഗ്രഹണ്യാം ശ്ലേഷ്മദുഷ്ടായാം=ഗ്രഹണി കഫംകൊണ്ടു ദുഷിച്ചിരിക്കുംസമയത്തിങ്കൽ. തീക്ഷ്ണൈഃ=തീക്ഷ്ണങ്ങളായ ഔഷധങ്ങളെക്കൊണ്ട്. പ്രച്ഛർദ്ദനെ കൃ

തെ=പ്രകൎഷേണ ഛൎദ്ദിപ്പിച്ചുകഴിഞ്ഞാൽ. കട്വമ്ലലവണക്ഷാരൈഃ=എരിവ്, പുളി, ഉപ്പ്, ക്ഷാരം ഇവയെക്കൊണ്ടു. ക്രമാദഗ്നിംവിവൎദ്ധയേൽ=ക്രമത്തിൽ അഗ്നിയെ വൎദ്ധിപ്പിക്കണം.

ഷൾപലഞ്ച ഘൃതം യോജ്യം ധാന്വന്തരമഥാപി വാ * അഥ=അനന്തരം. ഷൾപലം ധാന്വന്തരം വാ ഘൃതം യോജ്യം=ഷൾപലഘൃതമൊ ധാന്വന്തരഘൃതമൊ പ്രയോഗിക്കണം.

നിചയേ പഞ്ച കൎമ്മാണി യുഞ്ജ്യാദ്വൈദ്യോ യഥായഥം * നിചയെ=സന്നിപാതത്തിങ്കൽ (സന്നിപാതംകൊണ്ടുള്ള ഗ്രഹണിയിങ്കൽ) പഞ്ചകൎമ്മാണി=വമനവിരേചനാദികളായ അഞ്ച് കൎമ്മങ്ങളേയും. യഥായഥം യുഞ്ജ്യാൽ=യഥോചിതം പ്രയോഗിക്കണം.

പാഠാകരഞ്ജയുഗ്മാദ്യം ഘൃതം യോജ്യം മനീഷിണാ * മനീഷിണാ=വിദ്വാനായ വൈദ്യനാൽ. പാഠാകരഞ്ജയുഗ്മാദ്യം ഘൃതം="പാഠാകരഞ്ജയുഗ്മാഗ്നി" ഇത്യാദിയായി മുമ്പ് അതിസാരചികിത്സയിൽ പറഞ്ഞ ഘൃതം. യോജ്യം=പ്രയോഗിക്കപ്പെടേണ്ടതാകുന്നു.

ചിത്രകഗ്രന്ഥിപൂതീകപുനൎന്നവമഹൌഷധാൽ തുലാം പചേൽ ജലദ്രോണേ ചതുൎഭാഗാവശേഷിതേ തൽകഷായേ ഘൃതപ്രസ്ഥം ഷൾപലേന പചേൽ ഭിഷക് ക്ഷീരദ്വിഗുണിതം തദ്ധി ഗ്രഹണീദീപനം പരം * ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഗ്രന്ഥി=കാട്ടുതിപ്പലിവേര്. പൂതീകം=ആവൽത്തൊലി. പുനൎന്നവം=തവിഴാമവേര്. മഹൌഷധം=ചുക്ക്. ഇവ സമം ഒരു തുലാം. പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി ഇടങ്ങഴി നെയ്യും അതിലിട്ടു പാലും ചേൎത്തു ഷൾപലം കല്ക്കമായി കാച്ചി അരിക്കുക. ഷൾപലം=തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, ഇന്തുപ്പ്. ഈ നെയ് സേവിച്ചാൽ ഗ്രഹണിയിങ്കൽ അഗ്നിദീപ്തിയുണ്ടാകും.

അഥാമമലസീഭൂതം സാമല്യം ത്വരിതമുല്ലിഖേൽ പിത്താസോഗ്രം പടുഫലം വാൎയ്യുഷ്ണം യോജയേത്തതഃ * അലസീഭൂതം ആമം=അലസമായിത്തീൎന്നതായ ആമത്തെ. (അലസം=ആമം

വയററിൽ കട്ടിയായി കിടക്കും. ഛർദ്ദിയും പോക്കും ഉണ്ടാകയില്ല. ഇങ്ങിനെയുള്ളത് അലസകമാകുന്നു) സാദ്ധ്യം=സാദ്ധ്യമാണെങ്കിൽ. ത്വരിതം ഉല്ലിഖേൽ=വേഗത്തിൽ ഛർദ്ദിപ്പിക്കണം. 'സാദ്ധ്യം' എന്നതുകൊണ്ട് അസാദ്ധ്യമായ ദണ്ഡകാലസകാദിയെ വ്യാവർത്തിക്കുന്നു. ഛർദ്ദിപ്പിക്കാനുള്ള മരുന്നു പറയുന്നു— സോഗ്രാപടു=ഉഗ്ര (വയമ്പ്) യോടും പടു (ഇന്തുപ്പ്) വിനോടും കൂടിയ. ഫലം=മലങ്കാരക്കായെ. പീത്വാ=സേവിച്ചിട്ട്. വാർഷ്ണം യോജയേത്തതഃ=അനന്തരം ചൂടുവെള്ളം കുടിക്കണം.

സേചനം ഫലവർത്തിശ്ച മലവാതാനുലോമനീ * സേചനം=വിയർപ്പിക്കൽ. മലവാതാനുലോമനീം ഫലവർത്തിംച=മലത്തേയും വാതത്തേയും അനുലോമമാക്കിത്തീർക്കുന്ന ഫലവർത്തിയേയും പ്രയോഗിക്കണമെന്നർത്ഥം. ഫലവർത്തി എന്നതു, തിക്കോല്പക്കൊന്ന മുതലായ മരുന്നുകളും പ്രധാനമായി ഫല (=മലങ്കാരക്ക) യും ഗോമൂത്രാദിദ്രവ്യങ്ങളിൽ അരച്ചുണ്ടാക്കുന്ന തിരിയാകുന്നു. ആയതു ഗുദദ്വാരത്തിൽ നെയ്യ് പുരട്ടി കടത്തേണ്ടതാകുന്നു.

ശൂലേ നിരന്നോ ബലവാൻ കോഷ്ണാംബ്വിതി ചൂർണ്ണിതാഃ പിബേൽ ഹിംഗുപ്രതിവിഷാവ്യോഷവചാസൌവർച്ചലാഭയാഃ * ശൂലേ=ശൂലമുണ്ടാകുമ്പോൾ. ബലവാൻ=ബലവാനായ രോഗി. നിരന്നഃ=അന്നം ഭക്ഷിക്കാതെകണ്ട്. ചൂർണ്ണിതാഃ ഹിംഗുപ്രതിവിഷാവ്യോഷവചാസൌവർച്ചലാഭയാഃ=കായം, അതിവിടയം, ചുക്ക്, മുളക്, തിപ്പലി, വയമ്പ്, തുവർച്ചിലക്കാരം, കടുക്ക എന്നിവ പൊടിച്ച്. കോഷ്ണാംബ്വിഃ പിബേൽ=ചൂടുവെള്ളംകൊണ്ടു സേവിക്കണം.

വില്വാജമോദാഘനനാഗരവാളകോഗ്രാപൂതികധാന്യകശൃതം സലിലം ഹിതഞ്ച * വില്വം=കൂവളവേര്. അജമോദം=അയമോദകം. ഘനം=മുത്തങ്ങ. നാഗരം=ചുക്ക്. വാളം=ഇരുവേലി. ഉഗ്രാ=വയമ്പ്. പൂതികം=ആവൽതൊലി. ധാന്യകം=കൊത്തമ്പാലയരി. ഇവ കഷായം ഹിതമാകുന്നു.

കൃഷ്ണാനിംബാഭയാശുണ്ഠീസിദ്ധമംഭശ്ച തൽഗുണം * കൃ

ഷ്ണാ=തിപ്പലി. നിംബം=വേപ്പിൻതൊലി. അഭയാ=കടുക്ക. ശുണ്ഠി=ചുക്ക്. ഇവ കഷായവും സേവിക്കാം.

ചിഞ്ചാരസം മൂർദ്ധ്നി സതൈലമിഷ്ടം ഭൃംഗാംഘ്രിലേപഃ പരിതശ്ച നാഭേഃ നാഭൌ പ്രലിമ്പേദഥ താലമൂലം ത്രൈഫലാംബുപിഷ്ടഞ്ച വിഷൂചികാസു * ചിഞ്ചാരസം=പുളിയിലയുടെ നീര്. ഇത് എണ്ണയും കൂട്ടി ശിരസ്സിൽ ഇടുക. ഭൃംഗാംഘ്രി=കയ്യുണ്ണിയുടെ വേര്. ഇത് അരച്ചു നാഭിയുടെ നാലുപുറവും പുരട്ടുക. താലമൂലം=കരിമ്പനവേര്. ഇതു ത്രിഫലകഷായത്തിലരച്ചു നാഭിയിൽ പുരട്ടുക. ഇവയെല്ലാം വിഷൂചികയിൽ ഹിതമാകുന്നു.

നാഗരേണ ബലാവില്വമൂലാഭ്യാം സാധിതേ ജലേ സിദ്ധാം പിബേല്ലാജപേയാം ദാഹതൃഷ്ണാപ്രപീഡിതഃ * നാഗരം=ചുക്ക്. ബലാ=കുറുന്തോട്ടിവേര്. വില്വമൂലം=കൂവളവേര്. ഇവ കഷായത്തിൽ മലർക്കഞ്ഞിയുണ്ടാക്കി സേവിക്കുക. വിഷൂചികയിൽ ഉള്ള ചുട്ടുനീറലും തണ്ണീർദാഹവും ശമിക്കും.

അതിമാത്രം വിഷൂചീ ചേത് തക്രം ദധി ഹിമം ജലം നാളികേരാംബു പേയാം വാ പ്രാണത്രാണായ ദാപയേത് * വിഷൂചിക അധികം വർദ്ധിച്ചിരുന്നാൽ പ്രാണനെ രക്ഷിപ്പാനായിട്ടു മോര്, തൈര്, തണുത്തവെള്ളം, എളന്നീർവെള്ളം, കഞ്ഞി ഇവയിൽ ഏതെങ്കിലും കൊടുക്കാം.

വിഷൂച്യാമതിവൃദ്ധായാം പാർഷ്ണ്യോർദ്ദാഹഃ പ്രശസ്യതേ തദഹശ്ചോപവാസ്യൈനം വിരിക്തവദുപാചരേത് * വിഷൂചിക വളരെ വർദ്ധിച്ചിരുന്നാൽ പാർഷ്ണി (മടമ്പുകാല്) കളിൽ ചൂടിടുന്നതു വളരെ നല്ലതാകുന്നു. ആ ദിവസം മുഴുവൻ രോഗിയെ ഉപവാസം ചെയ്യിച്ച് വിരേചനം വരുത്തിയാലത്തെ മാതിരി ഉപചരിക്കണം.

ആമകേരീക്കിലുലുവാ വില്വവും മലർ ജീരകം പിലാവിലഭവം വൃന്തം വിഷൂച്യാം കഷായമുത്തമം * ആമകേരീക്കിൽ=തെങ്ങിൻെറ പച്ച ഈർക്കിൽ. പിലാവിലവൃന്തം=പ്ലാവിലഞെട്ടി. ശേഷം സ്പഷ്ടം. ഈ കഷായം വിഷൂചികയിൽ ഉത്തമം.

വയർന്നോചിലുമംഗേഷു തഥാ കോച്ചിവലികിദ്വം ഭ്രഷ്ടതണ്ഡുലഖണ്ഡേന സേപദയേദ്ദരാദികം * ഭ്രഷ്ടതണ്ഡുലഖണ്ഡം=അരിവറുത്തത്. ഇതുകൊണ്ടു തിരുമ്മി വിയർപ്പിക്കണം.

ഇതി ഗ്രഹണീചികിത്സാ.

## അത്യഗ്നിചികിത്സാ.

യദാ ക്ഷീണേ കഫേ പിത്തം സ്വസ്ഥാനേ പവനാനുഗം പ്രവൃദ്ധം വർദ്ധയത്യഗ്നിം തദാസൌ സാനിലോനലഃ പക്ത്വാന്നമാശു ധാതുംശ്ച സർവ്വാനോജശ്ച സംക്ഷിപൻ മാരയേൽ സ ഭവേദ്വ്യാധിരത്യഗ്നിർദ്ദുസ്തരഃ സ്മൃതഃ * കഫം ക്ഷയിച്ചുപോയാൽ പിത്തം അതിന്റെ സ്ഥാനത്തു വാതത്തിന്റെ സഹായത്തോടുകൂടി പ്രകർഷേണ വർദ്ധിച്ചിട്ടു അഗ്നിയെ വർദ്ധിപ്പിക്കും. ഇങ്ങിനെ വരുന്നതെപ്പോഴൊ അപ്പോൾ ആ പിത്തം (അഗ്നി) അഗ്നിയേയും വർദ്ധിപ്പിക്കും. അതു്, ആഹാരം ചെയ്യുന്ന അന്നത്തേയും എല്ലാ ധാതുക്കളേയും ഓജസ്സിനേയും ക്ഷയിപ്പിക്കും. ക്രമത്തിൽ രോഗിയെ ഹനിക്കുകയും ചെയ്യും. ഈ വ്യാധിക്കു് അത്യഗ്നി എന്നു പേർ. ഇതു് ദുസ്തരമാകുന്നു. ദുസ്തരം=അതിക്രമിപ്പാൻ ഞെരുക്കമുള്ളതു്.

യദാക്രാന്തോ ഭവേൽ സ്വസ്ഥോ ഭുക്തേ ജീർണ്ണേ തു താമ്യതി തൃട്കാസദാഹമോഹാദ്യാ വ്യാധയോത്യഗ്നിസംഭവാഃ * ഈ രോഗത്താൽ ആക്രാന്തനായ മനുഷ്യൻ ഊണുകഴിഞ്ഞാൽ സ്വസ്ഥനായി ഭവിക്കും. അതു ദഹിച്ചാൽ ക്ഷീണിക്കുകയും ചെയ്യും. ഇതുനിമിത്തം തണ്ണീർദാഹം, ചുമ, ചുട്ടുനീറൽ, മോഹാലസ്യം മുതലായ ഉപദ്രവങ്ങൾ ഉണ്ടാകുകയും ചെയ്യും.

അസകൃൽ പിത്തഹരണം പായസപ്രതിഭോജനം സർവ്വം തദത്യഗ്നിഹിതം ഭുക്ത്വാ ച സ്വപനം ദിവാ * പലപ്പോഴും (വിരേചനംചെയ്തു്) പിത്തത്തെ കളയുക, പാൽച്ചോറു് ഊണിന്നുമേലെ കഴിക്കുക, ഭക്ഷണം കഴിഞ്ഞിട്ടു പകൽ ഉറങ്ങുക ഇവയെല്ലാം അത്യഗ്നിയിങ്കൽ ഹിതമാകുന്നു.

മുഹുർമ്മുഹുരജീൎണ്ണേപി ഭോജ്യാന്യസ്യോപഹാരയേൽ നിരിന്ധനോന്തരം ലബ്ധ്വാ യഥൈനം ന വിപാദയേൽ * ഈ അത്യഗ്നിരോഗിക്ക് അജീൎണ്ണമായിരുന്നാലും ഭോജ്യങ്ങളെ കൊടുക്കണം. അഗ്നിക്കു ദഹിക്കുവാൻ ഇന്ധനം (=വിറക്) ഇല്ലാതാക്കിയിട്ട് അഗ്നിയെ കെടുത്തരുത്. അത്യുജ്ജ്വലനായിരിക്കുന്ന അഗ്നിക്കു ദാഹ്യസാധനങ്ങളും ഇല്ലാതിരുന്നാൽ അപകടം വരും. അതുകൊണ്ട് എപ്പോഴും ഭക്ഷണം കൊടുത്തുകൊണ്ടിരിക്കേണമെന്നു താല്പൎയ്യം.

കൃസരം പായസം സ്നിഗ്ധം പൈഷ്ടികം ഗുളവൈകൃതം അശ്നീയാദൗദകാനൂപപിശിതാനി ഭൃതാനി ച * കൃസരം=വിരകൽ (അരി വിരകിയത്). പായസം=പാലും അരിയും ചേൎത്തുണ്ടാക്കിയ ഭക്ഷ്യം. സ്നിഗ്ധതയോടുകൂടിയ പൈഷ്ടികം=അരി അരച്ചുണ്ടാക്കിയ പലഹാരം. ഗുളവൈകൃതം=ശൎക്കരകൊണ്ടുണ്ടാക്കിയ പലവക സാധനങ്ങളും. ഇവ ഭക്ഷിക്കുക. ഔദകങ്ങളായും ആനൂപങ്ങളായും ഇരിക്കുന്നതും പോഷണങ്ങളുമായ മാംസങ്ങളും ഭക്ഷിക്കണം. ഔദകങ്ങളും=ജലചരങ്ങളായ ജന്തുക്കളുടെ മാംസങ്ങളും. ആനൂപങ്ങളും=അനൂപദേശത്തുള്ള ജീവികളുടെ മാംസങ്ങളും.

പയഃ സഹമധൂച്ഛിഷ്ടം ഘൃതം വാ തൃഷിതഃ പിബേൽ ഗോധൂമചൂൎണ്ണം പയസാ ബഹുസൎപ്പിഃപരിപ്ലുതം * പാലും മെഴുകും ചേൎത്തു സേവിക്കുക. വെള്ളം ദാഹിച്ചാൽ അങ്ങിനെ ചെയ്യാം. അല്ലെങ്കിൽ മെഴുചേൎത്തതായ നെയ് സേവിക്കാം. ഗോതമ്പിന്റെ പൊടി ധാരാളം നെയ്യിൽ കുഴച്ചു പാലിൽ കലക്കി സേവിക്കാം.

ആനൂപരസയുക്താൻ വാ സ്നേഹാംസ്തൈലവിവൎജ്ജിതാൻ ശ്യാമാത്രിവൃദ്വിപക്വം വാ പയോ ദദ്യാദ്വിരേചനം * ഘൃതം മുതലായ സ്നേഹദ്രവ്യങ്ങളും ആനൂപമാംസത്തിന്റെ രസത്തോടുചേൎത്തു സേവിക്കാം. എന്നാൽ എണ്ണചേൎത്തിട്ടു പാടില്ല. എണ്ണ ദേഹത്തെ ശോഷിപ്പിക്കുമല്ലൊ) ശ്യാമാ=നാൽക്കൊല്പക്കൊന്ന. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. ഇവ ചേൎത്തു കുറുക്കിയ വിരേചനമായ പാൽ സേവിപ്പിക്കുകയുമാം.

ആഹാരമഗ്നിഃ പചതി ദോഷാനാഹാരവർജ്ജിതഃ ധാതൂൻ ക്ഷീണേഷു ദോഷേഷു ജീവിതം ധാതുസംക്ഷയേ * അഗ്നിയുടെ പചനക്രമം പറയുന്നു—അഗ്നി ആദ്യം ആഹാരത്തെ പചിക്കും. ആഹാരമില്ലെന്നുവന്നാൽ വാതാദികളായ ത്രിദോഷങ്ങളെ പിടികൂടും. അവയും പചിച്ചുകഴിഞ്ഞാൽ രസാദികളായ സപ്തധാതുക്കളെ കടന്നുപിടിക്കും. ധാതുക്കളുംകൂടി ക്ഷയിച്ചാൽ, ഒടുവിൽ, ജീവിതത്തെത്തന്നെ പചിപ്പിക്കും.

തസ്മാത് സർവ്വദാ യോജ്യം ശ്ലേഷ്മളം ഗുരു ഭോജനം ഭോജയേൽ ബ്രാഹ്മണാൻ ഭക്ത്യാ പാനകം പഥികവ്രജേ * മേൽപറഞ്ഞപ്രകാരം ഈ രോഗം അതിദാരുണമാകയാൽ ഇതിങ്കൽ എല്ലായ്പോഴും കഫകരങ്ങളും ഗുരുത്വമുള്ളവയുമായ ഭോജനങ്ങളും നൽകണം. ബ്രാഹ്മണരെ കാൽകഴുകിച്ച് ഊട്ടുകയും, വഴിപോക്കർക്ക് പാനം കൊടുക്കുകയും വേണം.

ഇതി അത്യഗ്നിചികിത്സാ.

## മൂത്രകൃച്ഛ്രചികിത്സാ.

വസ്തിമാശ്രിത്യ ജായന്തേ രോഗാ വിംശതിരാമയാഃ പൃഥഗ്ദോഷൈസ്സമസ്തൈശ്ച മൂത്രകൃച്ഛ്രം ചതുർവ്വിധം * ദോഷങ്ങൾ വസ്തിയെ ആശ്രയിക്കുന്നതുകൊണ്ട് ഇരുപതു രോഗങ്ങൾ ഉണ്ടാകുന്നുണ്ട്. അവയിൽ മൂത്രകൃച്ഛ്രം എന്നൊന്നുണ്ട്. ആയതു നാലുവിധത്തിലാകുന്നു — പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സമസ്തൈശ്ച=സന്നിപാതംകൊണ്ടും. വാതകൃച്ഛ്രം, പിത്തകൃച്ഛ്രം, സന്നിപാതകൃച്ഛ്രം എന്നിങ്ങിനെ നാലുതരത്തിലാണ് മൂത്രകൃച്ഛ്രമെന്നർത്ഥം. ഇപ്രകാരം വസ്തിഗതങ്ങളായ ഇരുപതു രോഗങ്ങളിൽ നാലെണ്ണം പറയപ്പെട്ടു. മൂത്രകൃച്ഛ്രം=മൂത്രമടപ്പ്.

ദോഷൈസ്സശുക്രൈരശ്മര്യശ്ചതസ്രഃ സംപ്രകീർത്തിതാഃ അണുശോ വായുനാ ഭിന്നാ സാശ്മര്യേവ ച ശർക്കരാ * അശ്മരി എന്നു ഒരുതരം രോഗമുണ്ട്. ഇത് വാതാദിദോഷങ്ങളെ

കൊണ്ടു മൂന്നും, ശുക്ലംകൊണ്ടൊന്നും എന്നിങ്ങിനെ നാലുവിധമാകുന്നു. ഈ അശ്മരിതന്നെ വായുവിനാൽ അണുവായി ഭേദിക്കപ്പെട്ടാൽ അതിന്നു ശർക്കര എന്നു പേർ. അശ്മരി=കല്ലടപ്പ്. ഇങ്ങിനെ നാലുവിധത്തിലുള്ള അശ്മരികളോടുകൂടി എട്ടു രോഗങ്ങളും പറയപ്പെട്ടു.

മൂത്രോത്സംഗക്ഷയഗ്രന്ഥിജഠരാതീതശുക്രകാഃ വാതകുണ്ഡലികാഷ്ഠീലാവസ്തയോ വിഡ്വിഘാതകഃ ഉഷ്ണവാതോ മൂത്രസാദ ഇത്യേതേ ത്രയോദശ സ്മൃതാഃ * മൂത്രോത്സംഗം, മൂത്രക്ഷയം, മൂത്രഗ്രന്ഥി, മൂത്രജഠരം, മൂത്രാതീതം, മൂത്രശുക്രകം, വാതകുണ്ഡലികാ, വാതാഷ്ഠീല, വാതവസ്തി, വിഡ്വിഘാതകം, ഉഷ്ണവാതം, മൂത്രസാദം — ഇങ്ങിനെ വസ്തിസംബന്ധമായ മററു രോഗങ്ങളും പറഞ്ഞിട്ടുണ്ട്. ഇപ്രകാരം വകമൂന്നിൽ ഇരുപതു രോഗങ്ങളും. വസ്തിയെ ആശ്രയിച്ചിട്ടുള്ള വാതാദികളെക്കൊണ്ടുണ്ടാകുന്ന രോഗങ്ങളിൽ മൂത്രം പോകുവാൻ തടസ്ഥമുണ്ടാക്കുന്നവ എല്ലാംതന്നെ മൂത്രകൃച്ഛ്രവർഗ്ഗത്തിൽ ഉൾപ്പെടുന്നു. മൂത്രത്തെ അധികമായി പുറത്തേക്കു കളയുന്നവ മേഹവർഗ്ഗത്തിലാണ് പെടുക. ഇതിൽ ആദ്യം പറഞ്ഞവയെയാണ് മേൽകാണിച്ചത്.

വാതാനുലോമനം സ്നിഗ്ദ്ധമുഷ്ണം സ്രോതോവിശോധനം ദീപനം യച്ച പാനാന്നഭേഷജം കൃച്ഛ്രിണാം ഹിതം * വാതത്തെ അനുലോമമാക്കുന്നതും സ്നിഗ്ദ്ധവും ഉഷ്ണവും സ്രോതസ്സുകൾക്കു ശുദ്ധിവരുത്തുന്നതും അഗ്നിക്കു ദീപനം വരുത്തുന്നതുമായ പാനം, അന്നം, ഭേഷജം എന്നിവ മൂത്രകൃച്ഛ്രരോഗികൾക്കു ഹിതമാകുന്നു.

നാഭേരധസ്താദ്ധാന്യാമ്ലസേകോ മൂത്രരുജാപഹഃ * നാഭേരധസ്താൽ=നാഭിയുടെ താഴെ. ധാന്യാമ്ലസേക=ധാന്യാമ്ലം (=കാടി) കൊണ്ടുള്ള ധാര കൃച്ഛ്രരോഗികൾക്കു ഹിതമാകുന്നു. ഇവയെല്ലാം ഈ രോഗത്തിന്റെ സാമാന്യചികിത്സയാണെന്നറിഞ്ഞുകൊൾക.

കൃച്ഛ്രേ വാതഘ്നതൈലാക്തമധോ നാഭേഃ സമീരജേ സുസ്നിഗ്ദ്ധൈഃ സ്വേദയേദംഗം പിണ്ഡസേകാവഗാഹനൈഃ വാ

ത്രകൃച്ഛ്രത്തിങ്കൽ ചെയ്യേണ്ടതായ ചികിത്സ പറയുന്നു—അധോനാഭേഃ=നാഭിയുടെ കീഴെ. വാതഘ്നതൈലാക്താം=വാതഹരങ്ങളായ തൈലങ്ങൾ പുരട്ടിയ രോഗിയെ. സുസ്നിഗ്ദ്ധാഃ=ഏററവും സ്നിഗ്ദ്ധതയുള്ള. പിണ്ഡസേകാവഗാഹൈഃ=പിണ്ഡം (കിഴി) സേകം (ധാര) അവഗാഹനം (കഷായവെള്ളത്തിലിരുത്തുക) എന്നിവകൊണ്ട്. അംഗം സ്വേദയേൽ=ശരീരത്തെ വിയർപ്പിക്കണം.

വാതഘ്നപത്രനിഷ്ക്വാഥേ ധാന്യാമ്ലേ വാവഗാഹയേൽ * വാതഹരങ്ങളായ ഇലകൾ ഇട്ടു തിളപ്പിച്ച കഷായവെള്ളത്തിലൊ വെപ്പുകാടിയിലൊ രോഗിയെ അവഗാഹനം ചെയ്യിക്കണം. ഇത് അവഗാഹസ്വേദമാകുന്നു. മൂത്രകൃച്ഛ്രത്തിങ്കൽ ഉത്തമമാകുന്നു.

ജലപ്രസാദാസ്ഥികപോതപങ്കശതാവരീഗോക്ഷുരസിദ്ധമംഭഃ പുരാണപീതം ഹന്ത്യനിലോൽബണാനി കൃച്ഛ്രാണി കൃച്ഛ്രാണ്യപി ശർക്കരാം ച * ജലപ്രസാദാസ്ഥി=തേററാമ്പരൽ. കപോതപങ്കം=അടയ്ക്കാമണിയൻവേർ. ശതാവരി=ശതാവരിക്കിഴങ്ങ്. ഗോക്ഷുരം=ഞെരിഞ്ഞിൽ. ഇവ കഷായം. ഗുഗ്ഗുലു ശുദ്ധിചെയ്തു മേമ്പൊടിചേർത്തു സേവിക്കുക. വാതംകൊണ്ടുള്ള മൂത്രകൃച്ഛ്രങ്ങൾ കൃച്ഛ്രസാദ്ധ്യങ്ങളാണെങ്കിലും ശമിക്കും. ശർക്കരാരോഗവും മാറും.

ദശമൂലബലാമൂലദ്രാക്ഷാവസുകയഷ്ടിഭിഃ വരീവിദാരീമത്സ്യാക്ഷീചന്ദനോപലഭേദകൈഃ സപയസ്യൈഃ ശൃതം ക്ഷീരം സർവ്വമൂത്രരുജാപഹം * ദശമൂലം. ബലാമൂലം=കുറുന്തോട്ടിവേര്. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. വസുകം=താർതാവൽ. യഷ്ടി=എരട്ടിമധുരം. വരീ=ശതാവരിക്കിഴങ്ങ്. വിദാരീ=പാൽമുതുക്കിൻകിഴങ്ങ്. മത്സ്യാക്ഷീ=മീനങ്ങാണി. ചന്ദനം. ഉപലഭേദകം=കല്ലുർവഞ്ഞി. പയസ്യാ=അടപതിയൻകിഴങ്ങ്. ഇവകൊണ്ടു പാൽകുറുക്കി സേവിക്കുക. എല്ലാ മൂത്രകൃച്ഛ്രങ്ങളും ശമിക്കും.

ദശമൂലം ബലാമൂലം ദ്രാക്ഷായഷ്ട്യാഹ്വചന്ദനം ക്വാഥയ്ത്വാ പിബേത്തോയം മൂത്രകൃച്ഛ്രസ്യ ശാന്തയേ * ദശമൂലം. ബ

ലാമൂലം=കുറുന്തോട്ടിവേർ. ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. യഷ്ട്യാ
ഹ്വം=എരട്ടിമധുരം. ചന്ദനം. ഇവ കഷായം സേവിക്കുക. മൂ
ത്രകൃച്ഛ്രം ശമിക്കും.

വരീസിദ്ധം പിബേൽ ക്ഷീരം സസിതം കൃച്ഛ്രശാന്തയേ *
വരീ=ശതാവരിക്കിഴങ്ങ്. ഇതുകൊണ്ടു പാൽ കുറുക്കി പഞ്ചസാ
രയുംചേർത്തു സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

വ്യാഘ്രീഗോക്ഷുരമത്സ്യാക്ഷീപത്മാപാഷാണഭേദകൈഃ ക
പോതവങ്കകതകവരീവസുകവാളുകൈഃ ശൃതക്ഷീരാവശിഷ്ടോ
യം കഷായഃ ശർക്കരാന്വിതഃ മൂത്രകൃച്ഛ്രാണിസർവാണി രക്തസ്രാ
വഞ്ച നാശയേൽ * വ്യാഘ്രീ=ചെറുവഴുതിനവേർ. ഗോക്ഷുരം=
ഞെരിഞ്ഞിൽ. മത്സ്യാക്ഷി=മീനങ്ങാണി. പത്മാ=കാതിലത്താമര
യില. പാഷാണഭേദകം=കല്ലൂർവഞ്ചിവേർ. കപോതവങ്കം=
അടക്കാമണിയൻവേർ. കതകം=തേററാമ്പരൽ. വരീ=ശതാവ
രിക്കിഴങ്ങ്. വസുകം=താർതാവൽവേര്. വാളുകം=ഇരുവേലി.
ഇവ കഷായത്തിൽ പാൽകുറുക്കി സേവിക്കുക. പഞ്ചസാര മേ
മ്പൊടി. എല്ലാ മൂത്രകൃച്ഛ്രങ്ങളും ശമിക്കും.

പത്ഥ്യാഗോക്ഷുരശമ്പ്യാകധന്വയാസാക്ഷിഭേഷജൈഃ ക്വാ
ഥം പിബേൽ സരുഗ്ദാഹേ കൃച്ഛ്രേ മധുസിതായുതം * പത്ഥ്യാ=
കടുക്ക. ഗോക്ഷുരം=ഞെരിഞ്ഞിൽ. ശമ്പ്യാകം=കൊന്നത്തൊലി.
ധന്വയാസം=കൊടുത്തൂവ്വവേർ. അക്ഷിഭേഷജം=പാച്ചോററി
ത്തൊലി. ഇവ കഷായം തേനും പഞ്ചസാരയുംചേർത്തു സേവി
ക്കുക. വേദനയും ചുട്ടുനീറലും ഉള്ളതായ മൂത്രകൃച്ഛ്രം ശമിക്കും.

വരീവിദാരീഗോകണ്ടമുസ്താഗോപീജലംതഥാ * വരീ=ശ
താവരിക്കിഴങ്ങ്. വിദാരീ=പാൽമുതുക്കിൻകിഴങ്ങ്. ഗോകണ്ടം=
ഞെരിഞ്ഞിൽ. മുസ്താ=മുത്തങ്ങ. ഗോപീ=നന്നാറിക്കിഴങ്ങ്. ഇവ
കഷായവും മേൽപ്രകാരംതന്നെ.

ബൃഹത്യാദിഗണൈഃ സിദ്ധം ദ്വിഗുണീകൃതഗോക്ഷുരൈഃ
തോയം പയോ വാ സർപ്പിർവ്വാ സർവ്വമൂത്രവികാരജിൽ * ബൃഹത്യാ
ദിഗണത്തിലെ മരുന്നുകൾ സമം. അതിലിരട്ടി ഞെരിഞ്ഞില്.
ഇവകൊണ്ട് കഷായമോ പാലോ നെയ്യോ ഉണ്ടാക്കുക. എല്ലാ
മൂത്രരോഗങ്ങളും ശമിക്കും.

പൈത്തേ യുഞ്ജീത ശിശിരം ലേപസേകാവഗാഹനം *

പിത്തംകൊണ്ടുള്ള മൂത്രകൃച്ഛ്രത്തിങ്കൽ തണുപ്പുള്ള മരുന്നുകളും പുരട്ടുക, അവയുടെ കഷായംകൊണ്ടോ മറ്റോ ധാരയിടുക, അവകൊണ്ട് അവഗാഹനം ചെയ്ക എന്നിവയാണ് ചെയ്യേണ്ടത്. ഇത് പിത്തകൃച്ഛ്രത്തിന്റെ സാമാന്യ ചികിത്സയാകുന്നു.

ഉർവ്വാരോൎന്നിക്ഷിപേദാന്ത്രം നാഭ്യധോംഗേ ച കൃച്ഛ്രിണഃ *

ഉർവ്വാരുവിന്റെ ആന്ത്രം=വെള്ളരിക്കയുടെ കുടൽ. ഇത് നാഭിയുടെ ചുവട്ടിൽ അതായത് വസ്തിപ്രദേശത്ത്, നിക്ഷേപിക്കുക. പിത്തകൃച്ഛ്രം ശമിക്കും.

പിബേദ്വരീം ഗോക്ഷുരകം വിദാരീം സകശേരുകാം തൃണാഖ്യം പഞ്ചമൂലഞ്ച പാക്യം സമധുശർക്കരം * വരീ=ശതാവരിക്കിഴങ്ങ്. ഗോക്ഷുരകം=ഞെരിഞ്ഞിൽ. വിദാരീ=പാൽമുതുക്കിൻകിഴങ്ങ്. കശേരുകം=കരിക്ക. തൃണപഞ്ചമൂലം. ഇവ കഷായം. തേനും പഞ്ചസാരയും ചേർത്തു സേവിക്കുക.

കഫജേ വമനസ്വേദതീക്ഷ്ണോഷ്ണകടുഭോജനം പിബേത്തോയേന സൂക്ഷ്മൈലാം ധാത്രീഫലരസേന വാ * കഫകൃച്ഛ്രത്തിന്റെ ചികിത്സ പറയുന്നു—വമനം, സ്വേദം എന്നിവയും, തീക്ഷ്ണോഷ്ണകടുപ്രധാനമായ അന്നവും പ്രയോഗിക്കണം. സൂക്ഷ്മൈലാ=ഏലത്തരിയുടെ പൊടി. ഇത് വെള്ളത്തിലോ, ധാത്രീഫലരസ(പച്ചനെല്ലിക്കയുടെ നീർ)ത്തിലോ സേവിക്കുകയും ചെയ്യു.

ഏലോപകല്യാമധുകാശ്മഭേദകൌന്തീശ്വദംഷ്ട്രാവൃഷകോരുപൂകൈഃ ക്വാഥം പിബേൽ ശർക്കരയാവഗാഢം കൃച്ഛ്രേ സദാഹേ സരുജേ വിബന്ധേ * ഏലാ=ഏലത്തരി. ഉപകല്യാ=തിപ്പലി. മധുകം=ഇരട്ടിമധുരം. അശ്മഭേദം= കല്ലൂർവഞ്ചിവേർ. കൌന്തീ=അരേണുകം. ശ്വദംഷ്ട്രാ=നായ്ക്കുരണവേര്. വൃഷകം=ആടലോടകവേർ. ഉരുപൂഗം=ആവണക്കിൻവേര്. ഇവ കഷായം പഞ്ചസാര ചേർത്തു സേവിക്കുക. ചുട്ടുനീറൽ, വേദന, മലബന്ധം എന്നിവയോടുകൂടിയതായ മൂത്രകൃച്ഛ്രം ശമിക്കും.

സന്നിപാതാത്മകേ സർവ്വം യഥാവസ്ഥമിദം ഹിതം * സന്നിപാതംകൊണ്ടുണ്ടായ കൃച്ഛ്രത്തിങ്കൽ മേൽപ്പറഞ്ഞവയെല്ലാം അവസ്ഥപോലെ ചെയ്യുക.

വരീകപാഥസ്സ സപയഃ സർവ്വമൂത്രരുജാപഹഃ * വരീകപാഥം=ശതാവരികഷായം. ഇത് പാൽചേർത്തു സേവിക്കുന്നത് എല്ലാ മൂത്രരോഗങ്ങളേയും ശമിപ്പിക്കുന്നതാകുന്നു.

പ്രസാരിണീമൂലകല്ക്കം നാളികേരജലേ പിബേൽ; കൂശ്മാണ്ഡവല്ലീസ്വരസം സൈലം ഛിന്നാരസം തഥാ; നിർഗ്ഗുണ്ഡീമൂലകല്ക്കം വാ മഥിതേന പിബേൽ പ്രഗേ; വരീരസേന സംപേഷ്യ ഗോക്ഷുരസ്യ ഫലം പിബേൽ; തോയേന നാളികേരസ്യ പത്മാമൂലം സിതായുതം; ധാരോഷ്ണേന ത്രുടീം വാപി; ദ്രാക്ഷാംഭോമിശ്ര കുങ്കുമം; ചൂർണ്ണം ഗോക്ഷുരകസ്യാപി നവനീതയുതം തഥാ; തോയേന കല്ക്കം ദ്രാക്ഷായാഃ പിബേൽ പര്യുഷിതേന വാ; ഉർവ്വാരുബീജം പുഷ്പ്രാഢ്യം ലോഷ്ട്രീവ്വാ തണ്ഡുലാംബുനാ; കല്യാസ്സ ഫലം പക്വം നാളികേരജലേ ക്ഷിപേൽ പ്രാതഃ പിബേദ്യുഷിതമേതേ കൃച്ഛ്രഹരാഃ പരം * മൂത്രകൃച്ഛ്രങ്ങളിൽ സേവിക്കാനുള്ള ചില മരുന്നുകൾ പറയുന്നു — പ്രസാരിണീമൂലകല്ക്കം=തലനീലിവേർ അരച്ചത്. ഇത് എളനീരിൽ സേവിക്കുക; കൂശ്മാണ്ഡവല്ലീസ്വരസം=കുമ്പളവള്ളി ഞെക്കിപ്പിഴിഞ്ഞ നീര്. ഛിന്നാരസം=ചിററാമൃത് ചതച്ച് പിഴിഞ്ഞ നീര്. ഇവ രണ്ടും ഏലത്തരി പൊടിച്ചുചേർത്തു സേവിക്കുക; നിർഗ്ഗുണ്ഡീമൂലകല്ക്കം=കരിനൊച്ചിവേരിന്റെ കല്ക്കം. ഇത് മോരിൽചേർത്തു കാലത്തു സേവിക്കുക; ഗോക്ഷുരഫലം=ഞെരിഞ്ഞിലിന്റെ കായ. ഇതു ശതാവരിനീരിൽ അരച്ചു സേവിക്കുക; പത്മാമൂലം=ഓരിലത്താമരവേര്. ഇത് എളനീരിൽ അരച്ചുകലക്കി പഞ്ചസാരചേർത്തു സേവിക്കുക; ത്രുടീ=ഏലത്തരി. ഇത് കറന്ന ചൂടോടുകൂടിയ പാലിൽ സേവിക്കുക; കുങ്കുമം മുന്തിരിങ്ങനീരിൽ സേവിക്കുക; ഗോക്ഷുരചൂർണ്ണം=ഞെരിഞ്ഞിലിന്റെ പൊടി. ഇത് വെണ്ണയിൽ ചാലിച്ച് സേവിക്കുക; ദ്രാക്ഷാകല്ക്കം=മുന്തിരിങ്ങ അരച്ചത്. ഇത് പഴയ വെള്ളത്തിൽ സേവിക്കുക; ഉർവ്വാരുബീജം=വെള്ളരിക്കാവിത്ത്.

യഷ്ട്യാഹ്വം=എരട്ടിമധുരം. ദാൎവ്വീ=മരമഞ്ഞത്തൊലി. ഇവ അരിക്കാടിയിൽ സേവിക്കുക; കള്ളിപ്പഴം തലേദിവസം രാത്രി എളനീരിൽ ഇട്ടുവെച്ച് പിറേറദിവസം രാവിലെ എടുത്തു ചേൎത്തു സേവിക്കുക;—ഇപ്രകാരമുള്ളവയെല്ലാം മൂത്രകൃച്ഛ്രങ്ങളിൽ ഉത്തമമാകുന്നു.

കേരീക്രമുകതാലാനാം മൂലം മൂഷികജം മലം ഗോക്ഷുരോൎവ്വാരുബീജഞ്ച കാഞ്ജികേന പ്രപേഷയേൽ തേന ലിമ്പേദ്വസ്തിദേശേ ക്ഷിപ്രം മൂത്രയതേ ധ്രുവം * കേരീ=തെങ്ങ്. ക്രമുകം=കവുങ്ങ്. താലം=കരിമ്പന. ഇവയുടെ വേർ. മൂഷികജമലം=എലിയുടെ മലം. ഗോക്ഷുരം=ഞെരിഞ്ഞിൽ. ഉൎവ്വാരുബീജം=വെള്ളരിവിത്ത്. ഇവ കാടിയിൽ അരച്ച് വസ്തിപ്രദേശത്ത് പുരട്ടുക. മൂത്രത്തിന്റെ തടവ് മാറി വേഗത്തിൽ മൂത്രം കഴിഞ്ഞുപോകും.

ത്രിഫലാകഷായസംയുക്തം സൈന്ധവേന സമന്വിതം തൈലമൈരണ്ഡജം വാപി പിബേന്മൂത്രാമയീ നരഃ * ത്രിഫലകഷായവും ഇന്തുപ്പ് കല്ക്കമായി എള്ളിന്റെ എണ്ണയോ അവണക്കെണ്ണയോ കാച്ചി സേവിക്കുക. മൂത്രസംബന്ധമായ രോഗത്തിങ്കൽ ഉത്തമം.

ഹ്രസ്വേന പഞ്ചമൂലേന മത്സ്യാക്ഷീ മധുകൌഷധൈഃ ബലാഭദ്രാ വരീഭിശ്ച ക്ഷീരപേയാ പ്രസാധിതാ മൂത്രകൃച്ഛ്രേഷു സൎവ്വേഷു കൃച്ഛ്രേഷു പരമം ഹിതാ * ഹ്രസ്വപഞ്ചമൂലം=ചെറുപഞ്ചമൂലം. മത്സ്യാക്ഷീ=മീനങ്ങാണി. മധുകം=എരട്ടിമധുരം. ഔഷധം=ചുക്ക്. ബലാ=കുറുന്തോട്ടിവേര്. ഭദ്രാ=ചെറൂളവേര്. വരീ=ശതാവരിക്കിഴങ്ങ്. ഇവകൊണ്ട് പാൽക്കഞ്ഞിയുണ്ടാക്കി സേവിക്കുക. എല്ലാ മൂത്രകൃച്ഛ്രങ്ങളിലും ഉത്തമം.

തോയേന നാളികേരസ്യ കതകാസ്ഥി പ്രപേഷിതം ശൎക്കരൈലാസമായുക്തം പിബേൽ കൃച്ഛ്രഹരം പരം * കതകാസ്ഥി=തേറാമ്പരൽ. ഇത് നാളികേരവെള്ളത്തിൽ അരച്ച് പഞ്ചസാരയും ഏലത്തരിയുടെ പൊടിയും ചേൎത്തു സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

സഹസ്രവേധി കന്നാരം കന്മതം ഗൈരികം തഥാ ഏലാ

യഷ്ടിപ്രാഹ്വയം കൃഷ്ണാ അരത്തയുമമൃക്കരാ ഇവ ചൂർണ്ണിച്ച സിതയും ക്ഷൌദ്രവും കൂട്ടി നക്കിയാൽ മൂത്രകൃച്ഛ്രങ്ങളോടിപ്പോം മന്ധകാരം ഭിന്നേ യഥാ * അൎത്ഥം സ്പഷ്ടം.

കൂശ്മാണ്ഡോൎവ്വാരുബീജാ മധുകമഗധജദ്രാമിളീന്ദീവരീഭിൎമ്മത്സ്യണ്ഡീ വാംശിവത്സാദനിവസുകമഹീതാലകന്ദോച്ചടാഭിഃ ചൂൎണ്ണം കൃത്വാത്ര മധ്വാപ്ലുതമവലിഹതോ വസ്തിരോഗാഃ സകൃച്ഛ്രാ നശ്യന്ത്യുഷ്ണാനിലാദ്യാ ഭവതി പുനരഹോ കാ കഥാ മൂത്രകൃച്ഛ്രേ * കൂശ്മാണ്ഡബീജം=കമ്പളങ്ങ. ഉൎവ്വാരുബീജം=വെള്ളരിക്ക. മധുകം=എരട്ടിമധുരം. മഗധജം=തിപ്പലി. ദ്രാമിളീ=ഏലത്തരി. ഇന്ദീവരീ=ശതാവരിക്കിഴങ്ങ്. മത്സ്യണ്ഡി=ശീനാഞ്ചാണി. വാംശീ=കവ്വൂറ്. വത്സാദനി=ചിറ്റമൃതിൻനൂറ്. വസുകം=താൎതാവലിൻവേര്. മഹീതാലകന്ദം=നിലപ്പനക്കിഴങ്ങ്. ഉച്ചട=കരിവിക്കിഴങ്ങ്. ഇവ പൊടിച്ച് തേനിൽ ചാലിച്ച് സേവിക്കുക. ഉഷ്ണവാതം മുതലായി വസ്തിസംബന്ധമായുണ്ടാകുന്ന കഠിനരോഗങ്ങൾകൂടി ശമിക്കും. മൂത്രകൃച്ഛ്രത്തിങ്കൽ അത്യുത്തമം.

ഭൂമിതാലശതാവരീകന്ദ തുലാകഷായേ ഘൃതം പചേൽ ദ്രാക്ഷാശ്വഗന്ധാമധുക കദളീഫലഗോക്ഷുരൈഃ ചതുൎഗ്ഗുണപയസ്സിദ്ധം പിത്തവാതജകൃച്ഛ്രനുൽ * ഭൂമിതാലം=നിലപ്പന. ശതാവരീ=ശതാവരി. ഇവയുടെ കിഴങ്ങ്. ഒരുതുലാം കഷായംവെച്ചതിൽ നെയ്കാച്ചുക. കല്ക്കത്തിന്ന്—ദ്രാക്ഷാ=മുന്തിരിങ്ങ. അശ്വഗന്ധാ=അമുക്കുരം. മധുകം=എരട്ടിമധുരം. കദളീഫലം=കദളിവാഴക്കാ. ഗോക്ഷുരം=ഞെരിഞ്ഞില്. ഇവ അരച്ചു ചേൎക്കുക. നെയ്യിന്റെ നാലിരട്ടി പാലും കൂട്ടണം. ഈ നെയ്യ് വാതപിത്തങ്ങളെക്കൊണ്ടുള്ള കൃച്ഛ്രത്തെ ശമിപ്പിക്കും.

കേതകീസ്വരസ സിദ്ധം തൽപ്രരോഹാഗ്രകല്ക്കിതം ഭിന്ന്യാദൈഃ ഘൃതം പീതം മൂത്രകൃച്ഛ്രനിവാരണം * കേതകീസ്വരസം=കൈത(വേട്) ഇടിച്ചുപിഴിഞ്ഞ നീര്. ഇതിൽ കൈതവേടിന്റെ തലപ്പ് കല്ക്കനായി കാച്ചിയ നെയ്യ് രാവിലെ സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

ഗോകണ്ടകരസേ സൎപ്പിഃ സിദ്ധം വീരതരാദിനാ സശിലാ

കൃച്ഛ്രസ്യ മൂത്രദോഷഹരം പരം * ഗോകണ്ടകം=ഞെരിഞ്ഞില്. ഇതിന്റെ കഷായത്തിൽ വീരതരാദിഗണവും കന്മത(ശിലാജതു)വും കല്ക്കംചേൎത്തു കാച്ചുക. മൂത്രകൃച്ഛ്രം, അശ്മരി എന്നിവ ശമിക്കും.

ശതാവരീഘൃതം വൈദ്യ ഗോക്ഷുരകണ്ടകഘൃതം തഥാ വസ്ത്യാമയാന്തകം ചൈവ മൂത്രകൃച്ഛ്രേഷു യോജയേൽ * ശതാവരീഘൃതം, ത്രികണ്ടകഘൃതം, വസ്ത്യാമയാന്തകഘൃതം എന്നിവയെ വൈദ്യൻ മൂത്രകൃച്ഛ്രങ്ങളിൽ പ്രയോഗിക്കണം.

ഖരമഞ്ജര്യാ മൂലക്വാഥം കല്കംവാ സേവിതം പയസാ അവശപ്രവൃത്തമൂത്രം ഹന്ത്യതിശകൃതഃ പ്രവൃത്തിഞ്ച * ഖരമഞ്ജരീമൂലം=വലിയ കടലാടിവേര്. ഇതു കഷായംവെച്ചു സേവിക്കുക. ഇത് അരച്ച് പാലിൽ ചേൎത്തു സേവിക്കുകയുമാകാം. അവശമായി (സ്വാധീനംകൂടാതെ—രോഗി അറിയാതെ) മൂത്രം പോകുന്നതും മലപ്രവൃത്തിയും നില്ക്കും.

അവശസ്രുതമൂത്രസ്യ പിബേന്മുൽഗരസം നരഃ തൈലേന സഹിതം തേന സുഖീ ഭവതി തൽക്ഷണാൽ * അവശമാകവെന്നു മൂത്രം പോയിക്കൊണ്ടിരിക്കുന്ന ആൾ മുൽഗരസം (ചെറുപയറിന്റെ ചാറ്) എണ്ണചേൎത്തു സേവിക്കുക. ഉടൻതന്നെ സുഖംകിട്ടും.

ചമ്പകശിഫാകഷായഃ പീതോ ഹി ഹന്തി മൂത്രമവശഗതം * ചമ്പകശിഫാ=ചമ്പകത്തിന്റെ വേർ. ഇതു കഷായംവെച്ച് സേവിക്കുക. മൂത്രത്തിന്റെ അവശത ശമിക്കും.

അശ്മര്യാമചിരോത്ഥായാം വാതവസ്ത്യാദികേഷു ച യഥാദോഷം ക്രിയാം കുൎയ്യാദിമാമേവ ഭിഷഗ്വരഃ * അചിരോത്ഥായാം അശ്മര്യാം=കാലപ്പഴക്കമില്ലാത്ത അശ്മരിയിങ്കലും, വാതവസ്ത്യാദികേഷു ച=വാതവസ്തി മുതലായ രോഗങ്ങളിലും. യഥാദോഷം=ദോഷമനുസരിച്ച്. ഇമാം ക്രിയാമേവ=ഈ ചികിത്സയെത്തന്നെ. കുൎയ്യാൽ=ചെയ്യണം. അവയിലും ഈ ചികിത്സകൾ യോജിക്കുമെന്നൎത്ഥം.

ക്ഷുണ്ണാനിൎഗ്ഗുണ്ഡികാമൂലം നാളികേരജലേന ച പിഷ്ട്വാ സ

ശൃതം പിബേൽസദ്യഃ ശർക്കരാശ്മരി പാതനം * കൃഷ്ണാമൂലം=കാട്ടുതിപ്പലിവേര്. നിദിഗ്ദ്ധികാമൂലം=കണ്ടനാച്ചിവേര്. ഇവ എളുന്നീരിൽ അരച്ചു സേവിക്കുക. ശർക്കരാശ്മരി മൂത്രത്തോടുകൂടി പതിക്കും.

കപോതവങ്കാശിഗ്രുമൂലോത്ഥഃ കവോഷ്ണോശ്മരിപാതനഃ * ശിഗ്രുമൂലം=മുരിങ്ങവേര്. ഇതു കഷായംവെച്ച് അല്പം ചൂടോടെ സേവിക്കുക. അശ്മരി ശമിക്കും.

ത്രുട്യൽകോരണ്ഡബീജാനാം ചൂർണ്ണം മാക്ഷികസംയുതം അവിക്ഷീരേണ സപ്താഹം പീതമശ്മരിപാതനം* കോരണ്ഡബീജം=ചുരയ്ക്കയുടെ വിത്ത്. ഇതു പൊടിച്ചു തേനും ചേർത്ത് ആട്ടിൻപാലിൽ ഏഴു ദിവസം സേവിക്കുക. അശ്മരി പറിഞ്ഞുപോകും. 'ത്രുട്യൽകണ്ടകബീജാനാം' എന്നു സുന്ദരീപാഠം. കോരണ്ഡബീജത്തിന് തുവര്(തുവര)ബീജം എന്ന് അതിൽ അർത്ഥം. സംഗ്രഹത്തിൽ 'ശൃംഗകണ്ടകബീജാനാം' എന്നാണ് പാഠം. സുശ്രുതത്തിൽ 'ത്രികണ്ടകസ്യ ബീജാനാം' എന്നു കാണുന്നു. ത്രികണ്ടകബീജം എന്നതിന് ഞെരിഞ്ഞിലിൻെറ ബീജം എന്ന് അർത്ഥം. ഈ യോഗത്തിൻെറ മൂലം സുശ്രുതമാണെന്നും, പാഠഭേദങ്ങൾ സുശ്രുതപാഠത്തിൻെറ അപഭ്രംശങ്ങളാണെന്നും തോന്നുന്നു.

പുനർന്നവൈരണ്ഡശതാവരീഭിഃ പത്തൂരവൃക്ഷാദ്യബലാശ്മഭിദ്ഭിഃ ദ്വിപഞ്ചമൂലേന കുലത്ഥകോല യവൈശ്ചതോയേ ക്വഥിതൈഃ കഷായേ ഘൃതം ശൃതം പീതമപാകരോതി സശർക്കരം സാശ്മരി മൂത്രകൃച്ഛ്രം * പുനർന്നവാ=തമിഴാമവേര്. ഏരണ്ഡം=ആവണക്കിൻവേര്. ശതാവരി. പത്തൂരം=ചപ്പംഗം. വൃക്ഷാദ്യം=താർതാവൽവേര്. ബലാ=കുറുന്തോട്ടിവേര്. അശ്മഭിത്ത്=കല്ലൂർവ്വഞ്ചിവേര്. ദ്വിപഞ്ചമൂലം=ചെറുപഞ്ചമൂലവും വലിയപഞ്ചമൂലവും. കുലത്ഥം=മുതിര. കോലം=ലന്തക്കുരു. യവം. ഇവ കഷായമായി നെയ്കാച്ചുക. ഈ നെയ്യ് സേവിച്ചാൽ ശർക്കര, അശ്മരി, മൂത്രകൃച്ഛ്രം എന്നിവ ശമിക്കും.

അവഗാഹനധാന്യാമ്ലേ വിരേകം വസ്തികർമ്മ ച ക്ഷീരം

കഷായമാജ്യഞ്ച സിദ്ധം വീരതരാദിനാ യോജ്യം നചാസ്യ ചാശ്മരി ഷ്യു പ്രവൃദ്ധാസ്യ വിരേചനം * ധാന്യാമ്ലം=(കാടി)കൊണ്ട് അവഗാഹരസേചവും, വിരേചനവും, വസ്തിയും ചെയ്യണം. വീരതരാദിഗണംകൊണ്ട് പാൽ, കഷായം, നെയ്യ് ഇവ കാച്ചി സേവിക്കുകയും ചെയ്യു. ഇതാണ് പുതുതായ അശ്മരികളിൽ ചെയ്യേണ്ടത്. വർദ്ധിച്ചുവശായ അശ്മരികളിലാകട്ടെ വിഭേദനമാണ് ചെയ്യേണ്ടത്. വിഭേദനം=ഭേദിപ്പിക്കൽ.

(വീരതരാദിഗണം).

വെല്ലന്തരാരണികട്ടുകവൃഷാശ്മഭേദ ഗോകണ്ടകോൽകടസഹാചരബാണകാശാഃ വൃക്ഷാദനീനളകുശദ്വയഗുണ്ട്രഗുന്ദ്രാ ഭല്ലൂക മോരടകുരണ്ടകരംഭപാർത്ഥാഃ വർഗ്ഗോ വീരതരാദ്യോയം ഹന്തി വാതകൃതാൻ ഗദാൻ അശ്മരീശർക്കരാമൂത്ര കൃച്ഛ്രാഘാതരുജാഹരഃ * വെല്ലന്തരം=വിടത്തൽ. (രാമച്ചത്തണ്ട്) അരണികം=മുഞ്ഞവേര്. ട്ടുകം=താർതാവൽവേർ. വൃഷം=ആടലോടകവേർ. അശ്മഭേദം=കല്ലൂർവഞ്ചി ഗോകണ്ടകം=ഞെരിഞ്ഞിൽ. ഉൽകടം=ഇല്ലിഞ്ഞിൽ. സഹാചരം=കരിങ്കുറിഞ്ഞിവേർ. ബാണം=കൊഴിഞ്ഞിലിൻവേർ. കാശം=ആറ്റുദർഭവേര്. വൃക്ഷാദനീ=ഇത്തിക്കണ്ണി. നളം=നാല്ലമ്പ്. (വേഴപ്പുല്ല്). കുശദ്വയം=ദർഭവേരും കുശവേരും. ഗുണ്ട്രം=പൊട്ടപ്പുല്ല്. ഗുന്ദ്രാ=കരിമ്പോലപ്പുല്ല്. ഭല്ലൂകം=പലകപ്പയ്യാനവേര്. മോരടം=പെരുങ്കുരുമ്പ. കുരുണ്ടകം=വേലിപ്പരുത്തി. രംഭ=കളളിവാഴ. പാർത്ഥം=നീർമരുത്. വീരതരാദി എന്ന ഈ ഔഷധവർഗ്ഗം വാതംകൊണ്ടുള്ള രോഗങ്ങളേയും, വിശേഷിച്ച് അശ്മരി, ശർക്കര, മൂത്രകൃച്ഛ്രം, മൂത്രാഘാതം എന്നിവയേയും ശമിപ്പിക്കും.

സഹസ്രവേധി കന്നാരം കന്മതം ജീരകം കണാ മധുകാമ്ലകരംവിശ്വം ഗോക്ഷുരസ്യ ച കണ്ടകം ധാത്രീശതാവര്യ്യുത്താവാ: രാഹ്യുല്പലമൊപ്പമായ് ക്ഷീരാവുശ്ന്ന സംയോജ്യ സേവിതം കൃച്ഛ്രജിൽപരം * കണാ=തിപ്പലി. മധുകം=ഏരട്ടിമധുരം. വിശ്വം=ചുക്ക്. ഗോക്ഷുരകണ്ടകം=ഞെരിഞ്ഞിലിൻമുള്ള്. ധാത്രീ=നെല്ലിക്ക. വാരാഹീ=നിലപ്പനക്കിഴങ്ങ്. ഉല്പലം=ചെങ്ങഴിനീർ

കഴിഞ്ഞ്. ഇവ സമം പൊടിച്ച് പാലിൽ സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

പലാശകദളീശുഷ്ക തിലക്ഷാരോശ്മപാതനഃ മൂത്രേണ പീതസ്സേചൈ സിന്ദുവാരനിശാരസഃ * പലാശം=പ്ലാശിൻമൊട്ട്. കദളീശുഷ്കം=കദളിവാഴക്കുറുപ്പ്. തിലം=എള്ള്. ഇവയുടെ ക്ഷാരം ഗോമൂത്രത്തിൽ സേവിക്കുക. സിന്ദുവാരം=കരുനെച്ചി. നിശാ=മഞ്ഞൾ. ഇവയുടെ രസവും സേവിക്കാം. അശ്മരി ശമിക്കും.

## മേഹചികിത്സാ.

ഉദകേക്ഷുസുരാപിഷ്ടശുക്രലാലാഃ ശനൈസ്സഹാ സികതാ ശീതസാന്ദ്രഞ്ച കഫാന്മേഹാ ദശസ്മൃതാഃ മാഞ്ജിഷ്ഠനീലകാളാനി ഹാരിദ്രം ശോണിതന്തഥാ ക്ഷാരഞ്ച ഷൾപിത്തജാ മേഹാ വാതജാഃ പുനഃ വസാമജ്ജാ ഹസ്തിമേഹാ ഭേദിധാ ച മധുസംജ്ഞകഃ ഇതി മേഹാ വിംശതിഃ സ്യുഃ ക്രമാത്തേ ഹ്യനുപക്രമാഃ* മേഹം എന്ന രോഗം ഇരുപതുവിധത്തിലാകുന്നു. കഫംകൊണ്ടു പത്തുപ്രകാരവും, പിത്തംകൊണ്ട് ആറുപ്രകാരത്തിലും, വാതംകൊണ്ട് നാലുപ്രകാരത്തിലും ഇങ്ങിനെ ഇരുപതുവിധം. ഇവയിൽ കഫംകൊണ്ടുള്ളവക്ക് ൧ ഉദകമേഹം ൨ ഇക്ഷുമേഹം ൩ സുരാമേഹം ൪ പിഷ്ടമേഹം ൫ ശുക്രമേഹം ൬ ലാലാമേഹം ൭ ശനൈർമ്മേഹം ൮ സികതാമേഹം ൯ ശീതമേഹം ൰ സാന്ദ്രമേഹം എന്നും, പിത്തംകൊണ്ടുള്ളവക്ക് ൧൧ മാഞ്ജിഷ്ഠമേഹം ൧൨ നീലമേഹം ൧൩ കാളമേഹം ൧൪ ഹാരിദ്രമേഹം ൧൫ സാന്ദ്രമേഹം ൧൬ ക്ഷാരമേഹം എന്നും, വാതംകൊണ്ടുള്ളവക്ക് ൧൭ വസാമേഹം ൧൮ മജ്ജാമേഹം ൧൯ ഹസ്തിമേഹം ൨൦ മധുമേഹം എന്നും പേരാകുന്നു. ഈ കൂട്ടവിൽപറഞ്ഞ മധുമേഹം രണ്ടുവിധത്തിലുണ്ട്. ഇപ്പറഞ്ഞ ഇരുപതു മേഹങ്ങളും ക്രമേണ അനുപക്രമങ്ങളാകുന്നു. അനുപക്രമങ്ങൾ=ചികിത്സയില്ലാത്തവ. അതായത് കൃച്ഛ്രസാദ്ധ്യങ്ങളാണെന്നു താല്പൎയ്യം.

മേഹിനോ ബലിനഃ കൎയ്യാ ദാദൌ വമനരേചനേ പ്രയോ

ജ്യം ശമനം സൎവ്വം ദൃഢബലസ്യ പ്രമേഹിണഃ * ബലിനോ മേഹിനഃ=ബലവാനായ മേഹരോഗിക്ക്. ആദൌ=ആദ്യത്തിൽ. വമനരേചനേ കൎയ്യാൽ=വമനവിരേചനങ്ങളെ ചെയ്യണം. ദൃഢബലസ്യ പ്രമേഹിണഃ=ബലം കുറഞ്ഞവനായ പ്രമേഹരോഗിക്കാകട്ടെ. പ്രയോജ്യം ശമനം സൎവ്വം=ശമനമായിട്ടുള്ളതെല്ലാം പ്രയോഗിക്കണം.

അമേദോമൂത്രളം ചാഗ്നിദീപനം ബലവൎദ്ധനം അന്നപാനം പ്രയുഞ്ജീത മേഹരോഗവതാം ഭിഷക് * അമേദോമൂത്രളം=മേദസ്സിനേയും മൂത്രത്തേയും വൎദ്ധിപ്പിക്കാത്തത്. അഗ്നിദീപനം=അഗ്നിക്കു ദീപ്തിവരുത്തുന്നത്. ബലവൎദ്ധനം=ബലം വൎദ്ധിപ്പിക്കുന്നത്. ഇങ്ങിനെയിരിക്കുന്ന അന്നപാനങ്ങളെയാണ് വൈദ്യൻ പ്രമേഹരോഗിക്കു ചെയ്യേണ്ടത്.

ധാത്രീരസപ്ലുതാം പ്രാഹ്ണേ ഹരിദ്രാം മാക്ഷികാന്വിതാം; തഥാ മേഹാരിമൂലസ്യ വല്ക്കലം മഥിതേന വാ; ഉദുംബരസ്യ വന്ദാകം തക്രേണ സഹ പായയേൽ; അശ്വത്ഥഫലബീജഞ്ച കല്ക്കഞ്ച മൃഗശൃംഗജം; സിതാമധുയുതം തക്രേ കല്ക്കം കതകജം തഥാ; തിന്ദിശസ്യാപി മൂലഞ്ച നാളികേരജലേ പിബേൽ; നവനീതക്ഷൌദ്രയുതം നിശാചൂൎണ്ണഞ്ച ലേഹയേൽ; മധുയുക്തം ഗുളൂച്യാ വാ രസമാമലകസ്യ വാ; സംപേഷ്യ കൂൎണ്ണമേഘോ മൂലഭിക്ഷുരസേന വാ; ജ്യേഷ്ഠോദകേന പ്രപിബേദമേതേ മേഹ ഹരാഃ പരം * ഹരിദ്രാ=മഞ്ഞൾ. ഇത് പച്ചനെല്ലിക്കയുടെ നീരിൽ ചേൎത്തു തേനുംകൂട്ടി രാവിലെ സേവിക്കുക. മേഹാരിമൂലം=ഏകനായകവേര്. ഇത് മോരിൽ സേവിക്കുക; ഉദുംബരവന്ദാകം=അത്തിയുടെ മൊട്ട്. ഇതും മോരിൽ സേവിക്കുക; അശ്വത്ഥഫലബീജം=അരയാൽ പഴത്തിന്റെ വിത്ത്. മൃഗശൃംഗജകല്ക്കം=മാൻകൊമ്പ് അരച്ച കല്ക്കം. ഇവ പഞ്ചസാരയും തേനും ചേൎത്തു മോരിൽ സേവിക്കുക; കതകജകല്ക്കം=തേററാമ്പരൽ അരച്ച കല്ക്കം. ഇതും മേൽപ്രകാരം സേവിക്കുക; തിന്ദിശമൂലം=തൊട്ടുകാരവേര്. ഇത് എളനീരിൽ സേവിക്കുക; നിശാചൂൎണ്ണം=മഞ്ഞൾപ്പൊടി. ഇതു വെണ്ണയും തേനും ചേൎത്തു ചാലിച്ച് സേവിക്കുക.

ഗുളൂചീ=ചിററമൃത്. ആമലകം=നെല്ലിക്ക. ഇവയുടെ നീര് തേൻചേൎത്ത സേവിക്കുക; കൃഷ്ണരംഭാമൂലം=ചെറുകദളിവാഴവേര്. ഇത് അരച്ച് കരിമ്പിൻനീരിൽ, അല്ലെങ്കിൽ ത്രിഫലകഷായത്തിൽ സേവിക്കുക. ഇവ എല്ലാം പ്രമേഹഹരങ്ങളാകുന്നു.

നിശാകതകനെല്ലിക്കാ തെച്ചിപാഠാച്ചോററിഗോപികാഃ ഏകനായകരാഗച്ഛമേഭിഃ ക്വാഥഃ പ്രമേഹഹാ * ഗോപികാ=നന്നാറികിഴങ്ങ്. ശേഷം സ്പഷ്ടം.

ഏകനായകസംയുക്തം ഷഡംഗാംബു തഥാഗുണം * ഷഡംഗകഷായം ഏകനായകം ചേൎത്ത സേവിക്കുക. ഫലം പൂൎവ്വവൽ.

ആകല്യബ്ദഫലത്രയദ്വിരജനീ ജംബ്വാഞ്ജനക്ഷീരിജ ത്വക്പാഠാ കതകാഗ്നിമന്ഥഖദിരാംബോഷ്ഠാസനേന്ദ്രദ്രുമൈഃ ക്വാഥോ വാരിധികോരകിംശുകസമൈരേഭിഃ കൃതഃ ശീതളഃ സക്ഷൌദ്രാദ്രിജതുത്ഥചൂൎണ്ണസഹിതഃ സൎവ്വപ്രമേഹാപഹഃ * ആകലീ=ആവിരക്കുരു. അബ്ദം=മുത്തങ്ങ. ഫലത്രയം=ത്രിഫല. ദ്വിരജനീ=മഞ്ഞളും മരമഞ്ഞളും. ജംബൂ=ഞാവററൊലി. അഞ്ജനം=നീർമരുത്. ക്ഷീരിജം=നാല്പാമരം (ഇവയുടെ തൊലി) പാഠാ=പാടക്കിഴങ്ങ്. കതകം=തേററാമ്പരൽ. അഗ്നിമന്ഥം=മുഞ്ഞവേർ. ഖദിരം=കരിങ്ങാലിക്കാതൽ. അംബോഷ്ഠാ=വെളുത്ത അമ്പഴം. അസനം=വേങ്ങാക്കാതൽ. ഇന്ദ്രദ്രുമം=ദേവതാരം. വാരിധികോരം=കടൽനാര. കിംശുകം=മുരുക്കിൻതൊലി. ഇവ കഷായം ആറിയാൽ തേനും കന്മദവും ചേൎത്ത സേവിക്കുക. എല്ലാ പ്രമേഹങ്ങളും ശമിക്കും.

കതകഖദിരധാത്രീ വൈരിദാൎവ്വീസമംഗാ വിദുലരജനിപാഠാ ചൂതബീജാഭയാബ്ദൈഃ പ്രസൃതരസസനാഥം തോയമേഭിഃ പ്രസിദ്ധം ഹരതി സകലമേഹാൻ സപ്തരാത്രപ്രയോഗാൽ * കതകം=തേററാമ്പരൽ. ഖദിരം=കരിങ്ങാലിക്കാതൽ. ധാത്രീ=നെല്ലിക്ക. വൈരി=ഏകനായകവേര്. ദാൎവ്വീ=മരമഞ്ഞൾത്തൊലി. സമംഗാ=പാച്ചൂണ്ടവേർ. വിദുലം=കനാഞ്ഞി. രജനി=ഇരട്ടമഞ്ഞൾ. പാഠാ=പാടക്കിഴങ്ങ്. ചൂതബീജം=മാങ്ങയണ്ടി. അഭയാ=കടുക്ക. അബ്ദം=മുത്തങ്ങ. ഇവ കഷായം തേൻചേൎത്ത

സേവിക്കുക. ഏഴു ദിവസം സേവിച്ചാൽ സകല മേഹങ്ങളും ശമിക്കും.

കിംശുകത്വങ്നിശാധാത്രീ കതകൈസ്സു സവൈരിഭിഃ സസിതാസ്തു കൃപീതാസ്സ്യാ ഗുളികാ മേഹനാശനാഃ ॥ കിംശുകത്വക്=കരിമുരിക്കിൻതൊലി. നിശാ=മരമഞ്ഞൾ. ധാത്രീ=നെല്ലിക്ക. കതകം=തേറ്റാമ്പരൽ. വൈരി=ഏകനായകത്തിൻവേര്. സിതാ=പഞ്ചസാര. ഇവ അരച്ച് ഗുളികയാക്കി മോരിൽ സേവിക്കുക. പ്രമേഹം ശമിക്കും.

ആകല്ലീകതകകൈരവഗുഞ്ജാബീജചൂർണ്ണസഹിതം പരിശുഷ്കം ശംഖിണസ്യ പിശിതം മധുനാ തത് സേവിതം ഹരതി മേഹമശേഷം ॥ ആകല്ലീ=കണ്ണാമ്പിരക്കത (ശുഠിമൊട്ട്) കതകം=തേറ്റാമ്പരൽ. കൈരവബീജം=ആമ്പലരി. ഗുഞ്ജാബീജം=കന്നിക്കുരു. ഇവ പൊടിച്ച് ശംഖിണപിശിതം=ഞണ്ടിൻമാംസം. എല്ലാംകൂട്ടി അരച്ചു ഗുളികയാക്കി ഉണക്കി തേനിൽചേർത്തു സേവിക്കുക. എല്ലാ പ്രമേഹങ്ങളും ശമിക്കും.

നിർഗ്ഗുതിവൈരിതെല്ലിശുകപുളിംകുതത്തോയൽ മുക്കാ വില്വാമ്പാശയ്യമമ്പലതീ സകാന്താ ചെമ്മൺനിശാദ്വയസിതാ ഹിമമത്തിനീരിൽ സപ്താഹപിഷ്ടമിദ്ദ മേഹഗണം നിഹന്തി ॥ നിഗ്രുതി=നീരോലിവേര്. വൈരി=ഏകനായകംവേര്. തെല്ലി=തേറ്റാമ്പരൽ. ശുകം=പാച്ചോറ്റിത്തൊലി. പുളികുതത്തോയൽ, മുക്കാ=ത്രിഫല. വില്വാമ്പശ. ആമ്പലരി. കാന്തം=അയസ്കാന്തം. ചെമ്മണ്ണ്=കാവിമണ്ണ്. നിശാദ്വയം=മഞ്ഞളും മരമഞ്ഞളും. സിതാ=പഞ്ചസാര. ഹിമം=ചന്ദനം. ഇവ അത്തിനീരിൽ ഏഴു ദിവസം അരച്ചു ഗുളികയാക്കുക. പ്രമേഹത്തിങ്കൽ ഉത്തമം.

ആടാതീ കാസഹന്ത്രീ ഖദിരകമുദിനീ വീരഹന്ത്രീ വിശാലാബീജം ശൈരീയഗൌരണ്ടം രജനീയുഗമിദം സർവ്വമന്യോന്യതുല്യം ചാതുരാഃ കല്പിതാസ്താ ദ്വിഗുണമൃതമഥോ ജോംഗകം സർവ്വമേതന്മധ്വാഢ്യം തക്രപീതം വിധമതി വിവിധം വേഗവന്തം പ്രമേഹം ॥ ആടാതീ=കുറുമുള്ളിൻവേര്. കാസഹന്ത്രീ=പൊന്നാവീരത്തിൻവേര്. ഖദിരം=കരിങ്ങാലിക്കാതൽ. കമുദിനീ=ആമ്പ

ലരി. വീരതരു=നീർമരുതിൻതൊലി (ഏകനായകമെന്നു പക്ഷാന്തരം) വിശാലാ=കാട്ടുവെള്ളരിവേര്. ശൈരീഷബീജം=നെന്മേനിവാകക്കുരു. ഗൌഞ്ജബീജം=കന്നിക്കുരു. രജനിയുഗം=മഞ്ഞളും മരമഞ്ഞളും. ഇവ സമം. കുഷ്ഠം=കൊട്ടം. ഇത് നാലു ഭാഗം, അതായത് മുമ്പറഞ്ഞ മരുന്നുകളിൽ ഓരോന്നും എത്രയോ അതിന്റെ നാലിരട്ടി. ജോംഗകം=നോങ്ങണമ്പുല്ല്. ഇത് കൊട്ടത്തിലിരട്ടി. ഇവ പൊടിച്ച് തേൻചേർത്ത് മോരിൽ കലക്കി സേവിക്കുക. കഠിനമായ പ്രമേഹംപോലും ശമിക്കും.

നവരത്തവിട്ടും നല്ല തിന്ത്രിണീഫലവല്ക്കജം ചൂർണ്ണിതം സിതയാ തിന്നാൽ പ്രമേഹാണാം വിനാശനം * നവരത്തവിട് പഞ്ചസാരചേർത്തു സേവിക്കുക. തിന്ത്രിണീഫലവല്ക്കജം ചൂർണ്ണം=പുളിങ്കുരുത്തൊലിന്റെ പൊടി. ഇതും പഞ്ചസാരചേർത്തു സേവിക്കുക. പ്രമേഹം ശമിക്കും.

സച്ഛിന്നശുഷ്കാ കചീചൂർണ്ണ മയസ്കാന്തരജോന്വിതം സിതാമധുയുതം ലിഹ്യാൽ പ്രമേഹാണാം നിവൃത്തയേ * ആകചീ=ആവീരക്കുരു. ഇത് ശുദ്ധിചെയ്ത് (പുതുച്ചാണകത്തിൽ കിഴികെട്ടി ഏഴരനാഴികനേരം പുഴുങ്ങി കഴുകി പരിപ്പുമാത്രം എടുക്കുക) പൊടിച്ച് അയസ്കാന്തപ്പൊടിയും ചേർത്തു തേനും പഞ്ചസാരയുംകൂട്ടി ചാലിച്ച് സേവിക്കുക. പ്രമേഹങ്ങൾ മാറും.

ത്രിഫലാത്രിവൃതാചൂർണ്ണം ശിലാജതുസമന്വിതം സക്ഷൌദ്രശർക്കരം ശ്രേയം വിരേകാർത്ഥം പ്രമേഹിണാം * ത്രിഫല. ത്രിവൃതാ. ത്രികോല്പക്കൊന്ന. ഇവ പൊടിച്ച് തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. പ്രമേഹമുള്ളവർക്ക് വിരേചനം ചെയ്യേണ്ടത് ഈ മരുന്നു സേവിച്ചിട്ടുവേണം.

ത്രിജാതം വാർത്തിനകായും പ്രത്യേകം ശാണസമ്മിതം നെല്ലിശൃംഗീതുകാചൂർണ്ണാഃ പ്രത്യേകം കർഷസമ്മിതാഃ ശിലാജതു പലാന്യഷ്ടൌ തച്ചൂർണ്ണം സസിതാമധു പ്രലിഹ്യാൽ പ്രാതരുത്ഥായ പ്രമേഹഗദശാന്തയേ * ത്രിജാതം=ഏലം ഇലവംഗം പച്ചില. വാർത്തിനകായ=വെൺവഴുതിനയുടെ കായ. ഇവ മുക്കാലിക്കഴഞ്ച്. നെല്ലി=നെല്ലിത്തൊലി. ശൃംഗീ=കർക്കടകശൃംഗി. തുകാ=കവ്വ

ററ്. കൃഷ്ണാ=തിപ്പലി. ഇവ മുമ്മൂന്നുകഴഞ്ച്. ശിലാജതു=കന്മദം എട്ടുപലം. ഇവ പൊടിച്ച് പഞ്ചസാരയും തേനും ചേൎത്തു രാവിലെ എഴുന്നീററ ഉടനെ സേവിക്കുക. പ്രമേഹത്തിൽ ഉത്തമം.

കാൎപ്പാസാസ്ഥി പൂളികേരത്താലി വരാ രാമച്ചമാവീരവും വെൺകന്നിക്കുരവും വിളാംപശ നിശാ കാന്തം സതോറായൽ കല്ലിന്മേൽ മദമേളകങ്ങളിവയും കൂട്ടിപ്പൊടിച്ചാദരാലത്തിപ്പാലിലരച്ചുതട്ടിനിയതം തിന്നാൽ പ്രമേഹാപഹം॥ കാൎപ്പാസാസ്ഥി=പരുത്തിക്കൊട്ട. വരാ=ത്രിഫല. നിശാ=മഞ്ഞൾ. കല്ലിന്മേൽമദം=കന്മദം. ശേഷം സ്പഷ്ടം. പൊടിച്ചു അത്തിപ്പാലിൽ അരച്ചുതട്ടി സേവിക്കുക. പ്രമേഹം ശമിക്കും.

അംഗദാഹമതിമാത്രമസ്തിചേദ്ദേശകാലബലശക്ത്യപേക്ഷയാ മൂൎദ്ധ്നി ദുഗ്ദ്ധകൃതസേചനം തഥാ തക്രധാരയുമഥ പ്രശസ്യതേ॥ മേൽ അതിയായ ചുട്ടുനീററൽ ഉള്ളപക്ഷം ശിരസ്സിൽ പാൽ കൊണ്ടോ തക്രംകൊണ്ടോ ധാരചെയ്യുന്നതു നന്ന്.

നാളികേരോദകം ക്ഷീരം ദൂൎവ്വായാഃ സ്വരസം ഘൃതം തൈലഞ്ച നവനീതഞ്ച സമഭാഗാനി കല്പയേൽ ഇക്ഷുമൂല ഇകാതോയ സേവ്യയഷ്ട്യാഹ്വ ചന്ദനം ഉദുംബരസ്യ തോയേന പിഷ്ട്വാ തത്ര വിനിക്ഷിപേൽ വാതപിത്തോത്തരേ മേഹേ ദാഹപൂൎവ്വജരേ തഥാ॥ നാളികേരോദകം=എളനീർ. ക്ഷീരം=പാൽ. ദൂൎവ്വാസ്വരസം=കറുകച്ചാറ്. ഘൃതം=നെയ്യ്. തൈലം=എണ്ണ. നവനീതം=വെണ്ണ. ഇവ സമമായി എടുക്കുക. ഇക്ഷുമൂലം=കരിമ്പിൻവേർ. ഇകാ=കവ്വൂറ്റ്. തോയം=ഇരുവേലി. സേവ്യം=രാമച്ചം. യഷ്ട്യാഹ്വം=എരട്ടിമധുരം. ചന്ദനം ഇവ അത്തിനീരിലരച്ചു കല്ക്കംചേൎത്തു കാച്ചുക. വാതപിത്താധികമായ പ്രമേഹത്തിൽ ഉത്തമം.

ആകലീ ബീജകതക പാഠന്തി മൂലരാത്രിഭിഃ മേഹാരിമൂലാമലക ദ്രാകിംശുക വല്ക്കലൈഃ പൃശ്നീവാംശുമതീചന്ദ്ര ഗോക്ഷുരൈഃ കഥിതേ ജലേ വിദാരിമൂലയഷ്ട്യാഹ്വ ചന്ദനാദ്രിജഗോസ്തനൈഃ ഉൽപ്പാതബീജ ചപലാ പത്മാപത്മരകോല്പലൈഃ ഏലാസമന്വിതൈരേഭിഃ സമക്ഷീരം പ്രസാധിതം ഘൃതം സിതാ

ഘൃതം പീതം പ്രമേഹാന്തകരം പരം * ആരുഷ്കരബീജം=കണ്ണാവീരക്കുരു. കതകം=തേററാമ്പരൽ. പാരന്തീമൂലം=വെളുത്ത തെച്ചിയുടെ വേര്. രാത്രി=മഞ്ഞൾ. മേഹാരിമൂലം=ഏകനായകവേര്. ആമലകം=നെല്ലിക്ക. ഭദ്രാ=വെറുകുവേര്. കിംശുകവല്ക്കലം=കരിമുരിക്കിൻതൊലി. വൃശ്ചീവം=തഴുതാമവേര്. അംശുമതീദ്വന്ദ്വം=ഓരിലവേരും മൂവിലവേരും. ഗോക്ഷുരം=ഞെരിഞ്ഞിൽ. ഇവ കഷായത്തിൽ നെയ്കാച്ചുക. കല്ക്കത്തിന് വിദാരീമൂലം=പാൽമുതുക്കിൻവേര്. യഷ്ട്യാഹ്വം=എരട്ടിമധുരം. ചന്ദനം. അദ്രിജം=കാവിമണ്ണ്. ഗോസ്തനം=മുന്തിരിങ്ങ. ഉർവ്വാരുബീജം=വെള്ളരിവിത്ത്. ചപലാ=തിപ്പലി. പത്മാ=കാരിലത്താമരവേര്. പത്രാകം=മീനങ്ങാണി. ഉല്പലം=ചെങ്ങഴിനീർകിഴങ്ങ്. ഏലാ=ഏലത്തരി. ഈ നെയ്യിൽ നെയ്യോളം പാലും ചേർക്കണം. ഇത് പഞ്ചസാരചേർത്തു സേവിച്ചാൽ പ്രമേഹം ശമിക്കും.

സ്നുഹ്യർക്കമാതുലുംഗാനാം മൂലം കാരഞ്ജവല്ക്കലം വിപാച്യ തോയേ തൽകഷായം നിശാസ്വരസസംയുതം ഏകനായകതിക്ത്യാഖ്യ കല്ക്കിതം ക്ഷീരസംയുതം സിദ്ധമേതൽ ഘൃതം യോജ്യമാദികാലേ പ്രമേഹിണാം * സ്നുഹി=കള്ളി. അർക്ക=എരുക്ക്. മാതുലുംഗം=മാതളനാരകം (ഇവയുടെ വേര്) കാരഞ്ജവല്ക്കലം=ഉങ്ങിൻതൊലി. ഈ കഷായത്തിൽ പാലും പച്ചമഞ്ഞൾനീരും ചേർത്തു നെയ്കാച്ചുക. കല്ക്കത്തിന് — ഏകനായകം. തിക്ത്യാഖ്യം=പുത്തരിച്ചുണ്ടവേര്. ഈ നെയ് പ്രമേഹരോഗികൾക്ക് ആദ്യകാലത്ത് ഉത്തമം.

നിശോശീരബലാകഷായേ തൈലമേലാദികല്ക്കവൽ സിദ്ധമഭ്യംഗയോഗേന പിടകാമേഹനുത്തമം * നിശാ=മഞ്ഞൾ. ഉശീരം=രാമച്ചം. ബലാ=കുറുന്തോട്ടിവേര് ഇവ കഷായത്തിൽ ഏലാദിഗണം കല്ക്കംചേർത്ത് എണ്ണകാച്ചുക. ഇതു തേച്ചാൽ പ്രമേഹവും അതിലുണ്ടാകുന്ന കുരുക്കളും ശമിക്കും.

ശരാവികാദ്യാഃ പിടകാഃ ശോഫവത്സമുപാചരേൽ അപക്വാ വ്രണവൽ പക്വാസ്താസാം പ്രാഗ്രൂപ ഏവ തു ക്ഷീരിവൃക്ഷാംബു

പാനായ ബസ്തമൂത്രഞ്ച ശസ്യതേ * ശരാവികാദ്യാഃ പിടകാഃ=ശരാവിക മുതലായ കുരുക്കളെ. അപക്വാഃ=പഴുക്കുന്നതിനുമുമ്പെ. ശോഫവത്സമുപാചരേൽ=നീരിനെപ്പോലെ ചികിത്സിക്കണം. പക്വാഃ=പഴുത്താൽ. വ്രണവൽ=വ്രണത്തെപ്പോലെ ചികിത്സിക്കണം. താസാം പ്രാഗ്രൂപ ഏവ=അവയുടെ പൂർവ്വരൂപത്തിങ്കൽ തന്നെ. ക്ഷീരിവൃക്ഷാംബു ബസ്തമൂത്രം ച=നാല്പാമരക്കഷായവും ആട്ടിൻമൂത്രവും. പാനായ ശസ്യതേ=കുടിക്കുവാൻ നല്ലതാകുന്നു. പ്രമേഹത്തെ ആദിയിങ്കൽ ചികിത്സിക്കാതെ ഉപേക്ഷിക്കുന്നപക്ഷം സന്ധികൾമർമ്മങ്ങളിലും മാംസളപ്രദേശങ്ങളിലും കുരുക്കളുണ്ടാകും. അവയെയാണ് ശരാവിക എന്നു മുതലായി ഇവിടെ പറഞ്ഞത്. (1) ശരാവിക, (2) കച്ഛപിക, (3) ജാലിനി, (4) വിനത, (5) അലജി, (6) മസൂരിക, (7) സർഷപിക, (8) പുത്രിണി, (9) വിദാരിക, (10) വിദ്രധി എന്നിങ്ങിനെ പത്തുപ്രകാരത്തിലാണവ എന്നു കാൺക.

നിംബാര്യതോലമുളു ചുക്ക വരട്ടമഞ്ഞൾ വാശാഫലത്രയപടോലനിദിഗ്ദ്ധികാനാം ക്വാഥം സമാക്ഷികപുരം പുവരെ കുടിച്ചാൽ മേഹകുരുത്തേക്കു ചേരുമാറുനാളിൽ * മേൽപ്പറഞ്ഞ കുരുക്കളുടെ ചികിത്സ പറയുന്നു — നിംബം=വേപ്പ്. വാശാ=ആടലോടകംവേര്. ഫലത്രയം=ത്രിഫല. നിദിഗ്ദ്ധിക=ചെറുവഴുതിനവേര്. ശേഷം സ്പഷ്ടം. ഈ കഷായം തേനും ഗുൽഗുലു(പുരം)വും മേമ്പടിചേർത്തു സേവിക്കുക.

ഏതച്ചനിംബാദിപഞ്ചാദ്രവല്ലും കുട്ടിട്ടപീതം കുരുശാന്തികാരി * ഈ നിംബാദികഷായത്തിൽ നാല്പാമരത്തൊലി ചേർത്തും സേവിക്കാം. ഇതും കുരുക്കളുടെ ശമനം വരുത്തും.

ഉദകന്ദാമൃതാസേവ്യ ഗോജിഹ്വാ യഷ്ടിചന്ദനൈഃ ഗോപീ ക്ഷീരിദ്രുമകളൂ തിലദൂർവ്വാ വിമിശ്രിതൈഃ യവനീതയൂഥൈർവ്വാപി ശതധൌതഘൃതാഭ്യക്തൈഃ ക്ഷീരപിഷ്ടൈഃ സമാലിംപേ ദപക്വാം പിടകാം ഭിഷക് * ഉദകന്ദാ=ആമ്പലരി. അമൃതാ=ചിറ്റമൃത്. സേവ്യം=രാമച്ചം. ഗോജിഹ്വാ=കൊഴുപ്പ. യഷ്ടി=ഇരട്ടിമധുരം. ചന്ദനം. ഗോപീ=നന്നാറികിഴങ്ങ്. ക്ഷീരിദ്രുമകളും=

നാല്പാമരമൊട്ട്. തിലം=എള്ള്. ദൂർവ്വാ=കറുക. ഇവ പാലിൽ അരച്ച് വെണ്ണയിൽ ചേർത്തിട്ടോ, ശതധൗതഘൃതത്തിൽ ചേർത്തിട്ടോ പഴുക്കാത്തതായ കുരുക്കളിൽ പുരട്ടുക.

ഘൃതേന ശതധൗതേന സേകം ദാഹോത്തരസ്യ ച പിടകാസ്യ പ്രയുഞ്ജീത ലേപാംശ്ചാത്യന്തശീതളൈഃ * ദാഹോത്തരസ്യ പിടകാസ്യ=ഏററവും ചുട്ടുനീറലോടുകൂടിയ കുരുക്കളിൽ. ശതധൗതഘൃതംകൊണ്ടു ധാര ചെയ്യണം. അത്യന്തശീതളൈഃ=ഏററവും തണുപ്പുള്ള മരുന്നുകൾകൊണ്ട്. ലേപാംശ്ച=പുരട്ടുകയും ചെയ്യണം.

സംശോധനഞ്ച കുർവ്വീത പിടകാസ്യ യഥാബലം * രോഗിയുടെ ശരീരശക്തിക്കനുസരിച്ച് ശോധനവും ചെയ്യണം.

മേഹിനോ യദി ജാതാസ്യ പിടകാസ്യ ഭിഷഗ്വരഃ പ്രായഃ പീഡാകരത്വാന്ന കുര്യാദ്രക്തമോക്ഷണം നരസ്യാന്യസ്യ ചേത്തത്ര യഥാവസ്ഥം പ്രയോജയേൽ * മേഹിനോ യദി=പ്രമേഹരോഗിക്കാണെങ്കിൽ. ജാതാസ്യ പിടകാസ്യ=കുരുക്കളുണ്ടായാൽ. രക്തമോക്ഷണം=രക്തമോക്ഷം. ന കുര്യാൽ=ചെയ്യരുത്. അവർക്ക് രക്തമോക്ഷണം പീഡാകരമായിരിക്കും. അന്യസ്യ ചേൽ=പ്രമേഹരോഗിക്കല്ലെങ്കിൽ. യഥാവസ്ഥം പ്രയോജയേൽ=അവസ്ഥപോലെ രക്തം കളയാം.

തിലസർഷപനെല്ലും ചെമ്പരാവള്ളിമേഘം ത്രിഫലമുളകചൂർണ്ണം മഞ്ഞളും കോദ്രവഞ്ച വിരകുത്തുടരികമ്പിപ്പാലനന്നാറി നാല്പാമരമുകുളമുശീരം കംഗുരേതാനപേതാൻ സമതിലജഘൃതാക്താനൊത്തു നന്നായരുത്താൽ സ്ഥൂതമിതൊരു കഴമ്പോ ജിഷ്ണുരുച്ചൈഃ കുരൂണാം തടതി മുത മാനോൻ തങ്ങളെരണ്ഡബീജം തദപി ച മറവാതെ കൂട്ടുവിൻ വൈദ്യമുഖ്യാഃ * തിലം=എള്ള്. സർഷപം=കടുക്. മേഘം=മുത്തങ്ങ. കോദ്രവം=വരക്. കടജം=കടകപ്പാലയരിമ്മേൽ തൊലി. ഉശീരം=രാമച്ചം. കംഗു=തിന. തിലജം=എണ്ണ. എരണ്ഡബീജം=ആവണക്കിൻകുരു. ശേഷം സ്പഷ്ടം. ഈ കഴമ്പ് കുരുക്കളെ ശമിപ്പിക്കും.

നന്ത്യാർവട്ടം തുടരികടകപ്പാലനന്നാറിയെന്നീ നാലിൻ

വേർമേൽതൊലിതിലഘൃതം നെയ്യിലേവം വറുത്വാ പാലാൽ പിഷ്ട്വാ ചലിയകഷ്വിന്നാങ്ങിനേ പൂശിവെച്ചാൽ ചാമ്പിപ്പോം മക്കരശനകൈസ്ത്രമീഞ്ചുട്ടതീവൽ * അൎത്ഥം സ്പഷ്ടം.

യഷ്ടീ കല്ക്കം വിപാകപങ്കേ ദൂൎവ്വായാഃ സ്വരസേ ഘൃതം ആലേപായ പ്രയുഞ്ജീത പക്വാനാം രോപണേ ഭിഷക് * ദൂൎവ്വാസ്വരസം=കറുക ഇടിച്ചുപിഴിഞ്ഞ നീര്. ഇതിൽ എരട്ടിമധുരം കല്ക്കമായി നെയ്കാച്ചുക. അതു പുരട്ടിയാൽ പഴുത്ത കുരുക്കളും ഉണങ്ങും.

ഡുണ്ഡുകം സുഷവീകുംഭ പയോദ്രുമകളും നിശാ ദൂൎവ്വാഞ്ച സംക്ഷുദ്യ്യം രസേ തൈലമഥാദി കല്ക്കവൽ ഘൃതം വാ സിദ്ധമാലേപാൽ വ്രണാനാം രോപണം പരം * ഡുണ്ഡുകം=പലകപ്പയ്യാനിവേര്. സുഷവീ=പുല്ലാനി. കുംഭം=ത്രികോല്പകൊന്ന. പയോദ്രുമകളും=നാല്പാമരമൊട്ട്. നിശാ=വരട്ടുമഞ്ഞളും. ദൂൎവ്വാ=കറുക. ഇവ വെള്ളത്തിൽ ഇടിച്ചുപിഴിഞ്ഞ് എലാദിഗണം കല്ക്കംചേൎത്ത് എണ്ണയോ നെയ്യോ കാച്ചുക. അതു പുരട്ടിയാൽ വ്രണങ്ങളും ഉണങ്ങും.

മൃണാളമുദ്ഗകഞ്ചികാ കടജവല്ക്കനിംബാമൃതാ വരാരജനിസൎഷ്പാ ജലദസേവ്യപൂതിതിലൈഃ പയോദ്രുജലചന്ദന ഭ്രമരഗേഹദൂൎവ്വേക്ഷുഭിൎവ്വടാങ്കുരക ശാരിബാ ലവണലക്ഷ്മണാ പപ്പടൈഃ ഏരണ്ഡബീജകഹള്ളീ സംയുതൈഃ ക്ഷീരപേഷിതൈഃ തൈലമിശ്രമധുമാൻ ലേപഃ സൎവ്വശോഫനിബൎഹണഃ * മൃണാളം=താമരവളയം. മുദ്ഗകഞ്ചികാ=തെട്ടാതെടിയൻവേര്. കടജവല്ക്കം=കുടകപ്പാലവേരിന്മേൽ തൊലി. നിംബം=വേപ്പിൻതൊലി. അമൃതാ=ചിറ്റമൃത്. വരാ=ത്രിഫല. രജനി=വരട്ടുമഞ്ഞളും. സൎഷ്പം=കടുക്. ജലദം=മുത്തങ്ങ. സേവ്യം=രാമച്ചം. പൂതി=ആവൽതൊലി. തിലം=എള്ള്. പയോദ്രു=നാല്പാമരത്തൊലി. ജലം=ഇരുവേലി. ചന്ദനം. ഭ്രമരഗേഹം=വേട്ടാളൻകൂട്. ദൂൎവ്വാ=കറുക. ഇക്ഷു=കരിമ്പ്. വടാങ്കുരകം=പേരാൽമൊട്ട്. ശാരിബാ=നന്നാറികിഴങ്ങ്. ലവണം=ഇന്തുപ്പ്. ലക്ഷ്മണാ=തിരുതാളി. പപ്പടകം. ഏരണ്ഡബീജം=ആവണക്കിൻകുരു. കഹള്ളീ=തെങ്ങിൻപൂ

ക്കുക. ഇവ പാലിൽ അരച്ച് എണ്ണയും നെയ്യും തേനും ചേൎത്തു പുരട്ടുക. ഈ ലേപം എല്ലാ ശോഫങ്ങളേയും ശമിപ്പിക്കും. ശോഫം=നീര്.

കാരീരവേണുത്വചന്ദനവും മൃതക്ഷമാവീരവും ഖദിരമസ്തുഭിദം നിടിത്തൽ എല്ലാംപൊടിക്ക നികമൊപ്പിതുതക്കചൂൎണ്ണം അന്നേഹനിനാം വരതരം മധുതക്രയുക്തം * സ്വസ്ഥം.

ധാന്വന്തരം ഘൃതം യോജ്യം തഥാ ഗുൽഗ്ഗുലുതിക്തകം നിരൂപ്യ ദേശകാലാദി ഭിന്നജാ മേഹരോഗിഷു വാതപിത്തപ്രമേഹേഷു ഘൃതം വസ്ത്യാമയാന്തകം ശതാവരീഘൃതഞ്ചാപി കൃച്ഛ്രോക്തം യോജയേൽ ഭിഷക് * സ്വസ്ഥം.

തിലഗോഭൂമിദാനാനി വിഷ്ണോൎന്നാമജപസ്തഥാ പ്രപാകൂപതടാകാദിവിധാനഞ്ച പ്രമേഹഹാ * തിലദാനം, പശുദ്ദാനം, ഭൂദാനം, വിഷ്ണുനാമജപം, തണ്ണീർ പന്തൽ, കിണർ, കുളം എന്നിവയുണ്ടാക്കൽ ഇവയെല്ലാം പ്രമേഹത്തിൽ നന്ന്.

ഇതി പ്രമേഹചികിത്സാ.

## വിദ്രധിചികിത്സാ.

ദോഷൈഃ പൃഥക്സമസ്തൈശ്ച ശോണിതേന ക്ഷതേന ച ഷഡ്വിധോ വിദ്രധിദ്ദ്വേധാ ബാഹ്യാഭ്യന്തരഭേദതഃ * ദോഷൈഃ പൃഥക്=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സമസ്തൈഃ=എല്ലാ ദോഷങ്ങളെക്കൊണ്ടും കൂടി. ശോണിതേന=രക്തംകൊണ്ട്. ക്ഷതേന=ക്ഷതംകൊണ്ട്. ഇങ്ങിനെ വിദ്രധി ആറുവിധം. ഇതു ബാഹ്യാഭ്യന്തരഭേദതഃ=ബാഹ്യമെന്നും ആഭ്യന്തരമെന്നുമുള്ള ഭേദത്താൽ. ദ്വേധാ=രണ്ടുപ്രകാരത്തിലാണ്. ആറു വിദ്രധികളും ബാഹ്യങ്ങളോ ആഭ്യന്തരങ്ങളോ ആയിരിക്കുമെന്നൎത്ഥം.

ബാഹ്യസ്തത്ര ത്വഗംഗേ നാഭ്യാദിദശകേ പരഃ * ഇതിൽ ബാഹ്യവിദ്രധി ദേഹത്തിനു പുറത്ത് ഓരോ അവയവങ്ങളിലും, അന്തൎവ്വിദ്രധി നാഭി മുതലായ പത്തു സ്ഥാനങ്ങളിലും ഉണ്ടാകുന്നു. (1 നാഭി, 2 വസ്തി, 3 യകൃത്ത്, 4 പ്ലീഹ, 5 ക്ലോ

മം, 6 ഹൃദയം, 7 കക്ഷി, 8 വങ്ക്ഷണം, 9 വൃക്കം, 10 അപാനം എന്നിവയാണ് വിദ്രധിയുണ്ടാകുന്ന ദേശസ്ഥാനങ്ങൾ എന്നറിഞ്ഞുകൊൾക )

ഏവമേവ സ്തനസിരാ വിവൃതാഃ പ്രാപ്യ യോഷിതാം ശോഫം കുർവ്വന്തി കഫാദയോബാഹ്യ വിദ്രധിലക്ഷണം * സ്ത്രീകൾക്ക സ്തനവിദ്രധി എന്നൊന്നുകൂടി ഉണ്ടാകുമെന്നു പറയുന്നു — യോഷിതാം=സ്ത്രീകൾക്ക്. വിവൃതാഃ=തുറന്നിരിക്കുന്ന. സ്തനസിരാഃ=സ്തനത്തിങ്കലുള്ള ഞരമ്പുകളെ. പ്രാപ്യ=ആശ്രയിച്ചിട്ട്. ബാഹ്യവിദ്രധിലക്ഷണം=ബാഹ്യവിദ്രധിയുടെ ലക്ഷണങ്ങളോടുകൂടിയ. ശോഫംകുർവ്വന്തി=നീരിനെ ഉണ്ടാക്കുന്നു. ഗർഭമുള്ളപ്പോഴും പ്രസവിച്ചുകിടക്കുമ്പോഴും സ്ത്രീകളുടെ സ്തനങ്ങളിലുള്ള ഞരമ്പുകൾ തുറന്നിരിക്കും. അപ്പോൾ വാതാദിദോഷങ്ങൾ അവിടെ കടന്നുകൂടി സ്തനവിദ്രധിയെ ജനിപ്പിക്കുന്നു എന്നു താൽപര്യം

ബാഹ്യസ്യ വിദ്രധേഃ കുര്യാല്ലേപാസൃങ്മോക്ഷണാദികം പക്വേ വിപാടനം കൃത്വാ വ്രണവത്സ്യാത് ക്രിയാക്രമഃ * ബാഹ്യവിദ്രധിക്കു ചികിത്സ പറയുന്നു — ബാഹ്യവിദ്രധിയിങ്കൽ ഔഷധങ്ങൾ അരച്ചു പുരട്ടുക. (ലേപം), രക്തം കളക മുതലായവയാണ് അപക്വാവസ്ഥയിങ്കൽ ചെയ്യേണ്ടത്. പഴുത്താൽ കുത്തിക്കീറണം. എന്നിട്ട് വ്രണത്തിനുള്ള ചികിത്സകൾ ചെയ്യണം.

പത്ഥ്യാമൃതാ രാത്രിതിലൈഃ പ്രലിമ്പേൽ ക്ഷീരപേഷിതൈഃ സ്വസ്തികശീതൈർല്ലിമ്പേച്ച മൃണാളാദി ഗണേന വാ പിടകാ വിധിനിർദ്ദിഷ്ടാൻ കഷായാലേപാംശ്ച യോജയേൽ * പത്ഥ്യാ=കടുക്ക. അമൃതാ=ചിറ്റമൃത്. രാത്രി=മഞ്ഞൾ. തിലം=എള്ള്. ഇവ പാലിലരച്ച് പുരട്ടുക. സ്വസ്തികശീതൈഃ=സ്വസ്തികങ്ങളും ശീതങ്ങളുമായ മറ്റ് ഔഷധങ്ങളെക്കൊണ്ടും ലേപനം ചെയ്യാം. മൃണാളാദിഗണേന വാ="മൃണാളമുദ്ഗകഞ്ജിതം" എന്നു തുടങ്ങി മുമ്പു പറഞ്ഞ ഗണംകൊണ്ടും ലേപനം ചെയ്യാം. പിടകാചികിത്സയിൽ മുമ്പു പറഞ്ഞ കഷായങ്ങളും ലേപനങ്ങളും ചെയ്യുകയുമാകാം.

നിംബപത്രഗുളൂചീയാക്വാഥം സക്ഷൌദ്രം പ്രപിബേൽ പ്ര

ഗേ * നിംബത്വക്=വേപ്പിൻതൊലി. വിജയാ=കടുക്ക. ഇവ കഷായം. തേൻ മേമ്പൊടിചേൎത്തു രാവിലെ സേവിക്കുക.

നന്നാറി മെന്ത്രാവള്ളി മൂലം വിശ്വഭേഷജൈഃ ശ്രൃതം കടീക്കതോയം സക്ഷൌദ്രം വിദ്രധൌ പരമം ഹിതം * വിശ്വം=ചുക്ക്. ഇതിലെ മരുന്നുകളെക്കൊണ്ടുള്ള കഷായം തേൻചേൎത്തു സേവിക്കുക. വിദ്രധിയിങ്കൽ ഏറ്റവും നല്ലതാകുന്നു.

വരണാദിഗണക്വാഥ മപക്വേഽഭ്യന്തരസ്ഥിതേ ഊഷകാദി പ്രതീവാപം പൂൎവ്വാഹ്ണേ വിദ്രധൌ പിബേൽ * അപക്വേ=പഴുക്കാത്തതിന്. അഭ്യന്തരസ്ഥിതേ=ഉള്ളിൽ സ്ഥിതിചെയ്യുന്ന. വിദ്രധൌ=വിദ്രധികളിൽ. വരണാദിഗണക്വാഥം=വരണാദിഗണകഷായത്തെയും. ഊഷകാദിപ്രതീവാപം=ഊഷകാദിഗണകല്ക്കത്തെയും. പിബേൽ=സേവിക്കുക.

മുസ്താചന്ദനദാൎവ്വീത്വക് ഭൂനിംബോശീരവത്സകൈഃ സിദ്ധം തോയം പിബേൽ പ്രാതർ വിദ്രധൌ വാതപിത്തജേ * മുസ്താ=മുത്തങ്ങക്കിഴങ്ങ്. ചന്ദനം. ദാൎവ്വീത്വക്=മരമഞ്ഞൾത്തൊലി. ഭൂനിംബം=പുത്തരിച്ചുണ്ടവേര്. ഉശീരം=രാമച്ചം. വത്സകം=കുടകപ്പാലയരി. ഇവ കഷായം. വാതപിത്തജമായ വിദ്രധിയിങ്കൽ സേവിക്കുക.

വ്യാഘ്രീവരണതൎക്കാരീ ശിഗ്രുവിശ്വപുനൎന്നവൈഃ ശ്രപയിത്വാ പിബേത്തോയം വിദ്രധൌ അന്തരോത്ഥകേ * വ്യാഘ്രീ=ചെറുവഴുതിനവേര്. വരണം=നീർമാതളം. തൎക്കാരീ=തക്കാരിവഴുതിനവേര്. ശിഗ്രു=മുരിങ്ങവേരിന്മേൽത്തൊലി. വിശ്വം=ചുക്ക്. പുനൎന്നവം=തവിഴാമവേര്. ഇവ കഷായം സേവിക്കുക. അന്തൎവ്വിദ്രധി ശമിക്കും.

പാനാലേപനഭോജ്യേഷു മധുശിഗ്രും പ്രയോജയേൽ * പാനം, ലേപനം, ഭോജ്യം എന്നിവയിൽ മധുശിഗ്രുവിനെ പ്രയോഗിക്കണം. മധുശിഗ്രു=പുനൎമ്മുരിങ്ങ.

കഷായപാനൈരാലേപൈഃ സംശുദ്ധ്യാ ലേപനാദിഭിഃ ദോഷാനാശിക്കുന്ന ഹരേ ലോമപാദസ്യകൎമ്മചൈവ ച * കഷായപാനം, ലേപനം (=മരുന്നു പുരട്ടുക), സംശുദ്ധി (=വയറി

ച്ചുകയും ഛൎദ്ദിപ്പിക്കുകയും), ഉപനാഹനം (മരുന്നുവെച്ചു കെട്ടൽ) എന്നിവയെക്കൊണ്ട് ദോഷങ്ങളെ ഹരിക്കണം. അപ്രകാരംതന്നെ അലാബുകൊണ്ടു രക്തവും കളയണം. അലാബു=ചുരക്കത്തൊണ്ട്.

കൎത്തവ്യശ്ച തഥാ യത്നോ യഥാ പാകം ന ഗച്ഛതി * എങ്ങിനെ ചെയ്താൽ വിദ്രധി പഴുക്കാതിരിക്കുമോ അങ്ങിനെ യത്നംചെയ്കയും വേണം.

വിദ്രധിഷു തു പക്വേഷു പൂൎവ്വതോതിസ്രുതസ്യ ച ഗുൽഗുലപാദിം പ്രയുഞ്ജീത യോഗരാജഞ്ച ചൂൎണ്ണകം * വിദ്രധികൾ പഴുത്തിരിക്കുമ്പോഴും, ആദിയിൽ അധികമായി പൊട്ടി ഒലിക്കുമ്പോഴും, ഗുൽഗുലപാദി, യോഗരാജം ഈ ചൂൎണ്ണങ്ങൾ പ്രയോഗിക്കണം

തൈലം ഘൃതം വാസസിദ്ധം കഷായേ നിംബാദികേ പിബേൽ ത്രിഫലാത്വക്കടുകീയഷ്ടികണാദിർവ്വിദ്രധൌ ഹിതം * നിംബാദികഷായത്തിൽ എണ്ണയോ നെയ്യോ കാച്ചുക. കല്ക്കത്തിന് — ത്രിഫലാ. ത്വക്=ഏലവംഗത്തൊലി. കടു=ഏലത്തരി. യഷ്ടി=എരട്ടിമധുരം. കണാ=തിപ്പലി. ഈ നെയ് വിദ്രധിയിങ്കൽ ഉത്തമം.

വരണാദി ഗണേ സൎപ്പി സ്തിക്തകഞ്ച പരം ഹിതം തഥാ ഗുൽഗുലു തിക്തഞ്ച ദോഷദേഹാനുരോധതഃ * വരണാദിഗണകഷായത്തിൽ തിക്തകഘൃതം സേവിക്കാം. അപ്രകാരംതന്നെ ഗുൽഗുലുതിക്തകവും സേവിക്കാം. എന്നാൽ ദോഷത്തിന്റെയും ദേഹത്തിന്റെയും സ്ഥിതിയനുസരിച്ചുവേണം ഇതു ചെയ്യാൻ.

ന്യഗ്രോധാദികഷായേണ തൈലമേലാദികല്ക്കവൽ സിദ്ധം സേകേന ലേപാച്ച വ്രണാനാം രോപണം പരം * ന്യഗ്രോധാദികഷായത്തിൽ ഏലാദിഗണം കല്ക്കമായി എണ്ണകാച്ചുക. ഇതുകൊണ്ടു ധാരചെയ്കയും പുരട്ടുകയും ചെയ്താൽ വ്രണങ്ങൾ ഉണങ്ങും.

സ്തനജേ വ്രണവൽ സൎവ്വം നത്വേനമുപനാഹയേൽ* സ്തനവിദ്രധിയിങ്കൽ വ്രണചികിത്സകളെല്ലാം ചെയ്യാം. എന്നാൽ ഉപനാഹം നിഷിദ്ധമാകുന്നു. ഉപനാഹം=മരുന്നുവെച്ചുകെട്ടൽ.

ഉപോദകാതിലാനന്താ യഷ്ട്യാഹ്വൈഃ ക്ഷീരപേഷിതൈഃ അപക്വം സ്തനജം ലിംപേ ദാഖുലീ മധുകേന ച * ഉപോദകാ=വശളച്ചീര. തിലം=എള്ള്. അനന്താ=കൊട്ടത്തൂവ്വവേര്. യഷ്ട്യാഹ്വം=എരട്ടിമധുരം ഇവയെ, ആഖുലീ=ആവീരക്കുരു. മധുകം=എരട്ടിമധുരം. ഇവയെ പാലിൽ അരച്ചു പുരട്ടുക. അപക്വമായ സ്തനവിദ്രധിയിങ്കൽ ഹിതം.

കടജത്വക്കഷായേണ തൽകല്കേന ച സാധിതം തൈലത്തു പുഷ്ടാകൃതീനാം കൃമികുഷ്ഠ വ്രണാപഹം * കടജത്വക്ക്=കടകപ്പാലവേരിന്മേൽ തൊലി. ഇതു കഷായവും ഇതുതന്നെ കല്ക്കവുമായി എണ്ണകാച്ചുക. സ്തനവിദ്രധി ശമിക്കും.

(വരണാദി ഗണം.)

വരണസൈര്യക യുഗശതാവരീ ദഹനമോരട വില്വവിഷാണികാഃ ദ്വിബൃഹതീ ദ്വികരഞ്ജജയാദ്വയം ബഹളപല്ലവ ദൎഭരുജാകരാഃ വരണാദിഃ കഫം മേദോ മന്ദാഗ്നിതാം നിയച്ഛതി ആഢ്യവാതം ശിരശ്ശൂലം ഗുന്മഞ്ചാന്തഃ സവിദ്രധിം * വരണം=നീർമാതളത്തിൻവേർ. സൈര്യകയുഗം=കരിങ്കുറുഞ്ഞിയും വെങ്കുറുഞ്ഞിയും. ശതാവരി. ദഹനം=കൊടുവേലിക്കിഴങ്ങ്. മോരടം=പെരുങ്കുരമ്പവേര്. വില്വം=കൂവളവേര്. വിഷാണികാ=ആട്ടുകൊട്ടപ്പാലവേരിന്മേൽ തൊലി. ദ്വിബൃഹതീ=ചെറുവഴുതിനവേരും വെൾവഴുതിനവേരും. ദ്വികരഞ്ജം=ഉങ്ങിൻതൊലിയും ആവൽതൊലിയും. ജയാദ്വയം=മുഞ്ഞവേരും കടുക്കയും. ബഹളപല്ലവം=പൂനൎമുരിങ്ങയില. ദൎഭം=ദൎഭവേര്. രുജാകരം=ചേരിൻകുരു. ഈ വരണാദിഗണം കഫം, മേദസ്സ്, അഗ്നിമാന്ദ്യം, ഗുന്മം, വിദ്രധി എന്നിവയെ ശമിപ്പിക്കും.

ഇതി വിദ്രധീചികിത്സാ.

## വൃദ്ധിചികിത്സാ.

ദോഷാസ്രമേദോമൂത്രാന്ത്രൈർവൃദ്ധ്യാഖ്യഃ സപ്തധാ ഗദഃ മൂത്രാന്ത്രജാവപ്യനിലാദ്ധേതുഭേദസ്തു കേവലം * വാതാദി ത്രിദോഷങ്ങൾ, രക്തം, മേദസ്സ്, മൂത്രം, ആന്ത്രം എന്നിവകൊണ്ട് ഏഴു പ്രകാരത്തിലാണ് വൃദ്ധി എന്ന രോഗം ഉണ്ടാകുന്നത്. ഇതിൽ മൂത്രവൃദ്ധിയും ആന്ത്രവൃദ്ധിയും വാതംകൊണ്ടുതന്നെ ഉള്ളതാണ്. പക്ഷെ ഹേതുവിന്നു ഭേദമുണ്ടെന്നു ഉള്ളു. വൃദ്ധി=വൃഷണം വീക്കൽ.

രേകാസ്ഥാപനം വൃദ്ധൌ വാതജേ ന്വാസനം ഹിതം സ്വേദപ്രലേപാ വാതഘ്നാഃ പക്വേ ഭിത്വാ വ്രണക്രിയാ * വാതജേ വൃദ്ധൌ=വാതവൃദ്ധിയിങ്കൽ. രേകം=വിരേചനം. ആസ്ഥാപനം=കഷായവസ്തി. അന്വാസനം=സ്നേഹവസ്തി. വാതഘ്നാഃ സ്വേദപ്രലേപാഃ=വാതഹരങ്ങളായ ഔഷധങ്ങളെക്കൊണ്ടുള്ള സ്വേദനവും ലേപനവും. ഇവ പഴുക്കുന്നതുവരെ ചെയ്യണം. പക്വേ=പഴുത്താൽ. ഭിത്വാ=കീറി. വ്രണക്രിയാ=വ്രണത്തിന്നുള്ള ചികിത്സ ചെയ്യണം.

വാശാവരണനിർഗ്ഗുണ്ഡീശക്രവല്ലീമഹൌഷധൈഃ പാക്യമേരണ്ഡതൈലാഢ്യം മേദഃപവനവൃദ്ധിജിത് * വാശാ=ആടലോടകത്തിൻവേർ. വരണം=നീർമാതളത്തിൻവേർ. നിർഗ്ഗുണ്ഡീ=കരുനൊച്ചിവേർ. ശക്രവല്ലീ=ഉഴിഞ്ഞവേർ. മഹൌഷധം=ചുക്ക്. ഇവ കഷായം ആവണക്കെണ്ണ ചേർത്തു സേവിക്കുക. മേദോവൃദ്ധിയും വാതവൃദ്ധിയും ശമിക്കും.

പിത്തശോഫക്രമം പൈത്തേ പക്വേ തദ്വ്രണവൽ ക്രിയാ പൃശ്നിപർണ്ണീബലൈരണ്ഡനിഷ്ക്വാഥം സഘൃതം പിബേൽ * പൈത്തേ=പിത്തംകൊണ്ടുണ്ടായ വൃദ്ധിയിങ്കൽ. പിത്തശോഫക്രമം=പിത്തശോഫത്തിന്നുള്ള ചികിത്സ ചെയ്യണം. പക്വേ=പഴുത്താൽ. തദ്വ്രണവൽ ക്രിയാ=പിത്തവ്രണത്തിന്റെ ചികിത്സ ചെയ്യണം. പൃശ്നിപർണ്ണീ=മൂവ്വിലവേർ. ബലാ=കുറുന്തോട്ടിവേർ. ഏരണ്ഡം=ആവണക്കിൻവേർ. ഇവയുടെ കഷായം നെയ്യ ചേർത്തു സേവിക്കുകയുമാം.

ശ്ലേഷ്മഗ്രന്ഥിക്രമംവൃദ്ധൌ ശ്ലേഷ്മജാതേ പ്രയോജയേൽ വിസ്രാവണാദൃതേ ചാത്ര പക്വേ ഭിത്വാ വ്രണക്രിയാം * ശ്ലേഷ്മജാതേ വൃദ്ധൌ=കഫംകൊണ്ടുണ്ടായവൃദ്ധിയിങ്കൽ. ശ്ലേഷ്മഗ്രന്ഥിക്രമം=കഫഗ്രന്ഥിയിങ്കലുള്ള ചികിത്സയെ. പ്രയോജയേൽ=ചെയ്യണം. പക്വേ=പഴുത്താൽ. ഭിത്വാ=കീറി. വ്രണക്രിയാം=വ്രണത്തിന്നുള്ള ചികിത്സ ചെയ്യണം. വിസ്രാവണാദൃതേ=വിസ്രാവണം കഴിച്ച്. വിസ്രാവണം മാത്രം ചെയ്യരുതെന്നർത്ഥം. വിസ്രാവണം=കുത്തി വെള്ളം കളയൽ.

ഉദ്ധിവെട്ടക ചൂഷിഞ്ഞവ ദാവണാകികണോതാൽ കഷായമായ് സാവണക്ഷേവിനൊന്നു സൈന്ധവം നിർകടിപ്പാൽ വൃഷണാം ചുതങ്ങളപോം * ഉകണ്ണതോൽ=ആവശ്യത്തിൽ. ശേഷം സ്പഷ്ടം.

രക്തജേ പിത്തവൽ സിദ്ധിഃ പ്രതതഞ്ച ഹരേദസൃക് * രക്തംകൊണ്ടുണ്ടായ വൃദ്ധിയിങ്കൽ പിത്തവൃദ്ധിക്ക പറഞ്ഞ ചികിത്സകൾതന്നെ ചെയ്യ. പ്രതതം=ധാരാളമായി. അസൃക് ഹരേൽ=രക്തമോക്ഷണം ചെയ്യുകയും വേണം.

മേദോജം മൂത്രപിഷ്ടേന സുസ്വിന്നം സുരസാദിനാ ദാരയേദ്വൃദ്ധിപത്രേണ വർജ്ജയൻ ഫലസീവനീഃ ഉദ്ധൃതേ മേദസി പൂനസ്താപ്യകാസീസ സൈന്ധവൈഃ പ്രതിസാര്യ ഭിഷക് സീവ്യേത്തൈലം യുഞ്ജ്യാച്ച രോപണം * മേദോജം=മേദസ്സുകൊണ്ടുണ്ടായ വൃദ്ധിയെ. മൂത്രപിഷ്ടേന സുരസാദിനാ സുസ്വിന്നം=ഗോമൂത്രത്തിലരച്ചതായ സുരസാദിഗണൌഷധംകൊണ്ട് വഴിപോലെ വിയർപ്പിച്ചിട്ട്. വൃദ്ധിപത്രേണ ദാരയേൽ='വൃദ്ധിപത്രം' എന്ന ശസ്ത്രംകൊണ്ട് കീറണം. എങ്ങിനെ? ഫലസീവനീഃ വർജ്ജയൻ=ഫലസീവനികളെ (വൃഷണഫലങ്ങളെ യോജിപ്പിക്കുന്ന നൂലുകളെ) വർജ്ജിച്ചുംകൊണ്ട്. കീറുമ്പോൾ നൂലുകൾക്കു കേടുവരാതിരിപ്പാൻ മനസ്സിരുത്തണമെന്ന താല്പര്യം. ഉദ്ധൃതേ മേദസി=ഉള്ളിലുള്ള മേദസ്സിനെ എടുത്തുകളഞ്ഞാൽ. താപ്യം=മാക്കിരക്കല്ല്. കാസീസം=കാശീയം. സൈന്ധവം=ഇന്തുപ്പ്. ഇവകൊണ്ടു പ്രതിസാര്യ=പ്രതിസാരണം (പൊടി വിത

ദുക) ചെയ്തിട്ട്. സീവ്യേൽ=തുന്നണം. രോപണം തൈലം യുഞ്ജ്യാൽ ച=പിന്നെ ഉണങ്ങാനുള്ള എണ്ണ പുരട്ടുകയും വേണം.

മൂത്രജം സ്വേദിതം സ്നിഗ്ദ്ധൈഃ പട്ടവസ്ത്രേണ വേഷ്ടിതം സീവ്യേദധസ്താൽ സീവന്യാഃ സ്രാവയേച്ച യഥോദരം* മൂത്രജം=മൂത്രംകൊണ്ടുണ്ടായ വൃദ്ധിയെ. സ്നിഗ്ദ്ധൈഃ സ്വേദിതം=സ്നിഗ്ദ്ധയോഗങ്ങളെക്കൊണ്ടു വിയർപ്പിച്ചിട്ട്. പട്ടവസ്ത്രേണ വേഷ്ടിതം=പട്ടവസ്ത്രത്താൽ കെട്ടിയിട്ട്. സീവന്യാഃ അധസ്താൽ സീവ്യേൽ=തുന്നലിന്റെ താഴെ തുന്നണം. യഥോദരം=ഉദരത്തെപ്പോലെ. സ്രാവയേൽ ച=സ്രവിപ്പിക്കുകയും വേണം. വൃഷണങ്ങളിൽ നിറഞ്ഞിരിക്കുന്ന മൂത്രത്തെ കത്തിവാർത്തു കളയണമെന്നർത്ഥം.

വ്രണം ച സ്ഥഗികാബദ്ധം രോപയേദന്ത്രഹേതുകം ഫലകോശമസംപ്രാപ്തേ ചികിത്സാ വാതവൃദ്ധിവൽ * അന്ത്രഹേതുകം വ്രണം=അന്ത്രവൃദ്ധിക്കു ഹേതുവായ വ്രണത്തെ. സ്ഥഗികാബദ്ധം=സ്ഥഗിക എന്ന ബന്ധത്താൽ ബന്ധിച്ചിട്ട്. രോപയേൽ=ഉണക്കണം. ഫലകോശം=വൃഷണത്തിനകത്തുള്ള മണിയെ അസംപ്രാപ്തേ=പ്രാപിക്കാതിരിക്കുമ്പോൾ. വാതവൃദ്ധിവൽ ചികിത്സാ=വാതവൃദ്ധിക്കുള്ള ചികിത്സയാണ് ചെയ്യേണ്ടത്. ഇങ്ങിനെ വൃദ്ധിയിങ്കലുള്ള ശസ്ത്രക്രിയയുടെ സ്വരൂപം പറയപ്പെട്ടു. ഇനി ഔഷധയോഗങ്ങളെ പറയുന്നു.

വാതഘ്നപത്രലശുനൈർമ്മൂത്രധാന്യാമ്ലസാധിതൈഃ സംസ്വേദയേദ്വൃദ്ധിമന്തം തൽസ്ഥാനഞ്ച വിശേഷതഃ നാഡീസ്വേദേന സുതരാം വിരേകഞ്ച സമാചരേൽ * വാതഘ്നപത്രങ്ങൾ=വാതഹരങ്ങളായ ഇലകൾ. ലശുനം=വെള്ളുള്ളി. ഇവയെ ഗോമൂത്രം, കാടി എന്നിവയിൽ പാകംചെയ്തു. അവകൊണ്ട് നാഡീസ്വേദവിധിപ്രകാരം, വൃദ്ധിമന്തം സംസ്വേദയേൽ=വൃദ്ധിയുള്ളവനെ വിയർപ്പിക്കണം. തൽസ്ഥാനഞ്ച വിശേഷതഃ=ആ സ്ഥാനത്തെ (വൃഷണത്തെ) പ്രത്യേകിച്ചും വിയർപ്പിക്കണം. വിരേകഞ്ച സമാചരേൽ=വിരേചനം ചെയ്യുകയും വേണം.

ആളൂപയക്ഷീരദ്രുപത്ര മുണ്ഡ്യാമ്ലൈഃ കൃതഃ ഖളഃ ശതാഹ്വവചായുതൈഃ സർവ്വവൃദ്ധിഷു ശസ്യതേ * ആളൂപപത്രം=

ഈഴച്ചെമ്പില. യക്ഷ്വാകുപത്രം=കഴഞ്ചിയില. മുണ്ഡാമൂലം=മുത്തിൾ. ശതക്രതുലതാ=ഉഴിഞ്ഞവേര്. ഇവകൊണ്ടു മുക്കടിയുണ്ടാക്ക. എല്ലാ വൃദ്ധികളിലും നന്ന്.

പേയാ ചേന്ദ്രലതാവിശ്വാ യക്ഷ്വാക്ഷീ ഹപുഷാകൃതാ* ഇന്ദ്രലതാ=ഉഴിഞ്ഞവേര്. വിശ്വം=ചുക്ക്. യക്ഷ്വാക്ഷീ=കഴഞ്ചിവേര്. ഹപുഷാ=അടക്കാമണിയൻവേര്. ഇവകൊണ്ടു കഞ്ഞിയുണ്ടാക്ക. ഫലം പൂർവ്വവൽ.

ഹപുഷാരസോനമുണ്ഡാ ശക്രലതായക്ഷ്വാകുകസ്വരസേ കൃഷ്ണാദ്വിജീരകൈസ്സാദ്ധ്യം ചിത്രാതൈലയുതം ഘൃതം വൃദ്ധിഹരണേഷ്വിഷ്ടം സപദി പ്രലേപപാനാഭ്യാം* ഹപുഷം=പാവിട്ടത്തളിര്. രസോനം=ഉള്ളി. മുണ്ഡാ=മുത്തിൾ. ശക്രലതാ=ഉഴിഞ്ഞ. യക്ഷ്വാകു=കഴഞ്ചിയില. ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ ആവണക്കെണ്ണയും നെയ്യും സമംചേർത്തു കാച്ചുക. കല്ക്കത്തിന്—കൃഷ്ണാ=തിപ്പലി. ദ്വിജീരകം=ജീരകവും കരിഞ്ജീരകവും. ഈ നെയ്യ് പുരട്ടുകയും സേവിക്കുകയും ചെയ്താൽ വൃദ്ധി ശമിക്കും.

വരണചിത്രബലേന്ദ്രലതാഭയാ ഹപുഷയക്ഷ്വാകുഗ്നികണൌഷധൈഃ സഹകലായരസോനസുരദ്രുമൈഃ പരിസ്രുതേ സലിലേഗ്നികമൌഷധൈഃ ലവണജീരകഹിംഗുബലാ ജടാമരിചചവ്യസുരദ്രുമദീപ്യകൈഃ ഘൃതമഥോതപൂതൈലസമാപിതം സകലവൃദ്ധ്യുദരാമയഗുന്മനൽ* വരണം=നീർമാതളത്തിൻവേര്. ചിത്രം=ആവണക്കിൻവേര്. ബലാ=കുറുന്തോട്ടിവേര്. ഇന്ദ്രലതാ=ഉഴിഞ്ഞവേര്. അഭയാ=കടുക്ക. ഹപുഷം=അടക്കാമണിയൻവേര്. യക്ഷ്വാകു=കഴഞ്ചിവേര്. അഗ്നി=കൊടുവേലിക്കിഴങ്ങ്. മഹൌഷധം=ചുക്ക്. കലായം=മുതിര. രസോനം=ഉള്ളി. സുരദ്രുമം=ദേവതാരം. ഇവ കഷായത്തിൽ ആവണക്കെണ്ണയും നെയ്യുംചേർത്തു കാച്ചുക. കല്ക്കത്തിന്. അഗ്നി=കൊടുവേലിക്കിഴങ്ങ്. മഹൌഷധം=ചുക്ക. ലവണം=ഇന്തുപ്പ്. ജീരകം. ഹിംഗുകായം. ബലാ=കുറുന്തോട്ടിവേർ. ജടാ=മഞ്ചി. മരിചം=കുരുമുളക്. ചവ്യം=കാട്ടുമുളകിൻവേര്. സുരദ്രുമം=ദേവതാരം. ദീപ്യകം=അയമോദകം ഈ നെയ്യ് എല്ലാ വൃദ്ധികളേയും ഉദരരോഗത്തേയും ഗുന്മത്തേയും ശമിപ്പിക്കും.

ഇന്ദ്രവല്ലീ മൂലപാക്യം പാതവ്യം തൈലസംയുതം ആന്ത്രവൃദ്ധിവിനാശായ തൽഖളേ നാപി ഭോജയേത് * ഇന്ദ്രവല്ലീമൂലം=ഉഴിഞ്ഞവേര്. ഇതു കഷായംവെച്ച് ഏരെണ്ണ ചേർത്തു സേവിക്കുക. ആന്ത്രവൃദ്ധി ശമിക്കും. ഈ മരുന്നുകൊണ്ടുതന്നെ ഉണ്ടാക്കിയ മുക്കടികൂട്ടി ഉണ്ണുകയുമാകാം.

ലശുനബില്വശക്രലതാഭയാ ഹപുഷയക്ഷിദ്രുഗന്ധികണാന്വിതൈഃ സഹപുനർന്നവമോരടശിഗ്രുഭിർജ്ജയതി വൃദ്ധികൃതം പവനോത്ഥം ഖലു * ലശുനം=വെള്ളുള്ളി. ബില്വം=കൂവളത്തിൻവേര്. ശക്രലതാ=ഉഴിഞ്ഞവേര്. അഭയാ=കടുക്ക. ഹപുഷ=അടക്കാമണിയൻവേര്. യക്ഷിദ്രുമം=കഴഞ്ചിവേര്. ഗന്ധി=കാട്ടുവേലിക്കിഴങ്ങ്. കണാ=തിപ്പലി. ഔഷധം=ചുക്ക്. പുനർന്നവം=തഴുതാമവേര്. മോരടം=പെരുങ്കുരുമ്പവേര്. ശിഗ്രു=മുരിങ്ങവേരിന്മേൽതൊലി. ഇവ കഷായം വൃദ്ധിയേയും ഉദരവായുവും ശമിപ്പിക്കും

ലശുനൈരണ്ഡയക്ഷാക്ഷി വഹ്നിഹപുഷൗഷധൈഃ കൃതം ഹിംഗുമദ്ധൂളി ഗുന്മാന്ത്രോദരവാതഹം * ലശുനം=ഉള്ളി. ഏരണ്ഡം=ആവണക്കിൻവേര്. യക്ഷാക്ഷി=കഴഞ്ചിവേര്. വഹ്നി=തഴുതാമവേര്. ഹപുഷ=അടക്കാമണിയൻവേര്. ഔഷധം=ചുക്ക്. ഇവ കഷായം കായം (വറുത്തുപൊടിച്ച്) മേമ്പൊടിചേർത്തു സേവിക്കുക. വൃദ്ധി ഗുന്മാദികളും ശമിക്കും.

കല്ക്കമേരണ്ഡബീജസ്യ ശക്രവല്ലീരസാപ്ലുതം ഈഷദുഷ്ണം പിബേത്തക്ര ചൂർണ്ണം ഗ്രഹധൂമജം; സ്വരസം വംശപത്രസ്യ ഹിംഗുസിന്ധൂത്ഥസംയുതം; തഥാ കൂശ്മാണ്ഡപത്രസ്യ രസം തക്രസമന്വിതം; തഥാ ച ഹിംഗുത്രിഗുണം ആന്ത്രവൃദ്ധിഹരാ ഇമേ * ഏരണ്ഡബീജം=ആവണക്കിൻകുരു. ഇത് അരച്ച് ഉഴിഞ്ഞനീരിൽ കലക്കി സേവിക്കുക; ഗ്രഹധൂമജചൂർണ്ണം=അട്ടക്കരിയുടെ പൊടി. ഇത് കാച്ചിയ മോരിൽചേർത്തു ചെറുചൂടോടെ സേവിക്കുക; വംശപത്രസ്വരസം=മുളക്കൂമ്പ് കുത്തിപ്പിഴിഞ്ഞ നീര്. ഇത് കായവും ഇന്തുപ്പും ചേർത്തു സേവിക്കുക; കൂശ്മാണ്ഡപത്രരസം=കുമ്പളയിലയുടെ നീര്. ഇതു മോരുംചേർത്തു സേവി

ക്കുക; ഹിംഗുത്രിഗുണം=ഹിംഗുത്രിഗുണം എന്ന യോഗത്തിലെ മരുന്ന് (ഇത് ഗുന്മചികിത്സയിൽ പറയപ്പെട്ടും). ഇതും സേവിക്കുക. ഇവയെല്ലാം ആന്ത്രവൃദ്ധിയെ ശമിപ്പിക്കുന്നവയാകുന്നു.

നീലീമൂലഞ്ച സംപേഷ്യ പിബേത്തൈലസമന്വിതം. ഈഷച്ചൂർണ്ണം സതൈലഞ്ച കാർപ്പാസീപത്രജം രസം * നീലീമൂലം=അമരിവേര്. ഇത് അരച്ച് എണ്ണ ചേർത്തു സേവിക്കുക. കാർപ്പാസീപത്രജരസം=പരുത്തിയില വാട്ടിപ്പിഴിഞ്ഞ നീര്. ഇത് എണ്ണ ചേർത്തു ചെറുചൂടോടെ സേവിക്കുക.

നീലീമൂലസ്യ നിഷ്കാഥേ തൽകല്കം സാധു സാധിതം പീതം തിലോത്ഭവം ശീഘ്രമാന്ത്രവൃദ്ധിം വിനാശയേൽ * നീലീമൂലം=അമരിവേര്. ഇതു കഷായം വെച്ച് അതുതന്നെ കല്കം വെച്ച് എണ്ണ കാച്ചുക. ആന്ത്രവൃദ്ധി ശമിക്കും.

വൈകങ്കതസ്യ യവാഷസ്യ മൂലം ത്രികടുകം തഥാ യക്ഷാക്ഷിബീജസിന്ധൂത്ഥ ദീപ്യകം സാധുചൂർണ്ണിതം ശ്രുതതക്രേണ സേവേത പരമാന്ത്രജാപഹം * വൈകങ്കതമൂലം=ഉന്നവേര്. യവാഷമൂലം=കൊട്ടത്തൂവ്വേര്. ത്രികടുകം=ചുക്ക് മുളക് തിപ്പലി. യക്ഷാക്ഷിബീജം=കഴഞ്ചിക്കുരുപ്പരിപ്പ്. സിന്ധൂത്ഥം=ഇന്തുപ്പ്. ദീപ്യകം=അയമോദകം. ഇവ പൊടിച്ച് കാച്ചിയ മോരിൽ സേവിക്കുക. ആന്ത്രവൃദ്ധി ശമിക്കും.

ആന്ത്രവൃദ്ധൗ പ്രയോക്തവ്യം വിശേഷാൽ സുകുമാരകം പ്രയോജ്യമിന്ദുകാന്തഞ്ച ലശുനാദിഘൃതം തഥാ * ആന്ത്രവൃദ്ധിയിങ്കൽ പ്രത്യേകിച്ചും സുകുമാരഘൃതം സേവിക്കണം. അപ്രകാരം തന്നെ ഇന്ദുകാന്തഘൃതവും ലശുനഘൃതവും സേവിക്കാം.

കടുത്രയം വചാഹിംഗു പാഠാക്ഷാരം വിഷാഭയം ചവ്യ തിക്താ കലിംഗാഗ്നി ഗജാഹ്വാ ലവണാനി ച ഗ്രന്ഥിബില്വാജമോദഞ്ച സമഭാഗാനി കല്പയേൽ ലിഢമേരണ്ഡതൈലേന തച്ചൂർണ്ണം വൃദ്ധിനാശനം * കടുത്രയം=ചുക്ക് മുളക് തിപ്പലി. വചാ=വയമ്പ്. ഹിംഗു=കായം. പാഠാ=പാടക്കിഴങ്ങ്. ക്ഷാരം=ഇരച്ചിലക്കാരം. വിഷാഭയം=അതിവിടയവും വിടയവും. ചവ്യം=കാട്ടുമുളകിൻവേര്. തിക്താ=പുത്തരിച്ചുണ്ടവേര്. കലിം

ഗം=കുടകപ്പാലയരി. ഗജാഹ്വാ=അത്തിത്തിപ്പലി. ലവണത്രയം=ഇന്തുപ്പ്, വിളയുപ്പ്, ഇവച്ചിലയുപ്പ്. ഗ്രന്ഥി=കാട്ടുതിപ്പലിവേര്. വില്വം=കൂവളവേര്. അജമോദം=അയമോദകം. ഇവ സമം പൊടിച്ച് ആവണക്കെണ്ണയിൽ ചാലിച്ച് സേവിക്കുക. വൃദ്ധി ശമിക്കും.

ശൂലാഢ്യാനാം ഹിംഗുല്ലവണഹേമാൽ കർഷഗുളം കംബോരാക്ഷ്യാ ഷൾക്ഷാം പലമപി ച വൈകങ്കതസുമം പലം വിശാലാജാജീശതമഖലതാമൂലതസ്സഃ പ്രവൃദ്ധിം വൃദ്ധീനാം ഹരതി മഹതീം ചൂർണ്ണകമിദം ॥ ശൂലം=കുത്ത്. (മൂന്നാൽകഴഞ്ചി) ഹിംഗു=കായം. ലവണം=ഇന്തുപ്പ്. ഹേമം=കൊട്ടുവേലിക്കിഴങ്ങ് (ഇവ ഉഭയശ്ലേകർഷം. കർഷം=മൂന്നുകഴഞ്ചി) കംബോരാക്ഷി=കഴഞ്ചിക്കുരു (ആറുകഴഞ്ചി) വൈകങ്കതസുമം=ഇലമ്പപ്പൂവ് (ഒരുപലം) വിശാലം=ചുക്ക്. അജാജി=ജീരകം. ശതമഖലതാമൂലം=ഉഴിഞ്ഞവേര് (ഇവ രണ്ടരപലം) ഇവ പൊടിച്ചു സേവിക്കുക. വൃദ്ധിയുടെ വർദ്ധന നില്ക്കും.

ബാലസ്യ യദി സഞ്ജാതാ വൃദ്ധിർവായുപ്രകോപതഃ ഗന്ധ്യപാർശ്വമവലോക്യ തച്ഛാന്ത്യൈ ഭിഷഗുത്തമഃ തന്ത്രീകർണ്ണോർദ്ധ്വപാല്യാന്തു വിദധ്യാദ്രേഖയാഥവാ പിചുവർത്തിം നിധായാച്ഛ തസ്മിംസ്തൈലപരിപ്ലുതാം കിംശുകത്വക്കഷായഞ്ച സഘൃതം പായയേച്ഛിശും ॥ ബാലനായിരിക്കുന്നവന്ന് വായുകോപം നിമിത്തം വൃദ്ധി ഉണ്ടാകുന്നപക്ഷം വൈദ്യൻ അതിന്റെ ശാന്തിക്കായിട്ട് കുട്ടിയുടെ ചെവിയുടെ മേലേത്തട്ടയിന്മേൽ ആ 'ആര' എന്ന ശസ്ത്രംകൊണ്ടു ഉളച്ച് ഒരു രേഖയുണ്ടാക്കണം. ഏതു പാർശ്വത്തിങ്കലാണോ ഉപദ്രവമുള്ളത് അതിന്റെ മറുഭാഗത്തുള്ള ചെവിയാണ് ഉളയ്ക്കേണ്ടത്. ആ രേഖയിൽ ഒരു ശീലത്തിരി തൈലത്തിൽമുക്കി ഇടുക. ഇതിനുപുറമേ കിംശുകത്വക്കഷായം=കരിമുരിക്കിൻതൊലികൊണ്ടുള്ള കഷായം. സഘൃതം=നെയ്ചേർത്ത്. പായയേൽ=സേവിപ്പിക്കയും വേണം.

ഇതി വൃദ്ധിചികിത്സ.

---

## ഗുല്മചികിത്സാ.

ഗുല്മോഷ്ടധാ പൃഥഗ്ദോഷൈഃ സംസൃഷ്ടൈർന്നിചയം ഗതൈഃ ആർത്തവസ്യ ച ദോഷേണ നാരീണാം ജായതേഷ്ടമഃ * ഗുല്മം എട്ടുപ്രകാരത്തിലാകുന്നു. പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ (മൂന്നുവിധം) സംസൃഷ്ടൈഃ=സംസർഗ്ഗംകൊണ്ടു (മൂന്നുവിധം.) നിചയംഗതൈഃ=എല്ലാ ദോഷങ്ങളുടെയും സന്നിപാതംകൊണ്ടു് (ഒരുവിധം.) ആർത്തവസ്യദോഷേണ=ആർത്തവത്തിങ്കലുള്ള കേടുകൊണ്ടു്. നാരീണാം=സ്ത്രീകൾക്കു്. (ഒരുവിധം)—ഇങ്ങിനെ എട്ടുവിധമാകുന്നു.

ഋതുകാലേ സൂതികാലേ വാതളാന്യാഹരേത്തു യാ നിജണോ രുദ്ധ്വാർത്തവം വായുർഗ്ഗർഭലിംഗം കരോതി ച സാ ചാസ്യാ വർദ്ധതേ കുക്ഷിർഗ്ഗുല്മ ഏവതു വർദ്ധതേ * ഋതുകാലത്തിങ്കലും പ്രസവകാലത്തിങ്കലും യാതൊരു സ്ത്രീ വാതത്തെ വർദ്ധിപ്പിക്കുന്നവയായ ആഹാരങ്ങളെ ഭക്ഷിക്കുന്നുവോ അവളുടെ ആർത്തവത്തെ വാതം നിരോധിക്കുകയും ഗർഭത്തിൻെറ ചിഹ്നങ്ങളെ ഉണ്ടാക്കുകയും ചെയ്യുന്നു. ഗർഭമുണ്ടായാലത്തെപ്പോലെ അവളുടെ വയർ വീർക്കും. പക്ഷേ വയറല്ലാ ഗുല്മമായിരിക്കും വർദ്ധിക്കുന്നതു്. ഇങ്ങിനെയുള്ള രോഗത്തെ രക്തഗുല്മം എന്നു പറയുന്നു.

വാതാത്മകത്വാജ്ജായന്തേ ഗുല്മാ യസ്മാത്തതോ ഭിഷക് പൂർവ്വം സ്നിഗ്ദ്ധേഷു ഗുല്മേഷു സ്നേഹസ്വേദൌ യഥാവിധി സ്നേഹയുക്തം വിരേകഞ്ച നിരൂഹമനുവാസനം പടുമ്ലമധുരാംശ്ചൈവ രസാൻ യുക്ത്യാവചാരയേൽ ജിതേ ഹി വാതേ ദോഷോന്യഃ ശക്യോ ജേതും സുഖായതഃ * ഗുല്മങ്ങൾ ഉണ്ടാകുന്നതു് രക്തത്തോടുകൂടിയതായ വാതംകൊണ്ടാകുന്നു. അതുകൊണ്ടു്, വൈദ്യൻ ഗുല്മങ്ങളുടെ ആദിയിങ്കൽ വിധിയാംവണ്ണം സ്നേഹസ്വേദങ്ങളെ ചെയ്യണം. സ്നേഹം ചേർത്തതായ വിരേചനവും നിരൂഹ(കഷായവസ്തി)വും അനുവാസന(സ്നേഹവസ്തി)വും ചെയ്യണം. പടു=ഉപ്പു്. അമ്ലം=പുളി. മധുരം എന്നീ രസങ്ങളെയും യഥോചിതം പ്രയോഗിക്കണം. ഇപ്രകാരം വാതത്തെ ജയിച്ചുകഴിഞ്ഞാൽ അന്യദോഷത്തെ ജയിക്കുവാൻ എളുപ്പത്തിൽ സാധിക്കും.

ദേശമൂലം. വിശ്വം=ചുക്ക്. ദാരു=ദേവതാരം. ഇവ കഷായം ഗുല്മത്തെ ശമിപ്പിക്കും.

ചിത്രക ഗ്രന്ഥികൈരണ്ഡ ശുണ്ഠീക്വാഥശ്ച തൽഗുണഃ * ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഗ്രന്ഥികം=കാട്ടുതിപ്പലിവേര്. ഏരണ്ഡം=ആവണക്കിൻവേര്. ശുണ്ഠീ=ചുക്ക്. ഇവ കഷായവും മേൽപ്രകാരംതന്നെ.

വിശാൽചിത്രകമൂലവും ചുക്കതെല്ലാം പലാശതാപം പാരിഭദ്രസ്യ തോയം തകർത്തിട്ട സേവ്യപ്രകാരം കടിച്ചാലടങ്ങാത്ത ഗുല്മങ്ങളുണ്ടോ പൃഥിവ്യാം?* പലാശതാപം=പ്ലാശിൻതൊലി. പാരിഭദ്രം=മുരിക്കിൻതൊലി. ശേഷം സ്പഷ്ടം. ഇതിലെ മരുന്നുകൾ പൊടിച്ച് സേവിക്കുക.

വർഷാഭൂ വില്വ ബലാ പാഠ പൂ സഹചര ശുണ്ഠ്യഗ്നിമന്ഥൈഃ കഷായഃ പാതവ്യഃ സപ്തസാരോ ഗുളകണപടുഹിംഗ്വാജ്യയുക്തോ യഥാർഹം വിബന്ധം വഹ്നിമാന്ദ്യം ജയതി മഹതീം യോനിശൂൽ കടിപൃഷ്ഠ ശ്രോണീപ്രദേശേഷു സദ്യഃ ശമയതി ജാതാഷ്ഠീല ഗുല്മപ്ലീഹാംശ്ച * വർഷാഭു=തവിഴാമവേർ. വില്വം=കൂവളത്തിൻവേർ. ബലാ=പഴയ മുതിര. ഉരുബു=ആവണക്കിൻവേർ. സഹചരം=കരിങ്കുറിഞ്ഞിവേർ. ശുണ്ഠീ=ചുക്ക്. അഗ്നിമന്ഥം=മുഞ്ഞവേർ. ഇവകൊണ്ടുള്ള കഷായത്തിനു സപ്തസാരമെന്നു പേർ. ഗുളം=ശർക്കര. കണാ=തിപ്പലി. പടു=ഉപ്പ്. ഹിംഗു=കായം. ആജ്യം=നെയ്യ്. ഇവ ഉചിതംപോലെ മേമ്പൊടിചേർക്കുക. മലബന്ധം, അഗ്നിമാന്ദ്യം, യോന്യാദിപ്രദേശങ്ങളിലെ വേദന, ഉദരം, അഷ്ഠീല, ഗുല്മം, പ്ലീഹരോഗം എന്നിവ ശമിക്കും.

കണാശതാഹ്വാചിരിബില്വദാരുഭാർങ്ഗീകുലത്ഥൈസ്സതിലൈർവിപക്വം തഥാ രസോനേന ച സിദ്ധമാജ്യം സഹിംഗുകല്കം ഹിതമസ്രഗുല്മേ * കണാ=തിപ്പലി. ശതാഹ്വാ=ശതകുപ്പ. ചിരിബില്വം=ഉങ്ങിൻതൊലിയും ആവൽതൊലിയും. ദാരു=ദേവതാരം. ഭാർങ്ഗീ=ചെറുതേക്കിൻവേർ. കുലത്ഥം=മുതിര. തിലം=എള്ള്. രസോനം=ഉള്ളി. ഈ കഷായം കായം മേമ്പൊടിചേർത്തു സേവിക്കുക. രക്തഗുല്മം ശമിക്കും.

വീഴാൽവേർ കടലാടി ഭൂസ്സുരമരം ചുക്കുള്ളികൊററം കൂവളം ഞെരിഞ്ഞാ മുവ്വിലയാവണക്കു പുടയാ വെള്ളം തഥാ മോരടം കപ്പം കൊണ്ടുവെന്തൂറ്റു മെവന്തിരവേ കായം കണാസൈന്ധവം ക്ഷാരം മേമ്പൊടിയിട്ടു പീതമുപദേശംപോലിദം ശൂലിനാം * ഭൂസ്സുരമരം=ഉപ്പാശിൻതൊലി. മോരടം=പെരുംകുരുമ്പ. ശേഷം സ്പഷ്ടം. ഈ കഷായം ശൂലരോഗത്തിങ്കൽ ഉത്തമം. ഗുന്മവും ശമിക്കും.

തൽകഷായേ ദ്വിഗുണക്ഷീരം ഘൃതം സിദ്ധഞ്ച ഗുന്മനൽ* ഈ കഷായത്തിൽ (വീഴാൽവേരാദിയിൽ) നെയ്യ് കാച്ചി സേവിക്കുന്നതും ഗുന്മഹരമാകുന്നു. നെയ്യിലിരട്ടി പാലും ചേർക്കണം.

പ്രയോജയേദഷ്ടചൂർണ്ണം യദുക്തം ഗ്രഹണീഗദേ* ഗ്രഹണീചികിത്സയിൽ പറയപ്പെട്ടതായ 'അഷ്ടചൂർണ്ണ'ത്തെ പ്രയോഗിക്കണം.

ഹിംഗുവചാവിജയാപശുഗന്ധാ ദാഡിമദീപ്യകധാന്യക പാഠാഃ പുഷ്കരമൂലശഠീഹപുഷാഗ്നി ക്ഷാരയുഗദ്വിപടുത്രികടൂനി സാജാജിചവ്യം സഹ തിന്ത്രിണീകം സവേതസാമ്ലം വിനിഹന്തി ചൂർണ്ണം ഹൃൽപാർശ്വവസ്തിത്രികപൃഷ്ഠയോനി ശൂലാനി വായ്വാമകഫോത്ഭവാനി കൃച്ഛ്രാൻ ഗുന്മാൻ വാതവിണ്മൂത്രസംഗം കണ്ഠേ ബന്ധം ഹൃൽഗ്രഹം പാണ്ഡുരോഗം അന്നാശ്രദ്ധാ പ്ലീഹദുർന്നാമഹിധ്മാ വർദ്ധ്മാധ്മാനശ്വാസകാസാഗ്നിസാദാൻ * ഹിംഗു=കായം. വചാ=വയമ്പ്. വിജയാ=കടുക്ക. പശുഗന്ധാ=ആട്ടുനാറിവേളവേർ. ദാഡിമം=താളിമാതളക്കായ. ദീപ്യകം=അയമോദകം. ധാന്യകം=കൊത്തമ്പാലയരി. പാഠാ=പാടക്കിഴങ്ങ്. പുഷ്കരമൂലം=പുഷ്കരമൂലവേർ. ശഠീ=കച്ചൂരിക്കിഴങ്ങ്. ഹപുഷാ=അടയ്ക്കാമണിയൻവേർ. അഗ്നി=കൊടുവേലിക്കിഴങ്ങ്. ക്ഷാരയുഗം=ചവൽക്കാരവും തുവച്ചിലക്കാരവും. ദ്വിപടു=ഇന്തുപ്പും വിളയുപ്പും. ത്രികടു=ചുക്ക് മുളക് തിപ്പലി. അജാജി=ജീരകം. ചവ്യം=കാട്ടുമുളകിൻവേർ. തിന്ത്രിണി=പുളിവേരിന്മേൽ തൊലി. വേതസാമ്ലം=ഞെരിഞ്ഞാമ്പുളിക്കിഴങ്ങ്. ഇവയിൽ പച്ചമരുന്നുകറ്റം അരച്ചുണക്കണം. കായവും ഉപ്പുകളും വറുത്തുപൊടിക്ക

ണ്ണം. ഈ പൊടി കൃച്ഛ്രസാദ്ധ്യങ്ങളായ ഗുല്മങ്ങളിൽ ഉത്തമം. ഹൃദയശൂലാദികളെ ശമിപ്പിക്കും.

അളകഗന്ധകടങ്കണാഭയൈതു ത്ര്യൂഷണകാന്തയുതൈഃ കൃതചൂർണ്ണം പാചനരോചനദീപനമേതൽ ഗുല്മവികാരമപോഹതി സദ്യഃ * അളകം. ഗന്ധകം. ടങ്കണം=പൊങ്കാരം. അഭയം=ഇത്ത്. ത്ര്യൂഷണം=ചുക്ക് മുളക് തിപ്പലി. കാന്തം=അയസ്കാന്തം. ഈ പൊടി ഭോജനത്തിനും രുചിക്കും നന്ന്. ഗുല്മം ശമിക്കും.

ചുക്കും തിപ്പലിയും പുരാണമുളകും കായം കരിഞ്ചീരകം സിദ്ധാർത്ഥം കൊടുവേലി കാട്ടുമുളകും ദീപ്യം തഥാ ജീരകം കാട്ടിത്തിപ്പലിയും സുചൂർണ്ണിതമിദം തോല്ലിന്തുപ്പുനീറ്റിൽ ഭരം ചിറ്റുള്ളി പതിനാറുകൊണ്ടുവിട്ടു പലം സേവ്ന്തുപ്പു വിലപം തഥാ ത്രക്കിന്നീർ പുളി കാടി മോരിവസമം മുന്നാഴിയും നാഴിയും മുന്നാം ചൊന്നവയും കലക്കിയതിലൊപ്പിച്ചു മുന്നു പാചയേൽ ഭദ്ര്യലേഹനതാം ഗതേ പുലരിയേ കർഷപ്രമാണം ലിഹേൽ ഗുല്മാനഷ്ടവിധാൻ നിഹന്തി സകലാൻ ശൂലാന്ത്രവായ്വാമയാൻ * ചുക്ക്, തിപ്പലി, പഴയമുളക്, കായം, കരിഞ്ചീരകം, കടുക്, കൊടുവേലിക്കിഴങ്ങ്, കാട്ടുമുളകിൻവേര്, അയമോദകം, ജീരകം, കാട്ടുതിപ്പലിവേര് ഇവ (മുമ്മൂന്നുകഴഞ്ച്) പൊടിച്ചു വെയ്ക്കുക. ഇന്തുപ്പ് ഒരുപലം (വിലപം=ഒരുപലം) വെള്ളത്തിൽ വറ്റിച്ചു വെയ്ക്കുക. പിണമ്പുളി (നാലുപലം) നാലിടങ്ങഴി വെള്ളത്തിൽ വെച്ചതിൻെറ നീര്, കഞ്ഞിക്കൂർക്കിലയുടെ നീര്, മോര്, കാടി ഇവ നന്നാഴിവീതം കൂട്ടിയതിൽ പതിനാറുപലം വെള്ളുള്ളി വേവിക്കുക. ആ ഉള്ളി ഒടച്ചുചേർത്ത് ആയതിൽ മുമ്പറഞ്ഞ പൊടിയും ഇന്തുപ്പും കൂട്ടി പാകം ചെയ്യുക. ലേഹപാകമായാൽ വാങ്ങി ഭദ്രമായി സൂക്ഷിക്കുക. ഇതിൽനിന്നു മുമ്മൂന്നുകഴഞ്ച് രാവിലെ സേവിക്കുക. എട്ടുവിധത്തിലുള്ള ഗുല്മങ്ങളും ശൂലം, ആന്ത്രവായു എന്നീ രോഗങ്ങളും ശമിക്കും.

ഇന്ദുകാന്തഞ്ച സേവേത തദ്വൈവ സുകുമാരകം * ഇന്ദുകാന്തം, സുകുമാരം എന്നീ ഘൃതങ്ങളും സേവിക്കാം.

ഹിംഗുത്രിഗുണം സൈന്ധവമസ്മാത്ത്രിഗുണാത്തു തൈല

മൈരണ്ഡം ത്രിഗുണം ലശുനരസം ഗുന്മോദരവൎദ്ധ്മശൂല ഘ്നം * ഹിംഗു=കായം. സൈന്ധവം=ഇന്തുപ്പ്. ഏരണ്ഡതൈലം=ആവണക്കെണ്ണ. ലശുനരസം=വെള്ളുള്ളിനീര്. കായത്തിൽ മൂന്നിരട്ടി ഇന്തുപ്പും, അതിന്റെ മൂന്നിരട്ടി ആവണക്കെണ്ണയും, അതിന്റെ മൂന്നിരട്ടി ഉള്ളിനീരും. ഈ യോഗം ഗുന്മം, ഉദരം, വയർവീപ്പ്, വയററിൽ വേദന എന്നിവയിൽ ഉത്തമം.

സ്നിഗ്ദ്ധോഷ്ണേനോദിതേ ഗുന്മേ പൈത്തികേ സ്രംസനം ഹിതം കല്യാണകം രക്തപിത്തോക്തം ഗുന്മേ രൂക്ഷോഷ്ണജേ പുനഃ ശമനം യോജയേത്സർപ്പിസ്തിക്തകഞ്ച തഥാ ഹിതം * ഇനി പിത്തഗുന്മചികിത്സ പറയുന്നു—പിത്തഗുന്മം രണ്ടുതരത്തിൽ ഉണ്ടാവാം. അതിൽ സ്നിഗ്ദ്ധോഷ്ണങ്ങളെക്കൊണ്ടുണ്ടായതിനു കല്യാണത്തിങ്കലും രക്തപിത്തത്തിങ്കലും പറഞ്ഞിട്ടുള്ളതായ വിരേചനൌഷധങ്ങളാണ് ചെയ്യേണ്ടത്. രൂക്ഷോഷ്ണങ്ങളെക്കൊണ്ടുണ്ടായതിന്നാകട്ടെ ശമനൌഷധങ്ങളും പ്രയോഗിക്കണം. തിക്തകഘൃതവും ശീലിക്കാം.

തൃണാഖ്യപഞ്ചകക്വാഥേ ജീവനീയഗണൈഃ ശൃതം * തൃണപഞ്ചമൂലം കഷായവും ജീവനീയഗണം കല്ക്കവുമായി നൈ കാച്ചി സേവിക്കാം.

ശൃതം തേനൈവ വാ ക്ഷീരം ന്യഗ്രോധാദിഗണേന വാ * അതുകൊണ്ടു (ജീവനീയഗണംകൊണ്ടു) തന്നെയോ, ന്യഗ്രോധാദിഗണംഗണംകൊണ്ടോ കറുക്കിയ പാൽ സേവിക്കാം.

പിത്തജ്വരഹരാഃ ക്വാഥാഃ സംസ്കൃതാഃ പിത്തഗുന്മിനാം* പിത്തഗുന്മമുള്ളവൎക്ക് പിത്തജ്വരത്തെ ശമിപ്പിക്കുന്ന കഷായങ്ങളും നല്ലതാകുന്നു.

തൃണാഖ്യപഞ്ചകവരാ സാധിതം ഗുന്മജിജ്ജലം * തൃണാഖ്യപഞ്ചകം=തൃണപഞ്ചമൂലം. വരാ=ത്രിഫല. ഇവ കഷായം ഗുന്മഹരമാകുന്നു.

ദ്രാക്ഷാം പയസ്യാം മധുകം ചന്ദനം പത്മകം മധു പിബേത്തണ്ഡുലതോയേന പിത്തഗുന്മപ്രശാന്തയേ * ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. പയസ്യാ=അടപതിയൻകിഴങ്ങ്. മധുകം=എരട്ടിമ

ധുരം. ചന്ദനം. പത്മകം=പതിമുകം. മധു=തേൻ. ഇവ അരി കാടിയിൽ സേവിക്കുക. പിത്തഗുല്മം ശമിക്കും.

പഞ്ചകോലാഭയാശിഗ്രു കരഞ്ജദ്വയവല്കലം കഥിതം കഫഗുല്മാർശോ ഗ്രഹണ്യാമയമർദ്ദനം * അനന്തരം കഫഗുല്മാർശോഗ്രഹണികളുടെ ചികിത്സ — പഞ്ചകോലം. അഭയാ=കടുക്ക. ശിഗ്രു=മുരിങ്ങവേരിന്മേൽ തൊലി. കരഞ്ജദ്വയവല്കലം=ഉങ്ങിൻതൊലിയും ആവൽതൊലിയും. ഇവ കഷായം കഫഗുല്മത്തിങ്കൽ ഹിതം. അർശസ്സ്, ഗ്രഹണി ഇവയേയും തീർക്കും.

തുലാം വൃശ്ചീവമൂലസ്യ വഹ്നേർഗ്ഗോക്ഷുരകാത്തഥാ പൂതീവല്കാൽ പഞ്ചപലം മസ്തുപ്രസ്ഥം കുലത്ഥതഃ വിപാച്യ തോയേ തൽകാഥേ ദ്വിപ്രസ്ഥം വിപചേൽ ഘൃതാൽ സൗവർച്ചലയവക്ഷാരപഞ്ചകോലക കല്കിതം സക്ഷീരമേതച്ഛമയേൽ ഗുല്മം വാതകഫോത്ഭവം * വൃശ്ചീവമൂലം=തവിഴാമവേര്. (ഒരു തുലാം) വഹ്നി=കൊടുവേലിക്കിഴങ്ങ്. ഗോക്ഷുരകം=ഞെരിഞ്ഞില്. പൂതീവല്കം=ആവൽതൊലി (ഇവ അഞ്ചുപലം). കുലത്ഥം=മുതിര നാലിടങ്ങഴി. കഷായംവെച്ച് രണ്ടിടങ്ങഴി നെയ്യും അത്ര തന്നെ പാലുംചേർത്തു കാച്ചുക. കല്കത്തിന്ന് — സൗവർച്ചലം=തുവർച്ചിലക്കാരം. യവക്ഷാരം=ചവൎക്കാരം. പഞ്ചകോലം. ഇവ അരച്ചു ചേൎക്കുക. ഈ നെയ്യ് വാതകഫഗുല്മങ്ങളെ ശമിപ്പിക്കും.

സ്നേഹപേയാശ്ച ശോഫോക്താഃ കഫഗുല്മേ പ്രയോജയേൽ തഥൈവ സുകുമാരാഖ്യം ഘൃതാന്യൗദരികാണി ച * ശോഫചികിത്സയിൽ പറയുന്ന സ്നേഹപേയ(=സ്നേഹക്കഞ്ഞി)യും കഫഗുല്മത്തിങ്കൽ പ്രയോഗിക്കാം. അപ്രകാരംതന്നെ സുകുമാരഘൃതവും, ഉദരത്തിങ്കൽ പറയുന്ന നെയ്യുകളും സേവിക്കാം.

പിപ്പല്യാമലകദ്രാക്ഷാ ശ്യാമാദ്യൈഃ പാലികൈഃ പൃഥക് ഏരണ്ഡതൈലഹവിഷോഃ പ്രസ്ഥൌ പയസി ഷഡ്ഗുണേ സിദ്ധോയം മിശ്രകഃ സ്നേഹോ ഗുല്മിനാം സ്രംസനഃ പരം * പിപ്പലി=തിപ്പലി. ആമലകം=നെല്ലിക്ക. ദ്രാക്ഷാ=മുന്തിരിങ്ങ. ശ്യാമാദ്യം=ശ്യാമാദിഗണം. ഇവ ഓരോന്നും ഓരോപലം. ഏരണ്ഡതൈലം=ആവണക്കെണ്ണ. ഹവിസ്സ്=നെയ്യ്. ഇവ ഈരണ്ട് ഇ

ടങ്ങഴി. അവയിൽ ആറിരട്ടി പാല്. വഴിപോലെ കാച്ചി അരിക്കുക. ഈ മിശ്രകസ്നേഹം ഗുന്മരോഗികൾക്ക് സ്രംസനമാകുന്നു. സ്രംസനം=വിരേചനം.

ഗർഭകാലേപ്യതിക്രാന്തേ രക്തഗുന്മേ ഹി യോഷിതഃ സ്നിഗ്ദ്ധസ്വിന്നശരീരായൈ ദദ്യാൽസ്നേഹവിരേചനം ॥ അനന്തരം രക്തഗുന്മചികിത്സ പറയുന്നു__രക്തഗുന്മേ=രക്തഗുന്മത്തിങ്കൽ. ഗർഭകാലേ അതിക്രാന്തേ=ഗർഭത്തിനുള്ള കാലം കഴിഞ്ഞതാൽ. സ്നിഗ്ദ്ധസ്വിന്നശരീരായൈ=ശരീരത്തിന്നു സ്നിഗ്ദ്ധതയും സ്വേദവും വരുത്തിയ സ്ത്രീയ്ക്കു. സ്നേഹവിരേചനം ദദ്യാൽ=സ്നേഹത്തോടുകൂടിയ വിരേചനത്തെ ചെയ്യുക.

പിബേദ്ധാത്രീരസേ ചൂർണ്ണം ... ക്ഷാരസംയുതം രക്തഗുന്മരോഗഘ്നം പുഷ്പേ ... ശസ്യതേ ॥ ധാത്രീരസ(=നെല്ലിക്കനീർ)ത്തിൽ ...(=...തൊലി)ത്തി ... സേവിക്കുക. ഈ യോഗം രക്തഗുന്മമകറ്റുന്നു ... തീണ്ടാരി ഇല്ലാതെയായാലും. ശസ്യതേ=ഇതു ശ്ലാഘ്യമാകുന്നു.

തിലക്വാഥോ ഘൃതഗുഡവ്യോഷഭാർങ്ഗീരജോന്വിതഃ പാനം രക്തഭവേ ഗുന്മേ നഷ്ടേ പുഷ്പേ ച യോഷിതാം ॥ തിലക്വാഥം=എള്ളുകഷായം. ഇതിൽ നെയ്യ്, ശർക്കര, ചുക്ക് മുളക് തിപ്പലി ചെറുതേക്കിന്റെവേര് ഇവയുടെ പൊടി എന്നിവ ചേർത്തു സേവിക്കുക. രക്തഗുന്മത്തിങ്കലും തീണ്ടാരിയില്ലായ്മയിലും ഹിതമാകുന്നു.

തുലാർദ്ധം ചിത്രകാൽ പക്ത്വാ ദ്രോണേപാം പാദശേഷിതേ തസ്മിൻ പലാശക്ഷാരാംബു സമപ്രസ്ഥം ഘൃതാൽ പചേൽ പാലികൈഃ സൈന്ധവ വ്യോഷ ഹിംഗുഭിസ്തൽ പ്രസാധിതം പീതം സദ്യാൻ ജയേൽഗുന്മാൻ രക്തഗുന്മം വിശേഷതഃ ॥ ചിത്രകം=കൊടുവേലിക്കിഴങ്ങ് അരത്തുലാം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കുക. അതിൽ. പലാശക്ഷാരാംബു=പ്ലാശിൻതോൽ ചുട്ട ക്ഷാരമാക്കിയതു കലക്കിയ വെള്ളം ഒരിടങ്ങഴിയും, ഒരിടങ്ങഴി നെയ്യുംചേർക്കുക. കല്ക്കത്തി

ന്ന് —സൈന്ധവം=ഇന്തുപ്പ്. വ്യോഷം=ചുക്ക് മുളക് തിപ്പലി. ഹിംഗു=കായം. ഇവ കാൎഷാപലം അരച്ചു ചേൎക്കുക. ഈ നെയ്യ് എല്ലാ ഗുല്മങ്ങളേയും, വിശേഷിച്ച് രക്തഗുല്മത്തേയും ശമിപ്പിക്കും.

യമകാഭ്യക്തദേഹായാഃ പ്രവൃത്തിഃ സമവേക്ഷണം * വയററിൽനിന്നു പോകുന്നുണ്ടെന്നു തോന്നുമ്പോഴും പോകാതെകണ്ടിരിക്കരുത്. അങ്ങിനെ ചെയ്യുന്നതു ദേഹത്തിൽ യമകസ്നേഹം കൊണ്ട് അഭ്യംഗം ചെയ്തിട്ടുവേണം.

അതിപ്രവൃത്തരക്തായാ രക്തപിത്തഹരാഃ ക്രിയാഃ കാൎയ്യാ വാതഘ്നാത്ത്യായാ വാതരക്തഹരാഃ ക്രിയാഃ ആനാഹാദാവുദാവൎത്തചലാമഘ്നീൎയ്യഥായഥം * അതിപ്രവൃത്തരക്തായാഃ=അതിയായി രക്തംപോകുന്നവളാക്ക്. രക്തപിത്തഹരാഃ ക്രിയാഃ കാൎയ്യാഃ=രക്തപിത്തത്തിനുള്ള ചികിത്സകളെ ചെയ്യണം. വാതഘ്നാത്ത്യായാഃ=വാതരോഗോപദ്രവമുള്ളവളാക്ക്. വാതരക്തഹരാഃ=വാതത്തിനുള്ളവ ചെയ്യണം. ആനാഹാദൌ=ആനാഹം (മേൽവയറുവീൎക്കൽ) മുതലായതുണ്ടെങ്കിൽ. ഉദാവൎത്തചലാമഘ്നീഃ=ഉദാവൎത്തം, വാതം, ആമം എന്നിവയുടെ ചികിത്സ ചെയ്യണം.

ഇതി ഗുല്മചികിത്സാ.

## ശൂലചികിത്സാ.

പൃഥഗ്ദോഷൈഃ സന്നിപാതാദാമാൽ ഗുല്മാത്സശൎക്കരാൽ ശൂലം സപ്തവിധം പ്രാഹുസ്തത്ര ക്രുദ്ധഃ പ്രജാഗരാഃ ശ്രമാതിസൌഹിത്യായാസമൈഥുനാദതിവിഗ്രഹാൽ കഷ്ടാൽ കട്വൂക്ഷ പൃഷ്ഠേഷു ശൂലം വസ്തൌ മാരുതഃ * പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സന്നിപാതാൽ=സന്നിപാതംകൊണ്ട്. ആമാൽ=ആമംകൊണ്ട്. ഗുല്മാൽ=ഗുല്മംകൊണ്ട്. ശൎക്കര(=അശ്മരി)കൊണ്ട്. ഇങ്ങിനെ ശൂലം ഏഴുവിധമെന്നു പറയുന്നു. തത്ര=അവയിങ്കൽ ശ്രമാതിസൌഹിത്യായാസൈഃ=തളൎച്ച, അതിതൃപ്തി, അത്യായാസം എന്നിവകൊണ്ടും, മൈഥുനാൽ=

അതിയായ സ്ത്രീസേവകൊണ്ടും, അതിവിൾഗ്രഹാൽ=അധികമായ മലബന്ധംകൊണ്ടും. ക്രുദ്ധഃ പ്രഭഞ്ജനഃ=കോപിച്ചുവശായ വായു. കട്യുരുപൃഷ്ഠപാർശ്വേഷു=അരക്കെട്ടിലും തുടകളിലും പുറത്തും വക്ഷസ്ഥ മ..വസ്തിപ്രദേശത്തും. ദാരുണം ശൂലം കുര്യാൽ=കഠിനമായ വേദനകളെ ഉണ്ടാക്കും. ഇതിനെ വാതശൂലം പറയപ്പെട്ടു.

തീക്ഷ്ണോഷ്ണകട്വമ്ലൈഃ പിത്തം ക്രുദ്ധം സ്വേദജ്വരാന്വിതം ശൂലം സമ്മോഹതൃഷ്ണാ വിദാഹശമനപ്രദം * പിത്തശൂലത്തെ പറയുന്നു—തീക്ഷ്ണോഷ്ണകട്വമ്ലൈഃ=തീക്ഷ്ണങ്ങളായും ഉഷ്ണരസങ്ങളായും കട്വരസങ്ങളായും ഇരിക്കുന്ന ഭോജ്യാദികളെക്കൊണ്ട്. പിത്തം ക്രുദ്ധം=പിത്തം കോപിച്ചുവശായിട്ട്. ശൂലം കുര്യാൽ=ശൂലത്തെ ചെയ്യും. ആയത് സ്വേദജ്വരാന്വിതം=വിയർപ്പോടും പനിയോടുംകൂടിയിരിക്കും. സമ്മോഹതൃട്=ദാഹവും മോഹാലസ്യവും ഉണ്ടായിരിക്കും. വിദാഹശമനപ്രദം=ശീതാഹാരം ഭക്ഷിച്ചാൽ ഉപദ്രവത്തിനു ശാന്തിയെ കൊടുക്കുന്നതുമായിരിക്കും.

ഗ്രാമ്യാനൂപൌദകമാംസാനാം തഥാ കീലാടപിത്തയോഃ സേവനാൽ കുപിതഃ ശ്ലേഷ്മാ ശൂലം ജാഡ്യാരതിപ്രദം * ശ്ലേഷ്മാ=കഫം. ഗ്രാമ്യാനൂപൌദകമാംസാനാം=ഗ്രാമ്യങ്ങളായും അനൂപദേശങ്ങളിലും ഇരിക്കുന്ന മാംസങ്ങളുടേയും, തഥാ കീലാടപിത്തയോഃ=ആ പ്രകാരം കീലാടം(തൈരിൻ പാടകെട്ടിയത്) പിത്തം (പിത്തജലം) എന്നിവയുടേയും, സേവനാൽ=സേവകൊണ്ട്, കുപിതഃ=കോപിച്ചുവശായിട്ട്, ജാഡ്യാരതിപ്രദം=മന്ദത, അരതി എന്നിവയുണ്ടാക്കുന്ന, ശൂലം കുര്യാൽ=ശൂലത്തെ ജനിപ്പിക്കും.

സർവ്വജേ സർവ്വലിംഗം സ്യാദസാദ്ധ്യം പ്രവദന്തി തൽ * സർവ്വജേ=സന്നിപാതംകൊണ്ടുള്ള ശൂലത്തിങ്കൽ, സർവ്വലിംഗം സ്യാൽ=മൂവരുടെ എല്ലാ ലക്ഷണങ്ങളുമുണ്ടാകും. തൽ അസാദ്ധ്യം പ്രവദന്തി=അതിനെ അസാദ്ധ്യമെന്നു പറയുന്നു.

വേഗസന്ധാരണാസാത്മ്യ വിഷമാശനശീലിനാം പ്രവൃദ്ധമാമം കുരുതേ ശൂലം ഹൃൽപാർശ്വവസ്തിഷു * ആമശൂലത്തെ പറയുന്നു—വേഗസന്ധാരണം, അസാത്മ്യവും വിഷമവുമായ ഭക്ഷണം എന്നിവ ശീലിക്കുന്നവർക്ക് ആമം വർദ്ധിച്ചിട്ട് ഹൃദയ

ത്തിങ്കലും വാരിഭാഗങ്ങളിലും വസ്തിയിങ്കലും ശൂലത്തെ ജനിപ്പിക്കുന്നു.

പാർശ്വയോർന്നാഭിമൂലേ ച കട്യാം പൃഷ്ഠേ ഗുദേ തഥാ പ്രവൃദ്ധാ ശർക്കരാ ശൂലം കുര്യാൽ കൃച്ഛ്രം ദാരുണം * ശർക്കരാ=അശ്മരി. പ്രവൃദ്ധാ=ഏറ്റവും വർദ്ധിച്ചിട്ട്. പാർശ്വയോഃ നാഭിമൂലേ ച=വാരിപ്പുറങ്ങളിലും പൊക്കിളിന്റെ കടയ്ക്കലും, കട്യാം=അരക്കെട്ടിലും. പൃഷ്ഠേ=പുറത്തും. ഗുദേ=ഗുദത്തിങ്കലും. കൃച്ഛ്രം ദാരുണം ശൂലം കുര്യാൽ=ദുസ്സാദ്ധ്യവും കഠിനവുമായ ശൂലത്തെ ഉണ്ടാക്കുന്നു.

അതിവൃദ്ധേ വാതഗുന്മേ ശൂലം തീവ്രം പ്രജായതേ തേന വിണ്മൂത്രസംരോധശ്ഛർദ്യുൽഗാരൌ ച ജായതേ സന്ദേഹശ്ച തൃഷ്ണാ ച ഗുന്മശൂലസ്യ ഇത്യേതേ ഗുന്മശൂലഭവാ വികാരാഃ. വാതഗുന്മേ അതിവൃദ്ധേ=വാതഗുന്മം അതിയായി വർദ്ധിച്ചാൽ. ശൂലം തീവ്രം പ്രജായതേ=ശൂലം (വേദന) കഠിനമായിരിക്കും. തേന=അതുകൊണ്ട്. വിണ്മൂത്രസംരോധം=മലമൂത്രങ്ങൾക്കു തടസ്സവും, ഛർദ്യുൽഗാരൌ ച=ഛർദ്ദി, തേട്ടൽ എന്നിവയും, സന്ദേഹശ്ച തൃഷ്ണാ ച=വിയർപ്പ് ദാഹാധിക്യം എന്നിവയോടുകൂടിയ വെള്ളംദാഹവും ഉണ്ടാകും. ഇതാണ് ഗുന്മശൂലം.

ഗുന്മകർമ്മാഖിലം ശൂലേ യുക്ത്യാ കുര്യാൽ ഭിഷഗ്വരഃ * വൈദ്യൻ ശൂലരോഗത്തിങ്കൽ യുക്തിനോക്കീട്ട് എല്ലാം ഗുന്മചികിത്സയേയും ചെയ്യണം.

ക്വാഥഃ പ്രസിദ്ധഃ കണാമൂലകൃഷ്ണാ രസോനശുണ്ഠീ ചിരിബില്വബില്വൈഃ സഹിംഗുകഃ ക്ഷാരപടുപ്രഗാഢഃ ശൂലാഷ്ഠീലാപ്ലീഹഗുന്മിഷു നോതി * കണാമൂലം=കാട്ടുതിപ്പലിവേര്. കൃഷ്ണാ=തിപ്പലി. രസോനം=ഉള്ളി. ശുണ്ഠി=ചുക്ക്. ചിരിബില്വം=ആവൽതൊലി. ബില്വം=കൂവളത്തിൻവേര്. ഇവ കഷായം കായം മേമ്പൊടിചേർത്തു സേവിക്കുക. ശൂലാദികൾ ശമിക്കും.

വീരതർവ്വാദി കടലാടീതി കഷായഞ്ച പ്രയോജയേൽ * ഗുന്മചികിത്സയിൽ പറഞ്ഞതായ 'വീരതർവ്വാദി കടലാടി' എന്നാദിയായ കഷായം പ്രയോഗിക്കാം.

മുളയിലചുക്കുലത്ഥൈഃ കൊട്ടത്തേജമോജവൃശ്ചീവൈഃ
കൊടിയൊരുശൂലവിനാശനമിന്തുപ്പും കായമിട്ട പാക്യമിദം * കുലത്ഥം=മുതിര. അജമോജം=അയമോദകം. വൃശ്ചീവം=തവിഴാമവേർ. ശേഷം സ്പഷ്ടം.

സിംഹീവിശ്വാമൃതൈരണ്ഡ വർഷാഭൂ വംശപല്ലവൈഃ സകുലത്ഥൈഃ ശൃതം പീതം ക്ഷീരം ശൂലവിനാശനം * സിംഹീ=ചെറുവഴുതിനവേര്. വിശ്വം=ചുക്ക്. അമൃതാ=ചിററമൃത്. ഏരണ്ഡം=ആവണക്കിൻവേര്. വർഷാഭൂ=തവിഴാമവേര്. വംശപല്ലവം=മുളംകൂമ്പ്. കുലത്ഥം=മുതിര. ഇവകൊണ്ടു പാൽകുറുക്കി സേവിക്കുക. ശൂലം ശമിക്കും.

ശൂപ്പ്മൂല ബലാശുണ്ഠീ വിശ്വൈരണ്ഡശൃതം തഥാ * ശൂപ്പ്മൂലം=വലിയ കടലാടിവേർ. ബലാ=കുറുന്തോട്ടിവേര്. വിശ്വം=ചുക്ക്. ഏരണ്ഡം=ആവണക്കിൻവേര്. ഇവകൊണ്ടും മേൽപ്രകാരം പാൽകുറുക്കി സേവിക്കാം.

സ്ഥൂലാട്ട്യാളജംഗമഖലുഃ സർവ്വശൂലവിനാശനഃ * സ്ഥൂലാട്ട്യാളജംഗമം=പൂടയാവ്. ഇതുകൊണ്ടു മുക്കുടിയുണ്ടാക്കുക. എല്ലാ ശൂലങ്ങളും ശമിക്കും.

ഗൃഹധൂമഹിംഗുസിന്ധു ത്രികടുപരാഗഃ സുഖാംബുനാ പീതഃ മുനിതരുപത്രസ്വരസഃ പടുഹിംഗുയുതശ്ച ശൂലഹരഃ * ഗൃഹധൂമം=അട്ടക്കരി. ഹിംഗു=കായം. സിന്ധു=ഇന്തുപ്പ്. ത്രികടു=ചുക്ക് മുളക് തിപ്പലി. ഇവ പൊടിച്ച് ചൂടുവെള്ളത്തിൽ സേവിക്കുക. മുനിതരുപത്രസ്വരസം=കാടയില ചതച്ചുപിഴിഞ്ഞ നീര്. ഇത് ഇന്തുപ്പും കായവും ചേർത്തു സേവിക്കുകയുമാം. ശൂലം ശമിക്കും.

ആടരൂഷകപത്രസ്യരസം തൈലസമന്വിതം; രസം കിംശുകവല്ക്കസ്യ സൈന്ധവേന സമന്വിതം; പിഷ്ടാ വസുകമൂലഞ്ച പിബേദുഷ്ണേന വാരിണാ; ഏരണ്ഡപത്രസ്വരസം പിബേത്തൈലസമന്വിതം; ഉഷ്ണോദകേന പ്രപിബേദ്യവക്ഷാരഞ്ച ചൂർണ്ണിതം; വൈകങ്കതപത്രസ്വരസം തഥാ തൈലസമന്വിതം; ഏതേ യോഗാഃ പ്രയോക്തവ്യാഃ ശൂലവ്യാധൌ കിഷ്ട

ഗപാരൈഃ * ആടരൂഷകപത്രരസം = ആടലോടകത്തിലയുടെ നീര്. ഇത് എണ്ണചേർത്തു സേവിക്കുക; കിംശുകവല്ക്കരസം=മുരിക്കിൻതോൽ കുത്തിപ്പിഴിഞ്ഞ ചാറ്. ഇത് ഇന്തുപ്പുചേർത്തു സേവിക്കുക; വസുകമൂലം=താർതാവൽവേര്. ഇത് അരച്ച് ചൂടുവെള്ളത്തിൽ സേവിക്കുക; ഏരണ്ഡപത്രസ്വരസം=ആവണക്കിലയുടെ നീര്. ഇത് എണ്ണചേർത്തു സേവിക്കുക; യവക്ഷാരം=ചവൽക്കാരം. ഇത് പൊടിച്ചു ചൂടുവെള്ളത്തിൽ സേവിക്കുക; വൈകങ്കതപത്രസ്വരസം=ഉന്മക്കടത്തിൻ ചാറ്. ഇത എണ്ണചേർത്തു സേവിക്കുക;— ഈ യോഗങ്ങൾ ശൂലരോഗത്തിങ്കൽ ഉത്തമങ്ങളാകുന്നു.

നിർഗ്ഗുണ്ഡ്യേരണ്ഡകോരണ്ഡഗോക്ഷുരദ്വിപുനർന്നവം പഞ്ചകോലാരഗ്വധശിഗ്രുകലത്ഥം തൈഃ ശൃതം ജലം സക്ഷാരഹിംഗുലവണം സർവ്വശൂലവിനാശനം * നിർഗ്ഗുണ്ഡീ=കരിനൊച്ചിവേർ. ഏരണ്ഡം=ആവണക്കിൻവേർ. കോരണ്ഡം=കരിങ്കുറുഞ്ഞിവേർ. ഗോക്ഷുരം=ഞെരിഞ്ഞിൽ. ദ്വിപുനർന്നവം=തവിഴാമവേര് ചാരണയും. പഞ്ചകോലം. ആരഗ്വം=കട്ടുക. ശിഗ്രു=മുരിങ്ങവേര്. കലത്ഥം=മുതിര. ഇവ കഷായം ചവൽക്കാരവും കായവും ഇന്തുപ്പും മേമ്പൊടിചേർത്തു സേവിക്കുക. എല്ലാ ശൂലങ്ങളും ശമിക്കും.

ദിവസകരദുഗ്ദ്ധം ദിവൈശ്ചർദ്ദിതൈസ്താംബൂലികാദളൈ ഋജ്ജഗ്ധൈഃ പ്രബലാപി ശൂലപീഡാ ഝടിതി പരാവർത്തതേ ചകിതാ * ദിവസകരദുഗ്ദ്ധം=എരുക്കിൻപാൽ. എരുക്കിൻപാൽ പുരട്ടിയതായ രണ്ടുമൂന്നു വെററില തിന്നുക. എന്നാൽ ഏററവും പ്രബലമായ ശൂലംപോലും ഉടൻ ശമിക്കും.

ദീപ്യസിന്ധൂത്ഥയോശ്ചൂർണ്ണമേരണ്ഡതൈലഭാവിതം ആമശൂലവിനാശായ ലേഹയേദ്ദിനപൂർവ്വതഃ * ദീപ്യം=അയമോദകം. സിന്ധൂത്ഥം=ഇന്തുപ്പ്. ഇവ പൊടിച്ച് ആവണക്കെണ്ണയിൽ ചാലിച്ച് കാലത്ത് സേവിക്കുക. ആമശൂലം ശമിക്കും.

രസം പച്ചുണ്ണപത്രസ്യ പിബേത്തൈലസമന്വിതം പാരാവതസ്യ ജംബീര്യാഃ പൃഥക്പത്രരസം തഥാ * പച്ചുണ്ണപത്രരസം=പാവിട്ടയിലയുടെ നീര്. പാരാവതം=പുടയാവൽ. ജം

പത്ഥ്യാലശുനനിര്‍ഗ്ഗുണ്ഡീപഞ്ചകോലൈഃ ശൃതം ജലം സസൈന്ധവം പിബേല്‍ പ്രാതര്‍ഗ്ഗുല്മശൂലഹരം പരം * പത്ഥ്യാ=കടുക്ക. ലശുനം=വെള്ളുള്ളി. നിര്‍ഗ്ഗുണ്ഡീ=കരിനൊച്ചിവേര്‍. പഞ്ചകോലം. ഇവകൊണ്ടുള്ള കഷായം ഇന്തുപ്പ് മേമ്പൊടിചേര്‍ത്തു രാവിലെ സേവിക്കുക. ഗുല്മശൂലം ശമിക്കും.

സര്‍വ്വശൂലേഷു ശുദ്ധിഞ്ച നിരൂഹം ചാനുവാസനം യഥാദോഷം പ്രയുഞ്ജീത പിണ്ഡസ്വേദോപനാഹനം * സര്‍വ്വശൂലേഷു=എല്ലാ ശൂലങ്ങളിലും. ശുദ്ധിം=ശോധനത്തെയും, നിരൂഹം=കഷായവസ്തിയേയും, അനുവാസനം=സ്നേഹവസ്തിയേയും, പിണ്ഡസ്വേദത്തെയും, ഉപനാഹത്തെയും, ദോഷാനുസാരേണ ചെയ്യണം.

ചിഞ്ചാശുഷ്കത്വചാഭസ്മ പലാശസ്വരസേന തു സംപേഷ്യ ഗുളികാ കാര്യാ സര്‍വ്വശൂലേഷു ശൂലജിത് * ചിഞ്ചാശുഷ്കത്വക്=പുളിയുടെ ഉണങ്ങിയ തൊലി. ഇതു ചുട്ടു ഭസ്മമാക്കി പ്ലാശിന്‍തൊലി കത്തിപ്പിഴിഞ്ഞ നീരില്‍ അരച്ചു ഗുളികയുണ്ടാക്കുക. ഈ ഗുളിക ശൂലഹരമാകുന്നു.

കിട്ടം കര്‍ഷം പാരതം നിഷ്കമാത്രം കാന്തം മുഷ്ടിം താപ്യചൂര്‍ണ്ണം തദര്‍ദ്ധം കൃഷ്ണാ തദ്വാപ്പുക്കരായാം സ്വപിഷ്ടാ ഗുളൈര്‍മാത്രം ഭക്ഷയേദന്നകാലേ * കിട്ടം=ഇരിമ്പിന്‍കിട്ടം(മൂന്നുകഴഞ്ച്) പാരതം=രസം (ഒരു കഴഞ്ച്) കാന്തം=അയസ്കാന്തം (ഒരു പലം) താപ്യചൂര്‍ണ്ണം=മാക്കീരക്കല്ലിന്റെ പൊടി (കാന്തത്തിന്റെ പകുതി) കൃഷ്ണാ=തിപ്പലി (മാക്കീരത്തോളം) ഇവ പൊടിച്ച് പഞ്ചസാരചേര്‍ത്തു ഭക്ഷണസമയത്തു സേവിക്കുക. ഒരു കുന്നിക്കുരുവിനോളം സേവിച്ചാല്‍ മതി.

ഏകനിഷ്കഞ്ച സൂതം സ്യാല്‍ ദ്വിനിഷ്കം ഗന്ധകം തഥാ ആയസഞ്ച ത്രിനിഷ്കം സ്യാല്‍ കന്യാസ്വരസപേഷിതം ആതപേ ശോഷിതം സമ്യഗ് ഭസ്മ സഞ്ജായതേ ധ്രുവം സേവേത്തല്‍ ഗുളയുതം ശൂലവ്യാധിഹരം പരം * സൂതം=രസം (ഒരു പണത്തൂക്കം) ഗന്ധകം (രണ്ടുപണത്തൂക്കം) ആയസം=ഇരുമ്പു പൊടി (മൂന്നു പണത്തൂക്കം) ഇവ കറ്റുവാഴനീരില്‍ അരച്ചു വെയിലത്തുവെച്ചുണക്കി ഭസ്മമാക്കി ശര്‍ക്കരയും ചേര്‍ത്തു സേവിക്കുക. സര്‍വ്വശൂലങ്ങളും ശമിക്കും.

തൃണാഖ്യപഞ്ചമൂലസ്യ പൃഥഗ്ദശപലം തഥാ തത്സമം പൃശ്നിപൎണ്ണ്യാശ്ച മൂലം തോയേ വിപാചയേൽ ഘൃതപ്രസ്ഥമേയം കഷായസ്ഥസ്ഥോട്ട്യാഭ്യംഗകല്ക്കിതം പലാശപത്രസ്വരസസംയുക്തം പ്രസാധിതം പീതം വിനാശയേൽ ശൂലം വാതപിത്തസമുത്ഭവം * തൃണപഞ്ചമൂലം അഞ്ചും പതിപ്പത്തുപലം. പൃശ്നിപൎണ്ണീമൂലം=മൂവ്വിലവേര്. തൃണപഞ്ചമൂലത്തോടു സമം. ഇവ കഷായത്തിൽ രണ്ടിടങ്ങഴി നെയ്യും, രണ്ടിടങ്ങഴി പ്ലാശിലനീരും, രണ്ടിടങ്ങഴി പാലും ചേൎത്തു പുടയാവ് കല്ക്കമാക്കി കാച്ചി സേവിക്കുക. വാതപിത്തശൂലങ്ങളും ശമിക്കും.

പൃശ്നിപൎണ്ണീശ്രുപ്പ്മൂലവൃശ്ചീവനാം രസേ പചേൽ ഘൃതം ഗോസ്തനായഷ്ടിപ്രാഹ്വവ്യോഷജീരകചന്ദനൈഃ കൃഷ്ണാസുരദ്രുസിന്ധൂത്ഥകട്ഫലരോഹിണീദീപ്യകൈഃ സ്ഥോട്ട്യാഭ്യംഗസ്വരസം പലാശസ്വരസം തഥാ ക്ഷീരഞ്ച ദ്വിഗുണം ദത്വാ സിദ്ധം തൽ ശൂലനാശനം * പൃശ്നിപൎണ്ണീമൂലം=മൂവ്വിലവേര്. ശ്രുപ്പ്മൂലം=കടലാടിവേര്. വൃശ്ചീവം=തവിഴാമവേര്. ഇവ കഷായത്തിൽ നെയ്കാച്ചുക. സ്ഥോട്ട്യാഭ്യംഗസ്വരസം=പുടയാവിലയുടെ നീര്. പലാശസ്വരസം=പ്ലാശിലനീര്. ക്ഷീരം=പാൽ. ഇവ മൂന്നും നെയ്യിന്റെ ഇരട്ടി ചേൎക്കണം. കല്ക്കത്തിന്—ഗോസ്തനം=മുന്തിരിങ്ങ. യഷ്ടിപ്രാഹ്വം=ഇരട്ടിമധുരം. വ്യോഷം=ചുക്കു മുളകു തിപ്പലി. ജീരകം. ചന്ദനം. കൃഷ്ണാ=തിപ്പലി. സുരദ്രു=ദേവതാരം. സിന്ധൂത്ഥം=ഇന്തുപ്പ്. കട്ഫലരോഹിണി. ദീപ്യകം=അയമോദകം ഇവ അരച്ചു ചേൎക്ക. ശൂലങ്ങളും ശമിക്കും.

പൃശ്നിപൎണ്ണീബലാക്വാഥേ ഗുളം ജീൎണ്ണം വിപാചയേൽ ഹിംഗുപാദ്ലുകം ക്ഷിപേത്തത്ര ചൂൎണ്ണിതം ഘനതാം ഗതം ഗുളോദകാനുപാനന്തൽ ശൂലശാന്ത്യൈ പിബേൽ പ്രഗേ * പൃശ്നിപൎണ്ണീ=മൂവ്വിലവേര്. ബലാ=കുറുന്തോട്ടിവേര്. ഇവ കഷായം. അതിൽ പഴയ ശൎക്കര പാവു കാച്ചുക. ആയതിൽ ഹിംഗു=കായം പൊടിച്ചു ചേൎക്ക. ലേഹപാകത്തിൽ വാങ്ങി ഇതു സേവിക്കുക. അനുപാനമായി ശൎക്കരവെള്ളം കുടിക്കുക. ശൂലങ്ങളും ശമിക്കും.

ഹിംഗുത്വഗ്വിശ്വചവ്യദ്വയമരിചതുടീകാരവീവഹ്ന്യജാജീകൃഷ്ണാമൂലാജമോദൈജസ്സഹ കൃതപിചുഭിർമ്മാഗധീമുഷ്ടിമുഷ്ട്യാ പ്രസ്ഥാർദ്ധം യോവരിഷ്ഠം ലവണമഥ ദഹേന്നാളികേരോദരസ്ഥം ശൂലീ പൂതീകകാഷ്ഠൈർജ്ജയതി ച ഹവിഷാ മാക്ഷികാദ്യൈർന്നലീഢ്വാ * ഹിംഗു=കായം. ത്വക്=ഏലവംഗത്തൊലി. വിശ്വം=ചുക്ക്. ചവ്യദ്വയം=കാട്ടുമുളകിൻവേരും കാട്ടുമുളകിൻവേരും. മരിചം=കുരുമുളക്. തുടീ=ഏലത്തരി. കാരവീ=കരിഞ്ചീരകം. വഹ്നി=കൊടുവേലിക്കിഴങ്ങ്. അജാജീ=ജീരകം. കൃഷ്ണാമൂലം=കാട്ടുതിപ്പലിവേര്. അജമോദം=അയമോദകം. ഇവ കാരോ പിചു (പിചു=മൂന്നുകഴഞ്ച്) മാഗധീ=തിപ്പലി. ഇത് ഒരു മുഷ്ടി (മുഷ്ടി=ഒരു പലം) ചരിഞ്ഞലവണം=ഇന്തുപ്പ്. ഇത് പ്രസ്ഥാർദ്ധം. (പ്രസ്ഥാർദ്ധം=അരയിടങ്ങഴി) എല്ലാംകൂട്ടി പൊടിച്ചു നാളികേരം തുരന്നു തൊണ്ടിൽ ആക്കി അടച്ച് മണ്ണുകൊണ്ടു പൊതിഞ്ഞ് പൂതീക(=ആവൽ) ത്തിന്റെ വിറകുകത്തിച്ച് ദഹിപ്പിക്കുക. ഇതു വെന്താൽ എടുത്തു നെയ്യുംതേനും ചേർത്തു സേവിക്കുക. ശൂലഹരമാകുന്നു.

ഇലവച്ചില പലാൽക്ഷാരം വ്യോഷദീപ്യകഗന്ധകം കുമ്പിളിന്റെ വേരും പത്ഥ്യപാശി ഗ്രസം തഥാ ജീരകദ്വയസിന്ധൂത്ഥമുള്ളിയും കാട്ടുതിപ്പലി ചവ്യം കായഞ്ച തത്സർവ്വം സമഭാഗേന കല്പിതം പുക്കാവരസം വീഴ്ത്തി ത്രിദിനം സാധുപേഷയേൽ കാട്ടുചേനയുടെ മദ്ധ്യം തുരന്നതിൽവിനിക്ഷിപേൽ തൽകല്ക്കം പിന്നെയാനായിത്തൽഖണ്ഡേന പിധായ ച മൃദാസമന്താത്സംലിപ്യ ബഹുവാരം പ്രശോഷ്യ ച ആവലിന്ധനസന്ദീപ്തേ ജ്വലനേ തപിപാചയേൽ തൊണ്ണൂറുനാഴികാന്തേ ച തത്സമാദായ ബുദ്ധിമാൻ ശനൈർമ്മണ്ണുകളഞ്ഞിട്ടു സാധുസഞ്ചൂർണ്ണ്യ തൽപുനഃ ഗുളോദകേന ശൂലാർത്തം പായയേന്മാത്രയാ സഹ ഘൃതാന്നം ഭോജയേച്ചാനു സർവ്വശൂലവിനാശനം * ഇലവച്ചില=ഇലവച്ചിലക്ഷാരം. വ്യോഷം=ചുക്ക് മുളക് തിപ്പലി. ദീപ്യകം=അയമോദകം. ജീരകദ്വയം=ജീരകവും കരിഞ്ചീരകവും. സിന്ധൂത്ഥം=ഇന്തുപ്പ്. ചവ്യം=കാട്ടുമുളകിൻവേര്. ശേഷം മതന്നകാം സ്പഷ്ടം. എല്ലാം

സമംകൂട്ടി പുടയാവരസത്തിൽ മൂന്നുദിവസം അരക്കുക. ആ കല്ക്കം കാട്ടുചേന തുരന്ന് അതിലാക്കി കാട്ടുചേനയിലകൊണ്ടു പൊതിഞ്ഞ് മണ്ണിൽ പൊതിഞ്ഞ് അനേകപ്രാവശ്യം ഉണക്കി ആവൽവിറകിട്ടു തീകത്തിച്ച് തൊണ്ണൂറുനാഴികനേരം വേവിക്കുക. പിന്നെ മണ്ണുകളഞ്ഞ് പൊടിച്ച് ശർക്കരവെള്ളത്തിൽ സേവിക്കുക. സർവ്വശൂലങ്ങളും ശമിക്കും.

മഹാവൃക്ഷാർക്കബൃഹതീലവണം സമദം ഘടേ അന്തർധൂമം തതഃ കാരൈശ്ചാരാഗ്നൈഃ പൂതികസംജ്ഞൈഃ പാരിഭദ്രപലാശത്വഗ് ഗ്രന്ഥികാകൃമിശത്രുഭിഃ സിദ്ധേ കഷായേ തൽക്ഷാരം പരിസ്രാവ്യ പുനഃ പചേൽ മണ്ഡൂരചൂർണ്ണസഹിതം തദേതത്സാന്ദ്രതാം ഗതം ഹിംഗ്വാദിചൂർണ്ണം പ്രക്ഷിപ്യ ദർവ്യാ തമവഘട്ടയേൽ അവതാര്യ തതോ വൈദ്യഃ ശൂലാർത്തായ പ്രദാപയേൽ മഹാവൃക്ഷാദിനാമ ലവണം ലവണോത്തമം * മഹാവൃക്ഷം=കള്ളിക്കഴുത്ത്. അർക്കം=എരുക്കിൻവേര്. ബൃഹതീ=പെരുവഴുതിനവേര്. ലവണം=ഇന്തുപ്പ്. ഇവ കുടത്തിലാക്കി കുടമടച്ച് ആവലിൻവിറകു കത്തിച്ച് വേവിക്കുക. ആ ക്ഷാരത്തെ പാരിഭദ്രത്വക്=കരിമുരുക്കിൻതൊലി. പലാശത്വക്=പ്ലാശിൻതൊലി ഗ്രന്ഥികം=കാട്ടുതിപ്പലിവേര്. കൃമിശത്രു=വിഴാലരി. ഇവയുടെ കഷായത്തിൽ കലക്കി മണ്ഡൂരചൂർണ്ണം (ഇരുമ്പുകിട്ടപ്പൊടി) ചേർത്ത് അടുപ്പത്തുവെച്ച് വീണ്ടും വേവിക്കുക. സാന്ദ്രപാകമായാൽ ഹിംഗ്വാദിപൊടിയും ഇട്ടു കടകോൽകൊണ്ടു കടഞ്ഞു യോജിപ്പിക്കുക. പാകമായാൽ വാങ്ങി സേവിക്കുക. ഈ ലേഹത്തിനു 'മഹാവൃക്ഷലവണം' എന്നു പേർ. ഇതു സേവിച്ചതിനു മേലെ നെയ്ക്കൂട്ടി ഉണ്ണുകയും വേണം. ശൂലത്തിങ്കൽ ഉത്തമം.

കിട്ടത്തിൻപൊടിനാഴി കാന്തമുരിയും നാഴിക്കുനാലൊന്നുടൻ ചിക്ഷാളതിപൊടിച്ചു ചിത്രകമതും മുഷ്ടിപ്രമാണന്തഥാ കൃഷ്ണം ശ്വേതമിരണ്ടു മുളകുമുടൻ വേറിട്ടു ത്രിംശൽ കഴഞ്ചോരോന്നോയിവ നാല്പഴഞ്ചു നിശകളും സൂതം തഥാ ഗന്ധകം കല്ലുന്നിമോരട കഴഞ്ചി മുരുക്കിവേറിൻ ചാറൊക്കമൊരൂരിയുരിക്കു പിഴിഞ്ഞുകൊണ്ട് നേരത്തരച്ചു ദിവസത്രിതയം കഴിഞ്ഞാൽ പിന്നെ

ച്ചമസ്തു ഗുളികാഃ പുനരെണ്ണതാക്കി മോററിൽ കുടിയ്ക്കേതിരവേ പുനരൊന്നു രാവും തേനിൽക്കുഴച്ചതിനെ നക്കുക ഭോജനാന്തേ നോവുന്ന നോവുമരിശോദരപാണ്ഡുഗുന്മം ഛേദററു ജാഠരകൃശാനു വിവൃദ്ധിമേതി * പുരാണകിട്ടത്തിൻെറ പൊടി ഒരു നാഴി; കാന്തം ഉരി; കോൽപുളിവേരിന്മേൽത്തൊലി ചുട്ട ഭസ്മം ഒഴക്ക്; കൊടുവേലിക്കിഴങ്ങ് ശുദ്ധിചെയ്ത് ഒരുപലം; വെളുത്ത അഭ്രകവും കറുത്ത അഭ്രകവും മുപ്പത്തു കഴഞ്ചുവീതം; രസവും ഗന്ധകവും ശുദ്ധിചെയ്ത് (നിഗളം=ശുദ്ധിചെയ്ത്) നന്നാലുകഴഞ്ച്; കഞ്ഞുണ്ണിനീര് പെരുംകുരുമ്പനീര് കഴഞ്ചിയിലനീര് കരിമുരിക്കിലനീര് ഇവ ഉരിവീതം ഓരോന്നിലും മൂന്നുദിവസം അരച്ച് എണ്ണൂറു ഗുളികയായി ഉരുട്ടുക. ഈ ഗുളിക യഥാവിധി സേവിച്ചാൽ ശൂലാദികളിൽ അത്യുത്തമം.

സ്ഥൂലാട്ട്യാളുജംഗമാഭായ സ്വരസം യന്ത്രപീഡിതം ചാളുജ്ജണോ രസേതസ്സിന് ഘൃതപ്രസ്ഥം വിപാചയേൽ ക്ഷീരണ്ണു ദ്വിഗുണം ദദ്യാൽ ധാത്രീകേക്ഷുവിദാരിണാം ദശമൂലസ്യ ച രസം പ്രസ്ഥം പ്രസ്ഥം പ്രദാപയേൽ അത്ര കല്ക്കാനിമാൻ ദദ്യാൽ കാർഷികാംശാ ഭിഷഗ്വരഃ പഞ്ചഭിർല്ലവണൈര്യുക്തം ത്രികടുത്രിഫലാന്തഥാ കാരവീകടുരോഹിണ്യൗ മാതുലുംഗഫലന്തഥാ ദ്വിക്ഷാരഹിംഗുമരിച തേലാചവ്യാജമോദകം മൃദ്വീകാം കാകജിഹ്വാഞ്ച ദേവദാരുകറില്ലകം വജ്രകം ശുൽപ്പമൂലഞ്ച വിഷമുഷ്ടേശ്ച പത്രകം ഏതൽ ശൂലാദികന്നാമ ഘൃതം ശൂലവിനാശനം * സ്ഥൂലാട്ട്യാളുജംഗം=പൂടയാമ്പ്. ഇതിൻെറ നീര് എടങ്ങഴി നാല്. നെയ്യ് എടങ്ങഴി ഒന്ന്. പാൽ എടങ്ങഴി രണ്ട്. പച്ചനെല്ലിക്കനീര് കരിമ്പിൻനീര് പാൽമുതുക്കിൻകിഴങ്ങിൻെറ നീര്, ദശമൂലകഷായം ഇവ ഓരോ ഇടങ്ങഴി. കല്ക്കത്തിനു—പഞ്ചലവണങ്ങൾ=ഇന്തുപ്പ്, വിളയുപ്പ്, മരക്കലയുപ്പ്, വെടിയുപ്പ്, കാരുപ്പ്. ത്രികടു=ചുക്ക് മുളക് തിപ്പലി. ത്രിഫല. കാരവീ=കരിഞ്ചീരകം. കടുകരോഹിണി. മാതുലുംഗഫലം=മാതളനാരങ്ങ. ദ്വിക്ഷാരം=ചവൽക്കാരവും തുവർച്ചിലക്കാരവും. ഹിംഗു=കായം. മരിചം=കുരുമുളക്. ഏലാ=ഏലത്തരി. ചവ്യം=കാട്ടുമുളകിൻ

പി ഗ്രന്ഥിരൂപഃ സവേദനഃ സീദനം സക്ഥിദൌർബ്ബല്യം പാണ്ഡുഭാവം കരോതി ച ജലകുംഭന്തു തം വിദ്യാൽ ശ്ലേഷ്മവാതസമുത്ഭവം * യദാ=യാതൊരിക്കൽ. ശ്ലേഷ്മാപ്രകുപിതഃ=കഫം പ്രകർഷേണ കോപിച്ചിട്ട്. വായുനാ സമുദീരിതഃ=വാതത്താൽ സ്വസ്ഥാനത്തിൽനിന്നു പ്രേരിതമായിട്ട്. വാമേതരസ്മിൻ വാ പാർശ്വേ (കുക്ഷിയുടെ) ഇടത്തുഭാഗത്തോ വലത്തുഭാഗത്തോ. ആയതഃകഠിനശ്ച=നീണ്ടതായിട്ടും കഠിനമായിട്ടും. ഗ്രന്ഥിരൂപഃ=മുഴയുടെ ആകൃതിയോടുകൂടിയതായി. സവേദനഃ=വേദനയുള്ളതായി, സമുപചീയതേ=വർദ്ധിച്ചുകിടക്കുന്നു, അപ്പോൾ സീദനം=തളർച്ചയും സക്ഥിദൌർബ്ബല്യം=തുടകൾക്കു ബലമില്ലായ്കയും ഭവിക്കുന്നു. പാണ്ഡുഭാവം കരോതി ച=ശരീരത്തിന്നു വിളർപ്പുണ്ടാക്കുന്നു. തം ജലകുംഭം വിദ്യാൽ=ഇതിനെ ജലകുംഭമെന്നറിയണം. ശ്ലേഷ്മവാതസമുത്ഭവം=ഇത് കഫവാതങ്ങളെക്കൊണ്ടുണ്ടാകുന്നതാണ്.

തസ്യ കുർവ്വീത യുക്ത്യാ ച ഗ്രന്ഥിപ്ലീഹചികിത്സിതം * തസ്യ=ജലകുംഭത്തിന്ന്. യുക്ത്യാ=യുക്തിയനുസരിച്ച്. ഗ്രന്ഥിപ്ലീഹചികിത്സിതം കുർവ്വീത=ഗ്രന്ഥിപ്ലീഹരോഗത്തിന്നുള്ള ചികിത്സകൾ ചെയ്യണം. ജലകുംഭം ഗ്രന്ഥിയോടു വളരെ അടുപ്പമുള്ള ഒരു രോഗമാകയാലും, ഇതിന്റെ സ്ഥാനം പ്ലീഹയോടു സംബന്ധിച്ചാകയാലും ഇതിങ്കൽ ഗ്രന്ഥിപ്ലീഹചികിത്സകൾ ചെയ്യേണ്ടതാണെന്നു താൽപര്യം.

പുനർന്നവം ശതപലം തദർദ്ധം ചിത്രകസ്യ ച തത്സമം ലശുനാൽ കുഡവം കുലത്ഥസ്യാഢകം തഥാ ശുണ്ഠീഗ്രന്ഥിക പൂതീക പിപ്പലീ ചവ്യഗോക്ഷുരം ത്രിവൃദ്ദന്തീ വചാ ചവ്യ ഗവാക്ഷീ ശിഗ്രുമോരടം പൃഥഗ് ദ്വിപലികം ക്ഷുണ്ണം ചതുർദ്രോണേ ജലേ പചേൽ അഷ്ടഭാഗാവശിഷ്ടേസ്മിന്നാഢകം സർപ്പിഷഃ പചേൽ ദ്വിഗുണക്ഷീരസംയുക്തം ഹിംഗ്വാദി പ്രതിവാപവൽ സിദ്ധം തൽ സേവിതം സമ്യഗ് ജലകുംഭഗദാപഹം * പുനർന്നവം=തവിഴാമവേര് പലം നൂറ്. ചിത്രകം=കൊടുവേലിക്കിഴങ്ങ് അമ്പതുപലം. ലശുനം=വെള്ളുള്ളി അമ്പതുപലം. കുലത്ഥം=മുതിര

നാലിടങ്ങഴി. ശുണ്ഠീ=ചുക്ക്. ഗ്രന്ഥികം=കാട്ടുതിപ്പലിവേര്. പൂതീകം=ആവിൽതൊലി. പിപ്പലീദ്വയം=തിപ്പലിയും അത്തിത്തിപ്പലിയും. ഗോക്ഷുരം=ഞെരിഞ്ഞിൽ. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. ദന്തീ=നാഗദന്തിവേര്. വചാ=വയമ്പ്. ചവ്യം=കാട്ടുമുളകിൻവേര്. ഗവാക്ഷീ=കറുത്ത ശംഖപുഷ്പത്തിൻവേര്. ശിഗ്രു=മുരിങ്ങവേരിന്മേൽ തൊലി. മോരടം=പെരുംകുരമ്പവേര്. ഇവ ഓരോന്നും ഈരണ്ടുപലം. ചതച്ച് ചതുൎദ്രോണേ ജലേ=അറുപത്തിനാലിടങ്ങഴി വെള്ളത്തിൽ. കഷായംവെക്കുക. എട്ടിലൊന്നായാൽ നാലിടങ്ങഴി നെയ്യ് കാച്ചുക. എട്ടിടങ്ങഴി പാലും ചേൎക്കണം. കല്ക്കത്തിന്ന ഹിംഗ്വാദിയിലെ മരുന്നുകൾ അരച്ചു ചേൎക്കുക. ഹിംഗ്വാദി='ഹിംഗുവചാവിജയാ' ഇത്യാദി. ഈ നെയ്യ് വഴിപോലെ സേവിച്ചാൽ ജലകൂൎമ്മം ശമിക്കും.

ഇതി ജലകൂൎമ്മചികിത്സാ.

## മഹോദരചികിത്സാ.

പൃഥഗ്ദോഷൈസ്സമസ്തൈശ്ച പ്ലീഹബദ്ധക്ഷതോദകൈഃ ജായന്തേ ജഠരാണ്യഷ്ടൗ മന്ദാഗ്നീനാമപത്ഥ്യതഃ * ജഠരങ്ങൾ (=മഹോദരങ്ങൾ) എട്ടുപ്രകാരത്തിലാണ്. ഇവ അഗ്നിമാന്ദ്യമുള്ളവൎക്ക് അപത്ഥ്യാചരണംകൊണ്ട് ഉണ്ടാകുന്നു. പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ട് മൂന്നുവിധം; സമസ്തൈഃ=ദോഷസന്നിപാതംകൊണ്ട് ഒരുവിധം; പ്ലീഹബദ്ധക്ഷതോദകൈഃ=പ്ലീഹ, ബദ്ധം, ക്ഷതം, ഉദകം എന്നിവകൊണ്ടു നാലുവിധം; ഇങ്ങിനെ എട്ടുപ്രകാരം. (ഇവയിൽ പ്ലീഹോദരം എന്നതു ജഠരത്തിന്റെ എടത്തുഭാഗത്തുള്ള പ്ലീഹ സ്ഥാനംതെറ്റി ചീൎത്ത് ഉണ്ടാകുന്നതും, ബദ്ധോദരം എന്നത് വലത്തുഭാഗത്തുള്ള യകൃത്ത് സ്ഥാനംതെറ്റി ഗുദദ്വാരത്തെ ബന്ധിച്ച് ഉണ്ടാകുന്നതും, ക്ഷതോദരം എന്നത് ആന്ത്രം തുളഞ്ഞ് ആ ദ്വാരത്തിൽകൂടെ മലം ഒലിക്കുന്നതും, ഉദകോദരം എന്നതു ജലവാഹികളായ സ്രോതസ്സുകൾ തടഞ്ഞ് വയറിൽ വെള്ളംനിറയുന്നതുമായ ഉദരങ്ങളാക

ന്നു എന്നും, ക്ഷതോദരത്തിന്നു ഛിദ്രോദരമെന്നും പേരുണ്ടെന്നും അറിഞ്ഞുകൊൾക).

വാതപിത്തകഫപ്ലീഹ സന്നിപാതോദകോദരം കൃച്ഛ്രം യഥോത്തരം, പക്ഷാൽ പരം പ്രായോപരേ ഹതഃ * ഉദരങ്ങളുടെ സാദ്ധ്യാസാദ്ധ്യതയെ പറയുന്നു — വാതം, പിത്തം, കഫം, പ്ലീഹ, സന്നിപാതം, ഉദകം എന്നീ ആറ് ഉദരങ്ങൾ മേല്പ്പോട്ടുമേല്പോട്ട് കൃച്ഛ്രസാദ്ധ്യങ്ങളാണ്. ആറിൽവെച്ച് അധികം കൃച്ഛ്രമായിട്ടുള്ളത് ഉദകോദരമെന്നർത്ഥം. അപരേ=മറ്റു രണ്ടുദരങ്ങൾ (ബദ്ധോദരവും ക്ഷതോദരവും) പ്രായഃ=മിക്കവാറും. പക്ഷാൽപരം ഹതഃ=ഒരു പക്ഷം കഴിഞ്ഞാൽ രോഗിയെ ഹനിക്കുന്നു. അവ അസാദ്ധ്യമെന്നു സാരം.

ദോഷാതിമാത്രോപചയാൽ സ്രോതോമാർഗ്ഗനിരോധനാൽ സംഭവന്ത്യുദരാണ്യസ്മാന്നിത്യമേനം വിരേചയേൽ പായയേത്തൈലമൈരണ്ഡം സമൂത്രം സപയോപി വാ * ദോഷങ്ങൾ അധികമായി വർദ്ധിച്ച് സ്രോതസ്സുകളുടെ ദ്വാരമടഞ്ഞിട്ടാണ് ഉദരങ്ങളുണ്ടാകുന്നത്. ആകയാൽ മഹോദരിയെ ദിവസംതോറും വിരേചിപ്പിക്കണം. വിരേചനത്തിനുള്ള ഔഷധം പറയുന്നു — ഐരണ്ഡം തൈലം=ആവണക്കെണ്ണയെ, സമൂത്രം=ഗോമൂത്രം ചേർത്തിട്ടോ, സപയഃ=പാൽചേർത്തിട്ടോ, പായയേൽ=സേവിപ്പിക്കണം.

ത്രായന്തീരസതേങ്ങാപ്പാൽ പശുവിൻപാൽ സമന്വിതം സസ്നുക്പയോ ഘൃതം സിദ്ധം രേചനം ജഠരാപഹം * ത്രായന്തീ=ബ്രഹ്മി. ബ്രഹ്മിനീര്, തേങ്ങാപ്പാല്, പശുവിൻപാൽ, കള്ളിപ്പാൽ (=സ്നുക്പയസ്സ്) എന്നിവ ചേർത്തതിൽ നെയ്കാച്ചുക. ഇത് സേവിച്ചാൽ വിരേചനം വരും. ഉദരം ശമിക്കും.

വൈരേചനികനിഷ്ക്വാഥേ തൽകല്ക്കം വിപചേൽ ഘൃതം ഏരണ്ഡതൈലയുക്തം വാ സിദ്ധം ജഠരനാശനം * വൈരേചനികനിഷ്ക്വാഥേ=വിരേചനൌഷധഗണകഷായത്തിൽ. തൽകല്ക്കം=ആ ഗണത്തിലെ മരുന്നുകൾ കല്ക്കനായിട്ട്. ഏരണ്ഡതൈലയുക്തം വാ=വേണമെങ്കിൽ ആവണക്കെണ്ണയും ചേർത്തിട്ട്. ഘൃതം വിപചേൽ=നെയ്കാച്ചുക. ഉദരരോഗം ശമിക്കും.

ദശമൂലപഞ്ചകോല ത്രിഫലാദന്തീ ത്രിവൃത്സിദ്ധം തോയമശേഷം ക്ഷപയേൽ ജാതാണ്യപി ജാതപാഥാംസി * ദശമൂലം. പഞ്ചകോലം. ത്രിഫല. ദന്തി=നാഗദന്തിവേര്. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. ഇവ കഷായം സേവിച്ചാൽ ഉദരങ്ങളും വെള്ളം വെച്ചവയായാലും ശമിക്കും. (എല്ലാ ഉദരങ്ങളിലും, ആദിയിൽ ചികിത്സിക്കാതെ ഉപേക്ഷചെയ്താൽ ജലം നിറയും. അങ്ങിനെയുള്ള സ്ഥിതിയിലെത്തിയാൽ അസാദ്ധ്യമാകുന്നു എന്നും പറയുന്നു).

ത്രിവൃദ്വൃശ്ചീവവിജയാ ശമ്യാകൈകര്യ സകത്തൃണൈഃ സപൂതിപല്ലവൈസ്സിദ്ധം പാക്യം ജഠരനാശനം * ത്രിവൃത്ത്=ത്രികോല്പക്കൊന്ന. വൃശ്ചീവഃ=തഴുതാമ. വിജയാ=കടുക്ക. ശമ്യാകം=കൊന്നവേരിന്മേൽതൊലി. കത്തൃണം=കരിമ്പോലപ്പുല്ല്. പൂതിപല്ലവം=ആവൽകുരുന്ന്. ഇവ കഷായം ഉദരശമനമാകുന്നു.

നികുംഭകുംഭത്രിഫലാഗവാക്ഷീ സ്നുക്തിലപാകൈഃ കല്പിതമംബുപീതം സഹേമദുഗ്ധം സകണം വിരേകാജ്ജയത്യുദാവർത്തമഹോദരാണി * നികുംഭം=നാഗദന്തിവേര്. കുംഭം=ത്രികോല്പക്കൊന്ന. ത്രിഫല. ഗവാക്ഷീ=കറുത്ത ശംഖുപുഷ്പത്തിൻവേര്. സ്നുക്ക്=കള്ളി. തിലപകം=കരുട്ടിത്തൊലി. ഇവ കഷായത്തിൽ. ഹേമദുഗ്ധാ=എരുമക്കള്ളിപ്പാൽ. കണാ=തിപ്പലി ഇവ മേമ്പൊടിചേർത്തു സേവിക്കുക. വിരേചനംവന്ന് ഉദാവർത്തവും ഉദരവും ശമിക്കും.

ശോഫോപക്രമനിർദ്ദിഷ്ടമസ്തുപയേ ച യോജയേൽ ഗോമൂത്രപക്വാം വിജയാം തക്രേ സേവേത ചോദരീ * ശോഫചികിത്സയിൽ പറയുന്ന രണ്ടുതരം മസ്തുക്കളെത്തികളും പ്രയോഗിക്കാം. വിജയാ=കടുക്ക. ഇത് ഗോമൂത്രത്തിൽ പുഴുങ്ങി മോരിൽ അരച്ചുകലക്കി സേവിക്കുകയുമാകാം.

അയോരജോനാഗരവഹ്നിപത്ഥ്യാ കലിംഗദന്തീ ത്രിവൃതാസ്സമാംശാഃ ചൂർണ്ണാനി ഗോമൂത്രപരിപ്ലുതാനി ശോഫോദരാണി ഘ്നന്തി സദ്യഃ * അയോരജസ്സ്=ഉരുക്കുപൊടി. നാഗരം=ചുക്ക്. വഹ്നി=കൊടുവേലിക്കിഴങ്ങ്. പത്ഥ്യാ=കടുക്ക. കലിം

ഗം=കടകപ്പാലയരി. ദന്തീ=നാഗദന്തിവേര്. ത്രിവൃതാ=ത്രികോല്പക്കൊന്ന. ഇവ സമം പൊടിച്ച് ഗോമൂത്രത്തിൽ കലക്കി സേവിക്കുക. ശോഫവും ഉദരവും ശമിക്കും.

യവാനീ ഹപുഷാധാന്യ ശതപുഷ്പോപകുഞ്ചികാഃ കാരവീ പിപ്പലീമൂല മജഗന്ധാ ശഠീവചാ ചിത്രകാജാജികം വ്യോഷം സ്വർണ്ണക്ഷീരീ ഫലത്രയം ദ്വൌ ക്ഷാരൌ പൌഷ്കരം മൂലം കുഷ്ഠം ലവണപഞ്ചകം വിഡംഗഞ്ച സമാംശാനി ദന്ത്യാ ഭാഗത്രയം തഥാ ത്രിവൃദ്വിശാലേ ദ്വിഗുണേ സാതലാ ച ചതുർഗ്ഗുണാ ഏഷ നാരായണോ നാമ ചൂർണ്ണോ രോഗഗണാപഹഃ നൈനം പ്രാപ്യാഭിവർത്തന്തേ രോഗാ വിഷ്ണുമിവാസുരാഃ തക്രേണോദരിഭിഃ പേയോ ഗുല്മിഭിർബ്ബദരാംബുനാ ആനാഹവാതേ സുരയാ വാതരോഗേ പ്രസന്നയാ ദധിമണ്ഡേന വിട്സംഗേ ദാഡിമാംബുഭിരർശസൈഃ പരികർത്തേ സവൃക്ഷാമ്ലൈരുഷ്ണാംബുഭിരജീർണ്ണകേ യഥാർഹം സ്നിഗ്ദ്ധകോഷ്ഠേന പേയമേതദ്വിരേചനം* യവാനീ=ചെറുചീരകം. ഹപുഷാ=നെടുസ്സാമണിയൻവേർ. ധാന്യം=കൊത്തമ്പാലയരി. ശതപുഷ്പാ=ശതകുപ്പ. ഉപകുഞ്ചികാ=അത്തിത്തിപ്പലി. കാരവീ=കരിഞ്ചീരകം. പിപ്പലീമൂലം=കാട്ടുതിപ്പലിവേർ. അജഗന്ധാ=ആട്ടുനാറിവേളവേർ. ശഠീ=കച്ചൂരിക്കിഴങ്ങ്. വചാ=വയമ്പ്. ചിത്രകം=കൊടുവേലിക്കിഴങ്ങ്. അജാജി=ജീരകം. വ്യോഷം=ചുക്ക് മുളക് തിപ്പലി. സ്വർണ്ണക്ഷീരീ=ചതുരക്കള്ളി. ഫലത്രയം=ത്രിഫല. ദ്വൌ ക്ഷാരൌ=ചവർക്കാരവും ഇവച്ചിലക്കാരവും. പുഷ്കരമൂലം. കുഷ്ഠം=കൊട്ടം. ലവണപഞ്ചകം=ഇന്തുപ്പ് വിളയുപ്പ് മരക്കലയുപ്പ് വെടിയുപ്പ് കാരുപ്പ്. വിഡംഗം=വിഴാലരി. ഇവ സമം. ദന്തീ=നാഗദന്തിവേർ. ഇതു മൂന്നുഭാഗം. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. വിശാലാ=കാട്ടുവെള്ളരിവേര്. ഇവ ഈരണ്ടുഭാഗം. സാതലാ=ബ്രഹ്മി. ഇത് നാലുഭാഗം. എല്ലാംചേർത്തു പൊടിക്കുക. ഈ പൊടിക്കു 'നാരായണ' ചൂർണ്ണമെന്നു പേർ. ഉദരരോഗികൾ ഇതു മോരിൽ സേവിക്ക

ഗുന്മാദിരോഗങ്ങളുള്ളവരും അതാതിനു പറഞ്ഞ സാധനങ്ങളിൽ സേവിക്കണം. വിഷ്ണുവിനെക്കണ്ടാൽ അസുരന്മാരെ

ന്നപോലെ ഈ ചൂർണ്ണംകിട്ടിയാൽ പിന്നെ രോഗങ്ങൾ ആക്രമിക്കയില്ല. 'നാരായണചൂർണ്ണം' എന്നൊരു പാഠഭേദവുമുണ്ട്.

ആരഗ്വധസ്യ മൂലേന പാക്യം ജഠരനാശനം ഇന്ദ്രകാന്തം ഘൃതംയോജ്യം ഷട്പലഞ്ച മഹോദരേ * ആരഗ്വധമൂലം= കൊന്നവേരിന്മേൽതൊലി. ഇത് കഷായംവെച്ചു സേവിക്കുക. ഉദരം ശമിക്കും. ഇന്ദ്രകാന്തം, ഷട്പലം എന്നീ ഘൃതങ്ങളും സേവിക്കാം.

പഞ്ചകോലസ്യ വിധയഃ സക്ഷാരാശ്ചോദരാപഹാഃ കുലത്ഥസ്യ സുരാഹ്വസ്യ ദശമൂലസ്യ ചാംഭസാ ലശുനസ്യ സുഖാളിവ്വാ പീതാകൃഷ്ണോദരാപഹാ * പഞ്ചകോലം, കുലത്ഥം(=മുതിര), സുരാഹ്വം(=ദേവതാരം), ദശമൂലം, ലശുനം(=ഉള്ളി) എന്നിവയെ വെള്ളത്തിൽ എല്ലാപ്രകാരങ്ങളിലും ഉപയോഗിക്കുന്നത് ഉദരഹരമാകുന്നു. കൃഷ്ണാ=തിപ്പലി. ഇത് ഉഷ്ണജലത്തിൽ സേവിക്കുന്നതും നല്ലതാകുന്നു.

പൂതീകശുണ്ഠീ വർഷാഭൂവഹ്ന്യേരണ്ഡകുലത്ഥജഃ കഷായോ ഹിംഗുസിന്ധൂത്ഥസംയുതഃ പ്ലീഹനാശനഃ * പൂതീകം=ആവൽ കുരുന്ന്. ശുണ്ഠീ=ചുക്ക്. വർഷാഭൂ=തഴുതാമവേര്. വഹ്നി=കൊടുവേലിക്കിഴങ്ങ്. ഏരണ്ഡം=ആവണക്കിൻവേര്. കുലത്ഥം=മുതിര. ഇവ കഷായം കായവും ഇന്തുപ്പും മേമ്പൊടിചേർത്തു സേവിക്കുക. പ്ലീഹോദരം ശമിക്കും.

അർക്കപത്രം സലവണമന്തർധൂമം വിപാചയേൽ മസ്തുനാ തൽ പിബേൽ ക്ഷാരം പ്ലീഹപ്രശമനം പരം* അർക്കപത്രം=എരുക്കിന്നില. ലവണം=ഇന്തുപ്പ്. ഇവ ചതച്ച് കുടത്തിലാക്കി അടച്ച് തറപ്പുറത്തുവെച്ച് വേവിച്ച് ക്ഷാരമാക്കുക. ആ ക്ഷാരം തയിർവെള്ളത്തിൽ സേവിക്കുക. പ്ലീഹോദരം ശമിക്കും.

പ്രയുഞ്ജീത ഭിഷക് പ്രാജ്ഞോ യഥാദോഷോദയം ക്രിയാഃ ബദ്ധോദരനിവൃത്ത്യർത്ഥമർശഃകർമ്മാവചാരയേൽ * ബുദ്ധിമാനായ വൈദ്യൻ ഉദരങ്ങളിൽ ഏതു ദോഷത്തിനാണ് ശക്തി എന്നു നോക്കി യഥോചിതം ചികിത്സകൾ ചെയ്യണം. ബദ്ധോദരത്തിന്റെ നിവാരണത്തിന്ന് അർശസ്സിങ്കൽ പറഞ്ഞ ചികിത്സകളും ചെയ്യണം.

കൃഷ്ണാലശുനപത്ഥ്യാനാം പാക്യമേരണ്ഡതൈലവൽ പിബേതോ വിലയം യാതി പ്ലീഹബദ്ധോദരം ധ്രുവം * കൃഷ്ണാ=തിപ്പലി. ലശുനം=വെള്ളുള്ളി. പത്ഥ്യാ=കടുക്ക. ഇവയുടെ കഷായം ആവണക്കെണ്ണ ചേൎത്തു സേവിക്കുക. പ്ലീഹോദരവും ബദ്ധോദരവും ശമിക്കും.

സൌഭഞ്ജനസ്യ നിഷ്ക്വാഥം സൎപ്പിസ്സൈന്ധവസംയുതം ഛിദ്രോദരേ പ്രയുഞ്ജീത കൎമ്മാന്തൎവ്വിദ്രധീരിതം * സൌഭഞ്ജനം=തണ്ടുചുകന്ന മുരിങ്ങ. ഇതു കഷായംവെച്ച് നെയ്യും ഇന്തുപ്പും സേവിക്കുക. അന്തർവിദ്രധിയിങ്കൽ പറയപ്പെട്ട ചികിത്സയും ചെയ്ക. ഛിദ്രോദരം ശമിക്കും.

അപാം ദോഷഹരാണ്യാദൌ യോജയേദുദകോദരേ മൂത്രയുക്താനി തീക്ഷ്ണാനി വിവിധക്ഷാരവന്തി ച * ഉദകോദരത്തിങ്കൽ ആദ്യം ജലത്തിന്റെ ദോഷത്തെ കളയുന്നതായും ഗോമൂത്രം കൂട്ടിയതായും തീക്ഷ്ണങ്ങളായും ക്ഷാരങ്ങളോടു ചേൎന്നതായും ഇരിക്കുന്ന ഔഷധങ്ങളെ പ്രയോഗിക്കണം.

ദീപനീയൈഃ കഫഘ്നൈശ്ച തമാഹാരൈരുപാചരേൽ * തം=അവനെ(=ഉദകോദരിയെ) ദീപനത്തിനു പററിയവയും കഫഹരങ്ങളുമായ ആഹാരങ്ങളെക്കൊണ്ട് ഉപചരിക്കണം.

(മാണിഭദ്രം)

വിഡംഗസാരാമലകാഭയാനാം പലം പലം ത്രീണി പലാനി കുംഭാൽ ഗുഡസ്യ ച ദ്വാദശ മാസമേഷ ജിതാത്മനാ ഹന്ത്യുപയുജ്യമാനഃ കുഷ്ഠശ്വിത്രശ്വാസകാസോദരാശോ മേഹപ്ലീഹഗ്രന്ഥിരുഗ്ജന്തുഗുന്മാൻ സിദ്ധം യോഗം പ്രാഹ യക്ഷോ മുമുക്ഷോൎഭിക്ഷോഃ പ്രാണാൻ മാണിഭദ്രഃ കിലേമം * വിഡംഗസാരം=വിഴാലരിക്കാമ്പ്. ആമലകം=നെല്ലിക്ക. അഭയാ=കടുക്ക. ഇവ ഓരോപലം. കുംഭം=ത്രികോല്പക്കൊന്ന. ഇത് മൂന്നു പലം. ഗുഡം=ശൎക്കര. ഇത് പന്ത്രണ്ടുപലം. ഇതു ലേഹമാക്കി ഒരു മാസം ശീലിക്കുക. പത്ഥ്യത്തോടുകൂടിയിരിക്കണം. ഉദരം ശമിക്കും. കുഷ്ഠാദികളും മാറും. രോഗം സഹിക്കാതെ പ്രാണത്യാഗം ചെയ്വാൻ പുറപ്പെട്ട ഒരു ഭിക്ഷുവിന്ന് മാണിഭദ്രൻ എന്ന യക്ഷൻ ഉപദേശിച്ച ഒരു സിദ്ധയോഗമാണ് ഇത്.

മരിചം തേകഭാഗം സ്യാൽ ദ്വിഭാഗം ടംകണം തഥാ ത്രിഭാഗം പാരതഞ്ചൈവ ചിത്ര്യാൽ ഭാഗം ചതുർഗ്ഗണം ഗന്ധകസ്യ പ്രമാണന്തു ഷിഡ്ഭാഗഞ്ച മഹൌഷധം സർവ്വേരേതൈസ്സമം കുര്യാൽ ജേപാളാസ്ഥി ചവിസ്സുഷം വരാകപാഥേന തത്സർവ്വം ത്രിദിനം സാധു പേഷയേൽ സഗ്ഗുളം മാത്രയാ ഖാദേൽ ശീതമംബു തതഃ പിബേൽ ശോഫഗ്ഗന്മോദരാഷ്ടീലാപ്ലീഹാദീനാശ്ശു നാശയേൽ അയം വിരേചനാകരഃ കക്ഷിരോഗവിനാശനഃ * മരിചം=കുരുമുളക്. ഒരുഭാഗം. ടംകണം=പൊങ്കാരം രണ്ടുഭാഗം. പാരതം=രസം മൂന്നുഭാഗം. ഗന്ധകം നാലുഭാഗം. മഹൌഷധം=ചുക്ക് ആറുഭാഗം. എല്ലാം കൂടിയേടത്തോളം ശുദ്ധിചെയ്ത നീർവാളക്കുരു (ജേപാളാസ്ഥി). എല്ലാംകൂട്ടി മൂന്നുദിവസം ത്രിഫലകഷായത്തിൽ അരക്കുക. ഗുളികയാക്കി ശർക്കരചേർത്തു സേവിക്കുക. അനുപാനമായി തണുത്ത വെള്ളം കുടിക്കണം. ശോഫം, ഉദരം മുതലായവ ശമിക്കും. വിരേചനം വരും.

## (വിരേചനൌഷധഗണം).

നികുംഭകുംഭത്രിഫലാഗവാക്ഷീസ്നുക്ശംഖിനീനീലിനിതില്വകാനി ശമ്യാകകമ്പില്ലകഹേമദുഗ്ദ്ധാ ദുഗ്ദ്ധഞ്ച മൂത്രഞ്ച വിരേചനാനി*നികുംഭം=നാഗദന്തിവേര്. കുംഭം=ത്രികോല്പക്കൊന്ന. ത്രിഫല. ഗവാക്ഷീ=കാട്ടുവെള്ളരി. സ്നുക്=കള്ളി. ശംഖിനീ=ശംഖപുഷ്പത്തിൻവേര്. നീലിനീ=വട്ടപ്പുന്താളിയമരി. തില്വകം=കമ്മട്ടി. ശമ്യാകം=കൊന്നത്തൊലി. കമ്പില്ലകം=കമ്പിപ്പാല. ഹേമദുഗ്ദ്ധാ=എരുമക്കള്ളി. ദുഗ്ദ്ധം=പാൽ. മൂത്രം=ഗോമൂത്രം.

ഇതി മഹോദര ചികിത്സാ.

## പാണ്ഡുരോഗചികിത്സാ.

**പാണ്ഡുരോഗാഃ സ്മൃതാഃ പഞ്ച വാതപിത്തകഫൈസ്ത്രയഃ ചതുർത്ഥസ്സന്നിപാതേന പഞ്ചമോ ഭക്ഷണാന്മൃദഃ* പാണ്ഡുരോഗം അഞ്ചുവിധത്തിലാണ്. വാതപിത്തകഫൈഃ ത്രയഃ=വാതം, പിത്തം, കഫം എന്നിവകൊണ്ടു മൂന്നുവിധം. ചതുർത്ഥഃ സ**

ന്നിപാതേന=നാലാമത്തേതു സന്നിപാതംകൊണ്ടുള്ളതാകുന്നു. പഞ്ചമഃ=അഞ്ചാമത്തേത്. മൃദഃ ഭക്ഷണാൽ=മണ്ണുതിന്നുന്നതു കൊണ്ടാണുണ്ടാകുന്നത്. മണ്ണുതിന്നാൽ ആയതു ദഹിക്കാതെകുഞ്ഞ് സ്രോതസ്സുകളെ നിരോധിച്ച് പാണ്ഡുരോഗത്തെ ഉണ്ടാക്കുന്നു. (മണ്ണിന്റെ ഭേദമനുസരിച്ച് വാതാദിദോഷങ്ങളും ഈ രോഗത്തിലും കോപിക്കുമെന്ന് അറിയേണ്ടതാകുന്നു).

പാണ്ഡുരാമയീ പിബേദാദൌ സർപ്പിഃ കല്യാണകാഹ്വയം ധാത്ര്യാദി വാ മഹാതിക്തം ശൃതം വാരഗ്വധാദിനാ * പാണ്ഡുരോഗമുള്ളവൻ ആദ്യം കല്യാണകം, ധാത്ര്യാദി, മഹാതിക്തകം എന്നീ നെയ്യുകളെ സേവിക്കണം. ആരഗ്വധാദിഗണം കൊണ്ടു കാച്ചിയ നെയ്യും സേവിക്കാം.

ശതാവരീ മുത്തിൾ കരിന്തകാളീ മുളക നക്താർദ്രകവജ്രവല്ല്യഃ ത്രിപാദി കൂശ്മാണ്ഡകരിമ്പിവാറിൻചാറിൽ ഘൃതം ക്ഷീരയുതം പചേത കല്യാണകാജ്യപ്രതിവാപയുക്തം സിദ്ധം പരം കാമിലപാണ്ഡുഹാരി * നക്തം=പച്ചമഞ്ഞളും. ആർദ്രകം=ഇഞ്ചി. വജ്രവല്ലി=ഉഴിഞ്ഞ. ത്രിപാദി=നിലമ്പരണ്ട. കൂശ്മാണ്ഡം=കുമ്പളങ്ങ ശേഷം സ്പഷ്ടം. ഈ നെയ്യിന്നു കല്യാണകഘൃതത്തിലെ കല്ക്കംതന്നെ കല്ക്കംചേർക്കുക. പാണ്ഡുവും കാമിലയും ശമിക്കും.

തഥാർദ്രകസ്യ സ്വരസേ വിപക്വം തൽകല്ക്കമാജ്യം സപയശ്ചതദ്വൽ * ആർദ്രകസ്വരസം=ഇഞ്ചിനീര്. ഇഞ്ചിനീരിൽ ഇഞ്ചിതന്നെ കല്ക്കംചേർത്തുപാലുംകൂട്ടി നെയ്കാച്ചുക. ഫലം പൂർവ്വവൽ.

യഥാദോഷബലം തസ്യ വമിരേകൌ ച യോജയേൽ * തസ്യ=അവന്ന് (പാണ്ഡുരോഗിക്ക്) യഥാദോഷബലം=ദോഷശക്തിക്കനുസരിച്ച്. വമിരേകൌ ച=വമനവിരേചനങ്ങളെയും. യോജയേൽ=പ്രയോഗിക്കണം.

തിന്ത്രിണീതരുണപർണ്ണശലാകാലോഹപത്രവിജയാപുനർന്നവൈഃ ഇക്ഷുവിലാസഹിതൈഃ ശൃതം ജലം പാണ്ഡുമാശു സഗുല്മം വിനിഹന്തി * തിന്ത്രിണീതരുണപർണ്ണശലാകാ=പുളി

ഞെരമ്പ്. ലോഹപത്രം=ഇരിമ്പിൻതകിട്. വിജയാ=കടുക്ക. പുനർന്നവം=തവിഴാമവേര്. ഇക്ഷു=കരിമ്പ്. ബില്വം=കൂവളവേർ. ഈ കഷായം ശൎക്കര മേല്പ്പൊടിചേൎത്തു സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

വാശാഗുളൂചിയഷ്ടിപ്രാഹ്വാകടുകീഭൂനിംബനിംബജഃ ക്വാഥഃ ക്ഷൗദ്രയുതോ ഹന്തി പാണ്ഡുപിത്താസ്രകാമിലാഃ ॥ വാശാ=ആടലോടകത്തിൻവേര്. ഗുളൂചി=ചിറാമൃത്. യഷ്ടിപ്രാഹ്വം=എരട്ടിമധുരം, കടുകീ=പാലകപ്പയ്യാനവേര്. ഭൂനിംബം=പുത്തരിച്ചുണ്ടവേര്. നിംബം=വേപ്പിൻതൊലി. ഇവ കഷായം തേൻചേൎത്തു സേവിക്കുക. പാണ്ഡു, രക്തപിത്തം, കാമില ഇവ ശമിക്കും.

മണ്ഡൂരായോരജഃപത്ഥ്യാസംയുതം തക്രമാസുതം മൃണ്മാജനസ്ഥം കൃഷ്ണം തന്മാത്രയാ പ്രപിബേൽ പ്രഗേ ॥ മണ്ഡൂരം=പുരാണകിട്ടം. അയസ്സ്=ഇരുമ്പ്. ഇവയുടെ പൊടി. പത്ഥ്യാ=കടുക്ക. ഇവ മോരിലിട്ടു മൺകുടത്തിലാക്കി വെക്കുക. കറുത്ത വൎണ്ണമായാൽ അരെടുത്തു മാത്രയനുസരിച്ചു രാവിലെ സേവിക്കുക.

തിലദീപ്യകമണ്ഡൂരഭൃംഗമുണ്ഡീഖലം പിബേൽ മൂത്രസ്ഥിതം വാ സപ്താഹം പയസായോരജഃ പിബേൽ ജീൎണ്ണേ ക്ഷീരേണ ഭുഞ്ജീത പാണ്ഡുരോഗനിവൃത്തയേ ॥ തിലം=എള്ള്. ദീപ്യകം=അയമോദകം. മണ്ഡൂരം=പുരാണകിട്ടം. ഭൃംഗം=കഞ്ഞുണ്ണി. മുണ്ഡീ=മുത്തിൾ. ഇവകൊണ്ടുള്ള മുക്കുടി സേവിക്കുക. അയോരജസ്സ്=ഇരുമ്പുപൊടി. ഇത് ഏഴുദിവസം ഗോമൂത്രത്തിലിട്ടുവെച്ച് എടുത്ത് പാലിൽ സേവിക്കുക. ദഹിച്ചാൽ പാൽകൂട്ടി ഉണ്ണണം. പാണ്ഡുരോഗം ശമിക്കും.

കഞ്ഞുണ്ണി നല്ലമുളകഗ്നിപുരാണകിട്ടമെല്ലാം ക്രമാച്ചരണഹീനതയാ വിചൂൎണ്ണ്യ നല്ലോരു മോരിലജമോദകനാഗരാഢ്യാം മൂന്നാഴി കുടിക്കിൽ മുതരാമപയാതി പാണ്ഡുഃ ॥ കഞ്ഞുണ്ണി അരച്ചുണക്കി പലം ഒന്ന്. നല്ല മുളക് പലം മുക്കാൽ; കൊടുവേലിക്കിഴങ്ങ് (അഗ്നി) പലം അര; പുരാണകിട്ടം. പലം കാൽ; പൊടിച്ചു മോരിൽ കലക്കി അയമോദകവും ചുക്കും പൊടിച്ചുചേൎത്തു സേവിക്കുക.

ഛത്രിസത്രുമൂലസ്യ നിഷ്ക്വാഥേ വിപചേൽ ഘൃതം വജ്രവല്ലീശൃംഗരാജസ്വരസക്ഷീരസംയുതം പത്ഥ്യാദീപ്യകയുക്തഞ്ച സിദ്ധം തൽപാണ്ഡുനാശനം * ഛത്രീ=ഏഴിലംപാലത്തൊലി. സത്രുമൂലം=കാട്ടുവേര്. ഇവ കഷായത്തിൽ നെയ് കാച്ചുക. ഉഴിഞ്ഞനീര്, കയ്യുണ്ണിനീര്, പാൽ ഇവയും ചേർക്കണം. കല്ക്കത്തിന്—പത്ഥ്യാ=കടുക്ക. ദീപ്യകം=അയമോദകം. ഇതു സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും.

ഞാറൽമൂലമരിച്ചിട്ട നാരങ്ങാനീരിലഞ്ജസാ ഇതനാഴിയോൽ തെച്ചുണക്കി യാവൽകൃഷ്ണത്വമാപ്നുയാൽ പിന്നെമോരിൽഗ്ഗുളേ പാപി സേവിതം പാണ്ഡുനുത്തമം * അർത്ഥം സ്പഷ്ടം.

ഏകൈകം തിലപിപ്പലീബദരജം ദ്വേ മാക്ഷികാദായസാൽചൂർണ്ണാൽ ത്രീണി പലാനി ഷൌഷവരാച്ചത്വാരി ഇദ്യ്വാ സിതാ സർവ്വൈരൈക്യമധുപ്ലുതമൌഷധമിദം ദുർന്നാമപാണ്ഡൂദരപ്ലീഹാപ്ലീഹഗരാനപാകരൊതീന്ദ്രാശനിർന്നാമതഃ * തിലം=എള്ള്. പിപ്പലീ=തിപ്പലി. ബദരജം=ലന്തക്കുരു. ഇവ ഓരോ പലം; മാക്ഷികം=മാക്കീരക്കല്ല്. രണ്ടുപലം; ആയസചൂർണ്ണം=ഉരുക്കുപൊടി. മൂന്നുപലം; ഷൌഷവരം=ചുക്ക്. നാലുപലം. സിതാ=പഞ്ചസാര എല്ലാ മരുന്നുകളും കൂടിയെടത്തോളം കൂട്ടിപ്പൊടിച്ച് തേൻ ചാലിച്ച് സേവിക്കുക. അർശസ്സ്, പാണ്ഡു, ഉദരം മുതലായവ ശമിക്കും. ഈ പൊടിക്ക് 'ഇന്ദ്രാശനി' എന്നു പേർ.

പത്ഥ്യാപുനർന്നവമഹൌഷധശൃംഗരാജകൃഷ്ണാഖ്യപത്രതിലദീപ്യബലാനലൈശ്ച ഏതത്സമം സകലഭാവിതകിട്ടചൂർണ്ണം തക്രേ പിബേദഖിലപാണ്ഡുഗദേ രഹസ്യം * പത്ഥ്യാ=കടുക്ക. പുനർന്നവം=തഴുതാമവേര്. മഹൌഷധം=ചുക്ക്; ശൃംഗരാജം=കയ്യുണ്ണി. കൃഷ്ണാഖ്യപത്രം=ലന്തയില. തിലം=എള്ള്. ദീപ്യം=അയമോദകം. ബലാ=കുറുന്തോട്ടിവേര്. അനലം=കൊടുവേലിക്കിഴങ്ങ്. ഇവ സമം. കിട്ടചൂർണ്ണം=പുരാണകിട്ടത്തിന്റെ പൊടി. മറ്റേ മരുന്നുകളെല്ലാം കൂടിയെടത്തോളം. പൊടിച്ച് മോരിൽസേവിക്കുക. 'സകലഭാവിതം' എന്നുള്ള വിശേഷണംകൊ

ണ്ട് പുരാണകിട്ടം എല്ലാററിലും ഭാവനചെയ്യണമെന്നർത്ഥം. ഗോമൂത്രം, കാടി, ഉപ്പുനീര് എന്നിവയിൽ പലവുരുകാച്ചി മുക്കുന്നതാണ് പുരാണകിട്ടത്തിൻെറ സാധാരണഭാവനാവിധി. ഈ പൊടി പാണ്ഡുരോഗങ്ങളിൽ സിദ്ധൌഷധമാകുന്നു.

വ്യോഷാഗ്നിവെല്ലത്രിഫലാമുസ്തൈസ്സ്തുല്യമയോരജഃ ചൂർണ്ണിതം തക്രമധ്വാജ്യകോഷ്ണാംഭോഭിഃ പ്രയോജിതം കാമിലാപാണ്ഡുഹൃദ്രോഗകുഷ്ഠാർശോമേഹനാശനം * വ്യോഷം=ചുക്ക് മുളക് തിപ്പലി. അഗ്നി=കൊടുവേലിക്കിഴങ്ങ്. വെല്ലം=വിഴാലരി. ത്രിഫല. മുസ്താ=മുത്തങ്ങ. ഇവ സമം. എല്ലാം കൂടിയേടത്തോളം ഉരുക്കുപൊടി (അയോരജസ്സ്) കൂട്ടിപ്പൊടിച്ച് മോരിലോ, തേനിലോ, നെയ്യിലോ, ചൂടുവെള്ളത്തിലൊ സേവിക്കുക. പാണ്ഡു, കാമില മുതലായവ ശമിക്കും.

താപ്യം ദാർവ്വീത്വക്ചവ്യം ഗ്രന്ഥികം ദേവദാരു ച വ്യോഷാദിനവകം ചൈവ ചൂർണ്ണയേൽ ദ്വിഗുണം തതഃ മണ്ഡൂരഞ്ചാഞ്ജനനിഭം സർവ്വതോഷ്ടഗുണേ ഥ തൽ പൃഥഗ്വിപചേൽ ഗോമൂത്രേ വടകീകരണക്ഷമേ പ്രക്ഷിപ്യ വടകാൻ കുർയ്യാത്താൻ ഖാദേത്തക്രഭോജനഃ ഏതേ മണ്ഡൂരവടകാഃ പ്രാണദാഃ പാണ്ഡുരോഗിണാം * താപ്യം=മാക്കീരക്കല്ല്. ദാർവീത്വക്ക്=മരമഞ്ഞൾത്തൊലി. ചവ്യം=കാട്ടുമുളകിൻവേര്. ഗ്രന്ഥികം=കാട്ടുതിപ്പലിവേര്. ദേവദാരു=ദേവതാരം. വ്യോഷാദിനവകം=മുമ്പത്തെ യോഗത്തിൽ (വ്യോഷാഗ്നി വെല്ലേത്യാദി) പറഞ്ഞ ഒമ്പതുകൂട്ടം മരുന്നുകൾ, ഇവ ഒപ്പംകൂട്ടി പൊടിക്കുക. മണ്ഡൂരം=പുരാണകിട്ടം. ഇത് മുമ്പറഞ്ഞ എല്ലാ മരുന്നുകളും കൂടിയതിൻെറ എരട്ടി പൊടിക്കുക. പിന്നെ മേല്പറഞ്ഞ രണ്ടു പൊടികളും കൂടിയതിൻെറ എരട്ടി ഗോമൂത്രം അടുപ്പത്തുവെച്ചു കുറുക്കി സാന്ദ്രപാകമാകുമ്പോൾ മുൻപറഞ്ഞ പൊടികൾ അതിലിട്ടു വാങ്ങി ആറിയാൽ വടകങ്ങളായി ഉരുട്ടി ഉണക്കുക. ഇത് സേവിക്കുകയും, സേവിക്കുന്നകാലത്ത് ധാരാളം മോരുകൂട്ടി ഉണ്ണുകയും ചെയ്യു. 'മണ്ഡൂരവടകം' എന്നു പേരായ ഈ ഗുളിക പാണ്ഡുരോഗികൾക്കു പ്രാണദായകമാകുന്നു.

വൎഷാഭൂതിലവിശ്വാ കാകജംഘാഗ്നിസൈന്ധവൈഃ കിട്ടദീപ്യകപത്ഥ്യാഭിഃ ഖളഃ പാണ്ഡുവികാരഹാ * വൎഷാഭൂ=തഴുതാമവേര്. തിലം=എള്ള്. വിശ്വാ=ചുക്ക്. കാകജംഘാ=കാക്കത്തൊണ്ടിവേര്. അഗ്നി=കൊടുവേലിക്കിഴങ്ങ്. സൈന്ധവം=ഇന്തുപ്പ്. കിട്ടം=പുരാണകിട്ടം. ദീപ്യകം=അയമോദകം. പത്ഥ്യാ=കടുക്ക. ഇവകൊണ്ടു ഖളയൂഷമാക്കി സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

മൃദം നിൎഘാതയേൽ കായാൽ തീക്ഷ്ണൈഃ സംശോധനൈഃപുനഃ ബലാധാനാനി സൎപ്പീംഷി ശുദ്ധേ കോഷ്ഠേ തു യോജയേൽ മൃദ്ദ്വേഷണായ തല്ലൌല്യേ വിതരേൽഭാവിതാം മൃദം വേല്ലനിംബപ്രസവൈഃ പാഠയാ മൂൎവ്വയാഥവാ * മൃൽഭക്ഷണംകൊണ്ടുള്ള പാണ്ഡുവിന്റെ ചികിത്സ പറയുന്നു — ഈ രോഗിക്കു തീക്ഷ്ണങ്ങളായ ശോധനൌഷധങ്ങൾ കൊടുത്ത് ആദ്യമായി അകത്തുള്ള മണ്ണിനെ ഇളക്കിക്കളയണം. എന്നാൽ കോഷ്ഠത്തിനു ശുദ്ധിവരും. പിന്നെ ബലകരങ്ങളായ നെയ്യുകൾ സേവിപ്പിക്കണം. മണ്ണുതിന്നാൻ മോഹമുണ്ടെങ്കിൽ വിഴാലരി (വേല്ലം) വേപ്പിൻപൂവ് (നിംബപ്രസവം) പാടക്കിഴങ്ങ് (പാഠാ) പെരുങ്കുരുമ്പ (മൂൎവ്വാ) ഇവകൊണ്ടു ഭാവനചെയ്തതായ മണ്ണ് സേവിപ്പിക്കണം. ഭാവനം ചെയ്യാനുള്ള മരുന്നിന്റെ നീരിൽ മണ്ണു ഇട്ടു ആ നീരിന്റെ രസം മണ്ണിൽപിടിച്ചാൽ മണ്ണെടുത്തുണക്കുക പിന്നേയും മണ്ണ് നീരിലിടുക. ഇങ്ങിനെ പലവുരു മരുന്നിന്റെ രസം പിടിപ്പിച്ച് ഉണക്കണം. ഇങ്ങിനെയാണ് ഭാവനാവിധി.)

വ്യോഷാജമോദതഴുതാമകരിമ്പിതന്വുപത്ഥ്യാബലാപുളിഞ്ഞെരന്വുപുരാണകിട്ടം ജംബീരപകചനിശാവഞ്ജുലതാത്രിപാദീതച്ചിട്ടതക്രമുഷിതം വിനിഹന്തി പാണ്ഡും * വ്യോഷം=ചുക്ക് മുളക് തിപ്പലി. അജമോദം=അയമോദകം. പത്ഥ്യാ=കടുക്ക. ബലാ=കുറുന്തോട്ടിവേർ. ജംബീരപകചം=പഴുത്ത ചെറുനാരങ്ങ. നിശാ=മഞ്ഞൾ. വഞ്ജുലതാ=ഉഴിഞ്ഞ. ത്രിപാദീ=നിലമ്പരണ്ട. ശേഷം സ്പഷ്ടം.

പുനൎന്നവാനിംബപടോലശുണ്ഠീതിക്താമൃതാദാൎവ്യഭയാകഷായഃ സൎവ്വാംഗശോഫജ്വരകാസശൂലശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി * പുനൎന്നവാ=തവിഴാമവേര്. നിംബം=വേപ്പിൻതൊലി. പടോലം. ശുണ്ഠീ=ചുക്ക്. തിക്താ=പുത്തരിച്ചുണ്ടവേര്. അമൃതാ=ചിററമൃത്. ദാൎവ്വീ=മരമഞ്ഞത്തൊലി. അഭയാ=കടുക്ക. ഇവ കഷായം സൎവ്വാംഗശോഫത്തോടുകൂടിയ പാണ്ഡുരോഗത്തെ ശമിപ്പിക്കും.

ഇതി പാണ്ഡുരോഗ ചികിത്സാ.

## കാമിലാചികിത്സാ.

യഃ പാണ്ഡുരോഗീ സേവേത പിത്തളം തസ്യ കാമിലാ ഭവേൽ പിത്തോൽബണസ്യാഥവാ പാണ്ഡുരോഗാദൃതേപി ച ഉപേക്ഷയാ ച ശോഫാഢ്യാ സാ കൃച്ഛ്രാ കുംഭകാമിലാ നാനാവൎണ്ണസ്സന്നിപാതാദസാദ്ധ്യാഥവാ ഹലീമകഃ * കാമില എന്ന രോഗം പാണ്ഡുരോഗമുള്ളപ്പോഴും പിത്തത്തെ വൎദ്ധിപ്പിക്കുന്നവയായ വസ്തുക്കളെ സേവിക്കുന്നതുകൊണ്ടുണ്ടാകുന്നതാണ്. പിത്താധിക്യമുള്ളവന് പാണ്ഡുരോഗത്തോടുകൂടാതെയും ഇതുണ്ടാകും. ഇതിനെ ചികിത്സിക്കാതെ വിട്ടാൽ നീരുവന്നു ചീത്ത് കുംഭകാമിലയായിപ്പരിണമിക്കും അത് കൃച്ഛ്രസാദ്ധ്യമാകുന്നു. സന്നിപാതംകൊണ്ടു ഹലീമകം എന്ന കാമിലാവിശേഷം ഉണ്ടാകുന്നു. ആയത് നാനാവൎണ്ണങ്ങളോടുകൂടിയിരിക്കും. അത് അസാദ്ധ്യവുമാകുന്നു (കാമില=മഞ്ഞപ്പിത്തം. ഇത് പിത്തപ്രകോപംകൊണ്ടാകയാൽ ത്വങ്നേത്രമൂത്രാദികളും മഞ്ഞനിറമായിരിക്കും. ഹലീമകം സന്നിപാതജമാകയാൽ ത്രിദോഷവൎണ്ണങ്ങളോടുകൂടിയിരിക്കും എന്നു കാൺക).

കാമിലായാന്തു പിത്തഘ്നം പാണ്ഡുരോഗാവിരോധി യൽ * കാമിലയിങ്കൽ പിത്തത്തെ ശമിപ്പിക്കുന്നതായും പാണ്ഡുരോഗത്തിന്നു വിരോധമില്ലാത്തതായുമുള്ളതെല്ലാം ചെയ്യണം.

ത്രിവൃച്ചൂൎണ്ണോപയുക്തന്തു ത്രിഫലായാ രസം പിബേൽ;

ആമ്രസ്യപല്ലവം പിഷ്ട്വാ നാളികേരജലേ പിബേൽ; തദ്വൽ വൃശ്ചീവമൂലഞ്ച കാമിലായാം പരം ഹിതം * ത്രിഫലാരസം=ത്രികോല്പക്കൊന്നയുടെ പൊടിചേൎത്തു സേവിക്കുക; ആമ്രപല്ലവം മാവിൻതളിര്. ഇത് അരച്ച് എളനീരിൽ സേവിക്കുക; വൃശ്ചീവമൂലം=തവിഴാമവേര്. ഇതും മേൽപ്രകാരം സേവിക്കുക. കാമില ശമിക്കും.

ഇക്ഷുകാണ്ഡരസക്ഷൌദ്ര ശക്കരാസഹിതം രജഃ കൃഷ്ണലോഹോത്ഭവം ലിഹ്യാൽ കാമിലാന്തകരം പരം * കൃഷ്ണലോഹം=കാരിരുമ്പ്. ഇതിൻെറ പൊടി കരിമ്പിൻനീരും തേനും പഞ്ചസാരയുംചേൎത്തു സേവിക്കുക. കാമില ശമിക്കും.

വന്ദിതിന്ദിശമൂലഞ്ച തക്രേ പിഷ്ട്വാ പിബേൽ പ്രഗേ; ശ്വേതപാരന്തികാം തദ്വൽ കാമിലാനാശനം പരം; ദ്രാക്ഷാമൃതേക്ഷുകാണ്ഡാനാം കഷായഞ്ച പരമം ഹിതം * വന്ദിതിന്ദിശമൂലം=കാട്ടുതൊട്ടുകാരയുടെ വേർ. ഇതു മോരിൽ അരച്ചുകലക്കി സേവിക്കുക; ശ്വേതപാരന്തികാ=വെളുത്ത തെച്ചിവേര്. ഇതും മേൽപ്രകാരംതന്നെ സേവിക്കുക.

വാശാനിംബാമൃതായഷ്ടീധാത്രീകതകഗോസ്തനൈഃ സവാളകൈഃ ശ്രൃതം തോയം കാമിലാനാശനം പരം * വാശാ=ആടലോടകവേർ. നിംബം=വേപ്പിൻതൊലി. അമൃതാ=ചിററമൃത. യഷ്ടീ=ഇരട്ടിമധുരം. ധാത്രീ=നെല്ലിക്ക. കതകം=തേററാമ്പരൽ. ഗോസ്തനം=മുന്തിരിങ്ങ. വാളകം=ഇരുവേലി. ഇവ കഷായം കാമിലാനാശനമാകുന്നു.

യഥാദോഷബലം യുഞ്ജ്യാദ്വിരേകം ചാസകൃൽ ഭിഷക് യഥാസ്വം സിദ്ധതോയേന ഹിതം മൂൎദ്ധ്നി ച സേചനം * ദോഷത്തിൻെറ ശക്തിയനുസരിച്ച പലതവണ വിരേചനവും ചെയ്യണം. ഔചിത്യംപോലെ കാച്ചിയ വെള്ളംകൊണ്ട് ശിരസ്സിൽ സേചനവും ചെയ്യാം.

ക്വാഥശ്ചാതിബലോൽഭൂതോ നേത്രവൈവൎണ്ണ്യനാശനഃ കാമിലാൎത്തസ്യ തദ്വച്ച ദ്രോണപുഷ്പീരസാഞ്ജനം * അതിബലാ=വെൺകുറുന്തോട്ടിവേര്. ഇതിൻെറ കഷായം സേവിക്കുക.

കാമിലയിൽ കണ്ണിനുണ്ടാകുന്ന മഞ്ഞളിപ്പു ശമിക്കും ദ്രോണപുഷ്പീരസം=തുമ്പക്കുടത്തിന്റെ ചാറ്. ഇതുകൊണ്ടു കണ്ണിൽ അഞ്ജനവും ഹിതമാകുന്നു.

ധാത്ര്യാദികഞ്ച സേവേത പാണ്ഡൂക്താനി ഘൃതാനി ച* ധാത്ര്യാദി നെയ്യും, പാണ്ഡുരോഗത്തിൽ പറയപ്പെട്ട നെയ്യുകളും സേവിക്കാം.

വാരാഹി നല്ല തുടി ചിറാമൃതിൽമചിക്കും നറും കണാ മരമഞ്ഞൾ ഇകാ സിതാ ച ചൂർണ്ണിച്ചുകൊണ്ടിതുകഴിഞ്ഞു നാവിച്ചു തേനിൽ നക്കീട്ടുപോക്കരിയ കാമില മൂന്നുമില്ല * വാരാഹി=നിലപ്പനക്കിഴങ്ങ്. തുടി=ഏലത്തരി. കണാ=തിപ്പലി. ഇകാ=കച്ചൂറ്. സിതാ=പഞ്ചസാര. ശേഷം സ്പഷ്ടം. ഈ പൊടി മൂന്നു കാമിലകളേയും ശമിപ്പിക്കും.

നെല്ലിക്കത്തൊലി നല്ല ചിറാമൃതിൽനിന്നുണ്ടായനീരും പതാകിട്ടം കച്ചുമൊത്തൊരോന്നിവ പലം ചൂർണ്ണം വിധായാദരാൽ തത്തൊഴിഞ്ഞുവരാമൃതോത്ഥവരസേ പക്ത്വാ ലിഹേച്ചൂർണ്ണിതം ചൂർണ്ണം പിത്തവികാരമാശു ശമയേന്മധ്വാജ്യളൈരന്വിതം * നെല്ലിക്ക മുതലായ മരുന്നുകൾ പൊടിച്ച് ത്രിഫല, ചിറാമൃത് എന്നിവയുടെ കഷായത്തിൽ വററിച്ചുണക്കിപ്പൊടിച്ച തേനും ശർക്കരയും കൂട്ടിച്ചാലിച്ചു സേവിക്കുക.

ഹരിദ്രാത്രിഫലാനിംബബലാമധുകകല്ക്കിതം ഛിന്നാരസേ പിബേത്സർപ്പിർമ്മാഹിഷം ക്ഷീരസംയുതം തത്സിദ്ധം വിനിഹന്ത്യാശു പാനാൽ പാണ്ഡുഞ്ച കാമിലാം * ഹരിദ്രാ=മഞ്ഞൾ. ത്രിഫല. നിംബം=വേപ്പിൻതൊലി. ബലാ=കുറുന്തോട്ടിവേര്. മധുകം=ഏരട്ടിമധുരം. ഇവ കല്ക്കനായി ചിറാമൃത് ഇടിച്ചുപിഴിഞ്ഞ നീരിൽ പാലുംചേർത്തു എരുമനെയ്യ് കാച്ചുക. പാണ്ഡുവും കാമിലയും ശമിക്കും.

ശ്രേഷ്ഠാഗുളൂചീപിചുമന്ദദാർവ്വീത്വഗ്ഝടാലിപ്തവിധിനാ ശൃതം യൽപഥ്യാകഷായേ ഘൃതമാശു ഹന്ത്യാത്തൽ കാമിലാം കമലനിശാസദൃക്ഷ്മാം * ശ്രേഷ്ഠാ=ത്രിഫല. ഗുളൂചീ=ചിറാമൃത്. പിചുമന്ദം=വേപ്പിൻതൊലി. ദാർവ്വീത്വക്=മരമഞ്ഞത്തൊലി.

പലം) അമൃതാ=ചിററമൃത് (പതിനെട്ടുപലം) വിശാലം=ചൂരക്ക് (ഏഴുപലം)-ഇവ കഷായത്തിൽ ഏടങ്ങഴി നെയ്യും ഏടങ്ങഴി അവണക്കെണ്ണയും ചേൎത്തു കാച്ചുക. കല്ക്കത്തിന്ന്—കൃഷ്ണാ=തിപ്പലി. ത്രിവൃത്ത്=ത്രികോല്പക്കൊന്ന. ഇക്ഷുരം=വയൽച്ചുള്ളി വേര്. സൈന്ധവം=ഇന്തുപ്പ്. ഈ നെയ്യിൽ പാലുംചേൎത്തു കാച്ചണം. കുംഭകാമില ശമിക്കും.

ഇഞ്ചി മഞ്ഞളിവ നീർപിഴിഞ്ഞുടൻ പാലുമാജ്യമതിൽ നൈപുനഃ പചേൽ കുംഭികുംഭകനികുംഭകല്ക്കിതം കുംഭകാമിലയിലേകമൌഷധം * ഇഞ്ചിനീരും പച്ചമഞ്ഞളിൻനീരും പാലും ചേൎന്നതിൽ നെയ്കാച്ചുക. കല്ക്കത്തിന്ന്—കുംഭി=അവണക്കിൻവേര്. കുംഭകം=ത്രികോല്പക്കൊന്ന. നികുംഭം=നാഗദന്തി. ഇവ അരച്ചു ചേൎക്കുക. ഈ നെയ് കുംഭകാമിലയിൽ ഏററവും നല്ലതായ ഔഷധമാകുന്നു.

പുരാണകിട്ടം ലോഹഞ്ച സംഗൃഹ്യാദൌ ഭിഷഗ്വരഃ ത്രിസ്സപ്തകൃത്വോ ഗോമൂത്രേ തപ്ത്വാ തപ്ത്വാ തു മജ്ജയേൽ ഭൃംഗധാത്രീ ത്രിയാമാണാം സ്വരസേ ച യഥാക്രമം പഞ്ചികാസ്വരസേ തദ്വൽ തപ്ത്വാ മജ്ജനമാചരേൽ. തതസ്സൂക്ഷ്മചൂൎണ്ണയേത്സമ്യക് ത്രിഫലാവ്യോഷമാക്ഷികാൻ വഹ്ന്യബ്ദ രജനീദ്വന്ദ്വജീരകദ്വയദീപ്യകാൻ ചവ്യതാമലകീമാൎങ്ഗീ ഘനാകക്കസ്ഥു ഷഠീപഥാൻ മണ്ഡൂകപൎണ്ണീ ദഹനാലവചാഗജപിപ്പലീഃ ഏലാപിപ്പലിമൂലഞ്ച ധാന്യാകം ദേവദാരു ച പാഠാവിളംഗദ്രുസ്പൃശ് ഹപുഷാ ഗജകൎണ്ണികാഃ ഹസ്തിവക്ത്രം പഞ്ചികാഞ്ച ഭൃംഗരാജം തഥൈവ ച ഏതേഷാമപിചൂൎണ്ണാനാം കൎഷാൻ കൎഷദ്വയം ത്രിവൃൽ ലോഹലോഹജചൂൎണ്ണഞ്ച സൎവ്വചൂൎണ്ണസമം ഭവേൽ സൎവ്വം ജംബീരതോയേന പിഷ്ട്വാ പിണ്ഡീകൃതം തതഃ ലോഹപാത്രം തതോ ദഗ്ദ്ധ്വാ ലേപയേച്ച പുനഃ പുനഃ തപ്തം തപ്തം തദുദ്ധൃത്യ പിഷ്ട്വാ ഭൃംഗാഭിജേ രസേ ആൎദ്രകസ്യ രസേ പിഷ്ട്വാ നാളികേരജലേപി ച ലേപയേൽ കലശം സമ്യക് പുരാണമന്തതാനാം ഛായായാം പരിശോഷ്യാഥ സലിലൈൎന്നാളികേരജൈഃ പൂരയേത്തം ഘടം ഭൂയോ ധാന്യരാശൌ നിധാപയേൽ പ്രയുഞ്ജ്യാൽ പ്രാതരുത്ഥായ

യഥാഗ്നി ബലമാത്രഃ സർവ്വപാണ്ഡ്വാമയേ ശസ്തം കാമിലാം കും
ഭകാമിലാം ഗുന്മോദരൌ ച ശോഫാന്നി മന്ദാഗ്നിം ച നാശ
യേൽ * പുരാണകിട്ടം. ലോഹം=ഉരുക്കുപൊടി. ഇവ രണ്ടും
ഗോമൂത്രത്തിൽ ഇരുപത്തൊന്നു പ്രാവശ്യം ഭാവനചെയ്തു. പി
ന്നെ കഞ്ഞുണ്ണിനീര്, പച്ചനെല്ലിക്കനീര്, പച്ചമഞ്ഞളിൻനീ
ര്, കരിമ്പിൻ(പൌണ്ഡ്രികാ) നീര് എന്നിവയിലും യഥാക്രമം ഭാ
വനചെയ്തുവെക്കുക. പിന്നെ ത്രിഫല. വ്യോഷം=ചുക്ക് മുളക്
തിപ്പലി. മാക്ഷികം=മാക്കീരക്കല്ല്. വർഷാഭൂ=തഴുതാമവേര്. രജ
നീദ്വന്ദ്വം=വരട്ടുമഞ്ഞളും മരമഞ്ഞളും. ജീരകദ്വയം=ജീരകവും
കരിഞ്ജീരകവും. ദീപ്യകം=അയമോദകം. ചവ്യം=കാട്ടുമുളകിൻ
വേർ. താമലകീ=കീഴാർനെല്ലി. ഭാർങ്ഗീ=ചെറുതേക്കിൻവേര്.
ഘനം=മുത്തങ്ങ. കര്സ്യം=ചന്തക്കര. ഷഠ്പദം=നിലമ്പരണ്ട.
മണ്ഡൂകപർണ്ണീ=മുത്തിൾ. ദഹനം=കൊടുവേലിക്കിഴങ്ങ്. ലവ
ങ്കം=എലവംഗത്തൊലി. ഗജപിപ്പലീ=അത്തിത്തിപ്പലി. ഏ
ലാ=ഏലത്തരി. പിപ്പലീമൂലം=കാട്ടുതിപ്പലിവേര്. ധാന്യാകം=
കൊത്തമ്പാലയരി. ദേവദാരു=ദേവതാരം. പാഠാ=പാടക്കിഴങ്ങ്.
വിഡംഗം=വിഴാലരി. ദുസ്പർശം=കൊടുത്തൂവ്വവേര്. ഹപുഷാ=അ
ടസ്സാമണിയൻവേര്. ഗജകർണ്ണികാ=മുയൽച്ചെവി. ഹസ്തിവ
ക്ത്രം=ഈഴച്ചെമ്പ്. പൌണ്ഡ്രികാ=കരിമ്പിൻവേര്. ഭൃംഗരാജം=ക
ഞ്ഞുണ്ണി. ഇവ പൊടിച്ച പൊടി മുമ്മൂന്നുകഴഞ്ച്. ത്രിവൃത്ത്=
ത്രികോല്പക്കൊന്ന ആറുകഴഞ്ച്. മുമ്പു ഭാവനചെയ്തു വെച്ചിട്ടു
ള്ള പുരാണകിട്ടം, ഉരുക്ക് ഇവ പൊടിച്ച പൊടി (ലോഹമലോ
ഹചൂർണ്ണം) എല്ലാ പൊടികളും കൂടിയേടത്തോളം. എല്ലാം
ചേർത്ത് ജംബീരരസ=(ചെറുനാരങ്ങനീർ)ത്തിൽ അരച്ച് ഉരു
ളയാക്കുക. പിന്നെ ഖദിരദാരുപാത്രം പഴുപ്പിച്ച് അതിൽ മേൽ
പ്പറഞ്ഞ ഉരുള പലപ്രാവശ്യം ലേപനംചെയ്തു. ഇതിനെ മരു
ന്നു നല്ലവണ്ണം പഴുത്താൽ എടുത്ത് പിന്നെ ഭൃംഗാദിരസത്തി
ലും (ആദ്യം പുരാണകിട്ടവും ഉരുക്കുപൊടിയും ഭാവനചെയ്യാൻ
പറഞ്ഞ കഞ്ഞുണ്ണി മുതലായ നാലു കൂട്ടത്തിന്റെ നീരിലും),
വിശേഷിച്ച് ആർദ്രക(=ഇഞ്ചി) നീരിലും എളുനീർവെള്ളത്തി

ലും അരച്ച് ആ മരുന്ന് ഒരു കുടത്തിൽ തേക്കുക. കുടം വളരെ പഴകാത്തതും വളരെ പുതുതല്ലാത്തതും (അപുരാണമനൂതനം) ആയിരിക്കണം. ഈ കുടത്തിന്നകത്തു തേച്ച മരുന്നുകറ്റം നിഴലത്തുവെച്ച് ഉണക്കണം. ഉണങ്ങിയാൽ ആ കുടത്തിൽ എള്ളിന്നീർവെള്ളം നിറയ്ക്കുക. അനന്തരം ഈ കുടം നെല്ലിൽ കഴിച്ചിട്ട് ധാന്യസ്ഥം ചെയ്യുക. ആസവമായാൽ എടുത്ത് ദീപനത്തിന്നനുസരിച്ച രാവിലെ സേവിക്കുക. എല്ലാ പാണ്ഡുരോഗങ്ങളിലും നന്ന്. കാമില, കുംഭകാമില, ഗുന്മം, ഉദരം, ശോഫം, അർശസ്സ് എന്നിവയും ശമിക്കും.

ഇതി കാമിലാചികിത്സാ.

---

## അമ്ലപിത്തചികിത്സാ.

അവിപാകക്ലമോൽക്ലേശ തിക്താമ്ലാസ്യത്വഗൌരവം അരുചിഃ കണ്ഠഹൃദ്ദാഹോ മോഹോ മൂർച്ഛാ കദാചിൽ ഭ്രമഃ തിക്താമ്ലകട്വകോൽഗാരോ ഹൃല്ലാസശ്വാസതാപതൃട് പ്രലാപോരഃ പ്രതോദൌ ച ചാപ്യമ്ലപിത്തസ്യ ലക്ഷണം * അവിപാകം=ദഹനമില്ലായ്മ. ക്ലമം=തളച്ച. ഉൽക്ലേശം=ഉടമ്പുഴച്ച്. തിക്താമ്ലാസ്യത്വം=വായിൽ കയ്പുരസമോ പുളിരസമോ തോന്നുക. ഗൌരവം=ശരീരത്തിന്നു കനം. അരുചി=രുചിയില്ലായ്മ. കണ്ഠഹൃദ്ദാഹം=കഴുത്തിലും ഹൃദയത്തിലും വേദന. കട്വകോൽഗാരം=എരിച്ച തേട്ടൽ. ഹൃല്ലാസം=നെഞ്ഞുകലിപ്പ്. ശ്വാസം=വായുമുട്ടൽ. താപം=ചുട്ടുനീറൽ. തൃട്=വെള്ളദാഹം. പ്രലാപം=പേപറയൽ. ഉരഃപ്രതോദം=നെഞ്ഞത്തു കുത്തിനോവ്. ഇവയാണ് അമ്ലപിത്തത്തിന്റെ ലക്ഷണം.

### (ഖണ്ഡകൂശ്മാണ്ഡം.)

കൂശ്മാണ്ഡസ്യ രസം ഗ്രാഹ്യം പലാനാം ശതമാത്രകം തത്സമം ചാപി ഗോക്ഷീരം ധാത്രീചൂർണ്ണം പലാഷ്ടകം ലഘ്വഗ്നിനാ പചേത്താവദ്യാവത്ഘനതിലേഹതാം ധാത്രീതുല്യസിതായോജ്യാ പലാർദ്ധം ലേഹയേദനു ഖണ്ഡകൂശ്മാണ്ഡകം ഹ്യേതദ്

മ്ലപിത്തം നിയച്ഛതി * കൂശ്മാണ്ഡരസം=പഴയ കുമ്പളങ്ങ ചുരകി പിഴിഞ്ഞെടുത്തനീര് നൂറുപലം (ഇരുപത്തഞ്ചുനാഴി). ഗോക്ഷീരം=പശുവിൻപാൽ. നൂറുപലം. ധാത്രീചൂർണ്ണം=നെല്ലിക്കാപ്പൊടി എട്ടുപലം. എല്ലാംകൂടെ ചേർത്ത് ചെറുതീയിൽ കുറുക്കുക. ലേഹപാകമായാൽ വാങ്ങി നെല്ലിക്കപ്പൊടിയോളം (എട്ടുപലം) കല്ക്കണ്ടപ്പൊടി(സിതാ)യും ചേർത്തു യോജിപ്പിക്കുക. ഈ ലേഹത്തിൽനിന്ന് അരപ്പലം സേവിക്കുക. ഇതിന്ന 'ഖണ്ഡകൂശ്മാണ്ഡകം' എന്നു പേർ. അമ്ലപിത്തം ശമിക്കും.

## (മഹാചിത്രഘൃതം.)

വഹ്നിമൂലം പലശതം ഗണ്ഡീരസ്യ തദർദ്ധകം ഹരീതകീ തദർദ്ധം സ്യാൽ ത്രിംശൽ ഭല്ലാതകീഫലം തഥൈവ ഗണ്ഡീമൂലം പാഠാ ദശപലം ഭവേൽ ദശമൂലമമൃതാഞ്ച ത്രിവൃദ്ദന്തീ കരഞ്ജകൌ അപാമാർഗ്ഗം വിഡംഗാനി ധാത്രീ ശക്രാഹ്വമേവ ച ഏഷാം ശതപലം ചൈവ ലോഹഖണ്ഡം ശതം പലം തണ്ഡുലം ശതമേകന്തു ദ്രോണേന ജലേ പചേൽ അഷ്ടഭാഗാവശിഷ്ടസ്യ പുനരേവാധിശ്രയേൽ ഘൃതസ്യ തുലയാ യുക്തം ശുഭേ ഭാണ്ഡേ ഭിഷഗ്വരഃ പ്രതീവാപം പ്രവക്ഷ്യാമി പിപ്പലീനാഞ്ചതുഷ്പലം പ്രസ്ഥം ചിത്രകചൂർണ്ണസ്യ ലോഹചൂർണ്ണം തഥൈവ ച പ്രസ്ഥം പ്രസ്ഥം പുരാതനസ്യ തഥാ തൈലസ്യ സർപ്പിഷഃ ഹിംഗു ചവ്യം ചാംഗേര്യാ ദേവദാരു കടുത്രയം വിഡംഗം പിപ്പലീമൂലം സർവ്വപാതിവിഷാഭയാ യവാനീ സൈന്ധവം കുസ്തു ജീരകഞ്ച ത്രിജാതകം ഏതേഷാം പാലികാൻ ഭാഗാൻ സർവ്വാണ്യാവാപ്യ യുക്തിതഃ ക്ഷൌദ്രസ്യാർദ്ധാഢകം ദേയം സുശീതം കലശേ സ്ഥിതം ധാന്യരാശൌ നിധാതവ്യം പക്ഷം വാ മാസമേവ വാ അന്തശ്ശുദ്ധോ ബഹിശ്ശുദ്ധോ ഭക്ഷയേൽ പ്രാതരുത്ഥിതഃ ഷഡ്വിധാംസ്ത്വഷ്ടഗുല്മാനി പാണ്ഡുരോഗാംശ്ച വിംശതിം യകൃൽപ്ലീഹകാനാഹം പ്ലീഹാനം ഗുദവേദനാം അഷ്ടോദരാണി കുഷ്ഠാനി സ്ഥൂലവാതം ഹലീമകം മാസമാത്രേണ താൻ ഹന്യാദേതച്ചിത്രഘൃതം മഹത് * വഹ്നിമൂലം=കൊടുവേലിക്കിഴങ്ങ്. നൂറുപലം. ഗണ്ഡീരം=ഞെട്ടാഞെട്ടിയൻവേര്. അമ്പതുപലം. ഹരീതകീ=ക

ട്ടക. ഇരുപത്തഞ്ചുപലം. ഭല്ലാതകീഫലം=ചേരിൻകുരു. മുപ്പതു പലം. കുണ്ഡലീമൂലം=ചിററമൃതിൻവേര്. മുപ്പതുപലം. പാഠാ=പാടക്കിഴങ്ങ്. പത്തുപലം. ദശമൂലം. അളർക്കം=വെള്ളെരുക്കിൻ വേര്. ത്രിവൃത്=ത്രികോല്പക്കൊന്ന. ദന്തീ=നാഗദന്തിവേര്. കരഞ്ജകം=ഉങ്ങിൻതൊലി. അപാമാർഗ്ഗം=കടലാടിവേര്. വിഡംഗം=വിഴാലരി. ധാത്രീ=നെല്ലിക്ക. ശമ്യാകം=കൊന്നത്തൊലി. ഇവ സമം നൂറുപലം. ലോഹഖണ്ഡം=ഇരുമ്പുതകിട്. നൂറുപലം. ലോഹമലം=പുരാണകിട്ടം. നൂറുപലം. എല്ലാംകൂട്ടി പത്തു ദ്രോണം (ആറാറുപതിടങ്ങഴി) വെള്ളത്തിൽ കഷായംവെച്ച് എട്ടിലൊന്നാക്കുക. പിന്നെ വാങ്ങി പിഴിഞ്ഞരിച്ച് നല്ല പാത്രത്തിലാക്കി ഒരുതുലാം ശർക്കരചേർത്തു അട്ടപ്പുറത്തുവെക്കുക. അതിൽ_പിപ്പലി=തിപ്പലി. നാലുപലം. ചിത്രകചൂർണ്ണം=കൊടുവേലിക്കിഴങ്ങിന്റെ പൊടി ഒരിടങ്ങഴി. ലോഹചൂർണ്ണം=ഇരുമ്പുപൊടി. ഒരിടങ്ങഴി. എണ്ണ ഒരിടങ്ങഴി. നെയ്യ് ഒരിടങ്ങഴി. ഹിംഗു=കായം. ചവ്യം=കാട്ടുമുളകിൻവേര്. വചാ=വയമ്പ്. ഭാർങ്ങീ=ചെറുതേക്കിൻവേര്. ദേവദാരു=ദേവതാരം. ശൌണ്ഠ്യം=ചുക്ക്. വിഡംഗം=വിഴാലരി. പിപ്പലീമൂലം=കാട്ടുതിപ്പലിവേര്. സർഷപം=കടുക്. അതിവിഷാ=അതിവിടയം. അഭയാ=കടുക്ക. യവാനീ=അയമോദകം. സൈന്ധവം=ഇന്തുപ്പ്. മുസ്താ=മുത്തങ്ങ. ജീരകം. ത്രിജാതകം=ഏലത്തരി ഏലവംഗത്തൊലി പച്ചില. ഇവ ഓരോപലം പൊടിച്ചു ചേർക്കുക. സാന്ദ്രപാകമായാൽ വാങ്ങി ആറിയാൽ രണ്ടിടങ്ങഴി തേനും ചേർക്കണം. കുടത്തിലാക്കി നെല്ലിൽ കുഴിച്ചിട്ട് ഒരു പക്ഷമോ ഒരു മാസമോ കഴിഞ്ഞാൽ എടുത്ത് രാവിലെ സേവിക്കുക. അകത്തും പുറത്തും ശുദ്ധിവരുത്തീട്ടുവേണം ഇതു സേവിക്കുവാൻ. അശ്സസ്സ് തുടങ്ങിയ രോഗങ്ങൾ ശമിക്കും. അമ്ലപിത്തത്തിങ്കൽ ഉത്തമം. ഇതിന്നു "മഹാചിത്രകഗുളം" എന്നു പേർ.

ഇതി അമ്ലപിത്തചികിത്സ.

# ശോഫചികിത്സാ.

ദോഷൈഃ പൃഥഗ്ദ്വയൈഃ സൎവ്വൈരഭിഘാതാദ്വിഷാദപി നവധാ കഥിതഃ ശോഫോ നിജാഗന്തുവിഭേദതഃ സൎവ്വാംഗൈകാംഗജത്വാച്ച ദ്വിപ്രകാരശ്ച കീൎത്തിതഃ ॥ ദോഷൈഃ പൃഥക്=ത്രിദോഷങ്ങളെക്കൊണ്ടു വെവ്വേറെ മൂന്നുവിധം; ദ്വയൈഃ=ഈരണ്ടു ദോഷങ്ങളെക്കൊണ്ട് മൂന്നുവിധം; സൎവ്വൈഃ=എല്ലാ ദോഷങ്ങളെക്കൊണ്ടുംകൂടി ഒരുവിധം; അഭിഘാതാൽ=അടി ചതവ് മുതലായവകൊണ്ട് ഒരുവിധം; വിഷാൽ=വിഷംകൊണ്ട് ഒരുവിധം;— ഇങ്ങിനെ ശോഫം ഒമ്പതു പ്രകാരത്തിൽ പറയപ്പെട്ടിരിക്കുന്നു. നിജാഗന്തുവിഭേദതഃ=നിജമെന്നും ആഗന്തുജമെന്നുമുള്ള ഭേദത്താലും, സൎവ്വാംഗൈകാംഗജത്വാച്ച=സൎവ്വാംഗജമെന്നും ഏകാംഗജമെന്നുമുള്ള ഭേദത്താലും. ദ്വിപ്രകാരഃ കീൎത്തിതഃ=രണ്ടുപ്രകാരത്തിലാണെന്നും പറയപ്പെട്ടിരിക്കുന്നു. സൎവ്വാംഗജം=ദേഹത്തിലെല്ലാടവുമുള്ളത്. ഏകാംഗജം=ഒരവയവത്തിൽ മാത്രമുള്ളത്. ശോഫം=നീര്.

സൎവ്വത്ര സൎവ്വാംഗസരേ ദോഷജേ ശ്വയഥൗ പുരഃ സാമേ വിശോഷിതോ ഭുക്ത്വാ ലഘ്വൽപ്പാന്നോ പിബേൽ നാഗരാതിവിഷാദാരു വിഡംഗേന്ദ്രയവോഷണം നവായസം വാ ദോഷാഢ്യഃ ശുദ്ധ്യൈ മൂത്രഹരീതകീം ॥ ദോഷംകൊണ്ടുണ്ടായതും (നിജം) സൎവ്വാംഗം വ്യാപിച്ചതുമായ ശോഫത്തിങ്കൽ ആദ്യം ലഘുവായ അന്നത്തെ ഭക്ഷിച്ചതിനുമേൽ നാഗരം=ചുക്ക്. അതിവിഷാ=അതിവിടയം. ദാരു=ദേവതാരം. വിഡംഗം=വിഴാലരി. ഇന്ദ്രയവം=കുടകപ്പാലയരി. ഊഷണം=കുരുമുളക്. ഇവയെ 'നവായസ'മോ ചുടുവെള്ളത്തിൽ സേവിക്കണം. ആമദോഷമുണ്ടെങ്കിൽ ലംഘനംചെയ്തിട്ട് (വിശോഷിതഃ) വേണം ഇതു ചെയ്യാൻ. ദോഷം അധികമുണ്ടെങ്കിൽ ശോധനവരുവാനായി 'ഗോമൂത്രഹരീതകി'യും സേവിക്കണം.

പത്ഥ്യാപുനൎന്നവാനിശാകണമൂലവഹ്നി ചിത്രാബ്ദജീരകസുരദ്രുമമാഗധീനാം കാഥം പിബൻ ശ്വയഥുഖണ്ഡധരാത്തജി

ധോപ്യുത്തിഷ്ഠതേ ശിവസമാശ്രിത ബാലതുല്യഃ * പഥ്യാ=കടുക്ക. പുനൎന്നവം=തമിഴാമവേര്. നിശാ=വരട്ടമഞ്ഞൾ. കണാമൂലം=കാട്ടുതിപ്പലിവേര്. വഹ്നി=കൊടുവേലിക്കിഴങ്ങ്. ചിത്രാ=ആവണക്കിൻവേര്. അബ്ദം=മുത്തങ്ങ. ജീരകം. സുരദ്രുമം=ദേവതാരം. മാഗധീ=തിപ്പലി. ഇവ കഷായം സേവിക്കുന്നവൻ ശോഫമാകുന്ന കാലനാൽ ഹതനായാൽകൂടി, ശിവനെ ആശ്രയിച്ച മാൎക്കണ്ഡേയനെപ്പോലെ ജീവിച്ച് എഴുനേല്ക്കും.

ആൎദ്രകക്ഷുരവൃശ്ചീവ പഥ്യാ ദാരു പുനൎന്നവൈഃ സവില്വവിശൈശ്ശൃതന്നിഷ്ഫാഥഃ ശോഫവ്യാധി വിനാശനഃ * ആൎദ്രകം=ഇഞ്ചി. ഇക്ഷുരം=വയൽച്ചുള്ളിവേര്. വൃശ്ചീവം=കൊടുത്തൂവവേര്. പഥ്യാ=കടുക്ക. ദാരു=ദേവതാരം. പുനൎന്നവം=തമിഴാമവേര്. വില്വം=കൂവളവേരിന്മേൽ തൊലികളഞ്ഞത്. വിശ്വം=ചുക്ക്. ഇവ കഷായം എല്ലാ ശോഫരോഗങ്ങളേയും ശമിപ്പിക്കും.

(പനവിരലാദി—ഭസ്മക്കഞ്ഞി.)

പനവിരൽ കടലാടി ചുള്ളിരംഭാഭസിതജലേന സമേന പാലിനാലും തൊഴകിലിദ്ധ്യ നിഹന്തി കഞ്ഞിശോഫം ഹരിഹരയോരിവ കരുണാം പ്രസാദഃ * ഉണങ്ങിയ കരിമ്പനവാഴക്ക, കടലാടിവേര്, വയൽച്ചുള്ളി, കദളിവാഴക്കടപ്പൻ ഇവ ചുട്ട ഭസ്മമാക്കുക. ആ ഭസ്മം കലക്കിയവെള്ളവും പാലും സമമായി എടുത്തു കഞ്ഞിയുണ്ടാക്കുക. വിഷ്ണുവിന്റെയും ശിവന്റെയും പ്രസാദം പാപത്തെയെന്നപോലെ ഈ കഞ്ഞി ശോഫത്തെ ശമിപ്പിക്കും.

(ആവിത്തോലാദി—ഭസ്മക്കഞ്ഞി.)

ആവിത്തോൽ കടലാടി ദന്തി തപനം ചിത്രാ വയൽച്ചുള്ളിയും ശമ്യാകത്തോലി കള്ളിവേർ പനവിരൽ സ്നുഹ്യഗ്രവും രംഭയും എതൽഭസ്മജലേ യവാഗൂ വിഹിതാ മോരോടുപാലോടുതാൻ കൂട്ടിട്ടാശു നിഹന്തി ശോഫമഖിലം ഗുന്മോദരാദീനപി * ദന്തി=നാഗദന്തിവേര്. തപനം=എരുക്കിൻവേർ. ചിത്രാ=ആവണക്കിൻവേർ. ശമ്യാകം=കൊന്ന. സ്നുഹ്യഗ്രം=കള്ളിക്കഴുത്ത്. രംഭാ=കദളിവാഴക്കടപ്പൻ. ശേഷം മന്ദനാകാം സ്പഷ്ടം. എല്ലാം

ചുട്ടു ഭസ്മമാക്കി ആ ഭസ്മവെള്ളത്തിൽ മോരോ പാലോ കൂട്ടി ഉണ്ടാക്കിയ കഞ്ഞി ശോഫാദികളിൽ ഉത്തമം.

ചവ്യചിത്രകടുകാദി സതുല്യാ നാലുമായറുകഴഞ്ചിവ കൊണ്ട് അദ്ധപലതവിഴാമകഷായം ഹന്തി ശോഫമതിസംഗമമവിശഃ * ചവ്യത്തുടങ്ങിയ നാലു കൂട്ടംകൂടി ആറുകഴഞ്ച്. തവിഴാമ ആറുകഴഞ്ച് (അദ്ധപലം=അരപ്പലം, 6 കഴഞ്ച്) ഈ കഷായം ശോഫഹരമാകുന്നു.

കൃഷ്ണാഗ്നിവിശ്വഘനജീരകദേവദാരുപത്ഥ്യാപുനർന്നവജടാമരിചാജ്ഝടാനാം ചൂർണ്ണം കവോഷ്ണസലിലൈരവലോഢ്യ പീതം നാതഃ പരം ശ്വയഥുരോഗഹരം നരാണാം * കൃഷ്ണാ=തിപ്പലി. അഗ്നി=കൊടുവേലിക്കിഴങ്ങ്. വിശ്വം=ചുക്ക്. ഘനം=മുത്തങ്ങക്കിഴങ്ങ്. ജീരകം. ദേവദാരു=ദേവതാരം. പത്ഥ്യാ=കടുക്ക. പുനർന്നവം=തവിഴാമവേര്. ജടാ=മാഞ്ചി. മരിചം=കുരുമുളക്. അജ്ഝടാ=കീഴാർനെല്ലി. ഇവ പൊടിച്ച് ചുടുവെള്ളത്തിൽ കലക്കി കുടിക്കുക. ശോഫത്തിങ്കൽ അത്യുത്തമം.

ദ്വിപഞ്ചമൂലാർദ്രകചവ്യദാരുപുനർന്നവഗ്രന്ഥികൃശാനുസിദ്ധേ കഷായകംസേ വിപചേത് പത്ഥ്യാശതം സമേതം തുലയാ ഗുളസ്യ ചതുഷ്പലാനി കടുത്രികസ്യ ത്രിജാതകസ്യ ത്രിപലഞ്ച കർഷം ക്ഷാരസ്യ ചൂർണ്ണം പ്രതിവാപ്യ ശീതേ മധുപ്രസ്ഥാൽ കുഡബാദ്ധഞ്ച ഏകൈകശോ ഹന്തി നിഷേവ്യമാണാ പ്രവൃദ്ധശോഫജ്വരശൂലഗുല്മാൻ * ദ്വിപഞ്ചമൂലം=ചെറുപഞ്ചമൂലവും വലിയ പഞ്ചമൂലവും(=ദശമൂലം)ആർദ്രകം=ഇഞ്ചി. ചവ്യം=കാട്ടുമുളകിൻവേർ. ദാരു=ദേവതാരം. പുനർന്നവം=തവിഴാമവേർ. ഗ്രന്ഥി=കാട്ടുതിപ്പലിവേർ. കൃശാനു=കൊടുവേലിക്കിഴങ്ങ്. ഇവയുടെ കഷായം പതിനാറിടങ്ങഴി. അതിൽ, പത്ഥ്യാശതം=(കുരുകളയാത്ത) നൂറു കടുക്കായും ഒരുതുലാം പഴയ ശർക്കര(ഗുളം)യും ചേർത്തു വേവിക്കുക. സാന്ദ്രപാകമായാൽ കടുത്രികം=ചുക്ക് മുളക് തിപ്പലി. ഇവ സമം നാലുപലം. ത്രിജാതകം=ഏലം ഏലവംഗം പച്ചില. ഇവ സമം മൂന്നുപലം. ക്ഷാരം=ഇവച്ഛിലക്ഷാരം മൂന്നുകഴഞ്ച്. ഇവ പൊടിച്ചു ചേർക്കുക. വാങ്ങി ആറിയാൽ ഇടങ്ങഴി

ത്തെണ്ണം ചേൎക്കുക. ഇതിൽനിന്നു ഓരോ കടുക്ക(കുരുകളഞ്ഞത്)യും അതിനൊത്ത ലേഹവും എടുത്തു സേവിക്കുക. കഠിനമായ ശോഫം, ജ്വരം, ശൂലം, ഗുന്മം എന്നിവ ശമിക്കും.

വൃശ്ചീവശൂപ്പദേവദ്രു പത്ഥ്യേക്ഷുരകനാഗരൈഃ സിദ്ധേ കഷായേ വിപചേൽ ഘൃതം തക്രപയോന്വിതം കാകമാച്യാൎദ്രകനിശാശമ്യാകാങ്കുരജം രസം പ്രക്ഷിപ്യ പഞ്ചകോലഞ്ച സിദ്ധം തച്ഛ്വയഥുനാശനം * വൃശ്ചീവം=തവിഴാമവേര്. ശൂപ്പം=കടലാടിവേര്. ദേവദ്രു=ദേവതാരം. പത്ഥ്യാ=കടുക്ക. ഇക്ഷുരകം=വയൽചുള്ളിവേര്. നാഗരം=ചുക്ക്. ഇവ കഷായത്തിൽ നെയ്യ് കാച്ചുക. തക്രം=മോർ. പയസ്സ്=പാൽ. കാകമാചി (കരിന്താളി) ആൎദ്രകം (ഇഞ്ചി) നിശാ (പച്ചമഞ്ഞൾ) ശമ്യാകാങ്കുരം (കൊന്നത്തളിര്) ഇവയുടെ നീര്. എന്നിവയും ചേൎക്കണം. കല്ക്കത്തിന് പഞ്ചകോലം അരച്ചുചേൎക്കുക. ഈ നെയ്യ് ശോഫഹരമാകുന്നു.

ആൎദ്രകസ്വരസേ സൎപ്പിഃ പഞ്ചകോലേന സാധിതം തക്രേണ ശോഫകൃന്മാഗ്നി സാദപാണ്ഡ്വാമയാപഹം * ആൎദ്രകസ്വരസം=ഇഞ്ചിനീര്. ഇതിൽ പഞ്ചകോലം കല്ക്കം ചേൎത്തു മോരുംകൂട്ടി കാച്ചിയ നെയ്യ് ശോഫാദികളെ ശമിപ്പിക്കും.

ശേലുകഷായേണ പിഷ്ടേന ദേവദാരുണാ തൈലം പ്രസിദ്ധം ശ്വയഥൌ പാനേഭ്യംഗേ ച ശസ്യതേ * ശേലുകഷായത്തിൽ ദേവതാരം കല്ക്കമായി എണ്ണ കാച്ചുക. ഇത് നീരുള്ളവൎക്കു സേവിക്കാനും മേൽ തേക്കാനും നല്ലതാകുന്നു.

വ്യോഷദേവദ്രുവിജയാ വൃശ്ചീവൈർവ്വാ ഖളോ ഹിതഃ സുരദ്രുകല്ക്കേന ഖളം തക്രേ ശോഫഹരം പരം * വ്യോഷം=ചുക്ക് മുളക് തിപ്പലി. ദേവദ്രു=ദേവതാരം. വിജയാ=കടുക്ക. വൃശ്ചീവം=തവിഴാമവേർ. ഇവകൊണ്ടുള്ള മുക്കുടി നല്ലതാണ്. സുരദ്രുകല്ക്കം=ദേവതാരകല്ക്കം. ഇതുകൊണ്ടു മോരിൽ ഉണ്ടാക്കിയ മുക്കുടിയും നന്ന്.

സംശോധനം വസ്തികൎമ്മ സേചാഭ്യംഗാവഗാഹനം യഥാദോഷബലം യുഞ്ജ്യാച്ഛ്വയഥൌ കുശലോ ഭിഷൿ * സംശോധനാദികളെല്ലാം ദോഷശക്തിക്കനുസരിച്ചു ചെയ്യണം.

പ്രായോഽഭിഘാതാദനിലഃ സരക്തഃ ശോഫം സരാഗം പ്രകരോതി തത്ര വിസർപ്പവിദ്രധ്യനിലാസ്രജിച്ച കാർയ്യം വിഷഘ്നം വിഷജേ തു കർമ്മ ॥ അഭിഘാതാദിശോഫങ്ങളുടെ ചികിത്സ പറയുന്നു—അഭിഘാതം (അടി) എവിടെ കൊള്ളുന്നുവോ അവിടെ പ്രായേണ വാതം രക്തത്തോടുകൂടി ദുഷിച്ച് ചുവപ്പോടുകൂടിയതായ നീരിനെ ഉണ്ടാക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ട് ആ ശോഫത്തിങ്കൽ വിസർപ്പത്തിന്നും രക്തവാതത്തിന്നും പറയുന്ന ചികിത്സ ചെയ്യേണ്ടതാണ്. വിഷജേതു=വിഷംകൊണ്ടുള്ള നീരിലാകട്ടെ. വിഷഘ്നം കർമ്മകാർയ്യം=വിഷഹരമായ ചികിത്സ ചെയ്യണം.

പാണ്ഡുരോഗോക്താൻ യോഗാംശ്ച യഥാദോഷം പ്രകല്പയേൽ പൌനർന്നവാഃ പ്രയോഗാശ്ച ശസ്യതേ പായസം ഹിതം ॥ പാണ്ഡുരോഗത്തിങ്കലും ഉദരത്തിങ്കലും പറയപ്പെട്ട യോഗങ്ങളെല്ലാം ദോഷബലംപോലെ ചെയ്യണം. പുനർന്നവ(തവിഴാമ)കൊണ്ടുള്ള വിവിധപ്രയോഗങ്ങളും ശോഫങ്ങളിൽ ഹിതമാകുന്നു.

ഇതി ശോഫചികിത്സാ.

## വിസർപ്പചികിത്സാ.

ദോഷൈഃ പൃഥഗ്ദ്വയൈസ്സർവ്വൈരഭിഘാതാത്തഥാഷ്ടധാ വിസർപ്പഃ സ്യാൽ ത്ര്യധിഷ്ഠാനോ ബാഹ്യാന്തരുഭയാശ്രയാൽ യഥോത്തരഞ്ച ദുസ്സാധ്യഃ സ്യാത്തത്രാനിലപിത്തതഃ അഗ്നിവൽ സ്ഫോടകത്ത്വാദഗ്നിവിസർപ്പസംജ്ഞിതഃ ഗ്രന്ഥിമാലാകരോ ഗ്രന്ഥിവിസർപ്പഃ കഫമാരുതാൽ കഫപിത്താജ്ജീർണ്ണമാംസ പകവൽ കർദ്ദമാഹ്വയഃ ॥ വിസർപ്പം എന്ന രോഗം, വാതാദിദോഷങ്ങളിൽ ഓരോന്നിന്റെ കോപംകൊണ്ടു മൂന്നും ഈരണ്ടു ദോഷങ്ങളുടെ സംസർഗ്ഗംകൊണ്ട് മൂന്നും സന്നിപാതംകൊണ്ടൊന്നും അഭിഘാതംകൊണ്ടൊന്നും എന്നിങ്ങിനെ എട്ടുപ്രകാരത്തിൽ വരും. ഇവയിൽ മേല്പോട്ടുമേല്പോട്ടു പറഞ്ഞവ അധികമധികം ദുസ്സാധ്യങ്ങളാണ്. ഇവയിൽ ദോഷസംസർഗ്ഗജമായ വിസർപ്പങ്ങൾ

ങ്ങ പ്രത്യേകം പേരുകളുണ്ട്. വാതപിത്തങ്ങളെക്കൊണ്ടുള്ളത് അഗ്നിവിസർപ്പം. ഇത് അഗ്നിയെപ്പോലെ സ്ഫോടം (പൊള്ളൽ) ഉണ്ടാക്കും. കഫവാതങ്ങളെക്കൊണ്ടുള്ളത് ഗ്രന്ഥിവിസർപ്പം. ഇതു ദേഹത്തിൽ ഗ്രന്ഥി (മുഴ) മാലയെ ജനിപ്പിക്കും. കഫപിത്തങ്ങളെക്കൊണ്ടുള്ളതു കർദ്ദമം. ഇതു പഴകിയ മാംസപ്പുളിപോലെ ഇരിക്കും. ഇങ്ങിനെ വിസർപ്പലക്ഷണം.

ആമാശയഗവിസർപ്പേഷു ഹിതം ലംഘനരൂക്ഷണം തഥാ രക്താവസേകോ വമനം വിരേകഃ സ്നേഹനന്തു ന * ആമാശയഗം=ആശ്രയിക്കുന്ന. വിസർപ്പേഷു=വിസർപ്പങ്ങളിൽ. ലംഘനരൂക്ഷണം=ലംഘനവും രൂക്ഷണവും, രക്താവസേകഃ=രക്തമോക്ഷണവും, വമനം=ഛർദ്ദനവും, വിരേകഃ=വിരേചനവും, ഹിതം=ഹിതമാകുന്നു. സ്നേഹനന്തു ന=സ്നേഹിപ്പിക്കൽ ആകട്ടെ പാടില്ല.

പ്രച്ഛർദ്ദനം സയഷ്ട്യിന്ദ്രയവം ഫലം; രസേന യുക്തം ത്രായന്ത്യാ ദ്രാക്ഷായാസ്ത്രൈഫലേന വാ വിരേചനം ത്രിവൃച്ചൂർണ്ണം പയസാ വാ പ്രയോജയേൽ * യഷ്ടി=ഇരട്ടിമധുരം. ഇന്ദ്രയവഃ=കുടകപ്പാലയരി. ഫലം=മലങ്കാരയ്ക്ക. ഇവകൊണ്ടു പ്രച്ഛർദ്ദനം ചെയ്യുന്നതു വിസർപ്പഹരമാകുന്നു. ത്രിവൃച്ചൂർണ്ണം=ത്രികോല്പക്കൊന്നയുടെ പൊടി. ഇതു ത്രായമാണിനീരിലൊ മുന്തിരിങ്ങനീരിലൊ ത്രിഫലക്കഷായത്തിലൊ പാലിലൊ ചേർത്തു സേവിച്ച് വിരേചനവും വരുത്തണം.

യോജ്യം കോഷ്ഠഗതേ ദോഷേ വിശേഷേണ വിശോധനം അവിശോധ്യോല്പദോഷേ ച ശമനാനി പ്രയോജയേൽ * ദോഷം കോഷ്ഠത്തെ ആശ്രയിച്ചിരിക്കുമ്പോൾ വിശേഷിച്ചും ശോധനം പ്രയോഗിക്കണം. എന്നാൽ രോഗി അവിശോധ്യ (ശോധനം ചെയ്യുവാൻ പാടില്ലാത്തവൻ)നും അല്പദോഷ(ദോഷം കുറഞ്ഞവൻ)നും ആയിരിക്കുന്ന പക്ഷം ശമനൌഷധങ്ങളാണ് പ്രയോഗിക്കേണ്ടത്.

പടോലദാർവ്വീ പിചുമന്ദതിക്താ ത്രായന്തികാ യഷ്ടിവൃഷാമയോത്ഥം ജലം വിസർപ്പം വിനിഹന്തി രാത്രി പടോലമുസ്തൈർവ്വാ ശൃതാംബു തദ്വൽ * പടോലം. ദാർവ്വി=മരമഞ്ഞത്തൊലി.

പിചുമന്ദം=വേപ്പിൻതൊലി. തിക്താ=പുത്തരിച്ചുണ്ടവേര്. ത്രായന്തികാ=ബ്രഹ്മി. യഷ്ടി=എരട്ടിമധുരം. വൃഷം=ആടലോടകവേര്. അഭയാ=കടുക്ക. ഇവ കഷായം വിസർപ്പത്തെ ശമിപ്പിക്കും. ധാത്രി=നെല്ലിക്ക. പടോലം. മുസ്താ=മുത്തങ്ങക്കിഴങ്ങ്. ഇവകൊണ്ടും കഷായമുണ്ടാക്കാം. വിസർപ്പഹരം.

മുസ്താരിഷ്ടപടോലദാരുരജനീദ്രാക്ഷാബലാനാഗരൈസ്ത്രായന്ത്യുല്പലധന്വയാസധന്വികാനിംബൈസ്സഭവ്യാംബുഭിഃ ശ്രേഷ്ഠാനിംബകുലകൈഃ കണൈസ്സംയുതൈസ്സിദ്ധാഃ കഷായാ മരുൽപിത്തശ്ലേഷ്മവിസർപ്പശമനാഃ പ്രോക്താസ്ത്രയസ്തു ക്രമാൽ* (1) മുസ്താ=മുത്തങ്ങ. അരിഷ്ടം=വേപ്പിൻതൊലി. പടോലം. ദാരു=ദേവതാരം. രജനി=മരമഞ്ഞൾ. ദ്രാക്ഷാ=മുന്തിരിങ്ങ. ബലാ=കുറുന്തോട്ടിവേർ. നാഗരം=ചുക്ക് (2) ത്രായന്തി=ബ്രഹ്മി. ഉല്പലം=വെങ്ങഴിനീർക്കിഴങ്ങ്. ധന്വയാസം=കൊടുത്തൂവ്വവേര്. ധന്വികാ=കൊത്തമ്പാലയരി. നിംബം=പുത്തരിച്ചുണ്ടവേര്. ഭവ്യം=രാമച്ചം. അംബു=ഇരുവേലി. (3) ശ്രേഷ്ഠാ=ത്രിഫല. നിംബം=വേപ്പിൻതൊലി. കുലകം=പടോലം. കണാ=തിപ്പലി. ഈ മൂന്നു കഷായങ്ങളും ക്രമേണ (1) വാതവിസർപ്പം, (2) പിത്തവിസർപ്പം, (3) കഫവിസർപ്പം ഇവയെ ശമിപ്പിക്കും.

ശതാഹ്വാ മുസ്തവാരാഹീ വാശാത്തഗളധാന്യകം സുരാഹ്വം കൃഷ്ണഗന്ധാ ച കുഷ്ഠം വാതേ പ്രലേപനം* ശതാഹ്വാ=ശതകുപ്പ. മുസ്തം=മുത്തങ്ങ. വാരാഹി=മലപ്പന്നക്കിഴങ്ങ്. വാശാ=ആടലോടകം. അത്തഗളം=നീലമറുഞ്ഞി. ധാന്യകം=കൊത്തമ്പാല. സുരാഹ്വം=ദേവതാരം. കൃഷ്ണഗന്ധാ=പുനമുരിങ്ങ. കുഷ്ഠം=കൊട്ടം. ഇവ അരച്ചുപുരട്ടുന്നത് വാതവിസർപ്പത്തിങ്കൽ ഉത്തമമാകുന്നു.

ക്ഷീരതൈലവിമിശ്രേണ ഘൃതമണ്ഡേന കല്പിതഃ പരിഷേകഃ ക്ഷിണോത്യാശു വിസർപ്പമനിലോത്ഭവം* ഘൃതമണ്ഡം=നെയ്യിന്റെ തെളി. ഇതിൽ ക്ഷീര(പാൽ)വും തൈല(എണ്ണ)വും ചേർത്ത് അതുകൊണ്ട് ധാരയിടുക. വാതവിസർപ്പം വേഗത്തിൽ ശമിക്കും.

ന്യഗ്രോധോദുംബരാശ്വത്ഥപ്ലക്ഷത്വക്പത്രവാരിദൈഃ സോശീരമധുകൈർല്ലേപോ വിസർപ്പേ പിത്തസംഭവേ* ന്യഗ്രോധം=പേരാൽ. ഉദുംബരം=അത്തി. അശ്വത്ഥം=അരയാല്. പ്ലക്ഷം=ഇത്തി. ഇവയുടെ തൊലി. വാരിദം=മുത്തങ്ങ. ഉശീരം=രാമച്ചം. മധുകം=എരട്ടിമധുരം. ഇവ അരച്ചു പുരട്ടുക. പിത്തം കൊണ്ടുള്ള വിസർപ്പം ശമിക്കും.

ന്യഗ്രോധപാദാസ്തരുണാഃ കദളീഗർഭസംയുതാഃ വിസഗ്രന്ഥിശ്ച ലേപഃ സ്യാച്ഛതധൗതഘൃതാപ്ലുതഃ * തരുണാഃ ന്യഗ്രോധപാദാഃ=പേരാലിന്റെ ഇളയ വേട്. കദളീഗർഭം=കദളിവാഴക്കുമ്പിന്റെ ഉള്ളിലുള്ള കാമ്പ്. വിസഗ്രന്ഥി=താമരവളയ കമ്പ്. ഇവ അരച്ച് ശതധൗതഘൃതത്തിൽ ചാലിച്ചു പുരട്ടുക.

ത്രിഫലാപത്മകോശീരസമംഗാകരവീരകം നളമൂലാന്യനന്താ ച ലേപഃ ശ്ലേഷ്മവിസർപ്പഹാ * ത്രിഫല. പത്മകം=പതിമുകം. ഉശീരം=രാമച്ചം. സമംഗാ=പാച്ചൂണ്ട. കരവീരകം=കണാവീരത്തൊലി. നളമൂലം=നാല്ലൂരിമ്പിൻവേര്. അനന്താ=കൊട്ടത്തൂവ്വ. ഇവ അരച്ചു പുരട്ടുന്നത് കഫവിസർപ്പത്തിങ്കൽ നല്ലതാകുന്നു.

രക്തമോക്ഷണം സംശുദ്ധിർവ്വിസർപ്പേ ശ്രേഷ്ഠമൗഷധം ജളൗകോഭിർഹരേദസ്രം വിസർപ്പേ ഗ്രഥിതേ ഭൃശം * രക്തമോക്ഷണവും ശോധനവും ചെയ്യുന്നത് വിസർപ്പത്തിങ്കൽ ഉത്തമമായ ഔഷധമാണ്. ഗ്രഥിതേ വിസർപ്പേ=ചോര കെട്ടിയതായ വിസർപ്പത്തിങ്കൽ. ജളൗകോഭിഃ=അട്ടകളെക്കൊണ്ട്. രക്തം ഹരേൽ=രക്തത്തെ കളയണം.

ഗോപാംഗനാം വാ യഷ്ട്യാഹ്വാം ശീതേന പയസാ പിബേൽ നവനീതം സിതായുക്തം ലിഹ്യാദ്വാച്ഛിന്നാമൃതാരജഃ* ഗോപാംഗനാ=നന്നാറിക്കിഴങ്ങ്. യഷ്ട്യാഹ്വം=എരട്ടിമധുരം. ഇവ തണുത്ത പാലിൽ അരച്ചു കലക്കി സേവിക്കുക. നവനീതം=വെണ്ണ. സിതാ=പഞ്ചസാര. ഛിന്നാമൃതാരജസ്സ്=ചിറ്റമൃതിൻപൊടി. ഇവ ചാലിച്ച് ലേഹനം ചെയ്യുകയുമാം.

നിരാമേ ശ്ലേഷ്മണി ക്ഷീണേ വാതപിത്തോത്തരേ ഹിതം

ഘൃതം തിക്തം മഹാതിക്തം ശൃതം വാ ത്രായമാണയാ ॥ ആമം ശമിച്ചും കഫം ക്ഷയിച്ചും ഇരിക്കുന്ന നിലയിലെത്തിയതും വാതപിത്താധികവുമായ വിസർപ്പത്തിങ്കൽ തിക്തകം, മഹാതിക്തകം എന്നീ നെയ്യുകളോ ബ്രാഹ്മി(=ത്രായമാണാ)കൊണ്ടു കാച്ചിയ നെയ്യോ സേവിക്കുന്നത് ഹിതമാകുന്നു.

സംസൃഷ്ടദോഷേ സംസൃഷ്ടമേതൽ കർമ്മ പ്രശസ്യതേ॥ ഇനി ദോഷസംസർഗ്ഗംകൊണ്ടുള്ള വിസർപ്പങ്ങളുടെ ചികിത്സാക്രമം പറയുന്നു — ദോഷങ്ങൾ സംസർഗ്ഗിച്ചിരിക്കുമ്പോൾ മേൽ ഓരോ ദോഷംകൊണ്ടുമുള്ള വിസർപ്പത്തിന്നു പറഞ്ഞ ചികിത്സകളെത്തന്നെ സംസർഗ്ഗിച്ചു ചെയ്യണം. ഉദാഹരണം — വാതപിത്തസംസർഗ്ഗത്തിങ്കൽ വാതവിസർപ്പത്തിന്നും പിത്തവിസർപ്പത്തിന്നും പറഞ്ഞ ചികിത്സകൾ കലന്ന് പ്രയോഗിക്കുക. ഇതുപോലെ മറ്റു സംസർഗ്ഗങ്ങളിലും ഊഹ്യം. ഇതാണ് സംസൃഷ്ടവിസർപ്പങ്ങളുടെ സാമാന്യചികിത്സ.

ശതധൗതഘൃതേനാഗ്നിം പ്രദിഹ്യാൽ കേവലേന വാ സേചയേൽ ഘൃതമണ്ഡേന ശീതേന മധുകാംബുനാ സിതാംഭസാംഭോജജലൈഃ ക്ഷീരേണേക്ഷുരസേന വാ॥ അഗ്നിം=അഗ്നിവിസർപ്പത്തെ (വാതപിത്തസംസർഗ്ഗജത്തെ) ശതധൗതഘൃതേന=ശതധൗതഘൃതംകൊണ്ട്. പ്രദിഹ്യാൽ=പ്രലേപം ചെയ്യണം. കേവലേന വാ=വെറും നെയ്യുകൊണ്ടും ലേപനം ചെയ്യാം. ഘൃതമണ്ഡം=നെയ്യിൻതെളി. മധുകാംബു=എരട്ടിമധുരകഷായം. സിതാംഭസ്സ്=പഞ്ചസാരവെള്ളം. അംഭോജജലം=താമരവെള്ളം. ക്ഷീരം=പാൽ. ഇക്ഷുരസം=കരിമ്പിൻനീർ. ഇവയിലേതെങ്കിലുംകൊണ്ടു ധാര ചെയ്യുകയുമാകാം.

പാനാലേപനസേകേഷു മഹാതിക്തം പരം ഹിതം॥ ഇതിങ്കൽ അകത്തേക്കു സേവിക്കുന്നതിന്നും മേൽ പുരട്ടുവാന്നും ധാര ചെയ്യാനും മഹാതിക്തകം നെയ്യ് ഏററവും നന്ന്.

ഗ്രന്ഥ്യാഖ്യേ രക്തപിത്താഢ്യം കൃതാ സമ്യഗ്ഘോരിതം കഫാനിലഘ്നം കർമ്മേഷ്ടം പിണ്ഡസേകപ്രലേപനാദികം ॥ ഗ്രന്ഥ്യാഖ്യേ=ഗ്രന്ഥിവിസർപ്പത്തിങ്കൽ (കഫവാതസംസർഗ്ഗംകൊണ്ടുള്ള

ത്തിൽ) ആദ്യം രക്തപിത്തഹരമായ ചികിത്സചെയ്തിട്ട്, കഫാനിലഘ്നം=കഫവാതങ്ങളെ കളയുന്നതായ, പിണ്ഡസ്വേദോപനാഹനം=പിണ്ഡസ്വേദം, ഉപനാഹനം എന്നിവയാകുന്ന, കർമ്മം=ചികിത്സ, ഇഷ്ടം=നല്ലതാകുന്നു.

ഗ്രന്ഥിവിസർപ്പശൂലേഷു തൈലേനോഷ്ണേന സേചയേൽ ശിഗ്രുലവിപക്വേന തദ്വന്മൂത്രജലേന ച സുഖോഷ്ണയാ പ്രദിഹ്യാച്ച പിഷ്ടയാ കൃഷ്ണഗന്ധയാ * ഗ്രന്ഥിവിസർപ്പശൂലേഷു=ഗ്രന്ഥിവിസർപ്പത്തിങ്കലുള്ള വേദനകളിൽ. ഉഷ്ണേന തൈലേന സേചയേൽ=ചൂടുള്ള എണ്ണകൊണ്ടു ധാരചെയ്യണം. ശിഗ്രുലവിപക്വേന=ശിഗ്രുലംകൊണ്ടു കാച്ചിയതായ എണ്ണകൊണ്ടാണ് ധാരചെയ്യേണ്ടത്. തദ്വൽ മൂത്രജലേന ച=അപ്രകാരം തന്നെ ഗോമൂത്രം, വെള്ളം ഇവകൊണ്ടും ധാരചെയ്യാം. അവയും ശിഗ്രുലപക്വമായിരിക്കണം. കൃഷ്ണഗന്ധാ=പുറമ്മുരിങ്ങവേരിന്മേൽതൊലി. ഇത് അരച്ച് അല്പം ചൂടോടെ ലേപനംചെയ്കയും വേണം.

ഗ്രന്ഥിഃ പാഷാണകഠിനോ യദി നൈവോപശാമ്യതി പാകിഭിഃ പാചയിത്വാ തം ഭേദയേദുദ്ധരേത ച * പാഷാണകഠിനഃ=കല്ലുപോലെ കഠിനമായ. ഗ്രന്ഥിഃ=മുഴ (ഗ്രന്ഥിവിസർപ്പത്തിങ്കലുണ്ടാകുന്ന മുഴ) ന ഉപശാമ്യതി യദി=ശമിക്കുന്നില്ലെങ്കിൽ. പാകിഭിഃ=പഴുപ്പിക്കാനുള്ള ഔഷധങ്ങളെക്കൊണ്ട്. പാചയിത്വാ=പഴുപ്പിച്ചിട്ട്. ഭേദയേൽ=കീറണം. ഉദ്ധരേത ച=അകത്തെ കല്ല് എടുത്തുകളകയും വേണം.

മോക്ഷയേൽ ബഹുശശ്ചാസ്യ രക്തമുൽക്ലേശമാഗതം പ്രഭിന്നേ ദാഹപാകാഢ്യാം ബാഹ്യാന്തർവ്രണവൽ ക്രിയാ * അസ്യ=ഗ്രന്ഥിരോഗിയുടെ. ഉൽക്ലേശമാഗതം രക്തം=ഉൾപുഴുകിയതായ രക്തത്തെ, ബഹുശഃ മോക്ഷയേൽ=പലവട്ടം കളയണം. ദാഹപാകാഢ്യാം പ്രഭിന്നേ=ദഹിച്ചുപഴുത്ത് ഉടഞ്ഞാൽ. ബാഹ്യാന്തഃ=അകത്തും പുറത്തും. വ്രണവൽക്രിയാ=വ്രണത്തിങ്കലെന്നപോലെ ചികിത്സിക്കണം.

ഉദുംബരാങ്കുരം സൃക്കാ മൃണാളം മധുകം ബലാ ക്ഷീരപിഷ്ടൈഃ

പ്രദേഹോയം കർദ്ദമാഖ്യേ വിസർപ്പകേ * കർദ്ദമാഖ്യേ=(കഫപിത്തസംസർഗ്ഗംകൊണ്ടുള്ള) കർദ്ദമവിസർപ്പത്തിങ്കൽ. ഉദുംബരാങ്കുരം=അത്തിമൊട്ട്. ത്വക്കാ=ചോനകപ്പുല്ല്. മൃണാളം=താമരവളയം. മധുകം=ഇരട്ടിമധുരം. ബലാ=കുറുന്തോട്ടിവേര്. ഇവ പാലിൽ അരച്ച് പുരട്ടുക.

ഗോപാംഗനാകമലചന്ദനസേവ്യയഷ്ടി ക്ഷീരിദ്രുമാങ്കുരവിസോല്പലകന്ദമിശ്രം ദൂർവ്വാരസേ ജയതി സാധിതമാശു സർപ്പിഃ ക്ഷീരേണ സാർദ്ധമിദം സർവ്വവിസർപ്പമുഗ്രം * ഗോപാംഗനാ=നന്നാറിക്കിഴങ്ങ്. കമലം=താമരവളയം. ചന്ദനം. സേവ്യം=രാമച്ചം. യഷ്ടി=ചൊട്ടം. ക്ഷീരിദ്രുമാങ്കുരം=നാല്പാമരത്തിൻകുരുന്ന്. വിസം=താമരയല്ലി. ഉൽപലകന്ദം=ചെങ്ങഴിനീർക്കിഴങ്ങ്. ഇവ കല്ക്കമായി, ദൂർവ്വാരസേ=കറുക ഇടിച്ചുപിഴിഞ്ഞ നീരിൽ, ക്ഷീരേണ സാർദ്ധം=പാലുംകൂട്ടി കാച്ചിയ നെയ്യ് സേവിക്കുക. എല്ലാ വിസർപ്പങ്ങളും ശമിക്കും.

ക്ഷീരിവല്കനിശായഷ്ടിദാർവ്വീക്വാഥേ ഘൃതം പചേൽ യഷ്ടികല്കം സമക്ഷീരം സിദ്ധന്നൽ പ്രപിബേൽ പ്രശേ സിതാദ്രിജരജോയുക്തം സർവ്വവിസർപ്പനാശനം* ക്ഷീരിവല്കം=നാല്പാമരത്തൊലി. നിശാ=മഞ്ഞൾ. യഷ്ടി=ഇരട്ടിമധുരം. ദാർവ്വീ=മരമഞ്ഞൾതൊലി. ഇവ കഷായവും ഇരട്ടിമധുരം കല്ക്കവുമായി നെയ്യ് കാച്ചുക. നെയ്യിനൊപ്പം പാലും ചേർക്കണം. ഇത് പഞ്ചസാരയും കാവിമണ്ണിൻപൊടിയും ചേർത്തു കാലത്തു സേവിക്കുക. വിസർപ്പങ്ങൾ ശമിക്കും.

പഞ്ചവല്കാദിതൈലഞ്ച കുഷ്ഠോക്തം യോജയേദ്ഭിഷക്* കുഷ്ഠചികിത്സയിൽ പറയുന്ന പഞ്ചവല്കാദിതൈലവും പ്രയോഗിക്കാം.

ന്യഗ്രോധോദുംബരാശ്വത്ഥപ്ലക്ഷാമ്രജ്ജനവേതസൈഃ ആമ്രജംബൂകദംബാനാം വഞ്ജുളസ്യ ച ത്വചഃ സേവ്യയഷ്ടിനിശാഃ പകപാസ്ഥൽകപാഥേ വിപക്വമ്ഃ പ്രപുണ്ഡരീകമഞ്ജിഷ്ഠായഷ്ടിമധുകപത്മകൈഃ ഏലാലവംഗതക്കോലശതാഹ്വാപത്രസംയുതൈഃ മൃഗനാഭിനതാഖ്യാഞ്ച ചന്ദനേനാശു

ഗന്ധയാ ഉശീരകുഷ്ഠകച്ചോരശാരിബാഗരുസജ്ജകൈഃ ദധിദുഗ്ധക്ഷീരസംയുക്തം തൈലപ്രസ്ഥം വിപാചിതം അഭ്യംഗാദിപ്രയോഗേണ സർവ്വവീസർപ്പനാശനം * ന്യഗ്രോധം=പേരാൽ. ഉദുംബരം=അത്തി. അശ്വത്ഥം=അരയാല്. പ്ലക്ഷം=ഇത്തി. അർജ്ജുനം=മരുത്. ആമ്രം=മാവ്. ജംബൂ=ഞാവൽ. കദംബം=കടമ്പ്. വഞ്ജുളം=വഞ്ഞി. ഇവയുടെ തൊലി. സേവ്യം=രാമച്ചം. യഷ്ടി=ഇരട്ടിമധുരം. നിശാ=മഞ്ഞൾ. ഇവ കഷായം. എണ്ണ എടങ്ങഴി ഒന്ന്. പാൽ എടങ്ങഴി രണ്ട്. കല്ക്കത്തിന്—പ്രപുണ്ഡരീകം=പുണ്ഡരീകശരിവ്. മഞ്ജിഷ്ഠാ=മഞ്ചട്ടിപ്പൊടി. യഷ്ടീമധുകം=ഇരട്ടിമധുരം. പത്മകം=പതിമുകം. ഏലാ=ഏലത്തരി. ലവംഗം=ഏലവംഗത്തൊലി. തക്കോലം=തക്കോലപ്പൊട്ടില്. ശതാഹ്വാ=ശതകുപ്പ. പത്രം=പച്ചില. മൃഗനാഭി=കസ്തൂരി. നതം=തകരം. ചന്ദനം. അശ്വഗന്ധാ=അമുക്കരം. ഉശീരം=രാമച്ചം. കുഷ്ഠം=കൊട്ടം. കച്ചോരം=കച്ചൂരിക്കിഴങ്ങ്. ശാരിബാ=നന്നാറിക്കിഴങ്ങ്. അഗരു=അകില്. സജ്ജകം=ചെഞ്ചല്യം. ഇവ അരച്ചുചേർക്ക. ഈ എണ്ണ വിസർപ്പങ്ങളിൽ അത്യുത്തമം.

സംശോധനാദി പ്രഥമം തന്മദ്ധ്യേ രക്തപിത്തജിൽ തദന്തേ വ്രണജിൽ കാര്യം വിസർപ്പാണാം ചികിത്സിതം * വിസർപ്പാണാം=വിസർപ്പങ്ങൾക്ക്. പ്രഥമം=ആദ്യം. സംശോധനാദി=ലംഘനം മുതലായതും, തന്മദ്ധ്യേ=അതിന്റെ മദ്ധ്യത്തിൽ. രക്തപിത്തജിൽ=രക്തപിത്തത്തെ ശമിപ്പിക്കുന്നതും, അന്തേ=ഒടുവിൽ. വ്രണജിൽ=വ്രണത്തെ ജയിക്കുന്നതും ആയ ചികിത്സ കാര്യം=ചെയ്യേണ്ടതാകുന്നു.

ഇതി വിസർപ്പചികിത്സാ.

## മസൂരികാചികിത്സാ.

മസൂരാകൃതിസംസ്ഥാനാ സർവ്വഗാത്രസമുത്ഭവാ മസൂരികേതി വിജ്ഞേയാ പിടകാ ജ്വരസംയുതാ * മസൂരാകൃതിസം

സ്ഥാനാ=മസൂര (ചണമ്പയറ്) മണിയുടെ ആകൃതിയോടും വലുപ്പത്തോടുംകൂടിയത്. സൎവ്വഗാത്രസമുത്ഭവാ=ശരീരത്തിന്റെ എല്ലാ ഭാഗത്തുമുണ്ടാകുന്നതു്. ജ്വരസംയുതാ=പനിയോടുകൂടിയത്. ഇങ്ങിനെയെല്ലാമിരിക്കുന്ന പിടക (കുരു)യെ മസൂരിക എന്നറിയണം.

ദോഷൈഃ പൃഥഗ്ദ്വയൈഃ സൎവ്വൈരസൃജാ ചാഷ്ടധാ സ്മൃതാ ഏകാ വിഷദ്രുപുഷ്പാണാം ഗന്ധേനാഗന്തുരീരിതാ * മസൂരികയുടെ നിദാനം പറയുന്നു—ദോഷൈഃ പൃഥൿ=വാതാദിദോഷങ്ങളെക്കൊണ്ടു വെവ്വേറെ മൂന്നുവിധം, ദ്വയൈഃ=ഈരണ്ടു ദോഷങ്ങളുടെ സംസൎഗ്ഗംകൊണ്ടു മൂന്നുവിധം; സൎവ്വൈഃ=എല്ലാ ദോഷങ്ങളുടേയും സന്നിപാതംകൊണ്ടു ഒരുവിധം; അസൃജാ=രക്തംകൊണ്ട് ഒരുവിധം;—ഇങ്ങിനെ എട്ടുപ്രകാരം. ഇതിന്നു പുറമെ ആഗന്തുജമായി ഒരു പ്രകാരംകൂടി ഉണ്ടു്. വിഷദ്രുപുഷ്പാണാം ഗന്ധേന=വിഷദ്രുക്കളുടെ (ചേര് മുതലായ വിഷവൃക്ഷങ്ങളുടെ) പുഷ്പങ്ങളുടെ ഗന്ധംകൊണ്ടാകുന്നു അതു്. ഇതിനെയാണ് ചേറിൻപക എന്നും മറ്റും പറയുന്നതു്.

മസൂരികാഗ്രരൂപേഷു ലംഘനം വമനം തതഃ യഷ്ടീമധുകനിംബത്വഗംബുഭിഃ സിതയാന്ന ച വിരേചനം ത്രിവൃച്ചൂൎണ്ണയുക്തേനാഥാവിപത്തിനാ * മസൂരികാഗ്രരൂപേഷു=മസൂരികയുടെ പൂൎവ്വരൂപങ്ങളിൽ ലംഘനംചെയ്യണം. തതഃ=പിന്നെ. യഷ്ടീമധുകം=എരട്ടിമധുരം. നിംബത്വക്=വേപ്പിൻതൊലി. ഇവ കഷായം പഞ്ചസാര അനുപാനമായി സേവിച്ചിട്ടു് വമനംചെയ്യണം. അഥ=അനന്തരം. വിരേചനം=വിരേചനം ചെയ്യണം. എന്തുകൊണ്ടു്? ത്രിവൃച്ചൂൎണ്ണയുക്തേന അവിപത്തിനാ=ത്രികോല്പക്കൊന്നയുടെ പൊടികൊണ്ടോ അവിപത്തികൊണ്ടോ.

ശാരിബാമധുകോശീരയാസചന്ദനപത്മകൈഃ മസൂരികാപഹഃ ക്വാഥഃ കദളീകന്ദജസ്തഥാ * ശാരിബാ=നന്നാറിക്കിഴങ്ങ്. മധുകം=എരട്ടിമധുരം. ഉശീരം=രാമച്ചം. യാസം=കൊടുത്തൂവ്വവേര്. ചന്ദനം. പത്മകം. ഇവ കഷായം മസൂരികയ

ശമിപ്പിക്കും. കദളീകന്ദം=കദളിവാഴക്കിഴങ്ങ്. ഇതുകൊണ്ടുള്ള കഷായവും മേൽപ്രകാരംതന്നെ.

ജീവന്തീഹ്രീബേരികാത്രിഫലികാവാശാമൃതാശാരിബാ ശുണ്ഠീയഷ്ടീപയോദചന്ദനപടോലോശീരനിംബൈഃ ശൃതഃ നിഷ്പാദശേഷമശേഷിതോ മധുശ്ശിതാപ്രക്ഷേപണാൽ സംസ്കൃതഃ പീതശ്ചേൽ ജരതീതി തസ്യ പിടകോൽപത്തിഃ പ്രസംഗഃ കുതഃ * ജീവന്തീ=അടപതിയൻകിഴങ്ങ്. ഹ്രീബേരികാ=ഇരുവേലി. ത്രിഫലികാ=ത്രിഫല. വാശാ=ആടലോടകവേര്. അമൃതാ=ചിററമൃത്. ശാരിബാ=നന്നാറിക്കിഴങ്ങ്. ശുണ്ഠീ=ചുക്ക്. യഷ്ടി=എരട്ടിമധുരം. പയോദം=മുത്തങ്ങ. ചന്ദനം. പടോലം. ഉശീരം=രാമച്ചം. നിംബം=വേപ്പിൻതൊലി. ഇവ ചതച്ച് കറുക്കി എട്ടിലൊന്നാക്കി തേനും ശക്കരയുംചേൎത്തു സേവിക്കുക. മസൂരികയുടെ പുറപ്പാടാണോ എന്നു സംശയം തോന്നുന്ന പനിയിങ്കൽ ഇതു സേവിക്കുക. എന്നാൽ കുരു പുറപ്പെടുകയില്ല.

ശുണ്ഠീബലാനിംബപടോലകുഷ്ഠൈഃ സധാന്യകൈസ്സാമലകൈസ്സമുസ്തൈഃ ശൃതഃ കഷായോ വിനിഹന്തി പാനാന്മസൂരികാമഷ്ടവിധാം മധൂഢഃ * ശുണ്ഠീ=ചുക്ക്. ബലാ=കുറുന്തോട്ടിവേര്. നിംബാ=വേപ്പിൻതൊലി. പടോലം. കുഷ്ഠം=കൊട്ടം. ധാന്യകം=കൊത്തമ്പാലയരി. ആമലകം=നെല്ലിക്ക. മുസ്താ=മുത്തങ്ങ. ഇവ കഷായം തേൻചേൎത്തു സേവിക്കുക. എട്ടുവിധത്തിലുള്ള മസൂരികയും ശമിക്കും.

ചുണ്ടവിഴാമശുണ്ഠീഭൂതാലമ്പാപാചിതേന തോയേന സിദ്ധാ കഞ്ഞിതെളിരപി വീക്കത്തെയൊക്കെ വെല്ലുമക്ഷണമേ * ഈ കഞ്ഞി വിഷമെത്തുടങ്ങുമ്പോഴും കുടിച്ചാൽ കുരു പുറപ്പെടുകയില്ല.

ഉദുംബരഫലം യഷ്ടിം പിഷ്ട്വാ ച പയസാ പിബേൽ ബ്രഹ്മീരസം സിതായുക്തം വിനശ്യേദ്യമസൂരികാ * ഉദുംബരഫലം=അത്തിക്കായ. യഷ്ടി=എരട്ടിമധുരം. ഇവ അരച്ച് പാലിൽ സേവിക്കുക. അപ്രകാരംതന്നെ ബ്രഹ്മിനീര് പഞ്ചസാരചേൎത്തു സേവിക്കുകയുമാകാം. മസൂരി ശമിക്കും.

ധാത്രീചന്ദനമുർവ്വാരബീജം ഗുഞ്ജാഫലം പിബേൽ തണ്ഡുലോദകസംയുക്തം നോത്ഭവന്തി മസൂരികാഃ * ധാത്രീ=നെല്ലിക്ക. ചന്ദനം. ഉർവ്വാരബീജം=വെള്ളരിവിത്ത്. ഗുഞ്ജാഫലം=കുന്നിക്കുരു. ഇവ അരിക്കാടിയിൽ സേവിക്കുക. മസൂരിക മുളയ്ക്കുകയില്ല.

ചന്ദനേന വിപക്വേന ക്ഷീരം ദാഹഹരം പരം സുശീതാ ലേപസേകാശ്ച ഹിതാഃ പിത്തനിബർഹണാഃ * ചന്ദനം ചതച്ചിട്ടു തിളപ്പിച്ചു കുറുകിയ പാൽ സേവിക്കുക. ചുട്ടനീററൽ ശമിക്കും. അപ്രകാരം തന്നെ ശീതവീര്യങ്ങളും പിത്തഹരങ്ങളുമായ ഔഷധങ്ങളെ പുരട്ടുകയും ധാരചെയ്യുകയും വേണം.

ഉൽപന്നാസു വിസർപ്പോക്തം ദൂർവ്വാസർപ്പിഃ പ്രയോജയേൽ * ഉൽപന്നാസു=കുരുക്കൾ പുറപ്പെട്ടാൽ. വിസർപ്പത്തിൽ പറയപ്പെട്ടതായ ദൂർവ്വാസർപ്പിഃ=ദൂർവ്വാഘൃതത്തെ ('ഗോപാംഗനാകമലോ'ത്യാദി) പ്രയോഗിക്കണം.

ഭസ്മനോദ്ധൂളയേദംഗം പക്വാഭിസ്താഭിരർദ്ദിതഃ തേന കണ്ഡൂതിരാസ്രാവഃ പാപഞ്ചാശു പ്രണശ്യതി * പക്വാഭിഃ=പഴുത്തവയായ, താഭിഃ=മസൂരികകളാൽ, അർദ്ദിതഃ=പീഡിതനായ രോഗി, ഭസ്മനാ=ഭസ്മംകൊണ്ട്, അംഗം=ദേഹത്തെ, ഉദ്ധൂളയേൽ=ചൂർണ്ണനംചെയ്യണം (വിതറണം) തേന=അതുകൊണ്ട്. കണ്ഡൂതിഃ=ചൊറിച്ചിൽ. ആസ്രാവഃ=വെള്ളം ഒലിക്കൽ. പാപം=രോഗകാരണമായ ദുരിതം. എന്നിവ ശമിക്കും.

ക്ഷീരിത്വക്ക്വഥിതേ സിദ്ധം തൈലം സപ്രാങ്കുരകല്ക്കവൽ ഘൃതംവാഭ്യജ്യ ച സ്നായാദ്വിംശതേർദ്ദിവസാൽ പരം * ക്ഷീരിത്വക്=നാല്പാമരത്തൊലി. ഇതു കഷായവും നാല്പാമരക്കുരുപ്പ് (സപ്രാങ്കുരം) കല്ക്കവുമായി എണ്ണയോ നെയ്യോ കാച്ചുക. അതു തേച്ച് ഇരുപതുദിവസത്തിനുശേഷം കുളിക്കണം.

ഗജാസ്ഥിഗൈരികനിശാചൂർണ്ണം മാക്ഷികസംയുതം പ്രലേപയേൽ കിണം ഹന്യാൽ കേവലം വാ ഗജാസ്ഥിജം * ഗജാസ്ഥി=ആനയുടെ എല്ല്. ഗൈരികം=കാവിമണ്ണ്. നിശാ=മഞ്ഞൾ. ഇവ പൊടിച്ച് തേനിൽ ചാലിച്ചു മേൽ പുരട്ടുക.

കിണം (മസൂരിയുണ്ടായ കല) മാഞ്ഞുപോകും. ആനയുടെ എല്ലുമാത്രം പൊടിച്ചു തേനിൽ ചാലിച്ചു് പുരട്ടിയാലും മതി.

അഭിഷിച്യാംബുഭിഃ ശീതൈരന്വലിപ്യ ഹിമേന ച പ്രണമ്യ രക്ഷ രക്ഷേതി പ്രാർത്ഥനീയോ മഹേശ്വരഃ * പരമശിവന്നു് ധാര, ചന്ദനംചാർത്തൽ എന്നിവ ചെയ്തു് 'രക്ഷ രക്ഷ' എന്നിങ്ങിനെ പ്രാർത്ഥിക്കയും വേണം.

ഇതി മസൂരികാചികിത്സാ.

## വിസ്ഫോടചികിത്സാ.

ഉഷ്ണോപോഷപരീദാഹജ്വരാംഗസദനാന്വിതാഃ ജായന്തേ പിത്തവൈഷമ്യാദ്വിസ്ഫോടാഃ സർവ്വദേഹഗാഃ * പിത്തവൈഷമ്യാൽ=പിത്തത്തിന്റെ വിഷമത ഹേതുവായിട്ടു്. സർവ്വദേഹഗാഃ=സർവ്വാംഗങ്ങളിലും വ്യാപിച്ചതായ. വിസ്ഫോടാഃ=വിസ്ഫോടങ്ങൾ. ജായന്തേ=ഉണ്ടാകുന്നു. ഇവ ഉഷ്ണാ=ചൂടു്. പോഷം=വിങ്ങൽ. പരീദാഹം=നീറൽ. ജ്വരം=പനി. അംഗസദനം=ശരീരത്തിനു തളച്ച. എന്നിവയോടുകൂടിയവയായിരിക്കും. വിസ്ഫോടം=പൊള്ളുകൻ.

ലംഘനം ശോധനം ചാഗ്രേ വിസ്ഫോടേഷു സമാചരേൽ വിരേചനം ത്രിവൃച്ചൂർണ്ണം സഗുളം ചാഭയാരജഃ * വിസ്ഫോടേഷു=വിസ്ഫോടങ്ങളിൽ. അഗ്രേ=ആദ്യം. ലംഘനവും ശോധനവും ചെയ്യണം. ത്രിവൃച്ചൂർണ്ണം=ത്രികോല്പക്കൊന്നയുടെ പൊടി. ഇതു സേവിച്ചു വിരേചനം ചെയ്യണം. അഭയാരജസ്സ്=കടുക്കാപ്പൊടി. ഇതു് ശർക്കരചേർത്തു സേവിക്കയുമാം.

നിംബാമൃതാബ്ദധാന്യാകയാസഭൂനിംബപർപ്പടൈഃ വാശാവരാപടോലൈശ്ച കഷായഃ സ്ഫോടഹരഃ പരഃ * നിംബം=വേപ്പിൻതൊലി. അമൃതാ=ചിററമൃതു്. അബ്ദം=മുത്തങ്ങ. ധാന്യാകം=കൊത്തമ്പാല. യാസം=കൊടുത്തൂവ്വവേർ. ഭൂനിംബം=പുത്തരിച്ചുണ്ടവേർ. പർപ്പടകം. ആടലോടകവേരു്. വരാ=ത്രിഫല. പടോലം. ഇവ കഷായം സ്ഫോടഹരമാകുന്നു.

ചന്ദനം ശാരിബാ ലോധ്രമുശീരം പത്മകേസരം മധുകം ക്ഷീരിശുംഗാശ്ച കന്ദാന്യൌദകജാനി ച ക്ഷീരേണ പിഷ്ട്വാ സഘൃതം പ്രദിഹ്യാൽ സ്ഫോടശാന്തയേ * ചന്ദനം. ശാരിബാ=നന്നാറി. ലോധ്രം=പാച്ചോറ്റിത്തൊലി. ഉശീരം=രാമച്ചം. പത്മകേസരം=താമരയല്ലി. മധുകം=ഇരട്ടിമധുരം. ക്ഷീരിശുംഗാഃ=നാല്പാമരമൊട്ട്. ഉദകജകന്ദങ്ങൾ=താമര, ആമ്പൽ, നെയ്തൽ, ചെങ്ങഴി മുതലായി വെള്ളത്തിലുണ്ടാകുന്ന കിഴങ്ങുകൾ. ഇവ പാലിൽ അരച്ച് തേൻചേൎത്തു പുരട്ടുക. വിസ്ഫോടം ശമിക്കും.

തിക്തകഞ്ച പിബേൽ സൎപ്പിഃ സ്ഫോടാനാം വിനിവൃത്തയേ വിസൎപ്പകമസൂരോക്തവിധാനഞ്ചാവചാരയേൽ * തിക്തകം നെയ്യ് സേവിക്കണം. വിസൎപ്പത്തിന്നും മസൂരികക്കും പറഞ്ഞ ചികിത്സകളും ഇതിങ്കൽ ചെയ്യാം.

പരിപക്വം വിദിത്വാ തു ഭസ്മനാ പരിചൂൎണ്ണയേൽ ശയ്യായാം ചൈവ വികിരേൽ ശ്ലക്ഷ്ണമാരണ്യഗോമയം * പരിപക്വം വിദിത്വാ=വിസ്ഫോടം പഴുത്തതായി കണ്ടാൽ. ഭസ്മനാ പരിചൂൎണ്ണയേൽ=അവയിൽ ഭസ്മം വിതറണം. ശയ്യായാം=കിടക്കമേൽ. ആരണ്യഗോമയം=കാട്ടിൽനിന്നു പെറുക്കിയെടുത്ത പശുവിൻചാണകം. ശ്ലക്ഷ്ണം=നേൎമ്മമാക്കീട്ട്. വികിരേൽ=വിതറണം.

ചന്ദനപൎപ്പടകാമൃതവല്ലീസേവ്യജലാംബുദധാന്യകസിദ്ധം പുഷ്കരമൂലവിദാഹവിമിശ്രം സ്ഫോടമശേഷമപോഹതി പീതം * ചന്ദനം. പൎപ്പടകം. അമൃതവല്ലീ=ചിറ്റമൃത്. സേവ്യം=രാമച്ചം. ജലം=ഇരുവേലി. അംബുദം=മുത്തങ്ങ. ധാന്യകം=കൊത്തമ്പാല. ഇവ കഷായം സേവിച്ചാൽ സദാഹമായ വിസ്ഫോടം ശമിക്കും.

ഇതി വിസ്ഫോടചികിത്സാ.

# ശീതപിത്തചികിത്സാ.

വിസ്തീൎണ്ണൈൎമ്മണ്ഡലൈരേഖാരൈൎബ്ബഹുളൈഃ ശോണിതപ്രഭൈഃ തനും പിത്തകഫൌ ക്രുദ്ധൌ തന്വതഃ കണ്ഡൂസംയുതാം ശീതപിത്തമിതി പ്രാഹുരമ്ലപിത്തഞ്ചതം ഗദം * പിത്തകഫൌ ക്രുദ്ധൌ=പിത്തവും കഫവും കോപിച്ചിട്ട്. വിസ്തീൎണ്ണൈഃ=വിസ്താരമുള്ളവയും, രേഖാരൈഃ=കറിന്നങ്ങളും, ബഹുളൈഃ=നിറഞ്ഞവയും, ശോണിതപ്രഭൈഃ=ചോരനിറത്തിലുള്ളവയുമായ. മണ്ഡലൈഃ=വട്ടത്തിലുള്ള നീരുകളെക്കൊണ്ട്. തനും=ശരീരത്തെ. കണ്ഡൂസംയുതാംതന്വതഃ=ചൊറിയോടുകൂടിയതാക്കിചെയ്യുന്നു. ഈ രോഗത്തെ ശീതപിത്തമെന്നും അമ്ലപിത്തമെന്നും പറയുന്നു.

അമൃതാരജനീനിംബയാഷരോഗഘ്നതോയദൈഃ പത്ഥ്യാധാത്രീവൃഷൈഃ ക്വാഥഃ ശീതപിത്തനിവാരണഃ * അമൃതാ=ചിററമൃത്. രജനീ=വരട്ടുമഞ്ഞൾ. നിംബം=വേപ്പിൻതൊലി. യാഷം=കൊടുത്തൂവ്വവേർ. രോഗഘ്നം=കൊന്ന. തോയദം=മുത്തങ്ങ. പത്ഥ്യാ=കടുക്ക. ധാത്രീ=നെല്ലിക്ക. വൃഷം=ആടലോടകവേര്. ഇവ കഷായം ശീതപിത്തത്തെ ശമിപ്പിക്കും.

ക്ഷീരിദ്രുമാങ്കുരോശീരഗുളൂചീയഷ്ടിചന്ദനൈഃ ഗോപീനിശാഘനൈൎല്ലേപം ക്ഷീരപിഷ്ടൈഃ പ്രകല്പയേൽ * ക്ഷീരിദ്രുമാങ്കുരം=നാല്പാമരമൊട്ട്. ഉശീരം=രാമച്ചം. ഗുളൂചീ=ചിററമൃത്. യഷ്ടി=എരട്ടിമധുരം. ചന്ദനം. ഗോപീ=നന്നാറി. നിശാ=മഞ്ഞൾ. ഘനം=മുത്തങ്ങ. ഇവ പാലിലരച്ച് മേൽ പുരട്ടുക.

സസൈന്ധവേന കോഷ്ണേന സൎപ്പിഷാഭ്യംഗമാചരേൽ തൈലേന വാ സുശീതേന തഥാ ച ലഭതേ സുഖം * അല്പം ചൂടുള്ളതായ നെയ്യിൽ ഇന്തുപ്പുംചേൎത്ത് അതുകൊണ്ട് അഭ്യംഗം ചെയ്യാം. അല്ലെങ്കിൽ നല്ല തണുപ്പുള്ളതായ എണ്ണകൊണ്ട് അഭ്യംഗമാകാം. സുഖം കിട്ടും.

പത്ഥ്യാത്രിവൃൽപരാഗഞ്ച ലിഹ്യാൽ ക്ഷൌദ്രേണ ഗുളൈൎവ്വാനപി തം തിക്തകഞ്ചാ പിബേത്സൎപ്പിൎമ്മിരകാലാനുഷംഗിണി * ചി

തകാലാനുഷംഗിണി=വളരെക്കാലത്തേക്ക തുടൎന്നനില്ക്കുന്ന ശീതപിത്തത്തിങ്കൽ. ശുദ്ധ്യൈ=ശോധനത്തിനായിട്ട്. പത്ഥ്യാത്രിവൃൽപരാഗം=കടുക്കയുടേയും ത്രികോല്പക്കൊന്നയുടേയും പൊടിയെ. ഗുളാന്വിതം=ശൎക്കരചേൎത്ത്. ലിഹ്യാൽ=സേവിക്കണം. തിക്തകഘൃതം ശീലിക്കുകയും വേണം.

ഇതി ശീതപിത്തചികിത്സാ.

## കുഷ്ഠചികിത്സാ.

കുഷ്ഠാനി സപ്തധാ ദോഷൈഃ പൃഥങ്മിശ്രൈഃ സമാഗതൈഃ സൎവ്വേഷ്വപി ത്രിദോഷേഷു വ്യപദേശസ്തു ഭൂയസാ * കുഷ്ഠാനി സപ്തധാ=കുഷ്ഠങ്ങൾ [illegible] വിധമാകുന്നു. ദോഷൈഃ പൃഥക്=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ മൂന്നുവിധം; മിശ്രൈഃ=ഈരണ്ടു ദോഷങ്ങൾ മിശ്രിതങ്ങളായിട്ടു മൂന്നുവിധം; സമാഗതൈഃ=എല്ലാ ദോഷങ്ങളും ചേൎന്ന് ഒരുവിധം;—ഇങ്ങിനെ ഏഴുപ്രകാരം. സൎവ്വേഷ്വപി=എല്ലാ കുഷ്ഠങ്ങളും. ത്രിദോഷേഷ്വപി=മൂന്നു ദോഷങ്ങളുംകൂടി ഉണ്ടാകുന്നവയാണെങ്കിലും. വ്യപദേശഃ ഭൂയസാ=(വാതകുഷ്ഠം, പിത്തകുഷ്ഠം ഇത്യാദിയായ)വ്യവഹാരം ആധിക്യംകൊണ്ടാകുന്നു. ഏതു ദോഷത്തിനാണോ ആധിക്യമുള്ളത് ആ ദോഷത്തിന്റെ പേരിലാണ് വ്യവഹാരമുള്ളതെന്നു താല്പൎയ്യം.

വാതേന കുഷ്ഠം കാപാലം, പിത്താദൌദുംബരം, കഫാൽ മണ്ഡലാഖ്യം വിചൎച്ചീ ച, ഋശ്യാഖ്യം വാതപിത്തജം, ചൎമ്മൈകകുഷ്ഠകിടിഭസിദ്ധ്മാലസവിപാദികാഃ വാതശ്ലേഷ്മോത്ഭവാഃ, ശ്ലേഷ്മപിത്താദ്ദദ്രുശതാരുഷീ പുണ്ഡരീകം സവിസ്ഫോടം പാമാ ചൎമ്മദലം തഥാ, സൎവ്വൈഃ സ്യാൽ കാകണം, ഇത്യഷ്ടാദശധാ മതം * മേൽപ്രകാരം ഏഴുവിധത്തിലുള്ള കുഷ്ഠങ്ങൾ പതിനെട്ടായി തിരിയുന്നു. വാതംകൊണ്ട് ഒന്നും, പിത്തംകൊണ്ട് ഒന്നും, കഫംകൊണ്ട് രണ്ടും, വാതപിത്തംകൊണ്ട് ഒന്നും, വാതകഫംകൊണ്ട് ആറും, കഫപിത്തംകൊണ്ട്

ആറും, സന്നിപാതംകൊണ്ട് ഒന്നും കുഷ്ഠങ്ങൾ ഉണ്ടാകുന്നു. ഇവയിൽ i വാതംകൊണ്ട് ൧. കാപാലം ii പിത്തംകൊണ്ട് ൨. ഔദുംബരം iii കഫംകൊണ്ട് ൩. മണ്ഡലം ൪. വിചർച്ചി iv വാതപിത്തംകൊണ്ട് ൫. ഋശ്യം v വാതകഫംകൊണ്ട് ൬. ചർമ്മം ൭. ഏകകുഷ്ഠം ൮. കിടിഭം ൯. സിദ്ധ്മം ൧൦. അലസം ൧൧. വിപാദിക vi കഫപിത്തംകൊണ്ട് ൧൨. ദദ്രു ൧൩. ശതാരുസ്സ് ൧൪. പുണ്ഡരീകം ൧൫. വിസ്ഫോടം ൧൬. പാമാ ൧൭. ചർമ്മദലം vii സന്നിപാതംകൊണ്ട് ൧൮ കാകണം — ഇങ്ങിനെ വക ഏഴിൽ ആകെ കുഷ്ഠങ്ങൾ പതിനെട്ട്. ഇങ്ങിനെ കുഷ്ഠങ്ങളുടെ നിദാനവും വിഭാഗവും പറയപ്പെട്ടു. ഇനി ചികിത്സകൾ പറയുന്നു.

കുഷ്ഠഘ്നൈഃ സ്നിഗ്ദ്ധദേഹസ്യ സ്നേഹൈഃ കുഷ്ഠവികാരിണഃ യഥാ ദോഷബലം യുഞ്ജ്യാൽ സംശുദ്ധിം പുരതോ ഭിഷക് * കുഷ്ഠവികാരിണഃ=കുഷ്ഠരോഗിക്ക്. പുരതഃ=ആദ്യം. കുഷ്ഠഘ്നൈഃ=കുഷ്ഠഹരങ്ങളായ സ്നേഹങ്ങളെക്കൊണ്ട്. സ്നിഗ്ദ്ധദേഹസ്യ=ദേഹത്തിന്നു സ്നിഗ്ദ്ധതചെയ്യപ്പെട്ടവനായിട്ട്. യഥാദോഷബലം=ദോഷബലത്തിന്നനുസരിച്ച്. സംശുദ്ധിം യുഞ്ജ്യാൽ=ശോധനത്തെ ചെയ്യണം.

ലലാടഹസ്തപാദേഷു യഥാസന്നം സിരാവ്യധഃ കാര്യോ യഥാബലം പശ്ചാച്ഛമനാനി പ്രയോജയേൽ * ലലാടഹസ്തപാദേഷു=നെററി, കൈ, കാല് എന്നിവയിൽ. യഥാസന്നം=അടുപ്പത്തിന്നനുസരിച്ച്. സിരാവ്യധഃ=ഞരമ്പുമുറിക്കൽ. കാര്യഃ=ചെയ്യപ്പെടണം. യഥാബലം=ബലത്തിന്നനുസരിച്ചുവേണം ഇതു ചെയ്വാൻ. പശ്ചാൽ=പിന്നെ. ശമനാനി=ശമനൌഷധങ്ങളെ. പ്രയോജയേൽ=പ്രയോഗിക്കണം.

സംശുദ്ധിരക്തമോക്ഷാഭ്യാം ശുദ്ധദേഹസ്യ കുഷ്ഠിനഃ അന്തർബഹിഃ സംപ്രയുക്തം ഭൈഷജ്യം സഫലം ഭവേൽ * ഇപ്രകാരം സംശുദ്ധിരക്തമോക്ഷാഭ്യാം=സംശോധനം, രക്തമോക്ഷം എന്നിവകൊണ്ട്. ശുദ്ധദേഹസ്യ=ദേഹത്തിന്നു ശുദ്ധിവരുത്തിയ. കുഷ്ഠിനഃ=കുഷ്ഠരോഗിക്ക്. അന്തർബഹിഃ=അ

കത്തും പുറത്തും. സംപ്രയുക്തം=വഴിപോലെ ചെയ്യപ്പെട്ടതായ ഭൈഷജ്യം=ഔഷധം. സഫലം ഭവേൽ=സഫലമായി ഭവിക്കും.

തിക്തകഷട്പലം മഹാതിക്തകം ഘൃതം ഗുൾഗുലുതിക്തകം കുഷ്ഠേഷു ദേശകാലാദീൻ സമാലോച്യാവചാരയേൽ * കുഷ്ഠേഷു=കുഷ്ഠങ്ങളിൽ. ദേശകാലാദീൻ സമാലോച്യ=ദേശം, കാലം മുതലായവയെ ആലോചിച്ചിട്ട്. തിക്തകം, മഹാതിക്തകം, ഗുൾഗുലുതിക്തകം എന്നീ ഘൃതങ്ങളെ. അവചാരയേൽ=പ്രയോഗിക്കണം.

ആരഗ്വധസ്യ മൂലേന ശതകൃത്വഃ ശൃതം ഘൃതം പിബൻ കുഷ്ഠം ജയത്യാശു ഭജൻ ഖദിരജം ജലം * ആരഗ്വധം=കൊന്ന. ഇതിന്റെ വേർകൊണ്ട് നൂറാവർത്തിച്ചു കാച്ചിയതായ നെയ്യ് സേവിക്കയും, ഖദിര (കരിങ്ങാലിക്കാതൽ) ജലത്തെ ശീലിക്കുകയും ചെയ്യുന്നവൻ കുഷ്ഠത്തെ ജയിക്കും.

(കുഷ്ഠാന്തകഘൃതം)

തുലാം ഖദിരസാരസ്യ രോഗഘ്നസ്യ തുലാന്തഥാ വ്യോഷത്രിഫലാരാത്രിവചാബീജകസാരതഃ തുലാഞ്ച പക്വാ തൽകഷായേ വിപചേൽഘൃതാഢകം നിശാധാത്രീരസം ദത്വാ ദ്വിഗുണം വ്യോഷചിത്രകം പാഠാനീലീകടുകാതിലയഷ്ടീശ്ച നിക്ഷിപേൽ സമ്യൿ പ്രസാധിതം തത്തു ശുഭേ പാത്രേ നിധാപയേൽ സംസ്ഥാപയേൽ പൂർവ്വമെത്ര ധാന്യരാശൌ ത്രിപക്ഷകം സയന്ത്രണം പിബേൽ കാലേ കുഷ്ഠീ കുഷ്ഠാന്തകം ഘൃതം * ഖദിരസാരം=കരിങ്ങാലിക്കാതൽ. ഒരു തുലാം. രോഗഘ്നം=കൊന്നത്തൊലി. ഒരു തുലാം. വ്യോഷം=ചുക്ക് മുളക് തിപ്പലി. ത്രിഫലാ='ത്രിഫല' ഗണത്തിലെ ഒമ്പതു മരുന്നുകൾ. രാത്രി=മഞ്ഞൾ. വചാ=വയമ്പ്. ബീജകസാരം=വേങ്ങാക്കാതൽ. ഇവ സമം ഒരു തുലാം. എല്ലാംകൂടി കഷായംവെക്കുക. ഈ കഷായത്തിൽ ഘൃതാഢകം (നാലിടങ്ങഴി നെയ്യ്) കാച്ചുക. നിശാരസം=പച്ചമഞ്ഞളിൻനീര്. ധാത്രീരസം=പച്ചനെല്ലിക്കനീര്. ഇവ നെയ്യിൽ ഇരട്ടി ചേർക്കണം.

കല്പത്തിനു — വ്യോഷം=ചുക്ക് മുളക് തിപ്പലി. ചിത്രകം=കൊടുവേലിക്കിഴങ്ങ്. പാരന്തീമൂലം=തെച്ചിവേര്. കടുകാ=കടുകരോഹിണി. തിലം=എള്ള്. യഷ്ടി=എരട്ടിമധുരം. ഇവ അരച്ചു ചേർക്ക. ഈ നൈ വഴിപോലെ കാച്ചി അരിച്ചു നല്ലതായ ഒരു പാത്രത്തിലാക്കി നാല്പത്തഞ്ചുദിവസം (ത്രിപക്ഷം) നെല്ലിൽ കുഴിച്ചിടണം. പിന്നെ എടുത്ത് സേവിക്കുക. പത്ഥ്യം വേണം. കുഷ്ഠങ്ങളെയൊക്കെ ഇത് അന്തകനാകുന്നു. 'കുഷ്ഠാന്തകം' എന്നു ഇതിനു പേർ.

സ്നിഗ്ദ്ധസ്യ ശോധനം കുര്യാദ്വിസർപ്പേ യദുദാഹൃതം വരാനികുംഭകുംഭാദ്യൈ മാണിഭദ്രഗുളേന വാ * സ്നിഗ്ദ്ധസ്യ=സ്നിഗ്ദ്ധനായിരിക്കുന്നവനായ കുഷ്ഠരോഗിക്ക്. വിസർപ്പേ യദുദാഹൃതം (തൽ) ശോധനം കുര്യാൽ=വിസർപ്പത്തിൽ പറയപ്പെട്ടതായ ശോധനത്തെ ചെയ്യണം. വരാ=ത്രിഫല. നികുംഭം=നാഗദന്തിവേര്. കുംഭം=ത്രികോല്പക്കൊന്ന എന്നിവയും. മാണിഭദ്രഗുളവും ശോധനത്തിനുപയോഗിക്കാം.

ശാണേ ത്രായന്തിതിക്താ ത്രിഫലയൊടുമെതുളുലമൂലാദ്ദ്വിശാണം ശുണ്ഠീ തന്നാലുശാണം പുനരൊരു പലമേതത്തകൽത്തിട്ടുദ്വ്യഃ പക്വം മുമ്മട്ടു തോയേ നിശി സമുഷിതമെട്ടൊന്നുശിഷ്ടം കഷായം കുഷ്ഠം പാമത്തട്ടുരൂപം വിധമതി വിധിവൽ പീതമേതാണ്ടുമുമ്പോ * ത്രായന്തി=ബ്രഹ്മി. തിക്താ=കടുകരോഹിണി. ഇവ രണ്ടും ഈരണ്ടുശാണം (ഒന്നരക്കഴഞ്ച്) ത്രിഫല. കുലമൂലം=പടോലവേര്. ഇവ നാലും ഈരണ്ടുശാണം (ഒന്നരക്കഴഞ്ച്) ശുണ്ഠീ=ചുക്ക്. നാലുശാണം (മൂന്നുകഴഞ്ച്) ഇവ ചതച്ചു കഷായംവെച്ചു എട്ടിലൊന്നാക്കി ഒരു രാത്രിവെച്ച് പിറ്റേദിവസം സേവിക്കുക. പതിനെട്ടു കുഷ്ഠങ്ങളും ശമിക്കും.

വാകുചിപ്രസൃതം ഖാദേൽ തിലമിശ്രം ദിനേദിനേ ജീർണ്ണേ ഹിതാശി നചിരാൽ കുഷ്ഠേഭ്യഃ പരിമുച്യതേ * വാകുചി=കാർകോകിലരി ഒരു പ്രസൃതം (രണ്ടുപലം) എള്ളിൽ കലൎന്നു സേവിക്കുക. ദഹിച്ചാൽ പത്ഥ്യങ്ങളായ ആഹാരങ്ങളെ ശീലി

ക്കണം. നചിരാൽ കുഷ്ഠേഭ്യഃ പരിമുച്യതേ=വേഗത്തിൽ കുഷ്ഠങ്ങളിൽനിന്ന് ഒഴിയും.

ധാത്രീരസേ വാ പ്രപിബേദിന്ദ്രലോപാരജഃ പ്രഗേ ഹരം സമൂലം സഞ്ചൂർണ്ണ്യ ഭക്ഷയേന്മധുനാ പ്രഗേ കുഷ്ഠമഷ്ടാദശവിധം നാശയേന്നാത്രസംശയഃ * ഇന്ദ്രലോപാ=കാർപ്പോകിലരി. ഇതിന്റെ പൊടി ധാത്രീരസ(പച്ചനെല്ലിക്കനീർ)ത്തിൽ ചേർത്തു രാവിലെ സേവിക്കുക. ഹരം=പാച്ചോറ്റി. (നെല്ലി) ഇതു സമൂലം പൊടിച്ചു തേനിൽ കുഴച്ചു രാവിലെ സേവിക്കുക. അഷ്ടാദശകുഷ്ഠങ്ങളും ശമിക്കും.

(ഗന്ധകചൂർണ്ണം.)

കാകമാചീഭൃംഗരസേ സപ്തകൃത്വോ വിഭാവയേൽ ഗന്ധകം സൂതസഹിതം പുനസ്സംശോഷ്യ ചാതപേ സഞ്ചൂർണ്ണ്യ വാകുചീചൂർണ്ണയുതം തന്മാത്രയാ ലിഹേൽ നവനീതേന സഹിതം ലവണാമ്ലാദി വർജ്ജയേൽ കുഷ്ഠമഷ്ടാദശവിധം ശമിത്വ ജ്ജാപി ശമം നയേൽ * കാകമാചീ=കരിന്തകാളി. ഭൃംഗം=കഞ്ഞുണ്ണി. ഇവയുടെ നീരിൽ ഗന്ധകവും രസവും ഏഴേഴുപ്രാവശ്യം ഭാവനചെയ്യുക. പിന്നെ വെയിലത്തുവെച്ചുണക്കി പൊടിക്കുക. ഈ പൊടിയും കാർപ്പോകിലരിയുടെ പൊടിയുംകൂട്ടി വെണ്ണയിൽ ചാലിച്ചു മാത്രയനുസരിച്ചു സേവിക്കുക. ഉപ്പ്, പുളി മുതലായതു വർജ്ജിക്കണം. എല്ലാ കുഷ്ഠങ്ങളും പാണ്ഡും ശമിക്കും.

ആരഗ്വധസ്യ വന്ദാകം ചൂർണ്ണയിത്വാ പിബേൽ പ്രഗേ നിംബതൈലേന കുഷ്ഠാദി മാസാദ്യാസാദ്വിനാശയേൽ * ആരഗ്വധവന്ദാകം=പേരാലിൻമൂട്. ഇത് അരച്ചുണക്കി പൊടിച്ചു വേപ്പെണ്ണയിൽ ചേർത്തു രാവിലെ സേവിക്കുക. ഒരുമാസം ശീലിച്ചാൽ കുഷ്ഠങ്ങൾ ശമിക്കും.

ഖദിരാരിഷ്ടഗുഡൂചീപടോലദാർവ്വീഭൂതലകാപാഠഃ കുഷ്ഠാനാം വിനിഹന്താ ദൈത്യാനാം നൃസിംഹ ഇവ * ഖദിരം=കരിങ്ങാലിക്കാതൽ. അരിഷ്ടം=വേപ്പിൻതൊലി. ഗുഡൂചീ=ചിറ്റമൃത്. പടോലം. ദാർവ്വീ=മരമഞ്ഞൾത്തൊലി. ഭൂതലകാ=കൊ

ട്ടത്തുവ്വേര്. ഇവ കഷായം കുഷ്ഠങ്ങളെ ശമിപ്പിക്കും. നരസിംഹമൂർത്തി അസുരന്മാരെ എന്നപോലെ.

കാകോദുംബരികാവെല്ലചന്ദ്രരേഖാശ്രുതം ജലം ശീതം പ്രശമയേൽ കുഷ്ഠം ശ്വിത്രമൌദുംബരന്തഥാ * കാകോദുംബരികാ=പേയത്തി. വെല്ലം=വിഴാലരി. ചന്ദ്രരേഖാ=കാർപോകിലരി. ഇവ കഷായം കുഷ്ഠം, ശ്വിത്രം ഇവയേയും വിശേഷിച്ച് ഔദുംബരകുഷ്ഠത്തേയും ശമിപ്പിക്കും.

(ശശാങ്കലേഖാചൂർണ്ണം.)

ശശാങ്കലേഖാസവിഡംഗസാരാ സപിപ്പലീകാ സഹുതാശമൂലാ സായോമലാ സാമലകാ സതൈലാ കുഷ്ഠാനി കൃച്ഛ്രാണി നിഹന്തി ലീഢാ * ശശാങ്കലേഖാ=കാർപോകിലരി. വിഡംഗസാരം=വിഴാലരിക്കാമ്പ്. പിപ്പലി=തിപ്പലി. ഹുതാശമൂലം=കൊടുവേലിക്കിഴങ്ങ്. അയോമലം=ഇരുമ്പിൻകിട്ടം. ആമലകം=നെല്ലിക്ക. ഇവ പൊടിച്ച് എണ്ണയിൽ സേവിക്കുക. കൃച്ഛ്രസാദ്ധ്യങ്ങളായ കുഷ്ഠങ്ങൾപോലും ശമിക്കും.

(അയഃസ്കാന്താദിപൊടി.)

അയസ്കാന്തമയശ്ചൂർണ്ണമയോമലരജാംസി ച ഭല്ലാതക വിഡംഗാനി തൌരവാണി ഫലാനി ച ലാംഗലി ത്രിഫലാ സർവ്വം തുല്യം സംചൂർണ്ണയേൽ ഭിഷക് ഖദിരാസനദേവദ്രുകഷായേ താനി ഭാവയേൽ ഗവാം മൂത്രേണ ഭൃംഗാനാം സ്വരസേനാഥ ഭാവയേൽ പുനസ്സംചൂർണ്ണ്യ തൽ ഭൂയോ മാക്ഷികാജ്യപ്ലുതം ലിഹൻ ജീർണ്ണേ ക്ഷീരാശനോ ഭൂയാൽ കുഷ്ഠശ്വിത്രഹരം പരം * അയസ്കാന്തം. അയശ്ചൂർണ്ണം=ഉരുക്കുപൊടി. അയോമലരജസ്സ്=ഇരുമ്പിൻകിട്ടത്തിന്റെ പൊടി. ഭല്ലാതകം=ചേരിൻകുരു. വിഡംഗം=വിഴാലരി. തൌരവഫലം=നീരട്ടിക്കുരു. ലാംഗലീ=മേത്തോന്നിക്കിഴങ്ങ്. ത്രിഫല. ഇവ സമം പൊടിക്കുക. ആ പൊടി ഖദിരം=കരിങ്ങാലിക്കാതൽ. അസനം=വേങ്ങാക്കാതൽ. ദേവദ്രു=ദേവതാരം. ഇവയുടെ കഷായത്തിലും ഗോമൂത്രത്തിലും കയ്യുണ്ണിനീരിലും ഭാവനചെയ്യുക. പിന്നെ ഉണക്കിപ്പൊടിച്ചു തേനും നെയ്യുംചേർത്തു സേവിക്ക

ക. ഛേദിച്ചാൽ പാൽക്കൂട്ടി ഉണ്ണണം. കുഷ്ഠശ്വിത്രങ്ങളും ശമിക്കും.

## (തുവരകാസ്ഥ്യാദിഗുളിക.)

പ്രസ്ഥം തുവരകാസ്ഥീനി ദ്വിപലം ഹുതഭുഗ്ഗുജഃ ത്രിഫലാ മാക്ഷികോ ധാതുഃ പ്രത്യേകം ദ്വിപലം ഭവേൽ പലം ലാംഗലികാകന്ദം ശേഷാസ്സ്യുർദ്ധപലോന്മിതാഃ മനശ്ശിലാ ഗന്ധകഞ്ച കാരവീ സോമരാജികാ ഏതേഷാം ചൂർണ്ണമേകസ്മിൻ ശർവ്വരീചൂർണ്ണമേകതഃ ഭൃംഗരാജരസേ പിഷ്ട്വാ ഗുളികാം തേന കാരയേൽ തുവരസ്നേഹകേ പീത്വാ ശീഘ്രം കുഷ്ഠകുലം ജയേൽ * തുവരകാസ്ഥി=നീരട്ടിക്കുരുപ്പരിപ്പ്. ഒരിടങ്ങഴി. ഹുതഭുഗ്ഗുജസ്സ്=കൊടുവേലിക്കിഴങ്ങ് ആറ്റം മൊരിയും കളഞ്ഞു ശുദ്ധിചെയ്ത് അരച്ചുണക്കി പൊടിച്ചത്. രണ്ടുപലം. ത്രിഫല. മാക്ഷികധാതു=മാക്കീരക്കല്ല്. ഇവ ഓരോന്നും ഈരണ്ടുപലം. ലാംഗലികാകന്ദം=മേത്തോന്നിക്കിഴങ്ങ്. ഒരുപലം. മനശ്ശിലാ=മനയോല. ഗന്ധകം. കാരവീ=കരിഞ്ജീരകം. സോമരാജികാ=കാർകോകിലരി. ഇവ അരെരപ്പലം. എല്ലാംകൂട്ടി പൊടിക്കുക. ഈ പൊടിയോളം വരട്ടുമഞ്ഞളിന്റെ (നിശാ) പൊടിയും എടുക്കുക. കൂട്ടിക്കലർന്ന പൊടി കയ്യുണ്ണിനീരിൽ (ഭൃംഗരാജരസേ) അരച്ചു ഗുളികയാക്കുക. ഈ ഗുളിക നീരട്ടിയെണ്ണയിൽ ചാലിച്ചു സേവിച്ചാൽ കുഷ്ഠങ്ങളെല്ലാം ശമിക്കും.

## (ക്ഷീരിദ്രുവല്ക്കാദിതൈലം.)

ക്ഷീരിദ്രുവല്ക്കാർക്കനിശാദ്വയഗോപീ നിർഗ്ഗുണ്ഡികാ മൂലപടോലസേവ്യൈഃ പൂതീകശമ്പാക കരഞ്ജനീലീ ദ്വിപഞ്ചമൂലേന കപീതനേന ദിനേശവല്യാ ച ശൃതേ കഷായേ തൈലം തിലോത്ഥം തുവരാസ്ഥിജഞ്ച നൈംബഞ്ച ദാർവ്വീ മധുയഷ്ടി ചോരൈസ്സൃഗ്ജാതകത്രിത്രിഫലാവരാംഗൈഃ വചാലമുസ്താ ഗജഗന്ധകൈശ്ച കാസീസദോഷാഞ്ജനസേവ്യകൈശ്ച തൈലം പ്രസിദ്ധം പവനപ്രധാനാൻ കുഷ്ഠാനശേഷാൻ വിനിഹന്തി ശീഘ്രം * ക്ഷീരിദ്രുവല്ക്കം=നാല്പാമരത്തൊലി. അർക്കം=എരുക്കിൻവേരിന്മേൽത്തൊലി. നിശാദ്വയം=മഞ്ഞളും. ഗോപീ=

നന്നാറിക്കിഴങ്ങ്. നിർഗ്ഗുണ്ഡികാമൂലം=കരിനൊച്ചിവേര്. പടോലം. സേവ്യം=രാമച്ചം. പൂതികം=ആവൽത്തൊലി. ശമ്യാകം=കൊന്നത്തൊലി. കരഞ്ജം=ഉങ്ങിൻതൊലി. നീലീ=അമരി. ദ്വിപഞ്ചമൂലം=ദശമൂലം. കപീതനം=വാകത്തൊലി. ദിനേശവല്ലീ=വെമ്പാടപ്പട്ട. ഇവ കഷായത്തിൽ നല്ലെണ്ണ, നീരട്ടിയെണ്ണ, (തുവരാസ്ഥിജം), വേപ്പെണ്ണ (നൈംബം) എന്നിവ സമം കാച്ചുക. കല്ക്കത്തിന് — ദാർവ്വീ=മരമഞ്ഞൾത്തൊലി. മധുയഷ്ടി=എരട്ടിമധുരം. ചോരം=കച്ചൂരിക്കിഴങ്ങ്. ത്രിജാതം=ഏലം എലവംഗം പച്ചില. ത്രിത്രിഫല='ത്രിത്രിഫല' ഗണത്തിലെ ഒമ്പതു മരുന്നുകൾ. വരാംഗം=എലവംഗം. വചാ=വയമ്പ്. താലം=അരിതാലം. മുസ്താ=മുത്തങ്ങ. ഗജഗന്ധികം=ഈന്തിൻവേർ. കാസീസം=കാരീയം. ദോഷാ=വരട്ടുമഞ്ഞൾ. അഞ്ജനം=അഞ്ജനക്കല്ല്. സേവ്യം=രാമച്ചം. കുഷ്ഠം=കൊട്ടം. ഇവ അരച്ചുചേർക്ക. ഈ തൈലം വാതപ്രധാനങ്ങളായ എല്ലാ കുഷ്ഠങ്ങളെയും വേഗത്തിൽ ശമിപ്പിക്കും.

കഫോത്തരേഷു കുഷ്ഠേഷു കരഞ്ജാദിം പ്രയോജയേൽ തൈലം പിത്തോത്തരേ കുഷ്ഠേ പഞ്ചവല്ക്കാദികം ഭിഷക്* കഫപ്രധാനങ്ങളായ കുഷ്ഠങ്ങളിൽ 'കരഞ്ജാ'ദിതൈലവും, പിത്തപ്രധാനങ്ങളായ കുഷ്ഠങ്ങളിൽ 'പഞ്ചവല്ക്കാദി'തൈലത്തെയും പ്രയോഗിക്കണം.

## (ദിനേശവല്ല്യാദിതൈലം.)

ദിനേശവല്ലീ രജനീദിനേശ വ്യാഘാതകക്ഷീരിമഹീരുഹാണാം കഷായേന കല്ക്കേന പക്വേന തൈലം ത്വഗ്രോഗശാന്ത്യൈ വരവർണ്ണകാരി * ദിനേശവല്ലീ=വെമ്പാടപ്പട്ട. രജനീ=മഞ്ഞൾ. ദിനേശം=എരുക്കിൻവേർ. വ്യാഘാതകം=കൊന്നത്തൊലി. ക്ഷീരിമഹീരുഹം=നാല്പാമരത്തൊലി. ഇവ കഷായവും കല്ക്കവുമായി തൈലം കാച്ചുക. കുഷ്ഠാദികളായ ത്വഗ്രോഗങ്ങൾ ശമിക്കും. നിറം നന്നാകും.

ത്വചം ശമ്യാകമൂലസ്യ ഖദിരാസനയോശ്ച ബലാം പക്ത്വാ തോയേഷ്വഷ്ടഗുണിതേ യഷ്ടീമധുകകല്ക്കിതം തുവരസ്നേഹകം പി

തോ ഹന്തി കുഷ്ഠം സമൂലതഃ * ശമ്പാകമൂലത്വക്=കൊന്നവേരിന്മേൽ തൊലി. ഖദിരം=കരിങ്ങാലിക്കാതൽ. അസനകം=വേങ്ങാക്കാതൽ. ബലാ=കുറുന്തോട്ടിവേർ. ഇവ കഷായവും യഷ്ടിമധുകം (എരട്ടിമധുരം) കല്ക്കവുമായി നിരട്ടിയെണ്ണ കാച്ചുക. ഇതു സേവിച്ചാൽ കുഷ്ഠങ്ങൾ സമൂലം ശമിക്കും.

കുഷ്ഠശമ്പാകസിദ്ധാർത്ഥ നിശാ സുരസപല്ലവൈഃ പ്രപുന്നാടാർക്കക്ഷീരാഗ്നി ദന്തിജന്തുഘ്നസൈന്ധവൈഃ ഗൃഹധൂമവരാഭാർങ്ഗീ വാകുചീ തിലതോയദൈഃ ഗോമൂത്രപിഷ്ടൈർല്ലേപോയം സൃഷ്ടികണ്ഡൂതിനാശനഃ * കുഷ്ഠം=കൊട്ടം. ശമ്പാകം=കൊന്നത്തൊലി. സിദ്ധാർത്ഥം=കടുക്. നിശാ=മഞ്ഞൾ. സുരസപല്ലവം=തുളസിക്കുരുന്ന്. പ്രപുന്നാടം=തകര. അർക്കക്ഷീരം=എരുക്കിൻപാൽ. അഗ്നി=കൊടുവേലിക്കിഴങ്ങ്. ദന്തി=നാഗദന്തിവേർ. ജന്തുഘ്നം=വിഴാലരി. സൈന്ധവം=ഇന്തുപ്പ്. ഗൃഹധൂമം=അട്ടക്കരി. വരാ=ത്രിഫലാ. ഭാർങ്ഗീ=മരമഞ്ഞൾത്തൊലി. വാകുചീ=കാർകോകിലരി. തിലം=എള്ള്. തോയദം=മുത്തങ്ങ. ഇവ ഗോമൂത്രത്തിൽ അരച്ചു പുരട്ടുക. തരിപ്പും ചൊറിച്ചിലും മാറും.

ശാരിബോശീരജലദ നിശായുഗ്മവചാജലൈഃ ക്ഷീരിദ്രുവൽക്കശമ്പാക ജാതീജന്തുഘ്നപല്ലവൈഃ കുഷ്ഠചന്ദനയഷ്ട്യാഹ്വ ഖദിരാഗുരുചോരകൈഃ ധനകമ്പില്ലകടജ വരാഭിസ്തൈല മോന്മിതൈഃ ഭൃത്വാ സചരസസംപിഷ്ടൈർന്നവനീതസമായുതൈഃ പ്രലിപ്യോദ്വർത്തനം കണ്ഡൂ പാമാവൈവർണ്ണ്യനാശനം * ശാരിബാ=നന്നാറിക്കിഴങ്ങ്. ഉശീരം=രാമച്ചം. ജലദം=മുത്തങ്ങ. നിശായുഗ്മം=മഞ്ഞളും മരമഞ്ഞളും. വചാ=വയമ്പ്. ജലം=ഇരുവേലി. ക്ഷീരിദ്രുവൽക്കം=നാല്പാമരത്തൊലി. ശമ്പാകം=കൊന്നത്തൊലി. ജാതീ=പിച്ചകത്തില. ജന്തുഘ്നപല്ലവം=വിഴാൽത്തളിർ. കുഷ്ഠം=കൊട്ടം. ചന്ദനം. യഷ്ട്യാഹ്വം=എരട്ടിമധുരം. ഖദിരം=കരിങ്ങാലിക്കാതൽ. അഗുരു=അകിൽ. ചോരകം=കച്ചൂരി. ധനം=കൊത്തമ്പാല. കമ്പില്ലം=കമ്പിപ്പാല. കടജം=കുടകപ്പാലയരി. വരാ=ത്രിഫല. ഇവ സമം

കറുകനീരിലരച്ച് വെണ്ണചേൎത്തു പുരട്ടി തിരുമ്മുക. ചൊറിച്ചിൽ, ചിരങ്ങ്, വൈവൎണ്ണ്യം ഇവ ശമിക്കും.

ജംബീരനീരനിക്ഷിപ്തം തീക്ഷ്ണാംശുകിരണോദ്ധൃതം വരാദികം പ്രദിഹ്യാദ്യസ്തസ്യ സിദ്ധ്മാദയഃ കുതഃ * വരാദികം=ത്രിഫല മുതലായത്. ജംബീരനീരനിക്ഷിപ്തം=ചെറുനാരങ്ങനീരിലിട്ട്. തീക്ഷ്ണാംശുകിരണോദ്ധൃതം=വെയിലത്തുവെച്ച് പഴുപ്പിച്ച്. യഃ പ്രദിഹ്യാൽ=ആർ പുരട്ടുമോ, തസ്യ=അവന്. സിദ്ധ്മാദയഃ=സിദ്ധ്മം മുതലായ കുഷ്ഠങ്ങൾ. കുതഃ=എവിടെ? അവ ശമിക്കുമെന്നൎത്ഥം.

ദിനേശവല്ലീ ശമ്പാക പൂതീ പഞ്ചമഹീരുഹം ഗോപീഞ്ച പക്ത്വാ ഗോമൂത്രേ തൽകഷായേ പാദശേഷിതേ പൂതേ നളദയഷ്ടിപ്രാഹ്വാ വരാമുസ്തം സുകല്ക്കിതം ദാൎവ്വീ കുഷ്ഠഞ്ച രജനീ ദ്ദൂൎവ്വാതശ്ച തസംക്ഷിപേൽ പുനൎമ്മൃദഗ്നിനാ പക്ത്വാ സാന്ദ്രപാകേവതാരയേൽ ശീതേ ഹയ്യംഗവീനഞ്ച ക്ഷിപ്ത്വാ സംമൎദ്ദ്യ ലേപയേൽ ദദ്രുമണ്ഡലകണ്ഡൂതി പാമാദീനാശു നാശയേൽ * ദിനേശവല്ലീ=വേമ്പാടപ്പട്ട. ശമ്പാകം=കൊന്നത്തൊലി. പൂതീ=ആവൽത്തൊലി. പഞ്ചമഹീരുഹം=നാല്പാമരത്തിന്റേയും കല്ലാലിന്റേയും തൊലി. ഗോപീ=നന്നാറികിഴങ്ങ്. ഇവ ഗോമൂത്രത്തിൽ കഷായംവെച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ച്, നളദം=രാമച്ചം. യഷ്ടിപ്രാഹ്വം=എരട്ടിമധുരം. വരാ=ത്രിഫല. മുസ്താ=മുത്തങ്ങ. ദാൎവ്വീ=മരമഞ്ഞത്തൊലി. കുഷ്ഠം=കൊട്ടം. രജനീ=മഞ്ഞൾ. ഇവ അരച്ചുചേൎത്ത്, ദ്ദൂൎവ്വാരസം=കറുകച്ചാറുചേൎത്ത് വേവിച്ച് സാന്ദ്രപാകമായാൽ വാങ്ങി ആറിയാൽ വെണ്ണയുംചേൎത്ത് കടഞ്ഞ് യോജിപ്പിച്ച് പുരട്ടുക. ദദ്രു, മണ്ഡലകുഷ്ഠം, ചൊറി, ചിരങ്ങ് മുതലായവ ശമിക്കും.

ഗന്ധകസ്യ രജഃ സൂക്ഷ്മം നവനീതേന മൎദ്ദയേൽ ധുൎദ്ധൂരരസമിശ്രേണ തേനാംഗം സാധു ലേപയേൽ കണ്ഡൂൽബണാനി കുഷ്ഠാനി ശമയേൽ പഞ്ചഷൈൎദ്ദിനൈഃ * ഗന്ധകം പൊടിച്ചതും വെണ്ണനെയ്യും ചേൎത്തു യോജിപ്പിക്കുക. അതിൽ

ഉന്മത്തിന്നില ഇടിച്ചുപിഴിഞ്ഞ നീർ (ധുർദ്ധൂരരസം) ചേൎത്തു മേൽ പുരട്ടുക. അധികം ചൊറിച്ചിലുള്ളവയായ കച്ഛുക്കൾ അഞ്ചാറുദിവസങ്ങൾക്കകം ശമിക്കും.

ഗുൽഗുലുമരിചവിഡംഗൈഃ സൎഷപകാസീസസൎജ്ജരസ മുസ്തൈഃ ശ്രീവേഷ്ടതാലഗന്ധൈൎമ്മനശ്ശിലാകുഷ്ഠകമ്പില്ലൈഃ ഉഭയഹരിദ്രാസഹിതൈശ്ചാക്രികതൈലേന മിശ്രിതൈരേഭിഃ ദിനകരകരാഭിതപ്തൈർഘർഷണം കച്ഛ്വാ നാശനം * ഗുൽഗുലു, കുരുമുളക്, വിഴാലരി, കടുക്, കാരിസ്സം, ചെഞ്ചല്യം, മുത്തങ്ങ, തിരുവട്ടപ്പശ, അരിതാലം, ഗന്ധകം, മനയോല, കൊട്ടം, കമ്പിപ്പാല, മഞ്ഞൾ, മരമഞ്ഞൾ ഇവ അരച്ച് കണ്ണെണ്ണ(ചാക്രികതൈലം)യിൽ ചേൎത്തു വെയിലത്തുവെച്ച് പഴപ്പിച്ച് പുരട്ടുക. കച്ഛു ഉടനെ ശമിക്കും.

ആനയടി മഞ്ഞൾ ദ്രൂർവ്വാ മായൂരീ ഭൃംഗനീലികാഃ ത്രിപാദീ ചോരവെമ്പാട പുളിച്ചുവടി പപ്പടം കല്ലാൻ നാല്പാമരത്വക്കും പൂവ്വാങ്കുരുന്തൽ ച്ചി മുരിങ്ങയും പുല്ലാനീക്ഷ്വാകജം പത്രം ചൊയ്ക്കലച്ചീ ച തദ്രസേ കല്ക്കീകൃതൈലാദിഗണം നീരട്ടിജതിലോത്ഭവം തൈലം വിപകം വിസ്ഫോടപാമാദദ്രൂവാദിനാശനം * മായൂരീ=ചെറുകടലാടി. ഭൃംഗം=കയ്യുണ്ണി. നീലികാ=അമരി. ത്രിപാദി=നിലമ്പരണ്ട. ചോരം=കച്ചൂരിക്കിഴങ്ങ്. ഇക്ഷ്വാകപത്രം=ചുരവയില. ശേഷം മലനാമകൾ സ്പഷ്ടം. ആനയടി തുടങ്ങിയവയുടെ നീരിൽ ഏലാദിഗണം കല്ക്കമായി എണ്ണയും നീരട്ടിയെണ്ണയുംചേൎത്തു കാച്ചുക. വിസ്ഫോടാദികൾക്കുത്തമം.

## (നാല്പാമരാദി.)

നാല്പാമരം ത്രിഫല ചന്ദനസേവ്യകുഷ്ഠം ചെറുവള്ളി ചോരമകിലെന്നിവ കൽക്കമിട്ട് പൈമഞ്ഞൾപ്പുതരസേ പരിപകമെണ്ണ തേയ്ക്കിൽക്കെടും ചൊറി ചിരങ്ങു വിസൎപ്പകുഷ്ഠം* സേവ്യം=രാമച്ചം. കുഷ്ഠം=കൊട്ടം. ചോരം=കച്ചൂരിക്കിഴങ്ങ്. പൈമഞ്ഞൾ=പച്ചമഞ്ഞൾ. ശേഷം സ്പഷ്ടം.

## (ത്രിത്രിഫലാഗണം.)

ഏകാ വാകുചികീടഹൃത്തുവരകൈരാവേദ്യതാ വൈദ്യകൈരന്യാരുഷ്കരതേജിനീഹരിയവൈശ്ചോക്താ ഫലാനാം ത്രയൈഃ അക്ഷേണാമലകേന ലോഹികതയാ ചാന്യാപിസംകീർത്തിതാ ത്രിണ്യേതാനി ഫലത്രയാണി ശരണം കുഷ്ഠാതുരാണാം നൃണാം * വാകുചി=കാർപോകിലരി. കീടഹൃത്ത്=വിഴാലരി. തുവരകം=നീരട്ടിക്കുരു. (ഇത് ഒരു ത്രിഫല) അരുഷ്കരം=ചേരിൻകുരു. തേജിനി=ചെറുപ്പുന്നയരി. ഹരിയവം=കുടകപ്പാലയരി. (ഇത് വേറെ ഒരു ത്രിഫല) അക്ഷം=താന്നിക്ക. ആമലകം=നെല്ലിക്ക. ലോഹിക=കടുക്ക. (ഇതു പ്രസിദ്ധമായ ത്രിഫല)—ഈ ഒമ്പതു മരുന്നുകൾകൂടിയ ഗണത്തിനു 'ത്രിത്രിഫല' എന്നു പേർ. ഈ ത്രിത്രിഫലയാണ് കുഷ്ഠരോഗികൾക്കു ശരണമായിട്ടുള്ളത്. ഇതു കഷായം, ലേപനം, ചൂർണ്ണം, തൈലം, ഘൃതം ഇത്യാദി രൂപങ്ങളിൽ ഉണ്ടാക്കി ഉപയോഗിക്കാം.

ഇന്തുപ്പു വെണ്ണ കദളീഫലനാളികേര വീരാ പിണർവുളി കെടാത്ത വരട്ടമഞ്ഞൾ എള്ളിഃ സമൈതടനരച്ചു കഴമ്പു കൃതാ പൂശിൽ കെടും പാദസരീ ദിവസത്രയേണ* വീരാ=കമ്പിപ്പാല. ശേഷം മരുന്നുകൾ സ്പഷ്ടം ഈ കുഴമ്പു തേച്ചാൽ പാദസരി (വിപാദിക) ശമിക്കും.

ദന്തീഫലത്രയ പിണർവുളി സോമരാജി സിന്ധൂത്ഥ ചേക്കുരുവുതെച്ചി വരട്ടമഞ്ഞൾ ആദിത്യദഗ്ധപശുമൂത്രിതമായരച്ചു സിദ്ധം കുഴമ്പഖിലപാദസരീം നിഹന്ത്യാൽ * ദന്തി=നാഗദന്തിവേര്. സോമരാജി=കാർപോകിലരി. സിന്ധൂത്ഥം=ഇന്തുപ്പ്. ശേഷം സ്പഷ്ടം. മരുന്നുകൾ എരുക്കിൻപാലിലും ഗോമൂത്രത്തിലും അരച്ചു കുഴമ്പുണ്ടാക്കുക. വിപാദികയിൽ ഉത്തമം.

ജീവന്തി മഞ്ജിഷ്ഠാ ദാർവ്വീ കമ്പില്ല്യകം പയസ്തുത്ഥം ഏഷ ഘൃതതൈലപാകഃ സിദ്ധഃ സിദ്ധേ ച സർജ്ജരസഃ ദേയഃ സമധൂച്ഛിഷ്ടോ വിപാദികാ തേന നശ്യതി ഹന്താ ചർമ്മൈകകുഷ്ഠകിടിഭം കുഷ്ഠം ശാമ്യത്യലസകഞ്ച * ജീവന്തി=അടപതിയൻ.

മഞ്ജിഷ്ഠാ=മഞ്ചെട്ടിപ്പൊടി. ദാർവ്വീ=മരമഞ്ഞത്തൊലി. തുത്ഥം=തുത്ത്. ഈ മരുന്നുകൾകൊണ്ട് നെയ്യോ എണ്ണയോ കാച്ചുക. പയസ്സ്=പാൽകൂട്ടി കാച്ചണം. കാച്ചിയാൽ സർജ്ജരസം=ചെഞ്ചല്യം. മധൂച്ഛിഷ്ടം=മിഴു. ഇവ പാത്രപാകമായി ചേർക്കണം. ഇതു പുരട്ടിയാൽ വിപാദിക ശമിക്കും. ചർമ്മം, ഏകകുഷ്ഠം മുതലായവയും ശമിക്കും.

കാർപ്പാസീപത്രരജനീകരഞ്ജൈർമ്മൂത്രസാധിതൈഃ പാദൌ സംസേവയേദ്ധീമാൻ വിപാദ്യാർത്തോ യഥാസുഖം * കാർപ്പാസീപത്രം=പരുത്തിയില. രജനീ=മഞ്ഞൾ. കരഞ്ജം=ഉങ്ങിൻതൊലി. ഇവ ഗോമൂത്രത്തിൽ അരച്ചു പുഴുക്കി വെച്ചുകെട്ടി കാൽവിയർപ്പിക്കുന്നതും വിപാദികയിൽ നന്ന്.

വിപാദികാസു പരമം മഹാതിക്തം ഹിതം ഘൃതം ജലൌകസാഹരേദ്രക്തം സിരയാ വാ യഥാന്തികം * വിപാദികകളിൽ മഹാതിക്തകം നൈ ഹിതമാണ്. രോഗമുള്ള സ്ഥാനത്തിനടുത്ത് അട്ടയിട്ടോ ഞരമ്പറുത്തോ രക്തം കളയുകയും വേണം.

നാരങ്ങാനീരിൽ വേമ്പാടയരച്ചിട്ടുപാലേപയേൽ തൈലേ നിക്ഷിപ്യ തച്ചൂർണ്ണമഭ്യജ്യാഥോ സുചൂർണ്ണിതം പാമാകിടിഭകണ്ഡൂതിനാശനേ പരമൌഷധം * വേമ്പാടപ്പട്ട നാരങ്ങനീരിലരച്ചു പുരട്ടുകയോ, പൊടിച്ച് എണ്ണ ചേർത്തു കുഴമ്പാക്കി പുരട്ടുകയോ ആകാം. പാമാദികൾ ശമിക്കും.

പാമാസിദ്ധ്മാദിരോഗേഷു വിരേകഃ പരമൌഷധം * പാമാദികളിൽ വയറിളക്കുന്നതു പരമൌഷധമാണ്.

ന്യഗ്രോധപാദരജനീകുഷ്ഠതണ്ഡുലകോഷണം കാടി വിഷ്ലീയരച്ചിട്ടു തേച്ചു വിസ്ഫോടപാപ്മജിൽ * ന്യഗ്രോധപാദം=പേരാൽവേര്. രജനീ=മഞ്ഞൾ. കുഷ്ഠം=കൊട്ടം. തണ്ഡുലീയച്ചീര. ഊഷണം=മുളക്. ഇവ കാടിയിലരച്ചു പുരട്ടുക. വിസ്ഫോടം ശമിക്കും.

കദളീഫലമിന്തുപ്പും നവനീതവുമെന്നിവ മർദ്ദിച്ചു തേച്ചു പാമാജിൽ; ചിത്രയും നവനീതവും; വൈകങ്കതരസം തൈലം നവനീതം സമോന്വിതം ഗൃഹധൂമോഷ്ണവചാ ചൂ

ണ്ണസംയുക്തം വിമർദ്ദിതം ശമയേൽ പ്രലേപേന ചുണങ്ങു കിടിഭാദികം * കദളീഫലം=കദളിക്കായ. ഇത് ഇന്തുപ്പും വെണ്ണയും ചേർത്തു മർദ്ദിച്ചു പുരട്ടുക; ചിത്രാം=അവണക്കിൻകുരു. നവനീതം=വെണ്ണ. ഇവ ചേർത്തു ചാലിച്ച് പുരട്ടുക; വൈകണ്ടസരസം=ഉന്നച്ചാറ്. തൈലം=എണ്ണ. നവനീതം=വെണ്ണ. ഇവ സമം ചേർത്തതിൽ അട്ടക്കരി, കുരുമുളക്, വയമ്പ് ഇവ പൊടിച്ചു ചേർത്തു ചാലിച്ചു പുരട്ടുക; ചുണങ്ങ്; കിടിഭം മുതലായവ ശമിക്കും.

ഗന്ധകോഷണചൂർണ്ണേന സംയുക്തം തിലജം തഥാ* ഗന്ധകം, കുരുമുളക് ഇവയുടെ പൊടി എണ്ണയിൽ ചാലിച്ചും പുരട്ടുക. ഫലം പൂർവ്വവൽ.

ഉഷണത്രിഫലാതാർക്ഷ്യ നിശാഗന്ധാലകൈസ്സമൈഃ ചൂർണ്ണിതം തൈലമാദിത്യ പാകം പാമാപഹരം പരം * ഉഷണം=കുരുമുളക്. ത്രിഫല. താർക്ഷ്യം=മാക്കീരക്കല്ല്. നിശാ=മഞ്ഞൾ. ഗന്ധം=ഗന്ധകം. അലകം=അരിതാലം. ഇവ സമം പൊടിച്ച് എണ്ണയിൽ ചേർത്തു കുഴമ്പാക്കി വെയിലത്തുവെച്ചു പഴുപ്പിച്ച് (ആദിത്യപാകം) പുരട്ടുക. പാമ ശമിക്കും. അത്യുത്തമം.

ജംബീരനീരസംപിഷ്ടമലമേകം പ്രലേപയേൽ സിദ്ധ്മനിർമ്മൂലയേല്ലേപാദ്ദദ്രൂണി ച രസോനകം * അലം=അരിതാലം. ഇതു ചെറുനാരങ്ങനീരിലരച്ചു പുരട്ടുക. സിദ്ധ്മകുഷ്ഠം ശമിക്കും. രസോനകം=ഉള്ളി. ഇതും മേൽപ്രകാരം അരച്ചു പുരട്ടുക. ദദ്രു ശമിക്കും.

കള്ളിപ്പാലിലരച്ചിട്ടു ചിത്രകം സാധു ലേപയേൽ പത്ഥ്യാസീസങ്ങളോപലിംപേദരിമ്പാറവിനാശനം * ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഇതു കള്ളിപ്പാലിലരച്ചു പുരട്ടുക. പത്ഥ്യാ=കടുക്ക. സീസം=ഈയം. ഇവയും മേൽപ്രകാരം അരച്ചു പുരട്ടുക. അരിമ്പാറ ശമിക്കും.

നാളികേരജലേ പിഷ്ട്വാ ടങ്കണം സാധു ലേപയേൽ ദദ്രൂണി കാസജിന്മൂലം ജംബീരസ്യ രസേ തഥാ * ടങ്കണം=

പൊൻകാരം. ഇതു് എളനീരിൽ അരച്ചു പുരട്ടുക. കാസമ
ർദ്ദമൂലം=പൊന്നാവീരത്തിൻവേർ. ഇതു ചെറുനാരങ്ങനീരിലും
അരച്ചു പുരട്ടുക. ദദ്രു ശമിക്കും.

പ്രരോഹഭസ്മ കേതക്യാഃ സൈന്ധവഞ്ച നിശാരജഃ കദ
ള്യാശ്ച ഫലം പക്വം സർജ്ജശ്ചാപി സമോന്മിതം നവനീതേ
ന സംയോജ്യ വിപാദ്യാം സാധു ലേപയേൽ * കേതകീപ്രരോ
ഹഭസ്മം=കൈതവേടു് ചുട്ട ഭസ്മം. സൈന്ധവം=ഇന്തുപ്പു്. നി
ശാരജസ്സ്=മഞ്ഞപ്പൊടി. കദളീഫലം=കദളിവാഴപ്പഴം. സ
ർജ്ജം=ചെഞ്ചല്യം. ഇവ സമം അരച്ചു് വെണ്ണയിൽ ചാലിച്ചു്
പുരട്ടുക. ഇതു് വിപാദികയിൽ ഉത്തമമായ ലേപനമാകുന്നു.

തിക്തഘൃതൈർധൌതഘൃതൈരഭ്യംഗോ ദഹ്യമാനകുഷ്ഠേ
ഷു തൈലൈശ്ചന്ദനമധുകൈഃ പ്രപൌണ്ഡരീകോൽപലയു
തൈശ്ച * ദഹ്യമാനകുഷ്ഠേഷു=ചുട്ടുനീറലോടുകൂടിയ കുഷ്ഠങ്ങ
ളിൽ. തിക്തഘൃതൈഃ=തിക്തരസങ്ങളായ മരുന്നുകൾകൊണ്ടു
കാച്ചിയ നെയ്യുകളെക്കൊണ്ടും. ധൌതഘൃതൈഃ=ധൌതമായ
നെയ്യുകൊണ്ടും. അഭ്യംഗഃ=അഭ്യംഗം ഹിതമാകുന്നു. ചന്ദനം.
മധുകം=എരട്ടിമധുരം. പ്രപൌണ്ഡരീകം=പുണ്ഡരീകക്കരി
മ്പു്. ഉൽപലം=ചെങ്ങഴിനീർക്കിഴങ്ങു്. ഇവകൊണ്ടു കാച്ചിയ
തൈലങ്ങളെക്കൊണ്ടും അഭ്യംഗം ചെയ്യാം.

ക്ലേദേ പ്രപതതി ചാംഗേ ദാഹേ വിസ്ഫോടകേ സചർമ്മ
ദലേ ശീതാഃ പ്രദേഹസേകാ വമനവിരേകൌ ഘൃതം തിക്തം *
ക്ലേദേ=നനവുണ്ടെങ്കിലും. അംഗേ പ്രപതതി ച=ദേഹത്തിന്നു
പൂട്ടുണ്ടെങ്കിലും ദാഹേ=ചുട്ടുനീറലുണ്ടെങ്കിലും. വിസ്ഫോടകം,
ചർമ്മദലം ഇവയിലും. ശീതാഃ പ്രദേഹസേകാഃ=തണുപ്പുള്ളതാ
യ ലേപം, ധാര ഇവയും, വ്യധനവിരേകൌ=സിരാവേധവി
രേചനങ്ങളും. ഘൃതം തിക്തം=തിക്തകം നെയ്യും ഹിതമാണു്.

വാതോത്തരേഷു സർപ്പിർവ്വമനം ശ്ലേഷ്മോത്തരേഷു കുഷ്ഠേ
ഷു പിത്തോത്തരേഷു മോക്ഷോ രക്തസ്യ വിരേചനഞ്ചാഗ്രേ *
വാതോത്തരേഷു കുഷ്ഠേഷു=വാതപ്രധാനങ്ങളായ കുഷ്ഠങ്ങളിൽ.
സർപ്പിഃ=നെയ്യും, ശ്ലേഷ്മോത്തരേഷു=കഫാധികങ്ങളിൽ. വമ

നം=ഛൎദ്ദനവും, പിത്തോത്തരേഷു=പിത്തപ്രധാനങ്ങളിൽ, രക്തസ്യമോക്ഷഃ=രക്തം കളയലും ഹിതമാകുന്നു. അഗ്രേവിരേചനം ച=ആദ്യം വയറിളക്കലും വേണ്ടതാകുന്നു.

## (ഏലാദി.)

ഏലാദ്വയമുസ്താകുഷ്ഠഫലിനീ മാംസീ ജലധ്യാമക സ്പൃക്കാ ചോരക ചോചപത്രതഗര സ്ഥൗണേയ ജാതീരസാഃ ശുക്തിർവ്യാഘ്രനഖൌ സുരാഹ്വമഗരുഃ ശ്രീവാസകഃ കുങ്കുമം ചണ്ഡാഗുൽഗുലു ദേവധൂപഖപുരാഃ പുന്നാഗനാഗാഹ്വയൌ ഏലാദികോ വാതകഫൌ വിഷഞ്ച വിനിയച്ഛതി വൎണ്ണപ്രസാദനഃ കണ്ഡൂപിടകാകോഠനാശനഃ * ഏലാദ്വയം=ചിറ്റേലവും പേരേലവും. മുസ്തം=മുത്തങ്ങ. കുഷ്ഠം=കൊട്ടം. ഫലിനീ=ഞാഴൽപൂവ്. മാംസീ=മാഞ്ചി. ജലം=ഇരുവേലി. ധ്യാമകം=നാന്മുകപ്പുല്ല്. സ്പൃക്കാ=ചോനകപ്പുല്ല്. ചോരകം=കച്ചൂരിക്കിഴങ്ങ്. ചോചം=ഏലത്തരി. പത്രം=സമുദ്രപ്പച്ച. തകരം. സ്ഥൗണേയം=ഇണ്ണിയാങ്കം. ജാതീ=ജാതിക്ക. രസം=നറുമ്പശ. ശുക്തി=മുത്തുച്ചിപ്പി. വ്യാഘ്രനഖം=പുലിച്ചുവട്. സുരാഹ്വം=ദേവതാരം. അഗരു=അകിൽ. ശ്രീവാസകം=തിരുവട്ടപ്പശ. കുങ്കുമം. ചണ്ഡാ=നറുംചണ്ണക്കിഴങ്ങ്. ഗുൽഗുലു. ദേവധൂപം=ചെഞ്ചല്യം. ഖപുരം=കണ്ടിവെണ്ണ. പുന്നാഗം=പുന്നപ്പൂവ്. നാഗാഹ്വയം=നാഗപ്പൂവ്. വാതം, കഫം, വിഷം എന്നിവ ശമിക്കും. നിറം തെളിയും. ചൊറി ചിരങ്ങുകൾ മാറും.

## (ത്രിഖണ്ഡചൂൎണ്ണം.)

ഗോമൂത്രേ ച ശിശാരസേ മധുകരത്തോയേ പടോലോദകേ കമ്പില്യാംബുനി നിംബജേ ച പയവത്തോലിൽ ഭവിക്കും ജലേ കെട്ടിട്ടു ത്രിഖണ്ഡബീജകഡുബം സപ്തദ്രവേ ഭാവിതം തക്രത്തിൽ പൊടിചെയ്തു തൈലജലജക്ഷൌദ്രൈൎല്ലിഹേൽ കുഷ്ഠവാൻ * ത്രിഖണ്ഡബീജം=കാർപോകിലരി. ഇത് ഒരുനാഴി. ഗോമൂത്രാദിസപ്തദ്രവങ്ങളിൽ കെട്ടിയിട്ടു ഭാവനചെയ്ത് ഉണക്കിപ്പൊടിച്ച് എണ്ണ മുതലായവയിൽ സേവിക്കുക. മധുരകരത്തോയം=കരുതുണ്ണിനീര്. കുഷ്ഠങ്ങളിൽ ഉത്തമം.

ഇത്തക്കണ്ണി സമൂലമായി മുളകും നീരൂരിതൻ പത്രവും പത്രം വയ്മ്പു തഴപ്പുമത്ര പൊടിയായയോപ്പിച്ചുകൊണ്ടങ്ങിനെ നിത്യം തേനിൽ നനച്ചു നാല്പതു ദിനം നക്കീട്ടവോർമേനിമേൽ പാറീടും പതിനെട്ടു കുഷ്ഠമൊഴിയും മറ്റുള്ള രോഗങ്ങളും * ഇത്തക്കണ്ണിമുതലായ് നാലുകൂട്ടംകൊണ്ടു പൊടിയുണ്ടാക്കുക.

കുഷ്ഠവ്രണേഷു യുഞ്ജീത സുരസാരഗ്വധാദിനാ ക്ഷാളനാലേപതൈലാദീൻ വ്രണ്യം സർവ്വഞ്ച ഭേഷജം * കുഷ്ഠവ്രണങ്ങളിൽ സുരസാദി, ആരഗ്വധാദി എന്നിവകൊണ്ടു കഴുകുവാനും പുരട്ടുവാനുമുള്ള മരുന്നുകളും തൈലം മുതലായവയുമുണ്ടാക്കണം. വ്രണഹരങ്ങളായ എല്ലാ ഔഷധങ്ങളും ഉപയോഗിക്കുകയുമാം.

ശാലയോ യവഗോധൂമാഃ കോരദൂഷാഃ പ്രിയംഗവഃ മുൽഗാ മസൂരസ്തുവരീ തിക്തശാകാനി ജാംഗലം വരാപടോലഖദിരനിംബാരുഷ്കരയോജിതം അന്നപാനം ഹിതം കുഷ്ഠേ ന ത്വമ്ലലവണോഷണം ദധിദുഗ്ദ്ധഗുളാനൂപതിലമാഷാംസ്ത്യജേത്തരാം * ശാലി=ചെന്നെല്ല്. യവം. ഗോധൂമം=ഗോതമ്പം. കോരദൂഷം=വരക്. പ്രിയംഗു=തൊഴലരി. മുൽഗം=ചെറുപയറ്. മസൂരം=ചണംപയറ്. തുവരി=തുവര. തിക്തശാകങ്ങൾ=കയ്പുരസമായ ഇലക്കറികൾ. ജാംഗലം=ജാംഗലമാംസം. എന്നിവയും, വരാ=ത്രിഫല. പടോലം. ഖദിരം=കരിങ്ങാലി. നിംബം=വേപ്പ്. അരുഷ്കരം=ചേരിൻകുരു. എന്നിവ ചേർത്ത അന്നപാനങ്ങളും കുഷ്ഠത്തിങ്കൽ ഹിതമാകുന്നു. പുളി, ഉപ്പ്, എരിവ് എന്നിവയാകട്ടെ പാടില്ല. ദധി=തയിർ. ദുഗ്ദ്ധം=പാൽ ഗുളം=ശർക്കര. ആനൂപം=ആനൂപദേശജമാംസം തിലം=എള്ള്. മാഷം=ഉഴുന്ന്. ഇവ ഏറ്റവും വർജ്ജിക്കണം.

ത്രിഫലാ ത്രികടു ത്രികഷായാ ത്രീണി ച തൈലാന്യഗ്നികയുക്താ യോഗവരോയം, കുഷ്ഠവികാരാനസ്ഥിഗതാനപി ശീഘ്രമപോഹേൽ * ത്രിഫല. ത്രികടു. ത്രികഷായാ=കരിങ്ങാലിക്കാതൽ; വേങ്ങാക്കാതൽ, കൊന്നയുടെ

ലി ത്രിതൈലങ്ങൾ=എള്ളെണ്ണ, വേപ്പെണ്ണ, ചേർക്കുരു എണ്ണ. അഗ്നികം=കൊടുവേലി. ഈ യോഗം അസ്ഥിയിങ്കൽ വ്യാപിച്ചുവയായ കുഷ്ഠരോഗങ്ങളെപ്പോലും ശമിപ്പിക്കും.

വ്രതദമയമസേവാത്യാഗശീലാഭിയോഗോ ദ്വിജഗുരുസുരപൂജാ സർവ്വസത്വേഷു മൈത്രീ ജിനജിനസുതതാരാഭാസ്കരാരാധനാനി പ്രകടിതമലപാപം കുഷ്ഠമുന്മൂലയന്തി * വ്രതാദികർമ്മാനുഷ്ഠാനവും ദ്വിജാദിപൂജയും, സർവ്വജന്തുക്കളിലും സ്നേഹവും, ജിനാദിപൂജനവും, ദോഷപാപങ്ങളോടുകൂടിയതായ കുഷ്ഠത്തെ നിശ്ശേഷം നശിപ്പിക്കും. 'ശിവശിവസുതതാരാ. എന്നും പാഠമുണ്ട്.

ഇതി കുഷ്ഠചികിത്സാ.

## ശ്വിത്രചികിത്സാ.

കുഷ്ഠൈകസംഭവം ശ്വിത്രം കിലാസം ദാരുണഞ്ച തൽ നിർദ്ദിഷ്ടമപരിസ്രാവി ത്രിധാതൂത്ഭവസംശ്രയം * ശ്വിത്രം എന്ന രോഗം കുഷ്ഠത്തിനുള്ള കാരണങ്ങളെക്കൊണ്ടുതന്നെ ഉണ്ടാകുന്നതാണ്. ഇതു കിലാസമെന്നുകൂടി പറയപ്പെടുന്നു. വളരെ ഭയങ്കരമായ ഈ രോഗം ത്രിധാതുക്കളെക്കൊണ്ട് (=വാതപിത്തകഫങ്ങളെക്കൊണ്ട്) ഉണ്ടാകുന്നതും, ത്രിധാതുക്കളെ (രക്തമാംസമേദസ്സുകളെ) ആശ്രയിച്ചിരിക്കുന്നതുമാകുന്നു. വാതശ്വിത്രം രക്താശ്രയവും, പിത്തശ്വിത്രം മാംസാശ്രയവും, കഫശ്വിത്രം മേദാശ്രിതവുമാണെന്നർത്ഥം. ഇതു പൊട്ടി ഒലിക്കുകയില്ല (അപരിസ്രാവി) ശ്വിത്രം=പാണ്ട്.

കുഷ്ഠതുല്യപ്രതീകാരം ശ്വിത്രമാഹുർവ്വിപശ്ചിതഃ പൂർവ്വം സംശോധനം ശ്വിത്രേ വിശേഷാൽ സംപ്രയോജയേൽ * ശ്വിത്രത്തിന്റെ ചികിത്സ കുഷ്ഠചികിത്സപോലെതന്നെയാണെന്നു പറയുന്നു. ഈ രോഗത്തിൽ വിശേഷിച്ചും ആദിയിങ്കൽ ശോധനത്തെ ചെയ്യണം.

ഗന്ധകഗൃഹധൂമനിശാവൽഗുജകോശാതകീബീജാൽ ചൂർണ്ണം നവനീതയുതം പ്രലേപയേന്മർദ്ദിതം ശ്വിത്രേ * ഗന്ധകം-ഗൃഹധൂമം=അട്ടക്കരി. നിശാ=മഞ്ഞൾ. അവൽഗുജം=കാർപ്പോകിലരി. കോശാതകീബീജം=പുട്ടൽപീരക്കുരു. ഇവയുടെ പൊടി വെണ്ണയിൽ ചാലിച്ചു പുരട്ടുക. ശ്വിത്രത്തിൽ നന്ന്.

ശമ്യാകാർക്കസ്നുഹീപൂതീപല്ലവൈർവാ പ്രലേപയേൽ * ശമ്യാകം=കൊന്ന. അർക്കം=എരുക്ക്. സ്നുഹീ=കള്ളി. പൂതീ=ആവൽ. ഇവയുടെ തളിര് അരച്ചു പുരട്ടുന്നതും നന്ന്.

## (കുഷ്ഠാന്തകം)

ദ്വാത്രിംശദ്വാകുചീബീജം ജലദ്രോണേ വിപാചയേൽ ചതുർഭാഗാവശേഷന്തു കഷായമവതാരയേൽ പൂതേ തസ്മിൻ കഷായേ തു ത്രികാന്തഞ്ച രസന്തഥാ പൃഥക്പൃഥക്പഞ്ചനിഷ്കം ചതുർവിംശതിനിഷ്കകം ഗന്ധകം ചൈവ സംയോജ്യ നാഗവല്ലീരസേന തു യാമമാത്രം സുപിഷ്ട്വാ തു സൂക്ഷ്മം ദൃഷദി ലോഡയേൽ തൈലപ്രസ്ഥം പചേൽ സമ്യക് ശനൈർവ്യാഘട്ടയൻ യാവച്ഛിക്കണതാം യാതി തത്തൈലമവതാരയേൽ ധാന്യമദ്ധ്യേ തു നിഖനേൽ പക്ഷദ്വയമുപോഷിതാ ശുഭേ മുഹൂർത്തേ നക്ഷത്രേ സകൽകം തൈലമുത്തമം ലേപയേൽ പ്രാതരുത്ഥായ മാനവോമരതാംവ്രജേൽ ക്ഷീരാന്നാശീ പരിഹരൻ വ്യായാമാദീൻ ജിതേന്ദ്രിയഃ പ്രലേപാത്സർവ്വകുഷ്ഠാനി നാശയേത്സഹജാന്യപി തദ്വർണ്ണരോമജം ശ്വിത്രം ശിശുജഞ്ച വിനാശയേൽ കുഷ്ഠാന്തകമിദം നാമ്നാ തൈലമാത്രേയനിർമ്മിതം * വാകുചീബീജം=കാർപ്പോകിലരി. പലം=മുപ്പത്തിരണ്ട്. പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിക്കുക. കല്ക്കത്തിന്ന — ത്രികാന്തം=സൂര്യകാന്തവും അയസ്കാന്തവും ചന്ദ്രകാന്തവും. രസം. ഇവ അഞ്ചഞ്ചു നിഷ്കവും, ഗന്ധകം ഇരുപത്തിനാലുനിഷ്കവും ചേർന്ന് വെററിലനീരിൽ ഒരു യാമനേരം അരച്ച് ആയതു കഷായത്തിൽ കലക്കുക. പിന്നെ ഒരിടങ്ങഴി എണ്ണചേർത്തു കാച്ചുക. എപ്പോഴും എള

ക്കിക്കൊണ്ടിരിക്കണം. ചിക്കണപാകമായാൽ വാങ്ങി ഒരുമാസം ധാന്യസ്ഥം ചെയ്യണം. ഇത് നല്ല മുഹൂത്തത്തിൽ സേവിച്ചുതുടങ്ങുക. രാവിലെ തൈലവും അതിനൊത്ത കല്ക്കവും എടുത്തു സേവിക്കുക. ലേപംചെയ്യുകയുമാകാം. പാൽകൂട്ടി ഉണ്ണണം. വ്യായാമവും മൈഥുനവും വജ്ജിക്കണം. സവ്വകുഷ്ഠങ്ങളും ശമിക്കും. രോമം വെളുത്തതും തീപ്പൊള്ളിയുണ്ടായതുമായ ശ്വിത്രവും ശമിക്കും. ഇത് ആത്രേയനിമ്മിതമാകുന്നു.

കാകോദുംബരികാകുഷ്ഠസോമരാജ്യുൽപലാഗ്നിഭിഃ സസൈന്ധവൈർമ്മൂത്രപിഷ്ടൈഃ പ്രലേപഃ ശ്വിത്രനാശനഃ * കാകോദുംബരികാ=കാക്കത്തൊണ്ടിവേര്. കുഷ്ഠം=കൊട്ടം. സോമരാജി=കാർകോകിലരി. ഉൽപലം=ചെങ്ങഴിനീർക്കിഴങ്ങ്. അഗ്നി=കൊടുവേലിക്കിഴങ്ങ്. സൈന്ധവം=ഇന്തുപ്പ്. ഇവ ഗോമൂത്രത്തിലരച്ചു പുരട്ടുക. ശ്വിത്രം ശമിക്കും.

പനാക്കിഴങ്ങു പുളിമാവു പിഴിഞ്ഞനീരാൽ വററിച്ചുകൊണ്ടു മുളകും പുന്നെല്ലുമൊപ്പം തൈലത്തിൽ വീത്തിമതിയൊട്ടവരത്തരച്ചു തേച്ചാൽ വിപാദിക വിനശ്യതി പാദകുഷ്ഠം * ദുഷ്ടം.

ഛാഗപയോലവണമധൂച്ഛിഷ്ടഘൃതം ചൂതനിഷ്ക്വാസം മാഹിഷനവനീതയുതം വിപാദികാം ഹന്ത്യലാബുസ്ഥം * ഛാഗപയസ്സ്=ആട്ടിൻപാൽ. ലവണം=ഇന്തുപ്പ്. മധൂച്ഛിഷ്ടം=മിഴ്. ചൂതനിഷ്ക്വാസം. മാവിൻപശ. ഇവ എരുമവെണ്ണയിൽ ചേത്തു ചുരത്തൊണ്ടിലാക്കിവെച്ചു പുരട്ടുക. വിപാദിക ശമിക്കും.

പലം പലം സമം ദേയം സജ്ജനിഷ്ക്വാസസപ്പിഷോഃ തയോസ്തുല്യം ഗുളം ദത്വാ സമ്യഗ്ദ്രവതി പേഷയേൽ അക്ഷൌശധം പലാശപുത്രക്ഷിപ്താ ലേപം പ്രയോജയേൽ തേനൈവ ലേപിതഃ പാദോ ഭവത്യശ്മദളപ്രഭഃ * സജ്ജനിഷ്ക്വാസം=ചെഞ്ചല്യം. സപ്പിസ്സ്=നെയ്യ്. ഇവ സമം. ഗുളം=ശക്കര. മറെറ ഇരണ്ടും കൂടിയേടത്തോളം. എല്ലാംകൂടി കല്ലിൽ അരക്കുക.

അർക്കദുഗ്ദ്ധം=എരുക്കിൻപാൽ. ഇത് അരപ്പലം ചേർത്ത് എല്ലാംകൂടി യോജിപ്പിച്ചു പുരട്ടുക. കാൽ താമരപ്പൂപ്പോലെ നിറമുള്ളതായിത്തീരും.

ശുക്തിഭസ്മ ച സിന്ധൂത്ഥം സർപ്പിഃ സജ്ജരസം പയഃ പാദയോഃ സ്ഫോടനേ ലേപസ്തിക്താലാബുവ്യവസ്ഥിതഃ * ശുക്തിഭസ്മം=മുത്തുച്ചിപ്പിചുട്ട ഭസ്മം. സിന്ധൂത്ഥം=ഇന്തുപ്പ്. സർപ്പിസ്സ്=നെയ്യ്. സജ്ജരസം=ചെഞ്ചല്യം. പയസ്സ്=പാൽ. ഇവ എല്ലാംചേർത്തു ചുരത്തൊണ്ടിലാക്കി വെക്കുക. അതിൽനിന്ന് ആവശ്യംപോലെ എടുത്തു പുരട്ടുക. കാൽ വിള്ളുന്നതു മാറും.

ഇതി ശപിക്രചികിത്സാ.

---

## ക്രിമിചികിത്സാ

ക്രിമയസ്തു ദ്വിധാ പ്രോക്താ ബാഹ്യാഭ്യന്തരഭേദതഃ ബഹിർമ്മലകഫാസൃഗ്വിട്ജന്മഭേദാച്ചതുർവ്വിധാഃ നാമതോ വിംശതിവിധാ യൂകാലിക്ഷാദയോ ബാഹ്യജാഃ * ക്രിമികൾ ബാഹ്യമെന്നും ആഭ്യന്തരമെന്നും രണ്ടു വിധത്തിലാണ്. ഇവ ബഹിർമ്മലം, കഫം, രക്തം, മലം എന്നിവയിൽനിന്നുണ്ടാകുന്നതാകയാൽ നാലുവിധം. നാമതോ വിംശതിവിധാഃ=പേർകൊണ്ട് ഇരുപതുവിധത്തിലാണ്. യൂകങ്ങൾ=പേനുകൾ. ലിക്ഷങ്ങൾ=ഈരുകൾ. ഇവയാണ് ബാഹ്യക്രിമികൾ. (ബാഹ്യക്രിമികൾ. അപ്പുറമെ 18 തരം ക്രിമികളുള്ളതിൽ കഫംകൊണ്ട് 7-ം, രക്തംകൊണ്ട് 6-ം, മലംകൊണ്ട് 5-ം ആണ്. കഫജങ്ങൾക്ക് അന്ത്രാദം, ഉദരാവിഷ്ടം, ഹൃദയാദം, മഹാഗുദം, ചുരു, ദർഭകുസുമം, സുഗന്ധം എന്നിങ്ങിനെയും; രക്തജങ്ങൾക്ക് കേശാദം, ലോമവിദ്ധ്വംസം, ലോമദ്വീപം, ഉദുംബരം, സൌരസം, മാതാവ് എന്നിങ്ങിനെയും; മലജങ്ങൾക്ക് കകേരുകം, മകേരുകം, സൌസുരാദം, സലൂനം, ലേലിഹം എന്നിങ്ങിനെയും പേരാകുന്നു.)

ഊൎദ്ധ്വാധശ്ശോധിതേ കോഷ്ഠേ പഞ്ചകോലഘൃതം ക്രമം ഉദ്രിക്തതിക്തകടുകമല്പസ്നേഹഞ്ച ഭോജനം * കൃമികൾക്ക് ആദ്യം വമനവിരേചനങ്ങളെക്കൊണ്ടു ശുദ്ധിവരുത്തണം. പിന്നെ പഞ്ചകോലം ചേർന്നതായ ചികിത്സ ചെയ്യണം. ഉദ്രിക്തതിക്തകടുകം=കയ്പും എരിവും അധികമായുള്ളത്. അല്പസ്നേഹം=നെയ്യ് കുറഞ്ഞത്. ഇങ്ങിനെയുള്ള ഭോജനത്തെയും ചെയ്യണം.

വിഡംഗകൃഷ്ണാമരിചപിപ്പലീമൂലശിഗ്രുഭിഃ പിബേത്സർജ്ജികാക്ഷാരൈര്യവാഗൂം തക്രസാധിതാം * വിഡംഗം=വിഴാലരി. കൃഷ്ണാ=തിപ്പലി. മരിചം=മുളക്. പിപ്പലീമൂലം=കാട്ടുതിപ്പലിവേർ. ശിഗ്രു=മുരിങ്ങ. സർജ്ജികാക്ഷാരം=തുവച്ചിലക്കാരം. ഇവകൊണ്ട് മോർക്കഞ്ഞിയുണ്ടാക്കി സേവിക്കുക.

വിഴാൽവേർ കണമൂലശിഗ്രുതുളസീബ്രഹ്മദ്രുമാക്കോസ്സമാസ്തത്തുല്യം ചെറുകൈതവേരപി യുതൈസ്സിദ്ധേ ജലേ സാധിതാ തെങ്ങാപ്പാലപികാടിയും സമഥിതം സിദ്ധാതൈർഹിംഗ്വാദിഭിസ്സിദ്ധാ കഞ്ഞിരിയം ജയേൽ കൃമിഗണാംസ്തച്ഛൂലരോഗാനപി* ബ്രഹ്മദ്രുമം=പ്ലാശിൻതാലി. ഹിംഗ്വാദി=കായം, കൊടുവേലി, അയമോദകം, ഏലത്തരി, കാട്ടുമുളകിൻവേര്, കാട്ടുതിപ്പലിവേര്, മുളക്. ശേഷം സ്പഷ്ടം.

സുരസാദിഗണം കല്ക്കകഷായസ്നേഹേഷു യോജയേൽ വിഡംഗചൂർണ്ണമിശ്രൈശ്ച പിഷ്ടഭക്ഷ്യാൻ പ്രകല്പയേൽ * സുരസാദിഗണത്തെ കല്ക്കാദികളിൽ പ്രയോഗിക്കയും, വിഴാലരിപ്പൊടിയോടുകലർന്ന അരിമാവുകൊണ്ട് ഭക്ഷ്യങ്ങൾ ഉണ്ടാക്കുകയും വേണം.

വനസൂരണ കപ്പാദ്യമത്തങ്ങാകൊണ്ടു ഖളം പിബേൽ വചാകല്ക്കഞ്ച ഗോമൂത്രേ കൃമീനാശു പ്രണാശയേൽ * വനസൂരണം=കാട്ടുചേന. ഇതും കപ്പമത്തങ്ങാകൂടി മുക്കിടിയുണ്ടാക്കുക. വചാ=വയമ്പ്. ഇതിന്റെ കല്ക്കം ഗോമൂത്രത്തിൽ സേവിക്കുക. കൃമി ശമിക്കും.

പലാശബീജമാസ്ഫോതമൂലം വാ തുളസീശിഫാം കൃമികോഷ്ഠീ പിബേൽ പ്രാതർദ്ധാന്യാമ്ലേനാജമോദാന്തഥാ * പലാശബീജം=പ്ലാശിൻകുരു. ആസ്ഫോതമൂലം=വെളുത്ത എരുക്കിൻവേർ. തുളസീശിഫാ=തുളസിവേര്. ഇവ കാടിയിൽ സേവിക്കുക. അപ്രകാരംതന്നെ കീഴാർനെല്ലിയും സേവിക്കാം. കൃമികോഷ്ഠികൾക്കു സുഖം കിട്ടും.

പിലാശിൻതോൽ മുരുക്കിൻതോൽ കാട്ടുതിപ്പലിവേരപി ചെറുകൈതയുടെ വേരുമിവ തച്ചിട്ടു സാധിതേ തോയേ വിളംഗമരിചമരച്ചിട്ടഥ മത്തരും കുടിക്ക.വെന്തമോർക്കഞ്ഞി ജാതകൃമിശാന്തയേ * സ്പഷ്ടം.

കാരവല്ലീദലോത്ഭൂതം രസം തൈലയുതം തഥാ * കാരവല്ലീദലരസം=കയ്പയില പിഴിഞ്ഞനീര്. ഇത് എണ്ണചേർത്തു സേവിക്കുക.

കൃമിശത്രുവിളംഗാനാം നാളികേരജലേ രജഃ പിബേദുഷ്ണ ചധാന്യാമ്ലേ ഗൃഹധൂമം സുചൂർണ്ണിതം; വിളംഗം സർവ്വഭോജ്യേഷു ഖളേ ചാപി പ്രയോജയേൽ * കൃമിശത്രു. വിഴാലരി. ഇവ പൊടിച്ച് എളനീരിൽ സേവിക്കുക; ഗൃഹധൂമം=അട്ടക്കരി. ഇത് ചൂടുള്ള കാടിയിൽ സേവിക്കുക; വിളംഗം=വിഴാലരി. ഇത് ഭോജ്യങ്ങളിലും മുക്കുടിയിലും ചേർത്തുപയോഗിക്കാം.

.അരച്ചുള്ളിം പലാശസ്യ ബീജം വിഴാലരി തഥാ എളനീരിൽ കുടിച്ചാകിൽ വയററിൽപുഴു പോയിടും * സ്പഷ്ടം.

നിർഗ്ഗുണ്ഡ്യഗ്നിവിളംഗദാരുരജനീമുസ്താഖുകർണ്ണീവൃഷൈർഭാർഗ്ഗീവ്യോഷപലാശശിഗ്രുചവികാപഥ്യാരസോനാന്വിതൈഃ ക്വാഥഃ ശിഗ്രുവിളംഗഹിംഗുപടുമാൻ കീടാംശ്ച വിധ്വംസയേദ്ദണ്ഡാധർവ്വസമുത്ഥമന്ത്രകൃതസംസ്കാരോ യഥൈവാസുരാൻ * നിർഗ്ഗുണ്ഡീ=കരിനൊച്ചിവേർ. അഗ്നി=കൊടുവേലിക്കിഴങ്ങ്. വിളംഗം=വിഴാലരി. ദാരു=ദേവതാരം. രജനീ=മഞ്ഞൾ. മുസ്താ=മുത്തങ്ങ. ആഖുകർണ്ണീ=എലിച്ചെവി. ഭാർഗ്ഗീ=ചെറുതേക്കിൻവേർ. വ്യോഷം=ചുക്ക് മുളക് തിപ്പലി. പലാ

ശം=പ്ലാശിൻതൊലി. ശിഗ്രു=മുരിങ്ങവേര്. ചവികാ=കാട്ടുമുളകിൻവേർ. പത്ഥ്യാ=കടുക്ക. രസോനം=ഉള്ളി. ഇവ കഷായം മുരിങ്ങക്കുരു, വിഴാലരി, കായം, ഇന്തുപ്പ് ഇവ പൊടിച്ചുചേൎത്തു സേവിക്കുക. കൃമികൾ ശമിക്കും.

നിശാസ്വരസകല്കാഭ്യാം സിദ്ധം കീടാപഹം ഘൃതം * നിശാ=മഞ്ഞൾ. പച്ചമഞ്ഞളിൻനീരിൽ വരട്ടുമഞ്ഞൾ കല്കമായി നൈ കാച്ചുക. കൃമിഹരമാണ്.

കൃമിശത്രുവചാഭ്യാംവാ പിപ്പലീമൂലമേവ ച നാളികേരസ്യ തോയേന സ്നുഹീക്ഷീരസമായുതം സൎപ്പിൎവ്വിപാചയേദേതദ്വിരേകാൎത്ഥം പ്രശസ്യതേ കൃമിഗുല്മോദരേ ശൂലേ പ്ലീഹകച്ഛ്വേ ച പൂജിതം * കൃമിശത്രു. വചാ=വയമ്പ്. പിപ്പലീമൂലം=കാട്ടുതിപ്പലിവേർ. ഇവ കല്കമായി എളനീർവെള്ളത്തിൽ നൈ കാച്ചുക. കള്ളിപ്പാലുംചേൎത്തു കാച്ചണം. ഇതു വയറിളക്കുവാൻ സേവിപ്പിക്കാം. കൃമി മുതലായവയിൽ നന്ന്.

പിഷ്ട്വാസ്ഫോതയാ ലിംപേൽ ജാതേ തസ്യ സൎവ്വശഃ കൃമയസ്തു വിനശ്യന്തി പാനാച്ചോഷ്ണേന വാരിണാ * ആസ്ഫോതാ=വെളുത്ത എരുക്കിൻവേര്. ഇത് അരച്ച് വയറൊത്തു പുരട്ടുകയും, കാഞ്ഞവെള്ളത്തിൽ സേവിക്കയും ചെയ്ക. കൃമികൾ നശിക്കും.

## (സുരസാദിഗണം)

സുരസയുഗഫണിജ്ജം കാലമാലോ വിഡംഗഃ ഖരബുസവൃഷകൎണ്ണീകട്ഫലം കാസമൎദ്ദഃ ക്ഷവകധരസിഭാൎങ്ഗീകാൎമ്മുകാഃ കാകമാചീ കുലഹലവിഷമുഷ്ടിൎഭൂസ്തൃണോ ഭൂതകേശീ സുരസാദിൎഗ്ഗണഃ ശ്ലേഷ്മമേദഃകൃമിനിഷൂദനഃ പ്രതിശ്യായാരുചിശ്വാസകാസഘ്നോ വ്രണശോധനഃ * സുരസയുഗം=വെളുത്ത തുളസിയും കറുത്ത തുളസിയും. ഫണിജ്ജം=മണിക്കുന്തകം. കാലമാലം=കരിങ്കുന്തകം. വിഡംഗം=വിഴാലരി. ഖരബുസം=വലിയ കടലാടി. വൃഷകൎണ്ണീ=എലിച്ചെവി. കട്ഫലം=കുമിഴിൻവേര്. കാസമൎദ്ദം=പൊന്നാവീരത്തിൻവേര്. ക്ഷവകം=കരിഞ്ചുവ. ധരസി=തകര. ഭാൎങ്ഗീ=ചെറുതേക്കിൻവേര്. കാൎമ്മുകം=കൂ

ക്കത്തിമുല്ല. കാകമാചി=കരിന്താളി. കട്ഫലം=അടയ്ക്കാമണിയൻവേര്. വിഷമുഷ്ടി=കാട്ടുപ്പ. ഭൂസ്തൃണം=ചെങ്ങണാംപുല്ല്. ഭൂതകേശി=മാഞ്ചി. ഈ സുരസാദിഗണം മേദസ്സിനേയും കൃമിയേയും കഫത്തേയും നശിപ്പിക്കും. പീനസം, അരോചകം, വായുമുട്ടൽ, ചുമ എന്നിവയെ മാററും. വ്രണങ്ങൾക്കു ശുദ്ധിവരുത്തുകയും ചെയ്യും.

വിഡംഗകൃഷ്ണാമരിചനിർഗ്ഗുണ്ഡീമൂലശിഗ്രുഭിഃ ഭാർങ്ഗീവിശ്വാഖുകർണ്ണ്യബ്ജൈഃ കഷായഃ കൃമിഹരഃ പരം * വിഡംഗം=വിഴാലരി. കൃഷ്ണാ=തിപ്പലി. മരിചം=കുരുമുളക്. നിർഗ്ഗുണ്ഡീമൂലം=കരുനൊച്ചിവേര്. ശിഗ്രു=മുരിങ്ങവേര്. വിശ്വം=ചുക്ക്. ആഖുകർണ്ണീ=എലിച്ചെവി. അബ്ജം=മുത്തങ്ങക്കിഴങ്ങ് ഇവ കഷായം ഏററവും കൃമിഹരമാകുന്നു.

ക്ഷീരാണി മാംസാനി ഘൃതം ഗുളഞ്ച ദധീനി ശാകാനി ച പർണ്ണവന്തി സമാസതോഽമ്ലാൻ മധുരാൻ രസാംശ്ച കൃമീൻ ജിഘാംസുഃ പരിവർജ്ജയേത * പാലുകൾ, മാംസങ്ങൾ, നെയ്, ശർക്കര, തൈരുകൾ, ഇലക്കറികൾ, ഇലയുള്ള സാധനങ്ങൾ എന്നുവേണ്ട, ചുരുക്കത്തിൽ അമ്ലമധുരരസങ്ങളെല്ലാം തന്നെയും കൃമിയുള്ളവൻ വർജ്ജിക്കണം.

ഇതി കൃമിചികിത്സാ.

## വാതചികിത്സാ.

വായോർദ്ധാതുക്ഷയാൽ കോപോ മാർഗ്ഗസ്യാവരണേന വാ അശീതിർന്നഖഭേദാദ്യാ രോഗാഃ സ്യുസ്തസ്യ കോപതഃ * വായോഃ=വായുവിന്ന്. ധാതുക്ഷയാൽ=ധാതുക്കളുടെ ക്ഷയം ഹേതുവായിട്ടോ. മാർഗ്ഗസ്യ ആവരണേന വാ=മാർഗ്ഗത്തിന്റെ തടവുകൊണ്ടോ. കോപഃ=കോപം ഉണ്ടാകുന്നു. അതുകൊണ്ട്, നഖഭേദാദ്യാഃ=നഖഭേദം തുടങ്ങിയ. അശീതിഃ രോഗാ, സ്യുഃ= എൺപതു രോഗങ്ങൾ ഉണ്ടാകും.

തേഷ്വാക്ഷേപാപതാനാഖ്യ പക്ഷവാതാപബാഹുകാഃ ബാഹ്യാന്തരവ്രണായാമാ ഹനുസ്രംസസിരാഗ്രഹൌ ജിഹ്വാസ്തംഭാർദ്ദിതൌ ഖഞ്ജഃ പംഗുഃ ക്രോഷ്ടുകശീർഷകഃ സ്വപ്തവാതോ വിശ്വാചീ ച ദണ്ഡകം വാതകണ്ടകഃ ഊരുസ്തംഭഃ പാദദാഹഹർഷൌ ഖല്ലീ ച ഗൃധ്രസീ കലായഖഞ്ജ ഇത്യേതേ പ്രധാനാ മാതരാമയാഃ * വാതരോഗം എണ്പതു വിധമുണ്ടെന്നു പറഞ്ഞുവല്ലൊ. അവയിൽ പ്രധാനങ്ങളായിട്ടുള്ളത് ൧ ആക്ഷേപം ൨ അപതാനം ൩ പക്ഷവാതം ൪ അപബാഹുകം ൫ ബാഹ്യായാമം ൬ അന്തരായാമം ൭ വ്രണായാമം ൮ ഹനുസ്രംസം ൯ സിരാഗ്രഹം ൧൦ ജിഹ്വാസ്തംഭം ൧൧ അർദ്ദിതം ൧൨ ഖഞ്ജം ൧൩ പംഗു ൧൪ ക്രോഷ്ടുകശീർഷം ൧൫ സ്വപ്തവാതം ൧൬ വിശ്വാചി ൧൭ ദണ്ഡകം ൧൮ വാതകണ്ടകം ൧൯ ഊരുസ്തംഭം ൨൦ പാദദാഹം ൨൧ പാദഹർഷം ൨൨ ഖല്ലി ൨൩ ഗൃധ്രസി ൨൪ കലായഖഞ്ജം എന്നിവയാകുന്നു.

[ഇവയുടെ സ്വരൂപം അഷ്ടാംഗഹൃദയത്തിൽനിന്നറിയേണ്ടതാണ്. ചുരുങ്ങിയ ഒരു വിവരണംമാത്രം ഇവിടെ കൊള്ളുന്നു:— ൧ ആക്ഷേപകം=ദേഹം വളയൽ ൨ അപതാനം=വില്ലുപോലെ ദേഹം വളയൽ. ൩ പക്ഷവാതം=ദേഹത്തിന്റെ പകുതിഭാഗം നിശ്ചൈതന്യമായിട്ടിരിക്കുക. ൪ അപബാഹുകം=കൈ എളക്കാൻ വയ്യാതാവുക. ൫ ബാഹ്യായാമം=ദേഹം തൊഴുക്കത്തിയതുപോലെ പുറത്തേക്കു വളയുക. ൬ അന്തരായാമം=അതുപോലെ അകത്തേക്കു വളയുക. ൭ വ്രണായാമം=മർമ്മത്തിലുള്ള വ്രണത്തിൽ വായു പ്രവേശിച്ചു ദേഹമാസകലം വ്യാപിക്കുന്നത്. ൮ ഹനുസ്രംസം=വായു താടിയെല്ലിന്മേൽ പ്രവേശിച്ച് ഒന്നുകിൽ വായ അടക്കുക അല്ലെങ്കിൽ തുറക്കുക. ഇതിൽ വായ്കൂടിയിരുന്നാൽ തുറക്കുവാനും തുറന്നിരുന്നാൽ കൂട്ടുവാനും സാധിക്കാതെവരും. ൯ സിരാഗ്രഹം=ഞരമ്പുപിടിക്കൽ. ൧൦ ജിഹ്വാസ്തംഭം=നാവു സ്തംഭിക്കുക. ൧൧ അർദ്ദിതം=മുഖം കോടുക. ൧൨ ഖഞ്ജം=അരക്കെട്ടിന്റെ ഒരു ഭാഗം അനക്കാൻ വയ്യാതാവുക. ൧൩ പംഗു=മേൽപ്രകാരം അരക്കെ

ട്ടിന്റെ രണ്ടുഭാഗവും അനങ്ങാതാവുക. ൪൪ ക്രോഷ്ടുകശീർഷകം=കാലിന്റെ മുട്ടുകൾ നീരുകെട്ടി കുറുക്കന്റെതലപോലെ ആവുക. ൪൫ സുപ്തവാതം=തരിപ്പ്. ൪൬ വിശ്വാചി=കയ്യിന്റെ പടംസംബന്ധിച്ച ഞരമ്പുകൾ വായുഗ്രഹിച്ച് കൈ അനക്കാൻ വയ്യാതാക്കുക. ൪൭ ഖഞ്ജം=ഒരു കാൽ ഏറുക്കാൻവഹിയാതെ വടിപോലെ നിൽക്കുക. ൪൮ വാതകണ്ടകം=ഞെരിയാണികളിൽ വായുകോപംകൊണ്ട് കാൽ വേദനിക്കുക. ൪൯ ഊരുസ്തംഭം=തുടകൾസ്തംഭിക്കുക. ൫൦ പാദദാഹം=കാൽചുട്ടുനീറുക. ൫൧ പാദഹർഷം=കാൽ തരിക്കുക. ൫൨ ഖല്ലീ=വിശ്വാചിയിലും ഗൃധ്രസിയിലും കഠിനമായ വേദനകൂടി ഉണ്ടായാൽ അതിന്നു ഖല്ലി എന്നു പേർ. ൫൩ ഗൃധ്രസീ=കാലിന്റെ മടമ്പുസംബന്ധിച്ച ഞരമ്പുകളിൽ വായുകോപിച്ചു (വിശ്വാചിയിൽ കയ്യിന്നാപോലെ) കാൽ ഏറുക്കാൻ വയ്യാതാക്കുക. ൫൪ കലായഖഞ്ജം=അരക്കെട്ടിന്നുറപ്പില്ലായ്കയാൽ നടക്കുമ്പോൾ കാലുന്നു കാൽവിറയ്ക്കുകയും മുടന്തിയുംകൊണ്ടുനടക്കുകയും ചെയ്യു. ഖഞ്ജം, പംഗു, കലായഖഞ്ജം എന്നിവ അരക്കെട്ടിനെ ആശ്രയിച്ചുവയും മേൽക്കുമേൽബലം കൂടിയവയുമാകുന്നു]

കേവലേ നിരുപസ്തംഭേ പവനേ തു പ്രശസ്യതേ സർപ്പിസ്തൈലം വസാ മജ്ജാ പാനാഭ്യഞ്ജനവസ്തിഷു * ശുദ്ധവും സ്തംഭനരഹിതവുമായ വാതത്തിങ്കൽ കുടിക്കേണ്ടുക സേവിക്കുവാനും അഭ്യംഗം ചെയ്വാനും വസ്തിചെയ്വാനും നെയ്യ്, എണ്ണ, വസ, മജ്ജ എന്നിവ നല്ലതാകുന്നു.

സ്വേദാഃ സ്നിഗ്ധാ നിരൂഹാശ്ച തഥാ സംശോധനം മൃദു രസാഃ സ്വാദ്വമ്ലലവണാസ്തഥാ ബൃംഹണകൃച്ച * സ്നിഗ്ധങ്ങളായ സ്വേദങ്ങളും, കഷായവസ്തികളും, മൃദുവായ ശോധനവും, മധുരാമ്ലലവണരസങ്ങളും ബൃംഹണൌഷധങ്ങളും നന്നു.

അസകൃത്തം പുനഃ സ്നേഹൈഃ സ്വേദൈശ്ച പ്രതിപാദയേൽ തഥാ സ്നേഹമൃദൌ കോഷ്ഠേ ന തിഷ്ഠത്യനിലാമയാഃ * സ്നേഹസ്വേദനങ്ങൾ വാതരോഗിക്ക് എല്ലായ്പോഴും ചെയ്തുകൊണ്ടിരിക്കണം. സ്നേഹങ്ങളെക്കൊണ്ടു കോഷ്ഠത്തിന്നു മാർ

വംവന്നാൽ പിന്നെ ആയതിൽ വാതരോഗങ്ങൾ നിൽക്കുകയില്ല.

ഹർഷതോദരുഗായാമശോഷസ്തംഭഗ്രഹാദയഃ സ്വിന്നസ്യാശു പ്രശാമ്യന്തി മാർദ്ദവം ചോപജായതേ ॥ ഹർഷം=തരിപ്പ്. തോദം=കുത്തിനോവ്. രുക്ക്=വേദന. ആയാമം=വളയൽ: ശോഷം=മെലിച്ചൽ. സ്തംഭം=എളുക്കാൻ വയ്യായ്ക. ഗ്രഹം=ഞരമ്പുവലിച്ചിൽ—ഇവയെല്ലാം സ്വേദംചെയ്താൽ ഉടനെ മാറും. മാർദ്ദവം വരികയും ചെയ്യും.

ഏരണ്ഡാർക്കകരഞ്ജമോരടബലാതർക്കാരിസോമസ്നുഹീനിർഗ്ഗുണ്ഡീതിലപോടശിഗ്രുവരണാശ്വേതാശ്വഗന്ധാദിഭിഃ പത്രൈഃ കാഞ്ചികമൂത്രവർഗ്ഗസഹിതൈഃ സ്വിന്നൈർഘടൈർധൃതഃ കൃതഃ സ്വേദഃ ക്രുദ്ധസമീരണാർത്തവപുഷാം സദ്യഃ സുഖോത്പാദകഃ ॥ ഏരണ്ഡം=ആവണക്ക്. അർക്കം=എരുക്ക്. കരഞ്ജം=ഉങ്ങ്. മോരടം=പെരുംകുരുമ്പ. ബലാ=കുറുന്തോട്ടി. തർക്കാരി=തക്കാരിവഴുതിന. സോമം=ഓമ. സ്നുഹീ=കള്ളി. നിർഗ്ഗുണ്ഡീ=കരുനൊച്ചി. തിലം=എള്ള്. ശിഗ്രു=മുരിങ്ങ. വരണം=നീർമാതളം. ശ്വേതാ=വെള്ളരുക്ക്. അശ്വഗന്ധാ=അമുക്കുരം. ഇവയുടെ ഇലകൾ കാടിയിലും ഗോമൂത്രാദി മൂത്രവർഗ്ഗങ്ങളിലും ചേർത്ത് കഷായമാക്കി അതു കുടത്തിലാക്കി ആയതു കൊണ്ടു വിയർപ്പിക്കുക. വാതകോപം ശമിക്കും.

വചാശ്വഗന്ധാ വരണാസ്നുഹീസർഷപശിഗ്രുകം സുരദ്രുമാർക്കലവണനിർഗ്ഗുണ്ഡീലശുനാന്വിതം പിഷ്ട്വാ മൂത്രേണ ചൈതാനി ലേപയേദനിലാതുരം ॥ വചാ=വയമ്പ്. അശ്വഗന്ധാ=അമുക്കുരം. വരണം=നീർമാതളവേര്. സ്നുഹീ=കള്ളി. സർഷപം=കടുക്. ശിഗ്രു=മുരിങ്ങ. സുരദ്രുമം=ദേവതാരം. അർക്കം=എരുക്ക്. ലവണം=ഇന്തുപ്പ്. നിർഗ്ഗുണ്ഡീ=കരുനൊച്ചി. ലശുനം=ഉള്ളി. ഇവ ഗോമൂത്രത്തിലരച്ചു പുരട്ടുന്നതു നന്ന്.

ധാരാകല്പോക്തവിധിനാ തൈലധാരാം പ്രയോജയേത് ॥ ധാരാകല്പത്തിൽ പറഞ്ഞതായ വിധിയനുസരിച്ചു തൈലധാരയേയും ചെയ്യണം.

അശീതിവാതരോഗേഷു ജ്വരവേഗോ യദാ ഭവേൽ ഘൃതമിശ്രേണ തൈലേന സേകം തത്ര പ്രകല്പയേൽ* അശീതിവാതരോഗേഷു=എണ്പതുവിധത്തിലുള്ള വാതവ്യാധികളിലും, യദാ ജ്വരവേഗഃ ഭവേൽ (തദാ)=ജ്വരത്തിന്റെ ഉപദ്രവമുള്ള പക്ഷം. ഘൃതമിശ്രേണതൈലേന=നെയ്യ് ചേർത്തതായ എണ്ണ കൊണ്ട്. തത്ര=അതിങ്കൽ. സേകം പ്രവർത്തയേൽ=ധാരചെയ്യണം.

സ്നേഹവസ്തിം നിരൂഹം വാ വിധിനാ സംപ്രയോജയേൽ ശുദ്ധൈഃ സ്നേഹസംയുക്തൈർദ്രവ്യൈശ്ചാപി വിരേചയേൽ *സ്നേഹവസ്തിയും കഷായവസ്തിയും വിധിപ്രകാരം ചെയ്യണം. ശുദ്ധവും സ്നേഹദ്രവ്യങ്ങൾ ചേർന്നതുമായ ഔഷധങ്ങളെക്കൊണ്ടു വിരേചനവും ചെയ്യണം.

ഘൃതം തിലകസിദ്ധം വാ സാതലാസിദ്ധമേവ വാ പയസൈരണ്ഡതൈലം വാ പിബേദ്ദോഷഹരം പരം * തിലകസിദ്ധമായ ഘൃതം=തൈലകഘൃതം. സാതലാസിദ്ധമായ ഘൃതം=ബ്രഹ്മീഘൃതം. ഈ നെയ്യ് രണ്ടും സേവിക്കാം. എരണ്ഡതൈലം=ആവണക്കെണ്ണ. ഇതു പാലിൽചേർത്തു സേവിക്കാം. ദോഷം ശമിക്കും.

ആമാശയഗതേ വായൌ വമിതപ്രതിഭോജിതേ സുഖാംബുനാ ഷഡ്ധരണം വചാദിം വാ പ്രയോജയേൽ * വായൌ ആമാശയഗതേ=വായു ആമാശയത്തെ ആശ്രയിച്ചിരിക്കുമ്പോൾ. വമിതപ്രതിഭോജിതേ=ഛർദ്ദിപ്പിച്ചു ഭക്ഷണം ചെയ്യിച്ചതിനു മേലേ. ഷഡ്ധരണം=ഷഡ്ധരണവർഗ്ഗത്തിലെ ആറ് മരുന്നുകളെ. സുഖാംബുനാ=ചുടുവെള്ളത്തിൽ ചേർത്ത്. പ്രയോജയേൽ=പ്രയോഗിക്കാം. അല്ലെങ്കിൽ വചാദിഗണത്തെ പ്രയോഗിക്കാം.

സംശുദ്ധസ്യോത്ഥിതേ ചാഗ്നൌ സ്നേഹസ്വേദൌ പുനർഹിതൌ വസ്തികർമ്മ തഥാധോ നാഭേഃ ശസ്യതേ ചാവപീഡകഃ* അധോനാഭേഃ=നാഭിയിൽനിന്നു കീഴെ (വായു കോപിച്ചിരിക്കുമ്പോൾ). സംശുദ്ധസ്യ=ശുദ്ധിചെയ്ത രോഗിക്ക്. അഗ്നൌ ഉ

ബധിതേ=അഗ്നിക്കു ദീപ്തിവന്നാൽ. സ്നേഹസ്വേദൌ ഹിതൌ=സ്നേഹസ്വേദങ്ങൾ നല്ലതാകുന്നു. വസ്തികൎമ്മ=വസ്തിപ്രയോഗവും, അവപീഡകഃ=അവപീഡകസ്നേഹവും ഹിതമാകുന്നു. അവപീഡകസ്നേഹം=ഉണ്ണാൻ തുടങ്ങുമ്പോഴും ഉണ്ടുകഴിഞ്ഞതു ദഹിക്കുമ്പോഴും ഉത്തമമാത്രയിൽ നെയ്യ സേവിക്കുക.

കോഷ്ഠഗേ ക്ഷാരചൂൎണ്ണാദ്യാ ഹിതാഃ പാചനദീപനാഃ
ഹൃൽസ്ഥെ പയഃ സ്ഥിരാസിദ്ധം ശിരോവസ്തിഃ ശിരോഗതേ
സ്വേദാഭ്യംഗനിവാതാനി ഹൃദ്യഞ്ചാന്നം ത്വഗാശ്രിതേ ശീ
താഃ പ്രദേഹാ രക്തസ്ഥേ വിരേകോ രക്തമോക്ഷണം വിരേ
കോ മാംസമേദഃസ്ഥേ നിരൂഹാഃ ശമനാനി ച ബാഹ്യാ
ഭ്യന്തരൈഃ സ്നേഹൈരസ്ഥിമജ്ജഗതം ജയേൽ ബലാസര
ക്തപിത്തൈശ്ച സംസൃഷ്ടമവിരോധതഃ

* കോഷ്ഠഗേ=വായു കോഷ്ഠത്തെ ആശ്രയിച്ചിരിക്കുമ്പോൾ. പാചനങ്ങളും ദീപനങ്ങളുമായ ക്ഷാരം, ചൂൎണ്ണം മുതലായവ ചെയ്യണം. ഹൃൽസ്ഥേ=ഹൃദയത്തെ ആശ്രയിച്ചിരുന്നാൽ. സ്ഥിര (മൂവില)കൊണ്ടു സിദ്ധമായ പാൽ സേവിക്കണം. ശിരോഗതേ=ശിരസ്സിനെ ആശ്രയിച്ചിരിക്കുമ്പോൾ. ശിരോവസ്തിഃ=ശിരോവസ്തിചെയ്യണം. ത്വഗാശ്രിതേ=ത്വക്കിനെ ആശ്രയിച്ചിരിക്കുമ്പോൾ. സ്വേദം, അഭ്യംഗം, കാററുതട്ടാതിരിക്കുക (നിവാതം) എന്നിവയും ഹൃദ്യമായ അന്നവും വേണം; രക്തസ്ഥേ=രക്തത്തെ ആശ്രയിച്ചിരിക്കുമ്പോൾ. ശീതവീൎയ്യങ്ങളായ ഔഷധങ്ങളെക്കൊണ്ടുള്ള ലേപനങ്ങളും വിരേചനവും രക്തമോക്ഷവും ചെയ്യണം. മാംസമേദഃസ്ഥേ=മാംസത്തേയും മേദസ്സിനേയും ആശ്രയിച്ചിരിക്കുമ്പോൾ. വിരേചനം, കഷായവസ്തി, ശമനൌഷധം എന്നിവ ചെയ്യണം. അസ്ഥിമജ്ജഗതം=അസ്ഥിയേയും മജ്ജയേയും ആശ്രയിച്ചിരിക്കുന്ന വാതത്തെ. ബഹിൎഭാഗത്തും അന്തൎഭാഗത്തും സ്നേഹങ്ങൾ പ്രയോഗിച്ച് ജയിക്കണം. ബലാസഃ=കഫം, രക്തം, പിത്തം എന്നിവയോടുചേൎന്നതായ വാതത്തെ വിരോധം വരാത്തവിധത്തിൽ (അവിരോധതഃ) ചികിത്സിക്കണം.

പഞ്ചമൂലശൃതം ക്ഷീരം ഫലാമ്ലോ രസ ഏവ വാ സ്നിഗ്ദ്ധോ ധാന്യയൂഷശ്ച വാതിനാം ഭോജനേ ഹിതാഃ * പഞ്ചമൂലംകൊണ്ടു കുറുക്കിയ പാൽ അമ്ലരസങ്ങളായ ഫലങ്ങളെക്കൊണ്ട് പുളിവരുത്തിയതായ മാംസരസം, സ്നേഹങ്ങൾ ചേൎത്തതായ ധാന്യയൂഷം എന്നിവ വാതരോഗികൾക്കു ഭോജനത്തിങ്കൽ ഹിതങ്ങളാകുന്നു.

കല്കം സഹപുഷ്പജം ഹിംഗു സൈന്ധവം മരിചാന്വിതം തക്രേണാലോഡ്യ പാതവ്യം ഖല്വോ വാതവികാരജിൽ * സഹപുഷ്പം=അടയ്ക്കാമണിയൻ. ഹിംഗു=കായം. സൈന്ധവം=ഇന്തുപ്പ്. മരിചം=കുരുമുളക്. ഇവ അരച്ചു മോരിൽ വേവിച്ച് മുക്കുടിയുണ്ടാക്കുക. വാതം ശമിക്കും.

## (അഷ്ടവൎഗ്ഗം).

ബലാസഹചരൈരണ്ഡശുണ്ഠീരാസ്നാസുരദ്രുമൈഃ സസിന്ധുവാരലശുനൈരഷ്ടവൎഗ്ഗോഽനിലാപഹഃ * ബലാ=കുറുന്തോട്ടിവേർ. സഹചരം=കരിംകുറുഞ്ഞിവേർ. ഏരണ്ഡം=ആവണക്കിൻവേർ. ശുണ്ഠീ=ചുക്ക്. രാസ്നാ=ചുകന്നരത്ത. സുരദ്രുമം=ദേവതാരം. സിന്ധുവാരം=കരിനൊച്ചിവേര്. ഇവക്ക് അഷ്ടവൎഗ്ഗം എന്നു പേർ. ഇതുകൊണ്ടുള്ള കഷായം വാതഹരമാകുന്നു.

അസാദ്ധ്യമാഹുരാക്ഷേപം തഥാപ്യാദൌ പ്രയോജയേൽ തൈലധാരാം തഥാ സേകം സ്നിഗ്ദ്ധൈൎബ്ബഹുശോ ഭിഷക് * ആക്ഷേപമെന്ന രോഗത്തെ അസാദ്ധ്യമെന്നു പറയുന്നു. എങ്കിലും അതിന് ആദ്യംതന്നെ തൈലധാരയും, സ്നിഗ്ദ്ധൌഷധങ്ങളെക്കൊണ്ടു പലതവണ സേകവും ചെയ്യണം.

പുനൎവ്വാതഹരം സ്നേഹം പാനാഭ്യഞ്ജനവസ്തിഷു * പിന്നീട് വാതഹരമായ തൈലത്തെ പാനം, അഭ്യംഗം, വസ്തി എന്നിവയിൽ പ്രയോഗിക്കണം.

അഥാപതാനകേനാൎത്തമസ്രസ്താക്ഷമവേപനം അസ്തബ്ധമേഢ്രമസ്വേദം ബഹിരായാമവൎജ്ജിതം അഖട്വാഘാതിനം ചൈവ ത്വരിതം സമുപാചരേൽ * അപതാനകേന ആ.

ത്തം=അപതാനകത്താൽ പീഡിതനായ രോഗിയെ. ത്വരിതം സമുപാചരേൽ=വേഗം ചികിത്സിക്കണം. എങ്ങിനെയെങ്കിൽ? അസ്രസ്താക്ഷൻ=കണ്ണുകഠം സ്ഥാനത്തുനിന്നു സ്രംസിച്ചിട്ടില്ലാത്തവൻ. അവേദനൻ=വേദനയില്ലാത്തവൻ. അസ്തബ്ധമേഢ്രൻ=ലിംഗം സ്തംഭിച്ചിട്ടില്ലാത്തവൻ. അസ്വേദൻ=വിയപ്പില്ലാത്തവൻ. ബഹിരായാമവഞ്ചിതൻ=ശരീരം പുറത്തേക്ക വളയാത്തവൻ. അഖട്വാഘാതി=കട്ടിലിന്മേൽ അടിക്കാത്തവൻ. ഇങ്ങിനെയെല്ലാമിരിക്കുന്ന രോഗിയെയാണ് ചികിത്സിക്കേണ്ടത്. അക്ഷിസ്രംസാദികഠം അസാദ്ധ്യലക്ഷണങ്ങളാണെന്നും അവയുള്ള പക്ഷം വജ്ജിക്കേണമെന്നും ഭാവം.

തത്ര പ്രാഗേവ സുസ്നിഗ്ദ്ധസ്വിന്നാംഗേ തീക്ഷ്ണനാവനം സ്രോതോവിശുദ്ധയേ യുഞ്ജ്യാദച്ഛപാനന്തതോ ഘൃതം വിദാര്യാദിഗണക്വാഥദധിക്ഷീരരസൈഃ ശൃതം നാതിമാത്രം തഥാ വായുർവ്യാപ്നോതി സഹസാ ന ച * അപതാനകത്തിന്നു ചെയ്യേണ്ടതെന്തെന്നു പറയുന്നു—പ്രാഗേവ=ആദ്യംതന്നെ. സുസ്നിഗ്ദ്ധസ്വിന്നാംഗേ=ദേഹത്തെ നന്നായി സ്നേഹിപ്പിക്കയും വിയപ്പിക്കയും ചെയ്തിട്ട്. തീക്ഷ്ണനാവനം=തീക്ഷ്ണമായ നസ്യം. യുഞ്ജ്യാൽ=പ്രയോഗിക്കണം. തതഃ=പിന്നെ. വിദാര്യാദിഗണകഷായം, തയിർ, പാൽ, രസം ഇവകൊണ്ടു കാച്ചിയ. ഘൃതം=നെയ്യിനെ. അച്ഛപാനം=ഒന്നിലും ചേക്കാതെ പ്രയോഗിക്കണം. എന്നാൽ സ്രോതസ്സുകഠക്ക ശുദ്ധിവരും. വാതം കോപിക്കയുമില്ല.

വാതഘ്നതൈലൈരഭ്യജ്യാൽ സുസ്നിഗ്ദ്ധൈഃ സ്വേദയേൽ ഭൃശം * പിന്നെ വാതഹരങ്ങളായ തൈലങ്ങളെക്കൊണ്ട് അഭ്യഞ്ജനം ചെയ്ത്, സ്നിഗ്ദ്ധൌഷധങ്ങളെക്കൊണ്ടു വിയപ്പിക്കണം.

പത്ഥ്യാശതാഹ്വാസംയുക്തം സൌവച്ചലപലദ്വയം കല്ക്കീകൃത്യ ഘൃതപ്രസ്ഥം പചേൽ പയസി ഷഡ്ഗുണേ സിദ്ധന്തൽ പ്രപിബേത്സർവ്വാപതാനകനാശനം * പത്ഥ്യാ=കടുക്ക. ശതാഹ്വാ=ശതകുപ്പ. സൌവച്ചലം=തുവച്ചിലക്കാരം. ഇവ സ

ലം രണ്ടുപലം. അരച്ചു കല്ക്കമാക്കി ഒരിടങ്ങഴി നെയ്യ് ആറിരട്ടി പാലിൽ കാച്ചുക. ഇത് സേവിച്ചാൽ അപതാനകം ശമിക്കും.

ആയാമയോരർദ്ദിതവൽ ബാഹ്യാഭ്യന്തരയോഃ ക്രിയാ തൈലദ്രോണ്യാഞ്ച ശയനമാന്തരോഽത്ര സുദുസ്തരഃ * ബാഹ്യാഭ്യന്തരയോഃ ആയാമയോഃ=ബാഹ്യായാമം, അന്തരായാമം എന്നിവയിൽ. അർദ്ദിതവൽ ക്രിയാ=അർദ്ദിതത്തിങ്കലെന്നപോലെ ചികിത്സ ചെയ്യണം. കൂടാതെ, തൈലദ്രോണ്യാം ശയനഞ്ച=എണ്ണത്തോണിയിൽ (പാത്തിയിൽ) കിടക്കുകയും വേണം. അത്ര ആന്തരഃ സുദുസ്തരഃ—ഇവയിൽ അന്തരായാമം അധികം കൃച്ഛ്രസാദ്ധ്യമാകുന്നു.

സ്നുഹ്യർക്കചിഞ്ചാതുളസീബലാനാം പത്രന്തഥാ ദധ്യുദധൂകവില്വപത്രം പ്രസാരിണീശിഗ്രുകരഞ്ജഭാർങ്ഗീനിർഗ്ഗുണ്ഡിതർക്കാരിപുനർന്നവാനാം എരണ്ഡകോരണ്ഡകപർപ്പടാനാം പത്രം കബേരാക്ഷിഭവഞ്ച പത്രം ഗോമൂത്രധാന്യാമ്ലസമന്വിതേന തോയേന കഷ്ഠേന വിപാചിതേന സമ്യക് സംസ്വേദയേദ്വാതരുജാർത്തമംഗം തദ്വച്ച സ്വേദവിധിഞ്ച കുര്യാൽ ആക്ഷേപകേ പക്ഷവധേ വിശാച്യാം ഗൃദ്ധ്രസീഗദേ * സ്നുഹി=കള്ളി. അർക്കം=എരുക്ക്. ചിഞ്ചാ=പുളി. തുളസി. ബലാ=കുറുന്തോട്ടി. ദധ്യുദധൂകം=പലകപ്പയ്യാനി. വില്വം=കൂവളം. പ്രസാരിണി=തലനീളി. ശിഗ്രു=മുരിങ്ങ. കരഞ്ജം=ഉങ്ങ്. ഭാർങ്ഗി=ചെറുതേക്ക്. നിർഗ്ഗുണ്ഡി=കരുനൊച്ചി. തർക്കാരി=തക്കാരിവഴുതിന. പുനർന്നവാ=തവിഴാമ. എരണ്ഡം=ആവണക്ക്. കോരണ്ഡം=കരിങ്കുറുഞ്ഞി. പർപ്പടം=പാവിട്ട. കബേരാക്ഷി=കഴഞ്ചി. ഇവയുടെ ഇലകളും ഗോമൂത്രവും കാടിയും ചേർന്നതായ വെള്ളത്തിൽ (കുടത്തിലാക്കി) കഷായംവെച്ച് അതിന്റെ ആവികൊണ്ട് വാതോപദ്രവമുള്ള അവയവത്തെ വിയർപ്പിക്കുക. സ്വേദം ചെയ്യാനുള്ള വിധികളും അനുഷ്ഠിക്കയും വേണം. ആക്ഷേപം, പക്ഷാഘാതം, വിശാചി, ഗൃദ്ധ്രസി എന്നിവയിൽ ഉത്തമം.

ഹനുസ്രംസേ ഹനൂ സ്നിഗ്ദ്ധസ്വിന്നൌ സ്വസ്ഥാനമാനയേൽ ഉന്നാമയേച്ച കുശലശ്ചിബുകം വിവൃതേ മുഖേ നാമയേൽ സംവൃതേ ശേഷമേകായാമവദാചരേൽ * ഹനുസ്രംസേ=ഹനുസ്രംസരോഗത്തിൽ ഹനൂ=താടിയെല്ലുകളെ. സ്നിഗ്ദ്ധസ്വിന്നൌ=സ്നേഹസ്വേദങ്ങൾ ചെയ്തിട്ട്. സ്വസ്ഥാനമാനയേൽ=യഥാസ്ഥാനമാക്കണം. കുശലഃ=സമർത്ഥനായ വൈദ്യൻ. ചിബുകം=താടിയെ. ഉന്നാമയേൽ=മേല്പോട്ടു പൊക്കണം. എപ്പോൾ? മുഖേ വിവൃതേ=വായ് പിളർന്നിരിക്കുമ്പോൾ. നാമയേൽ സംവൃതേ=വായ് കൂട്ടിട്ടാണിരിക്കുന്നതെങ്കിൽ താടിയെല്ല് പിടിച്ചു താഴ്ത്തുകയാണ് വേണ്ടത്. ശേഷം ഏകായാമവൽ=ശിഷ്ടം ഏകായാമത്തിങ്കലെന്നവിധം ചെയ്യണം.

ജിഹ്വാസ്തംഭേ യഥാവസ്ഥം കാര്യം വാതചികിത്സിതം * ജിഹ്വാസ്തംഭത്തിങ്കൽ അവസ്ഥപോലെ വാതചികിത്സയെല്ലാം ചെയ്യാം.

മന്ദതാ വചസി നിരുദ്ധേ ശിരസി ഗുരും ന്യസ്യ രോഗിണോ ഭാരം ഭ്രമയേദിതസ്തതസ്സംസ്വിന്നസർവ്വാംഗം * മന്ദതാ വചസി നിരുദ്ധേ=വായുവിനാൽ വാക്ക് തടയപ്പെട്ടിരിക്കുമ്പോൾ. രോഗിണഃ ശിരസി=രോഗിയുടെ തലയിൽ. ഗുരും ഭാരം ന്യസ്യ=കനമുള്ളതായ ചുമട് കയററിവെച്ച്. തം ഇതസ്തതഃ ഭ്രമയേൽ=അവനെ അങ്ങോട്ടുമിങ്ങോട്ടും നടത്തണം. എങ്ങിനെ? സംസ്വിന്നസർവ്വാംഗം=സർവ്വാംഗങ്ങളും നല്ലവണ്ണം വിയർക്കുംവണ്ണം.

അർദ്ദിതേ നാവനം മൂർദ്ധ്നി തൈലം ശ്രോത്രാക്ഷിതർപ്പണം സശോഫേ വമനം ദാഹരാഗയുക്തേ സിരാവ്യധഃ * അർദ്ദിതേ=അർദ്ദിതരോഗത്തിങ്കൽ. നാവനം=നസ്യം. മൂർദ്ധ്നി തൈലം=ശിരസ്സിൽ എണ്ണ തേയ്ക്കുക. ശ്രോത്രാക്ഷിതർപ്പണം=ചെവികളിലും കണ്ണുകളിലും എണ്ണ നിറയ്ക്കുക. എന്നിവ ചെയ്യണം. സശോഫേ വമനം=നീരുണ്ടെങ്കിൽ ഛർദ്ദിപ്പിക്കണം. ദാഹരാഗയുക്തേ=ചുട്ടുനീറലും ചുവപ്പുമുണ്ടെങ്കിൽ. സിരാവ്യധഃ=ഞെരമ്പറുക്കുകയും വേണം.

ഏരണ്ഡതൈലമിശ്രേണ നവനീതേന ലേപനം മൂർച്ഛി കാഖ്യം തഥാ പിണ്ഡൈഃ സ്നിഗ്ദ്ധൈഃ സ്വേദനം ഹിതം * ഏരണ്ഡതൈലം=ആവണക്കെണ്ണ. നവനീതം=വെണ്ണ ഇവ ചേർത്ത് (ഉരസിനീർവാറ്റിച്ച്) നിറുകയിലിടണം. സ്നിഗ്ദ്ധൌഷധങ്ങളെക്കൊണ്ടുള്ള പിണ്ഡസ്വേദനവും (കിഴി ഉഴിയൽ) ചെയ്യാം.

ദശമൂലശൃതക്ഷീരജാതം യന്നവനീതകം സസിതം ഭക്ഷയേൽ പ്രാതരർദ്ദിതേ പരമൌഷധം * ദശമൂലമിട്ട കുറുക്കിയ പാലിൽനിന്നുണ്ടായ വെണ്ണ പഞ്ചസാരചേർത്ത് രാവിലെ സേവിക്കുക. അർദ്ദിതത്തിങ്കൽ ഉത്തമം.

ദശമൂലാംശതുല്യേന സിന്ദുവാരേണ സാധിതഃ സസ്നേഹോ വാപ്യസ്നേഹോ വാ നിരൂഹസ്ത്വർദ്ദിതാർത്തിനൽ * ദശമൂലം. സിന്ദുവാരം=കരുനൊച്ചി. ഇവ സമം. കഷായംകൊണ്ട് വസ്തിചെയ്ക. പാൽചേർത്തിട്ടോ ചേർക്കാതെയോ ആകാം. അർദ്ദിതം ശമിക്കും.

പിബേൽ ക്ഷീരബലാതൈലം തേന മൂർദ്ധ്നി ച സേവയേൽ * ക്ഷീരബലാതൈലം സേവിക്കുകയും തലയിൽ സേചിക്കയും ചെയ്യാം.

(രാസ്നാദിതൈലം.)

തൈലന്തു രാസ്നാദശമൂലയഷ്ടിബലാദ്വയോത്ഥേ വിപാചേത പാക്യേ യഷ്ട്യാഹ്വകല്ക്കം പയസാ സമേതം പാനാദിഭിസ്ത്വർദ്ദിതവാതഹാരി * രാസ്നാ=ചുകന്നരത്ത. ദശമൂലം. യഷ്ടി=ഇരട്ടിമധുരം. ബലാദ്വയം=കുറുന്തോട്ടിയും വെൺകുറുന്തോട്ടിയും. ഇവ കഷായം. ഇരട്ടിമധുരം കല്ക്കം. ഇവ ചേർത്ത് എണ്ണ കാച്ചുക. പാലും ചേർക്കണം. ഇത് സേവിക്കയും തേക്കുകയും ചെയ്യാം. അർദ്ദിതം ശമിക്കും.

ഘൃതം ഹിതം സ്വസംസിദ്ധം വിദാര്യാദിഗണേന ച വർജ്ജയേച്ഛിരസഃ സ്നാനമതിഹാസ്യാദികം തഥാ * വിദാര്യാദിഘൃതം സേവിക്കുന്നതു നന്ന്. തല നനച്ചു കുളിക്കുക, അതിയായി ചിരിക്കുക എന്നിവ വർജ്ജിക്കണം.

സ്നേഹനം സ്വേദസംയുക്തം പക്ഷാഘാതേ വിരേചനം* പക്ഷാഘാതേ=പക്ഷവാതത്തിങ്കൽ. സ്നേഹനം, സ്വേദനം, വിരേചനം എന്നിവയെ ചെയ്യണം.

ചിഞ്ചാപത്രം സംക്ഷുണ്ണം നാളികേരസമായുതം പ്രതപ്തം പൊട്ടളീകൃത്യ തേന സ്വേദഞ്ച കാരയേൽ * ചിഞ്ചാപത്രം=പുളിയില. ഇത് അരിഞ്ഞ് നാളികേരവും ചുരകിച്ചേർത്ത് വറുത്ത് കിഴിയാക്കി ഉഴിഞ്ഞ് വിയർപ്പിക്കണം.

ധാന്വന്തരം ബലാതൈലം പാനേ വസ്തൗ ച യോജയേൽ തൈലം സഹചരം യോജ്യം പ്രഭഞ്ജനവിമർദ്ദനം* ധാന്വന്തരം, ബലാതൈലം എന്നിവ സേവിക്കയും വസ്തിചെയ്യുകയുമാകാം. സഹചരതൈലവും പ്രഭഞ്ജനവിമർദ്ദനവും ഉപയോഗിക്കാം.

ശേഫാലബലാകഷായേ സകുലത്ഥപ്രസാധിതം അഭ്യഞ്ജനേന ഹന്ത്യാശു പക്ഷാഘാതം തിലോത്ഭവം * ശേഫാലം. ബലാ=കുറുന്തോട്ടിവേര്. ഇവ കഷായവും മുതിര കല്ക്കവുമായി കാച്ചിയ എണ്ണ തേയ്ക്കുക. പക്ഷവാതം ശമിക്കും.

അപബാഹൌ ഹിതം നസ്യം സ്നേഹശ്ചോത്തരഭക്തികഃ അസൃക്സ്രാവം ജളൂകോഭിർബാഹുശോഷേ തു നാചരേൽ * അപബാഹൌ=അപബാഹുകത്തിങ്കൽ. നസ്യവും, ഊണിന്നുമേലെ സ്നേഹപാനവും നന്ന്. അട്ടയിട്ട രക്തമോക്ഷണവും നന്ന്. ബാഹുശോഷേ=കയ്യിന്നു മെലിച്ചിലുണ്ടെങ്കിൽ. രക്തമോക്ഷണം പാടില്ല.

പിബേച്ഛുദ്ധബലാതൈലം ധാന്വന്തരമഥാപി വാ* ശുദ്ധബലാതൈലമോ ധാന്വന്തരമോ സേവിക്കുകയും വേണം.

പരിണതകേരീക്ഷീരേ ജംബീരരസാഢകേന സമതുലിതേ ക്ഷണദാസുരധൂപയുതം തൈലം ഹ്യപബാഹുകം ഹരതി* പരിണതകേരീക്ഷീരം=വരട്ടതേങ്ങാപ്പാൽ. ജംബീരരസം=ചെറുനാരങ്ങനീര്. ഇവ നന്നാലിടങ്ങഴി. ഇതിൽ എണ്ണ കാച്ചുക. കല്ക്കത്തിന്ന്—ക്ഷണദാ=വരട്ടമഞ്ഞൾ. സുരധൂപം=ചെഞ്ചല്യം. ഈ തൈലം അപബാഹുകത്തെ ശമിപ്പിക്കും.

## (കാർപ്പാസാസ്ഥ്യാദി.)

കാർപ്പാസാസ്ഥിബലാമാഷ കുലത്ഥക്വഥിതേ ജലേ ദേവദാരുബലാരാസ്നാ കുഷ്ഠസർഷപനാഗരൈഃ ശതാഹ്വാ പിപ്പലീമൂല ചവ്യശിഗ്രു പുനർന്നവൈഃ കല്ക്കിതൈസ്തൈലമാജേന ക്ഷീരേണ സഹിതം പചേൽ തൽപാനനാവനാഭ്യംഗൈ യോഗൈസ്സർവ്വാനിലാപഹം വിശേഷാദപബാഹുഞ്ച പക്ഷാഘാതമഥാർദ്ദിതം * കാർപ്പാസാസ്ഥി=പരുത്തിക്കൊട്ട. ബല=കുറുന്തോട്ടിവേർ. മാഷം=ഉഴുന്ന്. കുലത്ഥം=മുതിര. ഇവ കഷായത്തിൽ എണ്ണയും ആട്ടിൻപാലും ചേർത്തു കാച്ചുക. കല്ക്കത്തിന്—ദേവദാരു=ദേവതാരം. ബലാ=കുറുന്തോട്ടിവേര്. രാസ്നാ=അരത്ത. കുഷ്ഠം=കൊട്ടം. സർഷപം=കടുക്. നാഗരം=ചുക്ക്. ശതാഹ്വാ=ശതകുപ്പ. പിപ്പലീമൂലം=കാട്ടുതിപ്പലിവേർ. ചവ്യം=കാട്ടുമുളകിൻവേർ. ശിഗ്രു=മുരിങ്ങവേരിന്മേൽതൊലി. പുനർന്നവം=തവിഴാമവേർ. ഇത് പാനം, നസ്യം, അഭ്യംഗം എന്നിവകൊണ്ട് സർവ്വവാതങ്ങളേയും, വിശേഷിച്ച് അപബാഹു, പക്ഷവാതം, അർദ്ദിതം ഇവയേയും ശമിപ്പിക്കും.

എരണ്ഡതൈലം നിർഗ്ഗുണ്ഡീ സ്വരസഞ്ച പൃഥക്സമം പീത്വാ കടിപ്രദേശസ്ഥം വാതം ജിത്വാ സുഖീ ഭവേൽ * എരണ്ഡതൈലം=ആവണക്കെണ്ണ. നിർഗ്ഗുണ്ഡീസ്വരസം=കരുനൊച്ചിയില പിഴിഞ്ഞ നീര്. ഇവ സമം സേവിക്കുക. അരക്കെട്ടു സംബന്ധിച്ച വാതം ശമിക്കും.

ബലാ പരുത്തി ക്ഷുമൂലക് പാഞ്ചുള്ളി ഇടരീയുതം എരണ്ഡമൂലം നിഷ്ക്വാഥ്യ പചേത്തൈലം ബലാഖ്യതം കടീപൃഷ്ഠാശ്രിതംവാതമഭ്യംഗേന ശമം നയേൽ* ബലാ=കുറുന്തോട്ടിവേർ. എരണ്ഡമൂലം=ആവണക്കിൻവേർ. ശേഷം സ്പഷ്ടം.

പിബേൽ സാഹചരം തൈലം കടീപൃഷ്ഠാശ്രിതേനിലേ* വാതം അരക്കെട്ടിലും പൃഷ്ഠത്തിലും ആശ്രയിച്ചിട്ടുള്ള രോഗങ്ങളിൽ സഹചാരതൈലം സേവിക്കാം.

ആദാരീസഹചരയോർമ്മൂല കഷായം പിബേൽ പ്രഗേ ഖഞ്ജഃ പംഗുശ്ച പുരുഷോ ബലാതൈലഞ്ച ശീലയേൽ* ആ

ദാർവ്വീ=കുമുളളിൻവേര്. സാഹചരം=കരിങ്കുറുഞ്ഞിവേർ. ഇവ കഷായം സേവിക്കുക. ബലാതൈലവും ശീലിക്കുക. ഖഞ്ജം, പാംഗു എന്ന രോഗങ്ങളുള്ളവൎക്ക് ഉത്തമം.

ഊരുസ്തംഭേ ന തു സ്നേഹോ ന ച സംശോധനം ഹിതം ശ്ലേഷ്മാമദോഷബാഹുല്യാദ്രൂക്ഷകൃത്യാ തൽക്ഷപണം ഹിതം * ഊരുസ്തംഭമെന്ന വ്യാധിയിൽ സ്നേഹനവും ശോധനവും ഹിതമല്ല. കാരണം, അതിങ്കൽ കഫവും ആമദോഷവും വൎദ്ധിച്ചിരിക്കും. ആകയാൽ, അവയെ ക്ഷയിപ്പിക്കാനുള്ള മരുന്നുകളാണ് ചെയ്യേണ്ടത്.

വത്സകാദിർഹരിദ്രാദിർവ്വചാദിർവ്വാ സസൈന്ധവഃ ആഢ്യവാതേ സുഖാംഭോഭിഃ പേയഃ ഷഡ്ധരണോഥവാ * ആഢ്യവാതത്തിങ്കൽ (ഊരുസ്തംഭത്തിൽ) വത്സകാദി, ഹരിദ്രാദി, വചാദി എന്നിവ ചുടുവെള്ളത്തിൽ ഇന്തുപ്പു ചേൎത്തു സേവിക്കണം. അല്ലെങ്കിൽ ഷഡ്ധരണഗണം സേവിക്കണം.

(ഷഡ്ധരണഗണം.)

ചിത്രകേന്ദ്രയവൌ പാഠാ കടുകാതിവിഷാക്ഷപാഃ മഹാവ്യാധി പ്രശമനോ യോഗഃ ഷഡ്ധരണഃ സ്മൃതഃ * ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഇന്ദ്രയവം=കുടകപ്പാലയരി. പാഠാ=പാടക്കിഴങ്ങ്. കടുകാ=കടുകരോഹിണി. അതിവിഷാ=അതിവിടയം. ക്ഷപാ=മരമഞ്ഞത്തൊലി. ഈ യോഗം മഹാവ്യാധിയെ ശമിപ്പിക്കുന്നതാകുന്നു.

ക്ഷാരമൂത്രാന്വിതാൻ സ്വേദാൻ സേകാനുദ്വൎത്തനാനി ച കുൎയ്യാദ്ദിഹ്യാച്ച മൂത്രാഢ്യൈഃ കരഞ്ജഫലസൎഷപൈഃ * ക്ഷാരവും ഗോമൂത്രവും ചേൎത്ത സ്വേദങ്ങൾ, ധാരകൾ, ഉദ്വൎത്തനങ്ങൾ (മരുന്നു പുരട്ടി തിരുമ്മൽ) എന്നിവ ചെയ്യണം. കരഞ്ജഫലം=ഉങ്ങിൻകുരു. സൎഷപം=കടുക്. ഇവ ഗോമൂത്രത്തിലരച്ചു പുരട്ടുകയും വേണം.

ശ്ലേഷ്മമേദഃക്ഷയേ ചാത്ര സ്നേഹാദീനവചാരയേൽ സ്ഥാനദൂഷ്യാദി ചാലോച്യ കാൎയ്യാ ശേഷേഷ്വപി ക്രിയാ * അത്ര=ഈ ഊരുസ്തംഭത്തിൽ. ശ്ലേഷ്മമേദഃക്ഷയേ=കഫവും മേദസ്സും

ക്ഷയിച്ചാൽ. സ്നേഹാദീൻ അവചാരയേൽ=സ്നേഹം, സംശോധനം എന്നിവയെ (ആദ്യം പാടില്ലെന്നു പറഞ്ഞവയെ) ചെയ്യാം. ശേഷേഷ്വപി=മററു വാതങ്ങളിലും. സ്ഥാനദൂഷ്യാദി ആലോച്യ=ദോഷം ആശ്രയിച്ചിരിക്കുന്ന സ്ഥാനം, ദൂഷ്യം എന്നിവ നോക്കീട്ട്. ക്രിയാ കാൎയ്യാ=ചികിത്സചെയ്യണം.

പാദദാഹേ പാദഹർഷേ തഥാ പവനകണ്ടകേ ക്ഷിപ്രസ്യോപരി ഗുല്ഫോദ്ഭവ്യന്ത സംസ്ഥിതാം വ്യധയേത്സിരാം. പുനർവ്വാതഹരം കർമ്മ യഥായോഗം പ്രയോജയേൽ*പാദദാഹം, പാദഹർഷം വാതകണ്ടകം എന്നീ രോഗങ്ങളിൽ 'ക്ഷിപ്രം' എന്ന മൎമ്മത്തിന്റെ രണ്ടംഗുലം മുകളിലുള്ള ഞരമ്പ് അറുക്കണം. ['ക്ഷിപ്രം' എന്ന മൎമ്മം പെരുവിരലിന്റേയും ചൂണ്ടാണിവിരലിന്റേയും മദ്ധ്യത്തിലുള്ളതും, ഏല്ക്കിയാൽ അപായംവരുത്തുന്നതുമാണെന്നറിഞ്ഞുകൊൾക]. പിന്നെ വാതചികിത്സ യുക്തംപോലെ ചെയ്യണം.

ഉപരിഷ്ടാൽ ഗുൽഫസന്ധേർവ്യധയേച്ചതുരംഗുലേ സിരാം ക്രോഷ്ടുകശീർഷേ തു പശ്ചാദ്വാതോക്തമാചരേൽ*ക്രോഷ്ടുകശീർഷമെന്ന രോഗത്തിൽ ഞെരിയാണി(ഗുൽഫസന്ധി)യുടെ മീതെ നാലുവിരൽ വിട്ട് ഞരമ്പറുക്കണം. പിന്നെ വാതചികിത്സകളും ചെയ്യണം.

ഗൃധ്രസ്യാം ജാനുനോഽധസ്താദൂർദ്ധ്വം വാ ചതുരംഗുലേ വ്യധയേച്ചസിരാം വൈദ്യഃ പശ്ചാദ്വാതഹരഃ ക്രമഃ * ഗൃധ്രസി എന്ന രോഗത്തിൽ കാൽമുട്ടിന്റെ നാലുവിരൽ താഴെയൊ, നാലുവിരൽ മീതെയൊ ഞരമ്പറുക്കണം. പിന്നെ വാതത്തിനു ചികിത്സിക്കണം.

കലശകാർപ്പാസബീജരാസ്നാസൈന്ധവദാരുഭിഃ പിണ്യൈസ്ഥൂലധാന്യമ്ലതൈലം നാളികേരോത്ഥപൂരജം ക്ഷീരഞ്ചാജ്യം പചേദേതദ്ധിനാശയേൽ സൎവ്വവാതാൻ വിശേഷേണ ഗൃധ്രസീം വിശ്വാചീമപി * കലശം=മുതിര. കാൎപ്പാസബീജം=പരുത്തിക്കൊട്ട. രാസ്നാ=ചുകന്നരത്ത. സൈന്ധവം=ഇന്തുപ്പ്. ദാരു=ദേവതാരം. ഇവ കല്ക്കമായി നെയ്യ്, വെ

ളിച്ചെണ്ണ, ആവണക്കെണ്ണ എന്നിവ സമം കാച്ചുക. അവയുടെ ഇരട്ടി പാൽ കൂട്ടണം. ഇത് വാതഹരമാകുന്നു. വിശേഷിച്ച് ഗൃദ്ധ്രസിയും വിശ്വാചിയും ശമിക്കും.

സുപ്തവാതേ ത്വസൃങ്മോക്ഷം കുൎയ്യാച്ച ബഹുശോ ഭിഷക് * സുപ്തവാതത്തിൽ പലതവണ രക്തം കളയണം.

വൎഷാഭു ദാരുവിജയാ ഗുഡൂചീ മാതുലുംഗകം ഉഷ്ണോദകേന പ്രപിബേൽ സുപ്തവാതഹരം പരം * വൎഷാഭു=തവിഴാമവേർ. ദാരു=ദേവതാരം. വിജയാ=കടുക്ക. ഗുഡൂചീ=ചിറാമൃത്. മാതുലുംഗകം=നീർമാതളം. ഇവ ചൂടുവെള്ളത്തിൽ സേവിക്കുക. സുപ്തവാതം ശമിക്കും.

ശുണ്ഠീബലാദ്വയകഷായഃ സുപ്തവാതനിബൎഹണഃ * ശുണ്ഠീ=ചുക്ക്. ബലാദ്വയം=കുറുന്തോട്ടിയും വെൺകുറുന്തോട്ടിയും. ഇവ കഷായം സേവിക്കാം. സുപ്തവാതം ശമിക്കും.

മാതുലുംഗനിശാകുഷ്ഠ സൂൎയ്യാവൎത്തകസൎഷപൈഃ സിദ്ധന്തോയം പ്രശമയേൽ സുപ്തവാതം ദിനത്രയാൽ * മാതുലുംഗം=നീർമാതളം. നിശാ=മഞ്ഞൾ. കുഷ്ഠം=കൊട്ടം. സൂൎയ്യാവൎത്തകം=വെള്ളെരുക്കിൻവേർ. സൎഷപം=കടുക്. ഇവ കൊണ്ടു കാച്ചിയ തൈലം മൂന്നുദിവസംകൊണ്ട് സുപ്തവാതത്തെ മാറ്റും.

തൈരേവ സിദ്ധേനാജ്യേന ഭോജയേൽ സുപ്തവാതിനം * തൈരേവ=മാതുലുംഗാദികളെക്കൊണ്ടുതന്നെ നെയ്കാച്ചി ആയതു കൂട്ടി ഉണ്ണുന്നതും നന്ന്.

സുപ്തിൎവ്വതി ചേദംഘ്രൌ പുംസാമാസനസേവയാ തദന്യപാൎശ്വകൎണ്ണസ്യ മൎദ്ദനേനോപശാമ്യതി * ആസനസേവയാ=ഒരിടത്തുതന്നെ അധികനേരം ഇരുന്നതുകൊണ്ട്. അംഘ്രൌ=കാലിന്മേൽ. സുപ്തിൎവ്വതിചേൽ=തരിപ്പുണ്ടാകുന്നപക്ഷം. തദന്യപാൎശ്വകൎണ്ണസ്യ മൎദ്ദനേനഃ=തരിപ്പുള്ള കാലിന്റെ മറുപുറത്തെ ചെവിയിൽ മൎദ്ദിക്കുന്നതുകൊണ്ട്. ഉപശാമ്യതി=ശമിക്കും.

### (സഹചരാദികഷായം.)

സഹചരം സുരദാരു സനാഗരം ക്വഥിതമംഭസി തൈ

ദധിമിശ്രിതം പവനപീഡിതദേഹഗതിഃ പിബൻ ദ്രുതവിളംബിതഗോ ഭവതീച്ഛയാ * സഹചരം=കരിങ്കുറുഞ്ഞി (ആറുകഴഞ്ച്) സുരദാരു=ദേവതാരം (നാലുകഴഞ്ച്) നാഗരം=ചുക്ക് (രണ്ടുകഴഞ്ച്) ഇവ കഷായം. എണ്ണ മേപ്പടി. വാതംകൊണ്ടു നടക്കാൻ വയ്യാവ്വു ശമിക്കും.

പ്രസാരിണീമാഷബലാരസോനരാസ്നൗഷധൈഃ പ്രക്വഥിതം തദംഭഃ പിബന്തി യേ ക്ഷീരഭുജസ്ത്യജന്തി മരുദ്വികാരാനപബാഹുകഞ്ച * പ്രസാരിണീ=തലനീളി. മാഷം=ഉഴുന്ന്. ബലാ=കുറുന്തോട്ടി. രസോനം=വെള്ളുള്ളി. രാസ്നാ=ചുകന്നരത്ത. ഔഷധം=ചുക്ക്. ഇവ കഷായം സേവിക്കുകയും പാൽകൂട്ടി ഉണ്ണുകയും ചെയ്ക. അപബാഹുകത്തിൽ വിശേഷം.

ദ്വിപഞ്ചമൂലകഥിതം ജലം വാതാമയാപഹം * ദ്വിപഞ്ചമൂലം=ദശമൂലം. ഇതിന്റെ കഷായം വാതഹരം.

## (ധനദനയനാദി).

ധനദനയനശുണ്ഠീശിഗ്രുരാസ്നോഗ്രഗന്ധാവരണലശുനകൃഷ്ണാചിത്രകൈരണ്ഡകൈശ്ച സുരതരുഘനപത്ഥ്യാബർബ്ബരൈസ്സംഭൃതാംഭഃ ശമയതി പരിപീതം സാർദ്ദിതാക്ഷേപവാതാൻ * ധനദനയനം=കഴഞ്ചിവേർ. ശുണ്ഠീ=ചുക്ക്. ശിഗ്രു=മുരിങ്ങവേരിന്മേൽതൊലി. രാസ്നാ=ചുകന്നരത്ത. ഉഗ്രഗന്ധാ=വയമ്പ്. വരണം=നീർമാതളത്തിൻവേർ. ലശുനം=വെള്ളുള്ളി. കൃഷ്ണാ=തിപ്പലി. ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഏരണ്ഡകം=ആവണക്കിൻവേര്. സുരതരു=ദേവതാരം. ഘനം=മുത്തങ്ങ. പത്ഥ്യാ=കടുക്ക. ബർബ്ബരം=ചെറുതേക്കിൻവേർ. ഇവ കഷായം. അർദ്ദിതം, ആക്ഷേപം എന്നിവയെ ശമിപ്പിക്കും.

രസോനകാരവീകൃഷ്ണാസ്ഥിരാഭിഃ സാധിതം ജലം പീതമുന്മാർഗ്ഗഗം വാതമനുലോമയതി ക്ഷണാൽ * രസോനം=വെള്ളുള്ളി. കാരവീ=കരിഞ്ചീരകം. കൃഷ്ണാ=തിപ്പലി. സ്ഥിരാ=ഓരിലവേർ. ഇവ കഷായം. വായുവിന്റെ വൈഗുണ്യം മാറും.

## (ഗന്ധർവ്വഹസ്താദി).

ഗന്ധർവ്വഹസ്തചിരിബില്വഹുതാശവിശ്വപത്ഥ്യാപുനർന്ന

വയവാഷകഭൂമിതാലൈഃ കഷായഃ സസൈന്ധവഗുളഃ പവനസ്യ ശാന്ത്യൈ വഹ്നേശ്ച ബലായ തഥൈവ മലശോധനായ * ഗന്ധർവ്വഹസ്തം=ആവണക്കിൻവേര്. ചിരിവില്വം=ആവൽത്തുമ്പ്. ഹുതാശം=കൊടുവേലിക്കിഴങ്ങ്. വിശ്വം=ചുക്ക്. പത്ഥ്യാ=കടുക്ക. പുനർന്നവം=തവിഴാമവേർ. യവാഷകം=കൊടുത്തൂവ്വവേർ. ഭൂമിതാലം=നിലപ്പനക്കിഴങ്ങ്. ഇവ കഷായം. ഇന്തുപ്പും ശർക്കരയും മേമ്പൊടി. വാതഹരവും ശോധനവുമാകുന്നു.

പഞ്ചമൂലശൃതം ക്ഷീരം വാതനാശനമുത്തമം * പഞ്ചമൂലംകൊണ്ടു പാൽ കുറുക്കി കുടിക്കുന്നതും വാതഹരമാണ്.

## (രാസ്നാദി.)

രാസ്നാതാമലകീവൃഷാഗരുശഠീ ചിത്രാംബു ചവ്യാശ്മഭിദ്ധാത്രീഭാർങ്ഗിപടോലപുഷ്കരനിശാസൈരീയവിശ്വാഗ്നിഭിഃ നിഷ്ക്വാഥോ ദശമൂലദാരുസഹിതഃ പീതഃ കണോന്മിശ്രോ നൃണാം ഹന്യാത് സൈന്ധവഖണ്ഡശുണ്ഠിസഹിതോ വാതം ത്രിദോഷോത്തരം * രാസ്നാ=ചുകന്നരത്ത. താമലകീ=കീഴാർനെല്ലി. വൃഷം=ആടലോടകവേർ. അഗുരു=അകിൽ. ശഠീ=കച്ചൂരിക്കിഴങ്ങ്. ചിത്രാ=ആവണക്കിൻവേർ. അംബു=മുത്തങ്ങ. ചവ്യം=കാട്ടുമുളകിൻവേർ. അശ്മഭിത്ത്=കല്ലൂർവ്വഞ്ഞിവേർ. ധാത്രീ=നെല്ലിക്ക. ഭാർങ്ഗി=ചെറുതേക്കിൻവേർ. പടോലം. പുഷ്കരം=പുഷ്കരമൂലം. നിശാ=വരട്ടുമഞ്ഞൾ. സൈരീയം=കരിംകുറുഞ്ഞിവേർ. വിശ്വം=ചുക്ക്. അഗ്നി=കൊടുവേലിക്കിഴങ്ങ്. ദശമൂലം. ദാരു=ദേവതാരം. ഇവ കഷായം. ഇന്തുപ്പും കല്ക്കണ്ടവും തിപ്പലിയും മേമ്പൊടി. ത്രിദോഷകോപംകൊണ്ടുള്ള വാതം ശമിക്കും.

ബലാമൂലശൃതം ക്ഷീരം വാതനാശനമുത്തമം * കുറുന്തോട്ടിവേരിട്ടു പാൽകുറുക്കി കുടിക്കുക.

പുനർന്നവാഗ്നിശുണ്ഠീനാം കഷായഃ കോഷ്ഠാനിലാപഹഃ * പുനർന്നവാ=തവിഴാമ. അഗ്നി=കൊടുവേലി. ശുണ്ഠീ=ചുക്ക്. ഇവ കഷായം. കോഷ്ഠവാതത്തെ മാററും.

ദശമൂലബലൈരണ്ഡനിർഗ്ഗുണ്ഡീശിഗ്രുബില്വകൈഃ സപ

ഞ്ചകോലലശുനസൈര്യകൈർവ്വാതഹാ ഗണഃ * ദശമൂലം. ബലാ=കുറുന്തോട്ടി. ഏരണ്ഡം=ആവണക്കിൻവേർ. നിർഗ്ഗുണ്ഡീ=കരിനൊച്ചിവേർ. ശിഗ്രു=മുരിങ്ങവേർ. ബഷ്വരം=ചെറുതേക്കിൻവേർ. പഞ്ചകോലം. ലശുനം=ഉള്ളി. സൈര്യകം=കരിംകുറുഞ്ഞി. ഇവ കഷായം. വാതഹരമാകുന്നു.

രാസ്നാബലാദ്വയൈരണ്ഡസുരദ്രുമസഹാചരൈഃ വർഷാഭൂഗോക്ഷുരയുതൈഃ കഷായോ വാതവികാരജിത് * രാസ്നാ=അരത്ത. ബലാദ്വയം=കുറുന്തോട്ടിയും വെങ്കുറുന്തോട്ടിയും. ഏരണ്ഡം=ആവണക്കിൻവേർ. സുരദ്രുമം=ദേവതാരം. സഹാചരം=കരിംകുറുഞ്ഞിവേർ. വർഷാഭൂ=തവിഴാമവേർ. ഗോക്ഷുരം=ഞെരിഞ്ഞിൽ. ഇവ കഷായം. വാതത്തെ ശമിപ്പിക്കും.

ശതാവരീ നല്ലകടുക മുസ്താ കച്ചൂരി രോഹിണ്യപി ദേവദാരു അരത്തയേരണ്ഡബലാ കുറുഞ്ഞി ശതാഹ്വാ കച്ചൂ തവിഴാമ ചുണ്ടാ മൂലങ്ങളാം പത്തും വൃഷമെന്നിതെല്ലാമോരോ കഴഞ്ചായ്ക്വഥിതം നിധായ പകുത്തു രണ്ടായൊരുകൂറിൽ മുന്നമേരണ്ഡജം സൈന്ധവമിട്ടുകൊള്ളുമരൊത്തു പിന്നെസ്ഥിതയാ യവാന്യാ പ്രഭാതസന്ധ്യാസമയേപി പാനാൽ അകന്നുപോമെമ്പതു ജാതി വാതം ഷഡംഗപാനാൽ ജ്വരമെന്നപോലെ * അർത്ഥം സ്പഷ്ടം.

ദശമൂലബലാകഷായേ പത്ഥ്യാവ്യോഷസുരദ്രുമൈഃ സസൈന്ധവൈഃ പചേത്സർപ്പിർവ്വാതരോഗഹരം പരം * ദശമൂലം. ബലാ=കുറുന്തോട്ടിവേർ. ഇവ കഷായം. പത്ഥ്യാ=കടുക്ക. വ്യോഷം=ചുക്ക് മുളക് തിപ്പലി. സുരദ്രുമം=ദേവതാരം. സൈന്ധവം=ഇന്തുപ്പ്. ഇവ കല്ക്കം. നെയ്കാച്ചുക. വാതം ശമിക്കും.

ഇന്ദുകാന്തം ഘൃതം യോജ്യം തഥാ ഗുൽഗുലുതിക്തകം ധാന്വന്തരം ബലാതൈലം പ്രഭഞ്ജനവിമർദ്ദനം ബലാശ്വഗന്ധാതൈലഞ്ച തൈലം സാഹചരം തഥാ കേതക്യാദിഞ്ച ചിഞ്ചാദിം തൈലം യുക്ത്യാ പ്രയോജയേത് * ഇന്ദുകാന്താദി ഘൃതങ്ങളും, ധാന്വന്തരാദി തൈലങ്ങളും ഉചിതംപോലെ പ്രയോഗിക്കാം.

ക്ഷുമുള്ളി പാർവള്ളി ബലാ പരുത്തി കക്കന്ധു ചിത്രാപടു സിദ്ധതൈലം ജംഘോരുപൃഷ്ഠത്രികപാർശ്വശൂലവാതാമയഘ്നം പരിലേപനേന * കക്കന്ധു=ലന്തക്കുരു. ചിത്രാ=ആവണക്കിൻ വേർ. ശേഷം മലയാളം സ്പഷ്ടം. ഈ തൈലം പുരട്ടിയാൽ കണങ്കാൽ, തുട, പുറം, ത്രികം, വാരി ഇവിടങ്ങളിലെ വേദനയും വാതവും ശമിക്കും.

കാരസ്കരഫലൈസ്സിദ്ധം സക്ഷീരം വാതജിൽ ഘൃതം * കാരസ്കരഫലം=കാഞ്ഞിരക്കായ. ഇതുകൊണ്ടു പാലുംകൂട്ടി കാച്ചിയ നെയ്യ് വാതഹരമാകുന്നു.

സ്വേദാഭ്യംഗോപനാഹാശ്ച ധാന്യാമ്ലേ ചാവഗാഹനം ഉദ്വർത്തനം സ്നേഹരേകവസ്തയശ്ചാനിലേ ഹിതാഃ * സ്വേദം=വിയർപ്പിക്കൽ. അഭ്യംഗം=എണ്ണതേക്കൽ. ഉപനാഹം=ഉപനാഹസ്വേദം. ധാന്യാമ്ലാവഗാഹനം=കാടിയിൽ ഇരുത്തി അവഗാഹസ്വേദം. ഉദ്വർത്തനം=മരുന്നുപുരട്ടി തിരുമ്മൽ. സ്നേഹരേകം=സ്നേഹദ്രവ്യങ്ങളെക്കൊണ്ടു വയറിളക്കൽ. വസ്തി—ഇവ യെല്ലാം വാതത്തിങ്കൽ നന്ന്.

വിലോമേ മാരുതേ സ്വേദം സ്നിഗ്ദ്ധൈഃ പിണ്ഡൈഃ പ്രയോജയേൽ ഹ്രസ്വേന പഞ്ചമൂലേന സ്നിഗ്ദ്ധാം പേയാഞ്ച പായയേൽ * വിലോമേ മാരുതേ=മാർഗ്ഗംതെററിയ വാതത്തിങ്കൽ. സ്നിഗ്ദ്ധൈഃ പിണ്ഡൈഃ=സ്നിഗ്ദ്ധതയുള്ളവയായ കിഴികളെക്കൊണ്ട്. സ്വേദം പ്രയോജയേൽ=വിയർപ്പിക്കണം. ഹ്രസ്വപഞ്ചമൂലംകൊണ്ട് കഞ്ഞിയുണ്ടാക്കി സ്നേഹംചേർത്തു സേവിപ്പിക്കയും വേണം

കൃഷ്ണാലശുനദേവദ്രുപൃശ്നിപർണ്ണീദ്വിജീരകൈഃ വാതാനുലോമനകരഃ കഷായഃ സൈന്ധവാന്വിതഃ * കൃഷ്ണാ=തിപ്പലി ലശുനം=ഉള്ളി. ദേവദ്രു=ദേവതാരം. പൃശ്നിപർണ്ണീ=മൂവിലവേർ. ദ്വിജീരകം=ജീരകവും. കരിഞ്ജീരകവും. ഇവ കഷായം ഇന്തുപ്പുചേർത്തു സേവിക്കുക. വായുവിന്ന് ആനുലോമ്യം വരും.

പൃശ്നിപർണ്ണീ ബലാബില്വ വംശപത്രസുരദ്രുമൈഃ സജീരകൈഃ ശൃതം തോയം വാതവൈഗുണ്യനാശനം * പൃശ്നിപർണ്ണീ=മൂവിലവേര്. ബലാ=കുറുന്തോട്ടിവേർ. ബില്വം=കൂവള

ത്തിൻവേർ. വംശപത്രം=മുളയില. സുരദ്രുമം=ദേവതാരം. ജീരകം. ഇവ കഷായം. വായുക്ഷോഭത്തെ ശമിപ്പിക്കും.

ശോഷാക്ഷേപകസംകോചസ്തംഭസ്വപനകംപനം ഹനുസ്രംസോഽർദ്ദിതംഖാഞ്ജ്യം പാംഗുല്യം കുബ്ജവാതതാ സന്ധിച്യുതിഃ പക്ഷവധോമേദോമജ്ജാസ്ഥിഗാ ഗദാഃ ഏതേ സ്ഥാനസ്യ ഗാംഭീര്യാൽ സിദ്ധ്യേയുർയ്യത്നതോ ന വാ തസ്മാജ്ജയേന്നവാ നേതാൻ ബലിനോ നിരുപദ്രവാൻ* ശോഷം, ആക്ഷേപകം തുടങ്ങിയവ മേദസ്സിനേയും മജ്ജയേയും അസ്ഥിയേയും ആശ്രയിച്ചുണ്ടാകുന്ന രോഗങ്ങളാണ്. സ്ഥാനത്തിന്റെ ആഴം നിമിത്തം ഇവ ശമിക്കുന്നതു പ്രയാസമാണ്. ശമിച്ചില്ലെന്നും വരാം. അതുകൊണ്ടു വൈദ്യൻ ഈ രോഗങ്ങൾക്കു പുതുതായും അധികം ഉപദ്രവമില്ലാത്തതായും ഇരിക്കുമ്പോഴും, രോഗി ബലവാനായിരിക്കുമ്പോഴും ചികിത്സിക്കണം.

ഇതി വാതചികിത്സാ.

## വാതശോണിതചികിത്സാ.

വായുർവിവൃദ്ധോ വൃദ്ധേന രക്തേനാവാരിതഃ പഥി ക്രുദ്ധഃ സംദൂഷയേദ്രക്തം തജ്ജ്ഞേയം വാതശോണിതം * വിവൃദ്ധഃ വായുഃ=ഏറ്റവും വർദ്ധിച്ചിരിക്കുന്ന വായു. പഥി=വഴിയിൽ. വൃദ്ധേന ആവാരിതഃ=വർദ്ധിച്ചിരിക്കുന്ന രക്തത്താൽ ആവരണം ചെയ്യപ്പെട്ടിട്ടു. ക്രുദ്ധഃ=ക്രുദ്ധനായിട്ട്. രക്തം സംദൂഷയേൽ=രക്തത്തെ ദുഷിപ്പിക്കും. തൽ വാതശോണിതം ജ്ഞേയം=അതിനെ വാതശോണിതമെന്നറിയണം. 'വാതശോണിതം=രക്തവാതം.

ദോഷൈഃ പൃഥഗ്യുതൈരസ്രാൽ പഞ്ചധാ വാതശോണിതം * ദോഷൈഃ പൃഥക്=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ മൂന്നുവിധം; യുതൈഃ=എല്ലാ ദോഷങ്ങളെക്കൊണ്ടുംകൂടി ഒരുവിധം; അസ്രാൽ=രക്തംകൊണ്ട് ഒരുവിധം;—ഇങ്ങിനെ രക്തവാതം അഞ്ചുവിധത്തിലാകുന്നു.

പാദയോൎമ്മൂലമാസ്ഥായ കദാചിദ്ധസ്തയോരപി ആഖോരിവ വിഷംക്രുദ്ധം കൃത്സ്നം ദേഹം പ്രധാവതി * ഇത് ദേഹത്തിൽ എങ്ങിനെ വ്യാപിക്കുമെന്നു പറയുന്നു — പാദയോഃ മൂലം ആസ്ഥായ=കാലുകളുടെ മൂലത്തെ ആശ്രയിച്ചിട്ടും, കദാചിൽ ഹസ്തയോഃ അപി=ചിലപ്പോഠം കൈകളുടെ മൂലത്തെ ആശ്രയിച്ചിട്ടും. ക്രുദ്ധം=ക്രുദ്ധമായിട്ട്. ആഖോഃ വിഷം ഇവ=എലിയുടെ വിഷമെന്നപോലെ. കൃത്സ്നം ദേഹം പ്രധാവതി=ദേഹമാസകലം വ്യാപിക്കുന്നു.

ത്വങ്മാംസാശ്രയമുത്താനം തൽ പൂൎവ്വം ജായതേ തതഃ കാലാന്തരേണ ഗംഭീരം സൎവ്വാൻ ധാതൂനഭിദ്രവേൽ * തൽ=അത് (രക്തവാതം) പൂൎവ്വം=ആദ്യം. ത്വങ്മാംസാശ്രയം=ത്വക്കു, മാംസം എന്നീ ധാതുക്കളെ ആശ്രയിച്ചിട്ട്. ഉത്താനം=മേലെ നില്ക്കുന്നത്. ജായതേ=ആയി ഭവിക്കുന്നു. തതഃ=അനന്തരം. കാലാന്തരേണ=കാലപ്പഴക്കംകൊണ്ട്. ഗംഭീരം=ആഴമുള്ളതായിട്ട്. സൎവ്വാൻ ധാതൂൻ=എല്ലാ ധാതുക്കളേയും. അഭിദ്രവേൽ=വ്യാപിക്കും. ത്വങ്മാംസങ്ങളിൽ മാത്രം ആശ്രയിച്ചിരിക്കുമ്പോഠംതന്നെ ചികിത്സിക്കാത്തപക്ഷം ഉള്ളിലേക്കു കടക്കുമെന്നു സാരം.

വാതശോണിതിനോ രക്തം സ്നിഗ്ദ്ധസ്യ ബഹുശോ ഹരേൽ അല്പാല്പം പാലയൻ വായും യഥാദോഷം യഥാബലം* ഇനി ഇതിന്റെ ചികിത്സ പറയുന്നു — വാതശോണിതിനഃ=രക്തവാതരോഗിക്ക്. സ്നിഗ്ദ്ധസ്യ=സ്നിഗ്ദ്ധത വരുത്തീട്ട്. ബഹുശഃ രക്തം ഹരേൽ=പലതവണ രക്തംകളയണം. എങ്ങിനെ? അല്പാല്പം=കുറച്ചു കുറച്ചായിട്ട്. രക്തത്തെ അധികമായി കളയരുതെന്നൎത്ഥം. കാരണം? വായും പാലയൻ=വായുവിനെ നോക്കിക്കൊണ്ടു വേണം രക്തം കളയാൻ. അധികം രക്തം പോയാൽ വായു കോപിക്കുമെന്നൎത്ഥം. യഥാദോഷം യഥാബലം=ദോഷത്തേയും ബലത്തേയുമനുസരിച്ചു വേണം രക്തം കളയുവാൻ.

രുഗ്രാഗതോദദാഹേഷു ജളൂകാഭിൎവ്വിനിൎഹരേൽ ശൃംഗതും

ബൈഃ ചിമിചിമാകണ്ഡൂരുഗ്ദാഹാന്വിതം പ്രച്ഛാനേന സിരാഭിർവ്വാ ദേശാദ്ദേശാന്തരം വ്രജൽ * രക്തം കളയേണ്ടതെന്തു കൊണ്ടെന്നു പറയുന്നു—രുഗ്രാഗതോദദാഹേഷു=വേദനയും ചുവപ്പും കുത്തിനോവും ചുട്ടുനീറലുമുണ്ടെങ്കിൽ. ജളൂകാഭിഃ വിനിർഹരേൽ=അട്ടകളെക്കൊണ്ടു രക്തം കളയണം; ചിമിചിമാകണ്ഡൂരുഗ്ദാഹാന്വിതം=ചിമിചിമ (ചെറുപ്രാണികൾ അരിക്കുന്നതുപോലെ തോന്നൽ), ചൊറിച്ചിൽ, വേദന, അസഹ്യത എന്നിവയുള്ള രക്തത്തെ. ശൃംഗതുംബൈഃ=കൊമ്പ്, ചുരത്തൊണ്ട് എന്നിവ വെച്ച് കളയണം; ദേശാൽദേശാന്തരം വ്രജൽ=ഒരിടത്തുനിന്നു മറ്റൊരിടത്തേക്കു പകർന്നുകൊണ്ടിരിക്കുന്ന രക്തത്തെ. പ്രച്ഛാനേന സിരാഭിഃ വാ=സൂചികൊണ്ടോ മറ്റോ കുത്തിയോ ഞരമ്പറുത്തോ കളയണം.

അംഗഗ്ലാനൌ ന തു സ്രാവ്യം രൂക്ഷേ വാതോത്തരേ ച യൽ * രക്തമോക്ഷണത്തെ ചില സംഗതികളിൽ നിഷേധിക്കുന്നു—അംഗഗ്ലാനൌ ന സ്രാവ്യം=ദേഹത്തിനു തളർച്ചയുണ്ടെങ്കിൽ രക്തം സ്രവിപ്പിക്കരുത്. രൂക്ഷേ (ന സ്രാവ്യം)=രൂക്ഷദേഹത്തിങ്കലും രക്തം കളയരുത്. വാതോത്തരം യൽ (തൽ) ച ന സ്രാവ്യം=വാതാധികമായ രക്തത്തെയും കളയരുത്.

ശതാവരീഘൃതം പേയം വാതാസ്രേ പവനോത്തരേ തൈലം പയശ്ശർക്കരാഞ്ച പായയേദ്വാ സുമൂർച്ഛിതം യഷ്ട്യാഹ്വശതപാക്യം വാ ബലാതൈലമഥാപി വാ ശതാവര്യമൃതാക്വാഥം ക്ഷീരയുക്തം പിബേൽ പ്രഗേ * വാതാധികമായ രക്തവാതത്തിൽ രക്തമോക്ഷണം അരുതെങ്കിൽ പിന്നെ എന്തു ചെയ്യണമെന്നു പറയുന്നു—ശതാവരീഘൃതം പേയം=ശതാവരീഘൃതത്തെ സേവിക്കണം. തൈലം=എണ്ണ, പയസ്സ്=പാൽ. ശർക്കരാ=പഞ്ചസാര. ഇവയേയും സേവിപ്പിക്കാം. യഷ്ട്യാഹ്വം=എരട്ടിമധുരം. ശതം=ശതകുപ്പ. ഇവയുടെ കഷായം സേവിക്കാം. അല്ലെങ്കിൽ ബലാതൈലം സേവിക്കാം. ശതാവരി. അമൃതാ=ചിറാമൃത്. ഇവയുടെ കഷായത്തെ പാൽചേർത്തു സേവിക്കുകയുമാകാം.

പൈത്തേ പക്വാ വരീ തിക്താ പടോലത്രിഫലാമൃതാഃ പിബേദ്ധാത്ര്യാദിസർപ്പിശ്ച കാരസ്കരഘൃതം തഥാ * പൈത്തേ=പിത്താധികമായ വാതശോണിതത്തിൽ. വരീ=ശതാവരിക്കിഴങ്ങ്. തിക്താ=പുത്തരിച്ചുണ്ടവേർ. പടോലം. ത്രിഫല. ചിററമൃത്. ഇവയുടെ കഷായം സേവിക്കണം. ധാത്ര്യാദിഘൃതവും കാരസ്കരഘൃതവും സേവിക്കയുമാം.

ക്ഷീരിവൃക്ഷത്വചാം കാഥേ ധാത്ര്യാദിസ്വരസാന്വിതം അശ്വഗന്ധാ സിതാദ്രാക്ഷാ യഷ്ടീചന്ദന കല്ക്കിതം ഘൃതം സിദ്ധം സമക്ഷീരം വാതശോണിതനാശനം* ക്ഷീരിവൃക്ഷത്വക്=നാല്പാമരത്തൊലി. ഇതിന്റെ കഷായത്തിൽ ധാത്ര്യാദിസ്വരസം–പച്ചനെല്ലിക്ക, പാൽമുതുക്കിൻകിഴങ്ങ്, കരിമ്പ്, ശതാവരി, കുമ്പളങ്ങ ഇവയുടെ നീർചേർത്ത്. അശ്വഗന്ധാ=അമുക്കുരം. സിതാ=പഞ്ചസാര. ദ്രാക്ഷാ=മുന്തിരിങ്ങ. യഷ്ടി=എരട്ടിമധുരം. ചന്ദനം. ഇവ കല്ക്കം ചേർത്ത്, നെയ്യോളം പാൽകൂട്ടി നൈ കാച്ചുക. ഇത് വാതശോണിതത്തെ ശമിപ്പിക്കും.

ബഹുദോഷോ വിരേകാർത്ഥം ക്ഷീരേണൈരണ്ഡതൈലകം കഷായമഭയാനാം വാ പിബേൽ ഘൃതസമായുതം * ബഹുദോഷഃ=പിത്തം അധികമുള്ളവൻ. വിരേകാർത്ഥം=വിരേചനത്തിന്നായിട്ട്. ഏരണ്ഡതൈലം=ആവണക്കെണ്ണയെ. ക്ഷീരേണ പിബേൽ=പാലിൽചേർത്തു സേവിക്കണം. അഭയാനാം കഷായം=കടുക്കയുടെ കഷായത്തെ നൈ ചേർത്തു സേവിക്കയുമാകാം.

നിർഹരേദ്വാ മലം തസ്യ സഘൃതൈഃ ക്ഷീരവസ്തിഭിഃ നഹി വസ്തിസമം കിഞ്ചിദ്വാതരക്തചികിത്സിതം വിശേഷാൽ പായുപാർശ്വോരുപർവ്വാസ്ഥിജഠരാർത്തിഷു * തസ്യ=രക്തവാതരോഗിക്ക്. സഘൃതൈഃ ക്ഷീരവസ്തിഭിഃ=നൈ ചേർത്തതായ പാൽകൊണ്ടു വസ്തിചെയ്ത്. മലം നിർഹരേൽ=മലത്തെ കളയണം. നഹി വസ്തിസമം കിഞ്ചിൽ=രക്തവാതത്തിന്നു വസ്തിപോലെ ഇത്ര നന്നായിട്ടു മറെറാരു ചികിത്സയില്ല. പായു=ഗുദം. പാർശ്വം=വാരി. ഊരു=തുട. പർവ്വം=സന്ധി. അസ്ഥി=എ

ക്കു്. ജഠരം=വയറ്. ഇവയിൽ വേദനയുണ്ടെങ്കിൽ വിശേഷിച്ചും ഇതു് ചെയ്യണം.

ആരനാളാഢകേ തൈലം പാദസർജ്ജരസം ശൃതം പ്രഭൂതേ ഖചിതം തോയേ ജ്വരദാഹാർത്തിനൽ പരം * ആരനാളം=കാടി. നാലിടങ്ങഴി. സർജ്ജരസം=ചെഞ്ചല്യം. പാദം=നാലിലൊന്ന്. ഈ തൈലം ജ്വരം, ചുട്ടുനീറൽ, വേദന എന്നിവ ശമിപ്പിക്കും.

## (പിണ്ഡതൈലം).

സമധൂച്ഛിഷ്ടമഞ്ജിഷ്ഠം സസർജ്ജരസശാരിബം പിണ്ഡതൈലം തദഭ്യംഗാദ്വാതരക്തരുജാപഹം * മധൂച്ഛിഷ്ടം=മെഴുക്. മഞ്ജിഷ്ഠാ=മഞ്ചട്ടിപ്പൊടി. സർജ്ജരസം=ചെഞ്ചല്യം. ശാരിബാ=നന്നാറിക്കിഴങ്ങ്. ഇവ തൈലം. രക്തവാതത്തിങ്കൽ ഉത്തമം.

പിണ്ഡസ്വേദോപനാഹാശ്ച സ്നിഗ്ദ്ധൈഃ ഷഷ്ടികാദിഭിഃ സ്തംഭതോദരുഗായാമശോഷാംഗഗ്രഹശാന്തയേ * ഏറ്റവും സ്നിഗ്ദ്ധങ്ങളായ ഷഷ്ടികം (നവര) മുതലായവകൊണ്ട് പിണ്ഡസ്വേദവും ഉപനാഹവും ചെയ്യാം. പിണ്ഡസ്വേദം=കിഴി ഉഴിഞ്ഞ് വിയർപ്പിക്കൽ. ഉപനാഹം=വെച്ചുകെട്ടി വിയർപ്പിക്കൽ. സ്തംഭനം, കുത്തിനോവു്, വേദന, ആയാമം, മെലിച്ചിൽ, പിടിച്ചുവലിക്കൽ ഇവ ശമിക്കും.

വാതശ്ലേഷ്മോത്തരേ കോഷ്ണാഃ പ്രലേപാദ്യാ ഹിതാഃ പരം പിത്തരക്തോത്തരേ വാതരക്തേ ലേപാദയോ ഹിമാഃ * വാതശ്ലേഷ്മോത്തരേ വാതരക്തേ=വാതകഫാധികമായ രക്തവാതത്തിൽ. കോഷ്ണാഃ പ്രലേപാദ്യാഃ ഹിതാഃ=ചെറുചൂടുള്ളതായ ലേപനം മുതലായവ നന്ന്. പിത്തരക്തോത്തരേ=പിത്തരക്താധികമായതിൽ. ഹിമാഃ ലേപാദയഃ=തണുപ്പുള്ളവയായ ലേപാദികൾ നന്ന്.

ലാജബലൈരണ്ഡതിലൈർഭദ്രൈശ്ചഃ പിഷ്ടൈർഘൃതാന്വിതൈർലിപ്യാൽ ഘൃതേന വാതരക്തം ശാമ്യേദുഗ്രാഗവച്ചാപി * ലാജം=മലര്. തിലം=എള്ള്. എരണ്ഡം=ആവണക്കിൻകുരു.

ബലാ=കുറുന്തോട്ടിവേർ. ഇവ വറുത്തരച്ച് നെയ്യിൽ ചാലിച്ചു പുരട്ടുക. വേദനയും ചുവപ്പുമുള്ളതായ രക്തവാതം ശമിക്കും.

ധുർധൂരഫലബീജാനി ക്ഷീരപക്വാനി പേഷയേൽ നവനീതവിമിശ്രേണ തേനാലേപോസ്രവാതജിൽ * ധുർധൂരഫലബീജം=ഉമ്മത്തിൻകുരു. ഇതു പാലിൽ വേവിച്ചരച്ച് വെണ്ണ ചേൎത്തു പുരട്ടുക. രക്തവാതം ശമിക്കും.

തൈലസർപ്പിർമ്മധുയുതം ഛിന്നാക്വാഥം പിബേൽ പ്രഗേ * ഛിന്നാക്വാഥം=ചിററമൃത് കഷായം. ഇതു എണ്ണയും നെയ്യും തേനും ചേൎത്തു രാവിലെ സേവിക്കുക.

ശതാവരീച്ഛിന്നരുഹാമലത്വഗ്ബലേക്ഷുകാണ്ഡക്ഷുരസംസ്കൃതാംഭഃ കല്കേന യഷ്ടീമധുകസ്യ മിശ്രം ധുനോതി വാതാസ്രമഥാസ്രപിത്തം * ശതാവരി=ശതാവരിക്കിഴങ്ങ്. ഛിന്നരുഹാ=ചിററമൃത്. ആമലത്വക്=നെല്ലിത്തൊലി. ബലാ=കുറുന്തോട്ടിവേർ. ഇക്ഷുകാണ്ഡം=കരിമ്പ്. ഇക്ഷുരം=വയൽചുള്ളിവേർ. ഇവ കഷായം. എരട്ടിമധുരം അരച്ചു ചേൎത്തു സേവിക്കുക. രക്തവാതവും രക്തപിത്തവും ശമിക്കും.

രാസ്നൈരണ്ഡബലാസഹാചരവരീവൃസ്പൃശവാശാമൃതാദേവാഹ്വാതിവിഷാഘനേക്ഷുരശഠീവിശ്വൈഃ കഷായഃ ശൃതഃ സർപ്പിസ്തൈലവിമിശ്രിതഃ പ്രശമയേച്ചോഷ്യം സശൂലാന്തഥാ ജംഘോരുത്രികപാർശ്വപൃഷ്ഠഹനുഗാം ശോഫാംശ്ച വാതാസ്രജം * രാസ്നാ=അരത്ത. എരണ്ഡം=ആവണക്കിൻവേർ. ബലാ=കുറുന്തോട്ടിവേർ. സഹാചരം=കരിങ്കുറുഞ്ഞിവേർ. വരീ=ശതാവരി. വൃസ്പൃശം=കൊഴുത്തുവ്വവേർ. വാശാ=ആടലോടകവേർ. അമൃതാ=ചിററമൃത്. ദേവാഹ്വം=ദേവതാരം. അതിവിഷാ=അതിവിടയം. ഘനം=മുത്തങ്ങ. ഇക്ഷുരം=വയൽച്ചുള്ളിവേർ. ശഠീ=കച്ചൂരിക്കിഴങ്ങ്. വിശ്വം=ചുക്ക്. ഇവ കഷായം. നെയ്യും എണ്ണയും മേമ്പൊടി. ശൂലം, കണങ്കാലിലും തുടയിലും മററും വേദന തുടങ്ങിയ ഉപദ്രവങ്ങളുള്ള രക്തവാതം ശമിക്കും.

ചന്ദനാദ്യേന തൈലേന മൂർദ്ധ്നി സേകഞ്ച കാരയേൽ * ചന്ദനാദി എണ്ണകൊണ്ട് ശിരസ്സിൽ സേകവും ചെയ്യണം.

## (ബലാഗുളൂച്യാദി)

ബലാഗുളൂചീസുരപാദപാനാം കഷായേ പക്വതൈലമിമൈശ്ചകല്ക്കൈഃ ജടാമയാചന്ദനകുന്ദുരുഷ്ണനതാശ്വഗന്ധാസരളൈഃ സരാസ്നൈഃ ഘൃതം സദാഹം സരുജം സശോഫം രക്താനുഗം വാതഗദം നിഹന്തി ✻ ബലാ=കുറുന്തോട്ടിവേര്. ഗുളൂചി=ചിററമൃത്. സുരപാദപം=ദേവതാരം ഇവ കഷായം. ജടാ=മാഞ്ചി. ആമയാ=കൊട്ടം. ചന്ദനം. കുന്തുരുക്കം. നതം=തകരം. അശ്വഗന്ധാ=അമുക്കുരം. സരളഃ=ചരളം. രാസ്നാ=അരത്ത. ഇവ കല്ക്കം. ഈ എണ്ണ ദാഹശോഫാദിയുതമായ രക്തവാതത്തെ ശമിപ്പിക്കും.

യഥാദോഷബലാത്ര യോജ്യം ഗുൽഗുലുതിക്തകം✻ ഈ രോഗത്തിൽ ദോഷശക്തിക്കനുസരിച്ച് ഗുൽഗുലുതിക്തകവും പ്രയോഗിക്കാം.

ദശമൂലവരീരാസ്നാദ്രവന്തീമധുയഷ്ടികം ഛിന്നാബലാദ്വയൈരണ്ഡവാജിഗന്ധാപുനർന്നവാഃ വിപാച്യ തോയേ തൽ കഷായേ വിദാരീക്ഷുവരീരസം കൂശ്മാണ്ഡധാത്രീസ്വരസം ക്ഷീരമാജ്യഞ്ച നിക്ഷിപേൽ ദ്രാക്ഷാചന്ദനയഷ്ട്യാഹ്വവാജിഗന്ധാസുരദ്രുമം വിദാരീശർക്കരാവീരാസമം ഗാക്ഷോളകോല്ലലം പുനർന്നവാഗരുജകാപത്മബീജാനി പിപ്പലീം സിദ്ധമേതൽ ഘൃതം ഹന്യാദ്ദാരുണം വാതശോണിതം ✻ ദശമൂലം. വരീ=ശതാവരിക്കിഴങ്ങ്. രാസ്നാ=അരത്ത. ദ്രവന്തീ=എലിച്ചെവി. മധുയഷ്ടികം=എരട്ടിമധുരം. ഛിന്നാ=ചിററമൃത്. ബലാദ്വയം=കുറുന്തോട്ടിവേരും വെൺകുറുന്തോട്ടിവേരും. ഏരണ്ഡം=ആവണക്കിൻവേർ. വാജിഗന്ധാ=അമുക്കുരം. പുനർന്നവാ=തവിഴാമവേർ. ഇവ കഷായംവെക്കുക. അതിൽ വിദാരീ=പാൽമുതുക്കിൻകിഴങ്ങ്. ഇക്ഷു=കരിമ്പ്. വരീ=ശതാവരിക്കിഴങ്ങ്. കൂശ്മാണ്ഡം=കുമ്പളങ്ങ. ധാത്രീ=പച്ചനെല്ലിക്ക (ഇവയുടെ നീർ) ക്ഷീരം=പാൽ. ആജ്യം=നെയ്. ഇവ ചേർക്കുക. കല്ക്കത്തിന്— ദ്രാക്ഷാ=മുന്തിരിങ്ങ. ചന്ദനം. യഷ്ട്യാഹ്വം=എരട്ടിമധുരം. വാജിഗന്ധാ=അമുക്കുരം. സുരദ്രുമം=ദേവതാരം. വിദാരീ=

പാൽമുതുക്ക്. ശക്കരാ=പഞ്ചസാര. വീരാ=കോവക്കിഴങ്ങ്. സമംഗാ=പാൎച്ചുണ്ടവേർ. അക്ഷോളകം=മലയമുകവേർ. ഉൽപലം=ചെങ്ങഴിനീർക്കിഴങ്ങ്. പുനൎന്നവാ=തവിഴാമവേർ. അഗരു=അകിൽ. തുകാ=കവ്വാറ്. പത്മബീജം=താമരയരി. പിപ്പലീ=തിപ്പലി. ഇവ എല്ലാം വാതശോണിതത്തിങ്കൽ അത്യുത്തമം.

ബലാകഷായകല്ക്കാഭ്യാം തൈലം ക്ഷീരസമം പചേൽ സഹസ്രശതപാകം തദ്വാതാസൃഗ്വാതരോഗനുൽ * ബലാ=കുറുന്തോട്ടിവേർ. ഇത് കഷായവും കല്ക്കനുമായി എണ്ണയും എണ്ണയോളം പാലും ചേൎത്തു അനേക പരിവൃത്തി ആവൎത്തിച്ചു കാച്ചുക. ഇത് രക്തവാതം, വാതം എന്നിവയെ ശമിപ്പിക്കും.

ഉത്താനം ലേപനാഭ്യംഗ പരിഷേകാവഗാഹനൈഃ വിരേകാസ്ഥാപനസ്നേഹപാനൈൎഗ്ഗംഭീരമാചരേൽ * ഉത്താനം=ത്വക്കിനേയും മാംസത്തേയും ആശ്രയിച്ചുള്ളതും പുതിയതുമായ രക്തവാതത്തെ. ലേപനം, അഭ്യംഗം, ധാര, അവഗാഹനം എന്നിവകൊണ്ടു ചികിത്സിക്കണം. ഗംഭീരം=മററു ധാതുക്കളെ ആശ്രയിച്ചതിനെ വിരേചനം, കഷായവസ്തി, സ്നേഹപാനം ഇവകൊണ്ട് ചികിത്സിക്കണം.

രക്തപിത്താതിവൃദ്ധ്യാ തു പാകന്തൽ പ്രാപ്നയാൽ ക്ഷണാൽ ഭിന്നം സ്രവതി തദ്രക്തം വിശേഷം പൂയമേവ വാ തയോശ്ചികിത്സാ വ്രണവൽ ഭേദശോധനരോപണം * രക്തം, പിത്തം എന്നിവയുടെ വൎദ്ധനകൊണ്ട് വാതശോണിതം എളുപ്പത്തിൽ പഴക്കും. എന്നാൽ അതു പൊട്ടി പുഴക്കോട്ടുകൂടിയതായ രക്തമോ ചലമോ (പൂയം) ഒലിച്ചുകൊണ്ടിരിക്കും. അവയിൽ (രക്തസ്രാവത്തിലും പൂയസ്രാവത്തിലും) വ്രണത്തിലെപ്പോലെ ചികിത്സ ചെയ്യണം. ഭേദം=കീറൽ. ശോധനം=ശോധനവരുത്തൽ. രോപണം=ഉണക്കൽ. എന്നിങ്ങിനെ വ്രണത്തിന്റെ ചികിത്സ എല്ലാം ചെയ്യാം.

ആവൃതാ വായവോഽജ്ഞാതാ ജ്ഞാതാ വാ വത്സരം സ്ഥിതാഃ പ്രയത്നേനാപി ദുസ്സാധ്യാ ഭവേയുൎവ്വാനുപക്രമാഃ * ഇപ്രകാ

നം രക്തവാതത്തിന്റെ ചികിത്സ പറയപ്പെട്ടു. രക്തവാതത്തിൽ വാതം രക്തത്താൽ ആവൃതമാകുന്നതുപോലെ വായുവിന്നു വേറെയുള്ളവയാലും ആവരണം വരാം. അങ്ങിനെ വരുമ്പോഴും വേണ്ടതു സാമാന്യമായിപ്പറയുന്നു— ആവൃതാഃ വായവഃ=ആവരണംചെയ്യപ്പെട്ട വായുക്കൾ. അജ്ഞാതാഃ ജ്ഞാതാഃ വാ=അറിയപ്പെടാതെയൊ അറിയപ്പെട്ടോ. വത്സരം സ്ഥിതാഃ=ഒരു കൊല്ലംനിന്നാൽ. പ്രയത്നേന അപി ദുസ്സാധ്യാഃ=പണിപ്പെട്ടാലും മാറാൻ പ്രയാസമുള്ളതായൊ, അനുപക്രമാഃ വാ=അസാദ്ധ്യംതന്നെയായൊ, ഭവേയുഃ=പരിണമിക്കും.

വായൌ പിത്താവൃതേ ശീതാമുഷ്ണാഞ്ച ബഹുശഃ ക്രിയാം വ്യത്യാസാദ്യോജയേത്സർപ്പിർജീവനീയഞ്ച പായയേൽ ധന്വമാംസം യവാഃ ശാലിർവിരേകഃ ക്ഷീരവാൻ മൃദുഃ സക്ഷീരാ വസ്തയഃ ക്ഷീരം പഞ്ചമൂലബലാശൃതം കാലേനവാസനാം തൈലൈർമ്മധുരൌഷധസാധിതൈഃ * വായൌ പിത്താവൃതേ=വായു പിത്തത്താൽ ആവരണംചെയ്യപ്പെട്ടിരിക്കുമ്പോഴും. ശീതാം ഉഷ്ണാം ച ക്രിയാം=തണുപ്പുള്ളതും ചൂടുള്ളതുമായ ചികിത്സയെ വ്യത്യാസാൽ യോജയേൽ=മാറിമാറി പ്രയോഗിക്കണം. ജീവനീയഘൃതമായ നെയ്യ സേവിപ്പിക്കയും വേണം. ധന്വമാംസം, യവം, ചെന്നെല്ല്, പാൽക്കൂട്ടിയതും മൃദുവുമായ വിരേചനം, പാൽചേർത്തിട്ടുള്ള വസ്തികൾ, പഞ്ചമൂലവും കുറുന്തോട്ടിവേരും ചേർത്തു കുറുക്കിയ പാൽ, മധുരൌഷധങ്ങളെക്കൊണ്ടു കാച്ചിയ തൈലങ്ങളെക്കൊണ്ടുള്ള വസ്തി എന്നിവയെയും പ്രയോഗിക്കണം.

കഫാവൃതേ യവാന്നാനി ജാംഗലാ മൃഗപക്ഷിണഃ സ്വേദാസ്തീക്ഷ്ണാ നിരൂഹാശ്ച വമനം സവിരേചനം പുരാണസർപ്പിസ്തൈലഞ്ച തിലസർഷപജം ഹിതം * കഫാവൃതേ=വായു കഫത്താൽ ആവരണംചെയ്യപ്പെട്ടിരിക്കുമ്പോഴും. യവാന്നം, ജാംഗലമാംസം, മൃഗപക്ഷികളുടെ മാംസം, സ്വേദം, തീക്ഷ്ണങ്ങളായ കഷായവസ്തികൾ, വമനം, വിരേചനം, പഴയനെയ്യ്, എള്ള് കടുക് എന്നിവയുടെ എണ്ണ എന്നിവ ഹിതമാകുന്നു.

സംസൃഷ്ടേ കഫപിത്താഭ്യാം പിത്തമാദൌ വിനിൎജ്ജയേൽ കാരയേദ്രക്തസംസൃഷ്ടേ വാതശോണിതികീം ക്രിയാം ॥ കഫപിത്താഭ്യാം സംസൃഷ്ടേ=വാതം കഫപിത്തങ്ങളോടു മിശ്രമായിരിക്കുമ്പോൾ, ആദൌപിത്തം വിനിൎജ്ജയേൽ=ആദ്യം പിത്തത്തെ ചികിത്സിച്ചു ജയിക്കണം. രക്തസംസൃഷ്ടേ=രക്തത്തോടു സംസൎഗ്ഗിച്ചിരിക്കുമ്പോൾ. വാതശോണിതികീം ക്രിയാം കാരയേൽ=രക്തവാതത്തിന്നുള്ള ചികിത്സ ചെയ്യണം.

കല്പ്യാത്രിശാനയാ ധീമാനാവൃതാനാം ചികിത്സിതം ॥ ബുദ്ധിമാനായ വൈദ്യൻ ഇവിടെ പറഞ്ഞ വഴിയനുസരിച്ച് ആവൃതങ്ങളായ വാതങ്ങൾക്കു ചികിത്സിക്കണം.

ഇതിവാതശോണിതചികിത്സാ.

## അതിസ്ഥൂലാദിചികിത്സാ.

അതിസ്ഥൂലശ്ചാതികൃശോ മന്ദനിദ്ര ഇതി ത്രയഃ അതീവ കഷ്ടാസ്തസ്മാത്തച്ചികിത്സാ പരികീൎത്ത്യതേ ॥ അതിസ്ഥൂലഃ=അധികം തടിച്ചവൻ. അതികൃശഃ=അധികം മെലിഞ്ഞവൻ. മന്ദനിദ്രഃ=ഉറക്കമില്ലാത്തവൻ. ഇങ്ങിനെ മൂന്നു രോഗികൾ, അതീവകഷ്ടാഃ=വളരെ കഷ്ടതയനുഭവിക്കുന്നവരാണ്. തസ്മാൽ=അതുകൊണ്ട്. തച്ചികിത്സാ=അവൎക്കുള്ള ചികിത്സ. പരികീൎത്ത്യതേ=പറയപ്പെടുന്നു.

### അതിസ്ഥൂലന്ന്.

അയഥോപചയോത്സാഹശ്ചലസ്ഫിഗുദരസ്തനഃ അതിസ്ഥൂലഃ സ്മൃതോ യോജ്യം തത്രാന്നം മാരുതാപഹം ॥ അയഥോപചയോത്സാഹഃ=മുമ്പുള്ളതിലധികമായ ദേഹപുഷ്ടിയും ഉത്സാഹവുമുള്ളവൻ. ചലസ്ഫിഗുദരസ്തനഃ=ചന്തി, വയറ്, സ്തനം എന്നിവ പശിമവെച്ച് ഏളകിയവൻ. ഇങ്ങിനെയുള്ളവൻ അതിസ്ഥൂലനാകുന്നു. തത്ര=ഈ രോഗത്തിങ്കൽ. മാരുതാപഹം അന്നം യോജ്യം=വാതഹരമായ അന്നത്തെ പ്രയോഗിക്കണം.

ശ്ലേഷ്മമേദോഹരം യച്ച കുലത്ഥയവകാ യവാഃ ജീർണ്ണാഃ ശ്യാമാകമുൽഗാദ്യാഃ പാനേരിഷ്ടാ മധൂദകം * യൽ ശ്ലേഷ്മമേദോഹരം (തൽ) ച (യോജ്യം)=കഫം, മേദസ്സ് എന്നിവയെ കളയുന്നതെല്ലാം ചെയ്യണം. കുലത്ഥം=മുതിര. യവകം=യവാന്നം. യവം. പഴകിയതായ ശ്യാമാകം=ചാമ, മുൽഗം=ചെറുപയറ് മുതലായവയും ഹിതമാണ്. പാനെ=വെള്ളം കുടിക്കുന്നതിൽ. അരിഷ്ടം=മദ്യവും, മധൂദകം=തേൻകലജലവും ആകാം.

മധുനാ ത്രിഫലാം ലിഹ്യാൽ ഗുഡൂചീമഭയാം ഘനം * ത്രിഫല പൊടിച്ച് തേനിൽ സേവിക്കുക. ഗുഡൂചീ=ചിററമൃത്. ഇതിന്റെ പൊടിയും തേനിൽ സേവിക്കാം. അഭയാ=കടുക്കാപ്പൊടി. ഇതു മാത്രമായും തേനിൽ സേവിക്കാം. ഘനം=മുത്തങ്ങ. ഇതും മേൽപ്രകാരം സേവിക്കാം.

വിളംഗം നാഗരം ക്ഷാരഃ കാളലോഹരജോ മധു യവാമലകചൂർണ്ണഞ്ച യോഗോതിസ്ഥൗല്യദോഷജിൽ * വിളംഗം=വിഴാലരി. നാഗരം=ചുക്ക്. ക്ഷാരം=കാരം. കാളലോഹരജസ്സ്=കാരിരുമ്പിൻപൊടി. യവചൂർണ്ണം=യവപ്പൊടി. ആമലകചൂർണ്ണം=നെല്ലിക്കാപ്പൊടി. ഇവ തേനിൽ സേവിക്കുക. അതിസ്ഥൗല്യദോഷം ശമിക്കും.

വരാസനാഗ്ന്യയഃ പത്രനിശാകഷായം സമാക്ഷികം ചിരസ്ഥൂലദേഹോപി പിബേൻ മാസാൽ കൃശോ ഭവേൽ * വരാ=ത്രിഫല. അസനം=വേങ്ങാക്കാതൽ. അഗ്നി=കൊടുവേലി. പത്രം=പച്ചില. നിശാ=വരട്ടുമഞ്ഞൾ. ഇവ കഷായം. തേൻചേർത്തു സേവിക്കുക. ഒരുമാസം സേവിച്ചാൽ, ആനയെപ്പോലെ തടിച്ച മനുഷ്യൻപോലും മെലിയും.

യോജ്യാന്യത്ര യഥാവ്യാധി സേകദാസൃക്സ്രവണാന്യപി അതിസ്ഥൂലഃ പിബേത്തൈലം കഷായം വാസനാസാരജം * അത്ര=ഇതിങ്കൽ. യഥാവ്യാധി=വ്യാധിബലംപോലെ. സേകങ്ങൾ, രക്തസ്രാവങ്ങൾ മുതലായവയും ചെയ്യണം. അസന

സാരം=വേണ്ടാക്കാതൽ. ഇതുകൊണ്ടുള്ള തൈലവും കഷായവും സേവിക്കുകയുമാകാം.

## അതികൃശന്ന്.

ശുഷ്കസ്ഫിഗുദരഗ്രീവഃ സ്ഥൂലപർവാ സിരാതതഃ ഉച്യതേതികൃശസ്തത്ര യഥാസ്വം ബൃംഹണോ വിധിഃ * ശുഷ്കസ്ഫിഗുദരഗ്രീവഃ=ചണ്ണയും വയറും കഴുത്തും മെലിഞ്ഞിരിക്കുന്നവൻ. സ്ഥൂലപർവ്വാ=പർവ്വാസ്ഥികൾ മുഴച്ചിരിക്കുന്നവൻ. സിരാതതഃ=ദേഹത്തിൽ ഞരമ്പുകൾ നിറഞ്ഞവൻ. ഇങ്ങിനെയെല്ലാമിരിക്കുന്നവൻ അതികൃശനെന്നു പറയപ്പെടുന്നു. ഇതിങ്കൽ യഥോചിതം ബൃംഹണൌഷധങ്ങൾ ചെയ്യണം.

അശ്വഗന്ധാവിദാര്യാദ്യാ വൃഷ്യാശ്ചൌഷധയോ ഹിതാഃ അശ്വഗന്ധാം പിബേൽ പ്രാതഃ പയസാ കാർശ്യശാന്തയേ * അശ്വഗന്ധാ=അമുക്കുരം. വിദാരീ=പാൽമുതുക്കിന്ന് കിഴങ്ങ്. ഇവയും വൃഷ്യങ്ങളായ മററ് ഔഷധങ്ങളും നല്ലതാകുന്നു. അശ്വഗന്ധാ=അമുക്കുരം. ഇത് പാലിൽ ചേർത്തു രാവിലെ സേവിക്കുകയുമാകാം. കാർശ്യം ശമിക്കും.

## മന്ദനിദ്രന്ന്.

ശീലയേന്മന്ദനിദ്രസ്തു ക്ഷീരമിക്ഷുരസം രസം അഭ്യംഗോദ്വർത്തനസ്നാനമൂർദ്ധശ്രവണതർപ്പണം * മന്ദനിദ്രഃ=ഉറക്കമില്ലാത്തവൻ. ക്ഷീരം=പാൽ. ഇക്ഷുരസം=കരിമ്പിൻനീർ. രസം=മാംസരസം. അഭ്യംഗം=എണ്ണ തേക്കൽ. ഉദ്വർത്തനം=മരുന്നു പുരട്ടി തിരുമ്മൽ. സ്നാനം=കുളി. മൂർദ്ധശ്രവണതർപ്പണം=ശിരസ്സിലും ചെവികളിലും തർപ്പണം. ഇവയെ ശീലിക്കണം.

പ്രതതം ശീതളൈർല്ലേപഃ ശിരസോ വദനസ്യ ച പ്രവാതേ സുരഭൌ ദേശേ സുഖാം ശയ്യാം യഥോചിതാം സർപ്പിഃ ക്ഷീരാന്നപാനഞ്ച ജീവനീയൈഃ ശൃതം പിബേൽ *ശീതളൈഃ ലേപഃ തണുപ്പുള്ളവകൊണ്ട് ശിരസ്സിങ്കലും മുഖത്തും ലേപനം ചെയ്യണം. ധാരാളം കാററും സൌരഭ്യവുമുള്ള സ്ഥലത്തു സു

ഖമായി കിടക്കുകയും വേണം. ജീവനീയൌഷധങ്ങളെക്കൊണ്ടു കാച്ചിയ നൈ സേവിക്കയും; അന്നപാനമായി പാൽ കുടിക്കുകയും വേണം.

ഏതാന്യേവ ച ഭൂയിഷ്ഠം നിദ്രാലുഃ പരിവർജ്ജയേൻ * മന്ദനിദ്രപ്രസ്താവം കൊണ്ട് അതിനിദ്രന്റെ (ഉറക്കമേറിയവന്റെ) ചികിത്സയും പറയുന്നു—ഏതാന്യേവ=മേൽപ്പറഞ്ഞ ക്ഷീരേക്ഷുരസാദികളെ. നിദ്രാലുഃ=ഉറക്കമേറിയവൻ. പരിവർജ്ജയേൻ=വർജ്ജിക്കണം.

ഹസ്തപാദശിരോദാഹമധാക്ഷ്ണോശ്ച ഭ്രമം ക്ലമം ഹസ്തിനിദ്രാഞ്ച കുരുതേ ധാന്യാമ്ലം സേവിതം ബഹിഃ * ധാന്യാമ്ലം (കാടി) ദേഹത്തിന്റെ പുറത്തു പെരുമാറുക എന്നാൽ കൈകാലുകളിലും ശിരസ്സിലും ചുട്ടുനീറൽ, കണ്ണു വട്ടംചുററൽ, തളച്ച് എന്നിവയുണ്ടാകും. ഹസ്തിനിദ്ര (ആനയെപ്പോലെ സ്വല്പമായ ഉറക്കം) യും ഉണ്ടാകും.

ഇതി അതിസ്ഥൂലാദിചികിത്സാ.

## ഗർഭചികിത്സാ.

തിലക്ഷീരിണികാമൂലം പിബേദുഷ്ണേന വാരിണാ അമ്ലികാമൂലമാഹൃത്യ പിഷ്ട്വാ ക്ഷീരേ ച പായയേൽ നാരീണാം നഷ്ടപുഷ്പാണാം സദ്യോരക്തം പ്രവർത്തതേ * തിലം=എള്ള്. ക്ഷീരിണികാമൂലം=കിണികിണിപ്പാലവേർ. ഇവ ചുട്ടവെള്ളത്തിൽ സേവിക്കുക. അമ്ലികാമൂലം=പിണർപുളിവേര്. ഇത് അരച്ച് പാലിൽ സേവിക്കുക. തീണ്ടാരിയില്ലാത്തവൾക്ക് രക്തം ഉണ്ടാകും.

വരാശ്വഗന്ധായഷ്ടീനാം കഷായം ഹിമസംജ്ഞിതം ഋതുകാലേ പിബേന്നാരീ സാ സുതം ജനയേൽ ധ്രുവം * വരാ=ത്രിഫല. അശ്വഗന്ധാ=അമുക്കുരം. യഷ്ടീ=എരട്ടിമധുരം. ഇവ ശീതകഷായമായി ഋതുകാലത്തു സേവിക്കുക. ഗർഭമുണ്ടായി പുത്രനെ പ്രസവിക്കും.

ഫലസർപ്പിശ്ച യുഞ്ജീത തഥാ കല്യാണകം ഘൃതം * ഫലസർപ്പിസ്സ്, കല്യാണകഘൃതം എന്നിവ സേവിക്കാം. ഗർഭമുണ്ടാകും.

പയസാ ലക്ഷ്മണാമൂലം പുത്രോൽപാദസ്ഥിതിപ്രദം നാസയാസ്യേന വാ പീതം വടശുംഗാഷ്ടകന്തഥാ * ലക്ഷ്മണാമൂലം=തിരുതാളിവേര്. ഇത് പാലിൽ ചേൎത്ത് സേവിക്കുകയോ നാസ്യംചെയ്കയോ ആകാം. (നസ്യംചെയ്കുത് ഏറ്റവും ഉത്തമം)വടശുംഗാഷ്ടകം=എട്ട് പേരാൽമൊട്ട്. ഇവയും മേൽപ്രകാരം സേവിക്കാം. ഗർഭമുണ്ടാകയും അലസാതെ നിലനില്ക്കയും ചെയ്യും.

കാന്ധധിജ്ജീവനീയാശ്ച ബാഹ്യാന്തരപയോജയേൽ വ്യാധീംശ്ചാസ്യാ മൃദുസുഖൈരതീക്ഷ്ണൈരൌഷധൈൎജ്ജയേൽ * ജീവനീയങ്ങളായ മരുന്നുകൾ അകത്തും (കഷായം, നെയ്യ്, പാൽ) പുറത്തും (എണ്ണ, തൈലം) ഉപയോഗിക്കാം. അസ്യാഃ=ഗർഭിണികളുടെ, വ്യാധികളെ മൃദുക്കളും അതീക്ഷ്ണങ്ങളുമായ ഔഷധങ്ങളെക്കൊണ്ടു ജയിക്കണം.

പയസ്യാ ശാരിബാ പാഠാ തോയതോയദനാഗരൈഃ ശൃതശീതം പിബേദ്വാരി ഗർഭിണീ ജ്വരസൂദനം * പയസ്യാ=അടപതിയൻ. ശാരിബാ=നന്നാറി. പാഠാ=പാടക്കിഴങ്ങ്. തോയം=ഇരുവേലി. തോയദം=മുത്തങ്ങ. നാഗരം=ചുക്ക്. ഇവ കഷായംവെച്ച് തണുപ്പിച്ച് ഗർഭിണി സേവിക്കണം. ഗർഭിണികൾക്കുണ്ടാകുന്ന പനി ശമിക്കും.

വില്വാമമജ്ജലാജാംബു പിബേൽ ഛൎദ്ദിഷു ഗർഭിണീ; ഹിക്കായാം വില്വബലയോരംഭഃ ക്ഷീരാവശേഷിതം; പൃശ്നീവ ദശമൂലാംബു ഗർഭിണീ ശോഫനാശനം * വില്വാമമജ്ജ=കൂവളത്തിന്റെ പച്ചക്കായയുടെ മജ്ജ. ലാജം=മലര്. ഇവ കഷായം സേവിച്ചാൽ ഗർഭിണികളുടെ ഛൎദ്ദി ശമിക്കും; വില്വം=കൂവളത്തിൻവേർ. ബലാ=കുറുന്തോട്ടി. ഇവ കഷായം പിഴിഞ്ഞരിച്ചു കുറുക്കുമ്പോൾ സമം പാൽചേൎത്ത കുറുക്കി പാലോളമാക്കി സേവിക്കുക. ഗർഭിണികൾക്കുണ്ടാകുന്ന ഇക്കിൾ ശമിക്കും;

വൃശ്ചീവം=തവിഴാമവേർ. ദശമൂലം. ഇവ കഷായം. ഗർഭിണി
കൾക്കുണ്ടാകുന്ന നീരു ശമിക്കും.

## (ഗർഭസ്രാവത്തിന്.)

ഉഗ്രവേദനതാതൃട്ശീതനം ഹൃദയസ്യ ച പാണ്ഡുതാ നാഭിശൂലഞ്ച ശ്രമോഽഥ പരികീർത്തിതഃ ഇത്യേതൽ സ്രംസമാനസ്യ വിദ്യാൽ ഗർഭസ്യ ലക്ഷണം * കഠിനമായ വേദന, കലശലായ ക്ഷീണം, ഹൃദയോപദ്രവം, വിളൎപ്പ്, പൊക്കിളിൽ വേദന, തളൎച്ച, ഇവയാണ് ഗർഭം സ്രവിക്കാൻ(=അലസുവാൻ) പോകുന്നതിൻെറ ലക്ഷണം.

ശാരിബാ ചന്ദനദ്രാക്ഷാ ലോധ്രോൽപല പയോധരൈഃ സക്ഷീരം സാധിതം വാരി ഗർഭസ്രാവനിബർഹണം * ശാരിബാ=നന്നാറിക്കിഴങ്ങ്. ചന്ദനം. ദ്രാക്ഷാ=മുന്തിരിങ്ങ. ലോധ്രം=പാച്ചോറ്റിത്തൊലി. ഉൽപലം=ചെങ്ങഴിനീർകിഴങ്ങ്. പയോധരം=മുത്തങ്ങ. ഇവ കഷായം പാൽചേൎത്തു സേവിക്കുക. ഗർഭസ്രാവം ശമിക്കും.

പ്രയോജയേച്ച വിധിവൽ രക്തപിത്തചികിത്സിതം * രക്തപിത്തത്തിനു പറഞ്ഞ ചികിത്സകളിൽ ശോധനം കഴികെ എല്ലാം ചെയ്യാം.

ഗോക്ഷുരം കദളീമൂലം ക്ഷീരേ പക്ത്വാ സധാന്യകം തൽ പിബേൽ ഗർഭശൂലേ തു സദാഹേ തു വിശേഷതഃ * ഗോക്ഷുരം=ഞെരിഞ്ഞിൽ. കദളീമൂലം=കദളിവാഴക്കിഴങ്ങ്. ധാന്യകം=കൊത്തമ്പാല. ഇവ പാലിൽവെച്ചു സേവിക്കുക. ഗർഭത്തിങ്കലുള്ള ശൂലം ശമിക്കും. ചുട്ടുനീറലുണ്ടെങ്കിൽ വിശേഷിച്ചും ഇതു നന്ന്.

(1) മധുകം ശാകബീജഞ്ച പയസ്യാമരദാരു ച (2) അശ്മന്തകഃ കൃഷ്ണതിലാസ്താമ്രവല്ലീ ശതാവരീ (3) വത്സാദനീ പയസ്യാ ച ലതാ സോൽപലശാരിബാ (4) അനന്താ ശാരിബാ രാസ്നാ പത്മാഥ മധുയഷ്ടികാ (5) ബൃഹതീദ്വയകാശ്മര്യക്ഷീരിശുംഗത്വചോ ഘൃതം (6) പൃശ്നിപൎണ്ണീ ബലാശിഗ്രു ശ്വദംഷ്ട്രാ മധുപൎണ്ണികാ (7) ശൃംഗാടകം ബിസം ദ്രാക്ഷാ കശേരു മധുകം

സിതാ—സമൈഃശൃതാൻ പയസാ യോഗാനഷ്ടശ്ലോകസമാപനാൻ ക്രമാത്സപ്തസു മാസേഷു ഗൎഭേ സ്രവതി യോജയേൽ *
(1) മധുകം=എരട്ടിമധുരം. ശാകബീജം=തേക്കിൻകുരു. പയസ്യാ=അടപതിയൻകിഴങ്ങ്. അമരദാരു=ദേവതാരം. (2) അശ്മന്തകം=കല്ലുർവഞ്ഞിവേർ (മുളംപ്ലാവെന്ന പക്ഷാന്തരം) കൃഷ്ണതിലം=കറുത്ത എള്ള്. താമ്രവല്ലീ=ചെമ്പാർവള്ളിക്കിഴങ്ങ്. ശതാവരി. (3) വൃക്ഷാദനീ=ഇത്തിക്കണ്ണി. പയസ്യാ=അടപതിയൻ. ഉല്പലലതാ=വെളുത്ത നന്നാറിക്കിഴങ്ങ്. ശാരിബാ=കറുത്ത നന്നാറിക്കിഴങ്ങ്. (4) അനന്താ=കൊടുത്തൂവവേർ. ശാരിബാ=നന്നാറി. രാസ്നാ=അരത്ത. പത്മാ=ഓരിലത്താമര. മധുയഷ്ടികാ=എരട്ടിമധുരം. (5) ബൃഹതീദ്വയം=ചെറുവഴുതിനവേരും വെൾവഴുതിനവേരും. കാശ്മൎയ്യം=കുമിഴിൻവേർ. ക്ഷീരിശുംഗത്വക്കം=നാല്പാമരമൊട്ടും അതിൻറ തൊലിയും. ഘൃതം=നെയ്യ്. (6) പൃശ്നിപൎണ്ണീ=മുവിലവേർ. ബലാ=കുറുന്തോട്ടിവേർ. ശിഗ്രു=മുരിങ്ങവേർ. ശ്വദംഷ്ട്രാ=ഞെരിഞ്ഞിൽ. മധുപൎണ്ണികാ=അമരിവേർ. (7) ശൃംഗാടകം=വല്ലട്ടക്കിഴങ്ങ്. ബിസം=താമരവളയം. ദ്രാക്ഷാ=മുന്തിരിങ്ങ. കശേരു=കഴിമുത്തങ്ങ. മധുകം=എരട്ടിമധുരം. സിതാ=പഞ്ചസാര—ഈ യോഗങ്ങളിലെ മരുന്നുകൾ ഗൎഭത്തിന്റെ 1-ാം മാസം മുതൽ ഏഴു മാസങ്ങളിൽ ക്രമത്താലെ പാലിൽ സേവിക്കുക. എന്നാൽ ഗൎഭം സ്രവിക്കയില്ല. (നാഴി പാൽ, 6 കഴഞ്ച് മരുന്ന്, എടങ്ങഴി വെള്ളം എന്നാണ് ക്രമം.)

കപിത്ഥബില്വ ബൃഹതീപടോലേക്ഷുനിദിഗ്ധികാഃ മൂലൈഃ ശൃതം പ്രയുഞ്ജീത ക്ഷീരം മാസേഷ്ടമേ തഥാ * എട്ടാം മാസത്തിൽ വിളാവിൻവേര് (കപിത്ഥം) കൂവളവേര് (ബില്വം) വെൾവഴുതിനവേർ (ബൃഹതി) പടോലവള്ളി. കരിമ്പിൻവേര്. ചെറുവഴുതിനവേർ—ഇവകൊണ്ടു പാൽകഷായം സേവിക്കുക.

നവമേശാരിബാനന്താ പയസ്യാ മധുയഷ്ടിഭിഃ, യോജയേദ്ദശമേ മാസി സിദ്ധം ക്ഷീരം പയസ്യയാ അഥവാ യഷ്ടിമധു

ക നാഗരാമരദാരുഭിഃ * ഒമ്പതാംമാസത്തിൽ നന്നാറിക്കിഴങ്ങ് (ശാരിബാ) കൊട്ടത്തൂവ്വവേർ (അനന്താ) അടപതിയൻകിഴങ്ങ് (പയസ്യാ) എരട്ടിമധുരം (മധുയഷ്ടി) ഇവകൊണ്ടു പാൽകുറുക്കി സേവിക്കണം. പത്താംമാസത്തിൽ അടപതിയൻകിഴങ്ങുമാത്രമിട്ടു കുറുക്കിയ പാൽ സേവിക്കണം. അല്ലെങ്കിൽ എരട്ടിമധുരം (യഷ്ടിമധുകം) ചുക്ക് (നാഗരം) ദേവതാരം (അമരദാരു) ഇവകൊണ്ടുമാവാം.

നാഗോദരേ ചോപശുഷ്കേ ഘൃതക്ഷീരരസാൻ ഭിഷക് യുഞ്ജ്യാൽ ബൃംഹണവാതഘ്ന മധുരദ്രവ്യസംസ്കൃതാൻ * നാഗോദരമെന്നും ഉപശുഷ്കമെന്നും പേരായ ഗർഭരോഗങ്ങളിൽ വൈദ്യൻ ബൃംഹണങ്ങളും വാതഹരങ്ങളും മധുരങ്ങളുമായ ഔഷധങ്ങളെക്കൊണ്ടു കാച്ചിയ നെയ്യ്, പാൽ, മാംസരസം എന്നിവ പ്രയോഗിക്കണം.

ലീനാഖ്യേ ബൃംഹണം കാര്യം കട്യഭ്യംഗോ വിശേഷതഃ * ലീനം എന്ന രോഗത്തിൽ ബൃംഹണവും, പ്രത്യേകിച്ച് അരക്കെട്ടിൽ എണ്ണ തേക്കുകയും വേണം.

## സുഖപ്രസവത്തിന്.

സുഖസൂതികരാൻ യോഗാനഷ്ടമേ മാസി യോജയേൽ * അഷ്ടമേമാസി=എട്ടാമത്തെ മാസത്തിൽ. സുഖസൂതികരാൻ=സുഖപ്രസവത്തെ ചെയ്യുന്ന യോഗങ്ങളെ. യോജയേൽ=ചെയ്യണം.

നിലപ്പന കഷായത്തിലത്തന്നെ സുകല്കിതം സിദ്ധം പയോഘൃതം പേയം തിലജം സുഖസൂതയേ * നിലപ്പന കഷായവും കല്കമായി പാൽചേർത്തു കാച്ചിയ എണ്ണ സുഖപ്രസവകരമാകുന്നു.

ബലാജീരകസംസിദ്ധം പയശ്ച പ്രപിബേൽ പ്രഗേ * ബലാ=കുറുന്തോട്ടിവേർ. ജീരകം ഇവയിട്ടു കുറുക്കിയ പാൽ രാവിലെ സേവിക്കുക. സുഖപ്രസവം ഉണ്ടാകും.

വെള്ളരിക്കടതപോദകാരസേ മദ്രയഷ്ടിമധുകൈഃ സുകല്കിതം സാധിതം സമപയസ്സഥാ ഘൃതം പായയേച്ച സുഖസൂ

നയേ ദ്ഭിഷക് * വെള്ളരിയുടെ കുടൽ പിഴിഞ്ഞ നീരും വശള ച്ചീരയുടെ നീരും എടുത്ത് ചെറൂളയും എരട്ടിമധുരവും കല്ക്കമായി പാൽ ചേൎത്തു കാച്ചിയ നൈ സേവിപ്പിക്കുക. സുഖപ്രസവത്തിന്നു വിശേഷം. ഉപോദകാം=കടലാടിയെന്നും പക്ഷാന്തരം.

ബലാതൈലേന ചാഭ്യംഗോ ഗൎഭിണ്യാഃ പരമംഹിതഃ* ബലാതൈലം തേയ്ക്കുന്നതും ഗൎഭിണിക്കു വളരെ ഹിതമാകുന്നു.

ഇതി ഗൎഭചികിത്സാ.

---

ചികിത്സാക്രമഃ സമാപ്തഃ

ശ്രീഗുരുഭ്യോ നമഃ.

**ശുഭമസ്തു**

---

